

ജോജ്ജ് ചക്രവത്തി തിരുമനസ്സുകൊണ്ടു്

# HISTORY OF INDIA

EDITED BY

**Thomas Paul, B. A.**

# ഇൻഡ്യാ ചരിത്രം

പ്രസാധകൻ

**തോമസ് പോൾ, ബി. എ.**

V. V. PUBLISHING HOUSE
TRIVANDRUM
1924

A. Gowry Kutty
III form

# ഇൻഡ്യാ ചരിത്രം

൧ാം ഭാഗം

---

## അദ്ധ്യായം ൧

## ഭൂപ്രകൃതി

ഇൻഡ്യാമഹാരാജ്യത്തിന് ഒരു ഭൂഖണ്ഡത്തിൻെറ സർവ്വ ലക്ഷണങ്ങളും പരിപൂർണ്ണമായിട്ടുണ്ടെന്നാണ് പണ്ഡിതന്മാരുടെ അഭിപ്രായം. പല മതം, പല ഭാഷ, പല വേഷം, പല വർണ്ണം, പലേ സാമൂഹ്യാചാരങ്ങൾ എന്നിവയാൽ ഭൂലോകത്തിൽ മറെറാരു രാജ്യത്തും കാണപ്പെടാത്ത പ്രത്യേകതയോടു കൂടിയ വിവിധജനസമുദായങ്ങൾ നിവസിക്കുന്ന വിസ്തൃതങ്ങളായ ഒട്ടധികം രാജ്യങ്ങൾ ഇൻഡ്യയിൽ ഉൾപ്പെട്ടിരിക്കുന്നു. ഇവിടത്തെ അനന്യസാധാരണമായ ഭൂപ്രകൃതി, ശീതോഷ്ണസ്ഥിതിഭേദം എന്നിവ ഈ വർഗ്ഗവിഭാഗത്തിനുള്ള പ്രധാന ഹേതുക്കൾ ആകുന്നു.

ആകൃതിയിൽ മിക്കവാറും ത്രികോണരൂപത്തിലുള്ള ഒരു ഉപദ്വീപായ ഇൻഡ്യയുടെ പശ്ചിമഭാഗം അറബിക്കടലും പൂർവ്വഭാഗം ബങ്കാൾ ഉൾക്കടലും സർവ്വദാ ക്ഷാളനം ചെയ്തുകൊണ്ടിരിക്കുന്നു. ഉത്തരഭാഗത്ത് അത്യുന്നതങ്ങളായ ഹിമാലയപങ്ക്തികൾ യുഗ്മനിരയായി നീണ്ടുനിവിന്നു നില്ക്കുന്നുണ്ട്. വടക്കോട്ടു നീങ്ങുന്തോറും ചതുർഭുജാകൃതിയവലംബിച്ചിരിക്കുന്ന ഈ ത്രികോണത്തിൻെറ വടക്കു പടിഞ്ഞാറു ഭാഗത്തു സുലൈമാൻ, കർതാർ എന്നീ പർവ്വതങ്ങൾ മിക്കവാറും കടലോരംവരെ വ്യാപിച്ചുകിടക്കുന്നു. വടക്കുകിഴക്കുള്ള പർവ്വതനിരകൾ തെക്കുപടിഞ്ഞാറായി വ്യാപിച്ച് ആസ്സാം, പൂർവ്വബങ്കാളം എന്നി രാജ്യങ്ങളേ ഉത്തരബർമ്മാദേശത്തുനിന്നും വേർതിരിക്കുകയാണ് ചെയ്യുന്നത്. ഇങ്ങനെ പ്രകൃതിദത്തങ്ങളായ കോട്ടകൊത്തളങ്ങളോടു കൂടിയ ഒരു പ്രത്യേക രാജ്യമാണ് ഇൻഡ്യയെന്നു വരുകിലും അതൃത്തിപ്രദേശങ്ങളിലുള്ള പർവ്വതപങ്ക്തികൾ

അലംഘ്യങ്ങളാണെന്നു വിചാരിച്ചുപോകരുത്. വടക്കുഭാഗത്തുള്ള ഹിമവാനിലും, വടക്കുകിഴക്കും വടക്കുപടിഞ്ഞാറുമുള്ള പർവ്വതനിരകളിലും കാണപ്പെടുന്ന അസംഖ്യം വിദരങ്ങൾ മാർഗ്ഗമായി വിദേശിയക്ക് ഇൻഡ്യയിൽ പ്രവേശിക്കുവാൻ സൌകര്യമുള്ളതാണ്. എങ്കിലും ഈ പ്രവേശദ്വാരങ്ങളിൽകൂടി ഇങ്ങോട്ടു കടക്കുന്നതിലുള്ള സ്വാഭാവികങ്ങളായ വൈഷമ്യങ്ങളും, വിദരങ്ങൾക്കു സമീപമുള്ള പ്രദേശങ്ങളുടെ ഫലശൂന്യമായ അവസ്ഥയും നിമിത്തം പ്രസ്തുത മാർഗ്ഗങ്ങളിൽ കൂടി ശത്രുക്കളുടെ ആക്രമണം ഇവിടെ അധികമുണ്ടായിട്ടില്ല. എന്നാൽ കപ്പലോട്ടക്കാർക്ക് ഈ രാജ്യത്തിൽ വന്നുചേരുന്നതിനുള്ള സൌകര്യങ്ങൾ അതിവിസ്തൃതമായ ഇൻഡ്യൻമഹാസമുദ്രം നല്കുന്നുണ്ടുതാനും. എന്നിരുന്നാലും പ്രകൃതിസിദ്ധങ്ങളായ ഈ സീമകളുടെ പ്രതിബന്ധംമൂലം ഭാരതീയക്കു വളരെക്കാലം ഇതരസമുദായങ്ങളുമായി യാതൊരുവിധ സമ്പർക്കത്തിനും ഇടയാകാതെ കഴിക്കേണ്ടിവന്നു.

## പ്രകൃതിവിഭാഗങ്ങൾ

ഇൻഡ്യയുടെ വടക്കും വടക്കുപടിഞ്ഞാറും വടക്കുകിഴക്കുമുള്ള പർവ്വതനിരകളിൽ വിദരങ്ങൾ കാണപ്പെടുന്ന വസ്തുത മുൻ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഈ തടങ്ങൾ പ്രായേണ നദീപ്രവാഹം നിമിത്തം ഉണ്ടായിട്ടുള്ളവയാണ്. മനുഷ്യസമുദായം പരിഷ്കാരാവസ്ഥയിൽ എത്തുന്നതിനു മുമ്പു സഞ്ചാരസൌകര്യമുള്ള മനുഷ്യനിർമ്മിതങ്ങളായ റോഡുകളും മററും ഇല്ലാതിരുന്നതിനാൽ, പ്രകൃതിദത്തങ്ങളായ നദീതടങ്ങളേത്തന്നെ മനുഷ്യർ വഴികളായി ഉപയോഗിച്ചുപോന്നു. ഇതിനുംപുറമേ, ജീവസന്ധാരണത്തിനു പലേ പ്രകാരത്തിലും അത്യാവശ്യകമായ ജലസൌകര്യം പ്രമാണിച്ചു, നദീതടങ്ങളെ അന്വേഷിച്ചു പുറപ്പെടുന്നതിനും നദീതീരങ്ങളിൽ നിവസിക്കുന്നതിനും അവർ ബദ്ധശ്രദ്ധരായുമിരുന്നു. ഇൻഡ്യയിലെ ഏററവും വലിയ നദികളായ സിന്ധു, ഗംഗ, ബ്രഹ്മപുത്ര എന്നിവയുടെയും, ഇവയുടെ ഉപനദികളുടെയും ശാഖോപശാഖകളുടെയും പ്രവാഹപ്രദേശമായി, അറബിക്കടൽ മുതൽ ബങ്കാൾ ഉൾക്കടൽ വരെ ആയിരത്തിഎഴുനൂറിൽപരം മൈൽ നീളത്തിൽ ഹിമാലയപർവ്വതത്തിനും വിന്ധ്യൻപർവ്വതത്തിനും ഇടയ്ക്കു വ്യാപിച്ചുകിടക്കുന്ന അതിവിസ്തൃതമായ സമതലപ്രദേശം വളരെക്കാലം മുമ്പു മുതൽ

A. Goury Kutty



ജനനിബിഡമായിത്തീരുവാനുള്ള പ്രധാനഹേതു ഇതുതന്നെയാണ്. ആൎയ്യവൎഗ്ഗത്തിൽപെട്ട പല ജനസമുദായങ്ങളും സിന്ധു ഗംഗാ തടങ്ങളിൽകൂടി ഇൻഡയിൽ പ്രവേശിച്ചു ഹിന്ദുസ്ഥാനത്തിന്റെ പശ്ചിമഭാഗങ്ങളിലും പൂൎവ്വപ്രദേശങ്ങളിലും ഉപവേശം ചെയ്തിട്ടുള്ളതായി കാണാം. ഉത്തര സമതലത്തിനു തെക്കു മാറി, മദ്ധ്യ ഇൻഡ്യയ്ക്കു വടക്കു, മിക്കവാറും കിഴക്കുപടിഞ്ഞാറു ചൊവ്വായി, സമരേഖകളായി കിടക്കുന്ന വിന്ധ്യൻ, സത്ത്പുര എന്നീ പൎവ്വതങ്ങളും അവയുടെ സാനുപ്രദേശങ്ങളിലെ ദുൎഗ്ഗമങ്ങളായ അരണ്യങ്ങളും അവയ്ക്കു രണ്ടിനും ഇടയ്ക്കുള്ള നിമ്നപ്രദേശത്തുകൂടി അറേബ്യൻസമുദ്രത്തിലേക്കു ഒഴുകി വീഴുന്ന നൎമ്മദാ, തപതി എന്നീ നദികളും ഒത്തൊരുമിച്ചു ഹിന്ദുസ്ഥാനത്തേ ദക്ഷിണാപഥ (ഡക്കാൺ) ത്തിൽനിന്നു നിശ്ശേഷം വേർതിരിക്കുന്നു. എന്നു മാത്രമല്ല ഉത്തരഭാഗത്തുകൂടി ശത്രുക്കളുടെ ആക്രമണമുണ്ടാകാതെ ദക്ഷിണഇൻഡ്യയെ കാത്തുരക്ഷിക്കുന്ന അലംഘ്യങ്ങളായ കോട്ടകൊത്തളങ്ങളുടെ നില ദീൎഘകാലം ഇവ കൈക്കൊള്ളുകയും ചെയ്തിരിക്കുന്നു. എന്നാൽ വിശ്വവിശ്രുതമായ ആൎയ്യപരിഷ്കാരം ഉത്തരാപഥ (ഹിന്ദുസ്ഥാനം) ത്തിൽനിന്നു ദക്ഷിണേന്ത്യയിലേക്കു പ്രചരിക്കാനിടയാക്കാതെ അനേക ശതവൎഷക്കാലം അതിനെ ഇവ തടഞ്ഞു നിൎത്തിയെന്നുള്ള വസ്തുതയും വിസ്മരണീയമല്ല.

ദക്ഷിണാപഥം ഒരു പീഠദേശമാണ്. ത്രികോണാകൃതിയിലുള്ള ഈ പ്രദേശത്തിന്റെ പാദസ്ഥാനമായി ഉത്തരഭാഗത്തു വിന്ധ്യാചലവും പാർശ്വസ്ഥാനങ്ങളിൽ പൂൎവ്വപശ്ചിമപൎവ്വതങ്ങളും സ്ഥിതിചെയ്യുന്നു. പടിഞ്ഞാറുനിന്നു കിഴക്കോട്ടു് അല്പമൊരു ചരിവോടു കൂടിയിരിക്കുന്ന ഈ ത്രികോണപീഠത്തിന്റെ ഭൂപ്രകൃതി പൂൎവ്വഭാഗങ്ങളിൽ മിക്കവാറും സമുദ്രനിരപ്പിൽനിന്നും ൧000 അടിയോളം ഉയൎന്നും, പശ്ചിമഭാഗങ്ങളെ സമീപിക്കുന്തോറും ക്രമേണ ഉയൎന്നുയൎന്നു ൩000 അടിവരെ ഉയൎച്ചയെ പ്രാപിച്ചും കാണപ്പെടുന്നു. പ്രകൃതിയുടെ ഈ പക്ഷഭേദം നിമിത്തം മഹാനദി, ഗോദാവരി, കൃഷ്ണ, കാവേരി ആദിയായുള്ള ദക്ഷിണാപഥത്തിലെ പ്രസിദ്ധനദികളെല്ലാം പശ്ചിമപൎവ്വതനിരകളിൽനിന്നും ഉത്ഭവിച്ചു, പൂൎവ്വാഭിമുഖമായി പ്രവഹിച്ചു്, ബങ്കാൾ ഉൾക്കടലിൽ പതിക്കുകയാണ് ചെയ്യുന്നതു്. എന്നുവരുകിലും നദിപ്രവാഹത്തിന്റെ ബാഹുല്യത്തിന്നു

രൂപമായ ഫലപുഷ്ടി ഈ പ്രദേശത്തില്ലാതെപോയതു മഴയുടെ കു
വ്' ഒന്നുകൊണ്ടു മാത്രമാണ്. ഇവിടത്തെ ജനങ്ങൾ പ്രായേ
ന പരിശ്രമശീലരും പ്രസരിപ്പുള്ളവരുമാകുന്നു. ഇൻഡ്യയുടെ ഇ
തരഭാഗങ്ങളെ അപേക്ഷിച്ച് ഇവിടെ ജനബാഹുല്യം തുലോം കുറ
വും. എന്നാൽ സമുദ്രതീരം സംബന്ധിച്ച പ്രദേശങ്ങൾ അത്യന്തം
ഫലവത്തും ജനനിബിഡവും ആണ്. വിശേഷിച്ചും, മൂന്നു വിദ
രങ്ങൾ മാത്രമുള്ള ഉന്നതങ്ങളായ പശ്ചിമപർവ്വതപങ്ക്തികൾ പീഠ
ദേശത്തുനിന്നും വേർതിരിച്ചിരിക്കുന്ന പശ്ചിമതീരപ്രദേശങ്ങൾ (മ
ലബാർതീരം) അത്യധികം ഫലപുഷ്ടവും, തദ്ദേശിയർ അനാദികാ
ലംമുതൽ നാഗരികത, ബുദ്ധിശക്തി, സ്വാതന്ത്ര്യം എന്നിവയ്ക്കു
സുപ്രസിദ്ധരും ആയിരിക്കുന്നു. പൂർവ്വതീരത്തുള്ള വിസ്തൃതങ്ങളാ
യ നദിമുഖപ്രദേശങ്ങളും അവിടംമുതൽ പീഠഭൂമിയുടെ ഉള്ളിലേക്ക്
അല്പാല്പമായി കയറിക്കിടക്കുന്ന നിമ്നതലങ്ങളും ഫലവത്തും സമ്പൽ
സമൃദ്ധവുമായിത്തന്നെ കാണപ്പെടുന്നു. ഇദ്ദേശങ്ങളിൽ നിവസി
ക്കുന്ന ജനങ്ങൾ കൃഷിവാണിജ്യാദി വ്യവസായങ്ങളിൽ വൈദഗ്ദ്ധ്യമു
ള്ളവരും പ്രകൃത്യാ പരിശ്രമശീലരും ആകുന്നു. ഡെക്കാനിലെ ജ
നങ്ങൾ പ്രായേണ ദ്രവിഡഗോത്രത്തിൽ പെട്ടവരാണ്.

---

അദ്ധ്യായം ൨

## വർഗ്ഗവിഭാഗം

ദ്രവിഡന്മാർ, ആര്യന്മാർ, സിതിയന്മാർ, മംഗോളിയന്മാർ എന്നീ
നാലു വർഗ്ഗക്കാരുടെ ഗോത്രങ്ങളിൽപെട്ട ജനവിഭാഗങ്ങൾ ഇൻഡ്യ
യിൽ കാണപ്പെടുന്നു.

ദ്രവിഡന്മാർ.

അനാദികാലം മുതൽ ഭാരതഖണ്ഡത്തെ സർവ്വത്ര ദ്രവിഡവർഗ്ഗ
ക്കാർ അധിവസിച്ചിരുന്നതായി ചരിത്രപണ്ഡിതന്മാർ അഭിപ്രായ
പ്പെട്ടിരിക്കുന്നു. അണ്ഡാകൃതിയിലുള്ള ശിരസ്സും, ജൃംഭിച്ച നാസിക
യും, കൃഷ്ണവർണ്ണവും ഒത്തിണങ്ങിയ ദ്രവിഡന്മാർ ഏതു ദേശത്തുനി
ന്ന് ഏതു കാലത്ത് ഇവിടെ വന്നുചേന്നു എന്നു ഖണ്ഡിതമായി
അഭിപ്രായം പുറപ്പെടുവിക്കുവാൻ അവശ്യം വേണ്ട തെളിവുകൾ

പോരാതെയാണിരിക്കുന്നത്. അവർ ഒരു അപരിഷ്കൃതവർഗ്ഗക്കാരായിരുന്നില്ല. പരിഷ്കാരാവസ്ഥയിൽ വിവിധ ഘട്ടങ്ങളിലെത്തിയ പല ജനസമുദായങ്ങളും ദ്രവിഡവർഗ്ഗത്തിൽ ഉൾപ്പെട്ടിരുന്നു. എന്നാൽ ശൈലഗഹ്വരങ്ങളിലും മററും നിദ്രചെയ്തും വന്യമൃഗങ്ങളെ വേട്ടയാടിയും കായ്കനികൾ പറിച്ചെടുത്തും ഉപജീവനം കഴിച്ചും, മൃഗചർമ്മങ്ങളും മരവുരികളും ധരിച്ചു ജീവസന്ധാരണം ചെയ്തുവന്ന ഒരു വർഗ്ഗക്കാരും അക്കൂട്ടത്തിലുണ്ടായിരുന്നു എന്നും, അദ്യാപി ഇൻഡ്ധ്യയിലെ വനചരവർഗ്ഗക്കാരായ സാന്തലന്മാർ, ഖാണ്ഡവന്മാർ, ഭിലന്മാർ ആദിയായ അപരിഷ്കൃതന്മാർ ഇവരുടെ സന്താനപരമ്പരയാണെന്നും ഊഹിക്കപ്പെട്ടിരിക്കുന്നു.

ആര്യന്മാർ

ഇൻഡ്ധ്യയിൽ അടുത്ത ഉപവേശം നടത്തിയവർ ആര്യന്മാരാണ്. വടക്കുപടിഞ്ഞാറേ ഭാഗങ്ങളിലുള്ള വിദരങ്ങൾ മാർഗ്ഗമാണ് ഇവർ ഇവിടെ പ്രവേശിച്ചത്. ആര്യന്മാർ വന്നത് ഏതുകാലത്തെന്നു തീർച്ചയായി പറവാൻ നിർവ്വാഹമില്ല. ഇടവിട്ടിടവിട്ട് ഓരോ സമൂഹങ്ങളായി അവർ ഇൻഡ്ധ്യയിൽ പ്രവേശിച്ചിരിക്കാമെന്നു വേണം ഊഹിക്കുവാൻ; എങ്കിലും ക്രിസ്തുവിൻെറ ജനനത്തിന്നു ൧൦൦൦ സംവത്സരം മുമ്പു മുതൽ പിന്നോക്കമുള്ള കാലങ്ങളിൽ പല ഘട്ടങ്ങളിലായി അവർ ഈ രാജ്യത്തിൽ പ്രവേശിച്ചിരിക്കണം. കൃഷിക്കുപയുക്തങ്ങളായ പുതിയ പുതിയ ദേശങ്ങളന്വേഷിച്ചു കന്നുകാലിപ്പററങ്ങളോടു കൂടി പുറപ്പെട്ട സുകുമാരശരീരരായ ആര്യന്മാരുടെ കൂട്ടത്തിൽനിന്നും ഇൻഡ്ധ്യയിൽ വന്നുചേന്ന ആര്യസമൂഹക്കാർ പഞ്ചനദപ്രദേശത്ത് നിവസിച്ചു. അവിടങ്ങളിലുണ്ടായിരുന്ന അപരിഷ്കൃതരായ ആദിമനിവാസികൾ, വർണ്ണപൌരുഷാദികളിലും ആകാരസൌഷ്ഠവത്തിലും തങ്ങളെക്കാൾ ശ്രേഷ്ഠന്മാരായ ആര്യന്മാരെ ഭയന്ന് അരണ്യങ്ങളിൽ അഭയംപ്രാപിക്കയും പരിഷ്കൃതരായ ദ്രവിഡവർഗ്ഗക്കാർ വിജിഗീഷുക്കളോടൊന്നിച്ചു തന്നേ വാസമുറപ്പിക്കുകയും ചെയ്തു. കാലാന്തരത്തിൽ ആര്യന്മാർ അനാര്യന്മാരായ സമീപസ്ഥന്മാരുമായി വിവാഹബന്ധത്തിൽ ഏർപ്പെടുകയും ക്രമേണ ഇൻഡോആര്യന്മാർ എന്നൊരു മിശ്രവിഭാഗം ഉത്ഭവിക്കുകയും ചെയ്തു. ഇക്കാലമെല്ലാം ആര്യന്മാരുടെ പുതിയ പു

തിയ പ്രസ്ഥാനങ്ങൾ ഇൻഡ്യയിൽ ഉണ്ടായിക്കൊണ്ടിരിക്കയും കു
റെ കാലത്തിനുള്ളിൽ ഉത്തരാപഥം ആകമാനം ഈ ജനസമൂഹം
വ്യാപിക്കയും ചെയ്തു. എന്നാൽ കാശ്മീരം, പഞ്ചാബ്, രാജപുട്ടാ
ണാ എന്നി രാജ്യങ്ങളിൽ അനാൎയ്യസംസൎഗ്ഗം നിമിത്തം വൎണ്ണസങ്ക
രം സംഭവിക്കാത്ത ആൎയ്യസന്താനങ്ങൾ ഇക്കാലത്തും കാണപ്പെട്ടു
ന്നുണ്ട്. ഹിന്ദുസ്ഥാനത്തിൽ പ്രവേശിച്ച വാസമുറപ്പിച്ച ആൎയ്യ
ന്മാർ അവിടെ പല പല രാജ്യങ്ങൾ സ്ഥാപിക്കയും, അവരുടെ ഇട
യിൽ പ്രബലന്മാരായ അനവധി രാജാക്കന്മാർ ഉണ്ടാകയും ചെയ്തു
എന്നുള്ളതിലല്ല ആൎയ്യവൈഭവം സ്ഥിതി ചെയ്യുന്നത്. പിന്നെ
യോ കരബലം ഉപയോഗിക്കാതെ ബുദ്ധിശക്തിയുടെ പ്രേരണ
യാൽ മാത്രം അവരുടെ വായ്മൊഴിയായ ഗീൎവ്വാണഭാഷയെയും മ
താനുഷ്ഠാനങ്ങളെയും അനാൎയ്യന്മാരായ ദ്രവിഡന്മാരുടെ ഇടയിൽ
പ്രചരിപ്പിക്കുവാൻ അവൎക്ക് അചിരേണ സാധിച്ചു എന്നുള്ളതി
ലാണ്.

### സിതിയന്മാർ

ക്രിസ്തുവിൻെറ ജനനത്തിനു രണ്ടു ശതവൎഷം മുമ്പു മുതൽ ബാ
ൿടിയന്മാർ പാൎത്തിയന്മാർ (പല്ലവന്മാർ) സിതിയന്മാർ (ശകന്മാ
ർ) കുശാനന്മാർ ഹൂണന്മാർ (ഹൺസ്) എന്നിങ്ങനെ ആകാര
സാദൃശ്യമുള്ള പലേ വൎഗ്ഗക്കാരും ഇൻഡ്യയുടെ വടക്കുപടിഞ്ഞാറെ
ദേശങ്ങളിൽ പ്രവേശിച്ചുകൊണ്ടിരുന്നു. പൌരസ്ത്യജനവിഭാഗ
ത്തിൽ പെട്ട ഇവർ പ്രായേണ ഹ്രസ്വകായന്മാരും, ശ്വേതവൎണ്ണ
ന്മാരും, പീതവൎണ്ണന്മാരും ആയിരുന്നു. കച്ചുമുതൽ കുടകുവരെയു
ള്ള പശ്ചിമതീരപ്രദേശങ്ങളിൽ ഇപ്പോൾ നിവസിക്കുന്ന ആളുകളി
ൽ ഈ വൎഗ്ഗലക്ഷണം വ്യക്തമായി കാണപ്പെടുന്നുണ്ട്.

### മംഗോളിയന്മാർ

ഹിമാലയത്തിൻെറ താഴ്വരപ്രദേശങ്ങളെ അധിവസിക്കുന്ന
വൎഗ്ഗക്കാർക്കു ചീനക്കാരുടെ ആകാരസാദൃശ്യം ഉള്ളതായി കാണാം.
ബങ്കാൾഉൾക്കടലിനു് അല്പം വടക്കുമാറിയുള്ള ദേശങ്ങളിലും മംഗോ
ളിയൻവൎഗ്ഗലക്ഷണങ്ങളോടുകൂടിയ ജനങ്ങളാണു് വസിക്കുന്നതു്.
ഇവരുടെ പൂൎവ്വികന്മാർ ഒരു കാലത്തു് ഐരാവതി, ബ്രഹ്മപു
ത്രാ എന്നി നദികളുടെ തടങ്ങൾ മാൎഗ്ഗമായി ഇൻഡ്യയിൽ കുടിയേറി

പാത്തിരിക്കണമെന്നുള്ളതു് തീച്ചതന്നെ, വിശാലമായ ശിരസ്സും പീതവണ്ണവും പ്രസ്തുതവഗ്ഗത്തിനുള്ള പ്രത്യേക ചിഹ്നങ്ങളാണ്. ഇതുകൂടാതെ വേറെയും ചില വഗ്ഗക്കാർ ഓരോ കാലങ്ങളിലായി ഇൻഡ്യയിൽ കുടിയേറിപ്പാക്കുക ഉണ്ടായിട്ടുണ്ടു്. ഇപ്പോൾ ഇൻഡ്യയിൽ പ്രബലന്മാരായിത്തീന്നിരിക്കുന്ന പാഴ്സികൾ ഐറേനിയൻവഗ്ഗക്കാരാകുന്നു. ഇവരുടെ പൂവ്വന്മാർ പേഷ്യാരാജ്യത്തിൽനിന്നും ഇവിടെ ഉപവേശം ചെയ്തിട്ടുള്ളതാണ്. പഞ്ചാബിലെ ബാക്ട്രിയൻ രാജവംശങ്ങളിൽ ഗ്രീക്കുരക്തവും ഇൻഡ്യയുടെ പലഭാഗങ്ങളിലുമായി അറബികൾ, തുക്കികൾ, അഫ്ഗാൻകാർ എന്നിവരുടെ രക്തവും യൂറോപ്യന്മാരുടെ പ്രവേശനാനന്തരം പാശ്ചാത്യരക്തവും കലന്നു പ്രബലമായ ഒരു വണ്ണസങ്കരം ഇൻഡ്യയിൽ ഉണ്ടായിട്ടുണ്ടു്. ഈ അദ്ധ്യായത്തിൽ വിവരിച്ചിരിക്കുന്ന പ്രധാനപ്പെട്ട നാലു വഗ്ഗവിഭാഗങ്ങളുടെ സാക്ഷാൽ ലക്ഷണങ്ങൾ ഇക്കാലത്തു് ഒരു ജനസമുദായത്തിലും പൂണ്ണമായി കാണപ്പെട്ടു എന്നു വരികയില്ല. അനേക ശതവഷങ്ങൾകൊണ്ടു സംഭവിച്ചിട്ടുള്ള വണ്ണസങ്കരം നിമിത്തം വഗ്ഗീയ ചിഹ്നങ്ങൾ സമ്മിശ്രങ്ങളായിത്തീന്നിരിക്കയാണ്. പശ്ചിമഭാരതത്തിൽ ദ്രവിഡവഗ്ഗത്തിന്റെയും മംഗോളിയൻവഗ്ഗത്തിന്റെയും ഗംഗാപ്രവാഹപ്രദേശങ്ങളിൽ ആയ്യദ്രവിഡവഗ്ഗങ്ങളുടെയും ബങ്കാളത്തു് മംഗോളിയരുടെയും ദ്രവിഡരുടെയും വഗ്ഗീയലക്ഷണങ്ങൾ കാണ്മാനുണ്ടു്.

---

അദ്ധ്യായം ൩

## ആയ്യന്മാരുടെ പ്രവേശം

ആയ്യന്മാരുടെ പ്രവേശത്തിനു മുമ്പുള്ള ഇൻഡ്യയുടെ ചരിത്രത്തെപ്പററി നമുക്കു സൂക്ഷ്മമായ അറിവു യാതൊന്നും തന്നെയില്ല. എങ്കിലും ഇൻഡ്യയുടെ പല ഭാഗങ്ങളിലായി ഭൂഗഭത്തിൽനിന്നും കണ്ടെടുക്കപ്പെട്ടിട്ടുള്ളവയും, അസ്ഥികൾ, ശിലാഖണ്ഡങ്ങൾ, ചെമ്പു്, ഇരിമ്പു് എന്നിവയാൽ നിമ്മിക്കപ്പെട്ടിട്ടുള്ളവയുമായ അസ്ത്രങ്ങൾ, പരശുക്കൾ മുതലായ ആയുധങ്ങളുടെയും, മൺകുടങ്ങൾ, ഭരണികൾ ആദിയായ ഗൃഹസാമഗ്രികളുടെയും, ശവകുടീരങ്ങളുടെയും മററും നഷ്ടശിഷ്ടങ്ങളിൽനിന്നും, ഈ രാജ്യത്തെ ആദിമനിവാസിക

ളും, ഇതരരാജ്യങ്ങളിലെ ജനസമുദായങ്ങളെപ്പോലെ തന്നേ ക്രമാനുഗതമായ പരിഷ്കാരത്തിൻെറ നാനാഘട്ടങ്ങളിലും കൂടി കടന്നു പോയിട്ടുള്ളതായി നമുക്ക് ഊഹിക്കാവുന്നതാണ്.

ഹിന്ദുക്കുഷ് പർവ്വതത്തിൻെറ ഉത്തരഭാഗത്ത് ഓക്സസുനദീതീരങ്ങളിൽ നിവസിച്ചിരുന്ന ആര്യവിഭാഗമാണ് ആ പർവ്വതങ്ങൾ കടന്ന് അഫ്ഗാനിസ്ഥാനിലും പഞ്ചാബിലുമായി കുടികയറിപ്പാർപ്പു തുടങ്ങിയതെന്ന് അനുമാനിക്കേണ്ടിയിരിക്കുന്നു. അവരോടൊന്നിച്ചു പുറപ്പെട്ട ഐറേനിയൻവർഗ്ഗക്കാർ അല്പംകൂടി പശ്ചിമാഭിമുഖമായി സഞ്ചരിച്ചു പേർഷ്യയിൽ വാസമുറപ്പിച്ചിരിക്കണം. ഈ രണ്ടു വർഗ്ഗങ്ങളും ഒരേ ഗോത്രക്കാരാണെന്നുള്ളതിന് അവർ ഇരുകൂട്ടരുടെയും വേദഗ്രന്ഥങ്ങൾ തന്നേ ഉത്തമസാക്ഷ്യം നല്കുന്നുണ്ട്. ഇൻഡോആര്യന്മാരുടെ ഋഗ്വേദത്തിലെയും ഐറേനിയന്മാരുടെ വേദങ്ങളിലെയും ഭാഷാരീതിയിലും, അവയിൽ വിവരിച്ചിട്ടുള്ള ആരാധനക്രമങ്ങളിലും ഗണ്യമായ സാദൃശ്യം ഉള്ളതായി കാണാം.

ആര്യന്മാർ പഞ്ചാബിൽ പ്രവേശിച്ച കാലത്ത് അവരുടെ ഇടയിൽ അനവധി ഭിന്നസമൂഹങ്ങൾ ഉണ്ടായിരുന്നു. എങ്കിലും ഭാഷയിലും മതാനുഷ്ഠാനങ്ങളിലും ഈ വിവിധസമൂഹങ്ങൾക്ക് ഐകരൂപ്യം ഇല്ലാതിരുന്നില്ല. ഓരോ സമൂഹവും അനേകവാസസ്ഥാനങ്ങളിലായി പാർത്തുവന്നു. ഒട്ടധികം ഗ്രാമങ്ങൾ ഓരോ വാസസ്ഥാനത്തിലും അടങ്ങിയിരുന്നു. അനവധി കുടുംബങ്ങൾ ചേർന്നാൽ ഒരു ഗ്രാമമായി. കുടുംബാധിപൻ പിതാവു തന്നെ. ഓരോ സമൂഹത്തിനും നാഥനായി ഓരോ രാജാവുണ്ടായിരുന്നു. സമൂഹപ്രമാണികൾ യോഗംകൂടി രാജാവിനെ തിരഞ്ഞെടുത്തു വാഴിച്ചുവന്നു. എന്നാൽ വാഴുവാനുള്ള അവകാശം ക്രമേണ ചില പ്രത്യേക കുടുംബക്കാർക്കു മാത്രം ആയിത്തീർന്നിരിക്കണം. കാലാന്തരത്തിൽ രാജത്വം കുടുംബപാരമ്പര്യത്താൽ സിദ്ധമാകുന്ന ഒരവകാശമായി പരിണമിച്ചു. പന്തിഭോജനം, പരസ്പരവിവാഹം എന്നിവയെ കർശനമായി അതതുവർഗ്ഗമണ്ഡലത്തിനുള്ളിൽ നിയന്ത്രിക്കുന്ന ഇന്നത്തെ രീതിയിലുള്ള ജാതിവ്യത്യാസം ആര്യന്മാരുടെ ഇടയിൽ ഉണ്ടായിരുന്നില്ല. എന്നാൽ തൊഴിലുകളെ ആധാരമാക്കിയുള്ള അവാന്തരവിഭാഗങ്ങൾ അന്നുമുണ്ടായിരുന്നു. സമൂഹാധിപ

ത്വം വഹിച്ചുപോന്ന രാജകുടുംബങ്ങളും വൈദികാനുഷ്ഠാനങ്ങളിലും മററും പൌരോഹിത്യം വഹിച്ചുപോന്ന കുടുംബങ്ങളും കൃഷിവാണിജ്യാദി ലൌകികകാൎയ്യങ്ങളിൽ ഏൎപ്പെട്ടിരുന്ന കുടുംബങ്ങളും, ഓരോ പ്രത്യേക വിഭാഗമായിത്തീൎന്നു. ആൎയ്യവിജിഗീഷുക്കളുടെ സാന്നിദ്ധ്യത്താൽ ആദികാലം മുതൽതന്നേ അസഹിഷ്ണുക്കളായിത്തീൎന്നിരുന്ന പ്രാചീനദ്രാവിഡരിൽനിന്നുമുള്ള പീഡകൾ ആൎയ്യന്മാരുടെ സമാധാനപരമായ ജീവിതരീതിക്കു കൂടെക്കൂടെ ഭംഗംവരുത്തിക്കൊണ്ടിരുന്നതിനാൽ യുദ്ധസന്നാഹങ്ങളും പടയോട്ടവും ആൎയ്യാവൎത്തത്തിൽ സാൎവ്വത്രികമായിത്തീൎന്നിരുന്നതിനാൽ യുദ്ധകാലങ്ങളിലെല്ലാം സമസ്തവിഭാഗങ്ങളിലുമുള്ള ബലിഷ്ഠന്മാർ അവനവന്റെ തൊഴിലുകൾ നിൎത്തിവെച്ചു പടയിൽ കൂടുക പതിവായിരുന്നു. ഇങ്ങിനെയുള്ള യുദ്ധങ്ങളിൽ ആൎയ്യന്മാൎക്കു കീഴടങ്ങുകയോ, തടവുകാരായി പിടിക്കപ്പെടുകയോ ചെയ്യാറുള്ള കൃഷ്ണവൎണ്ണന്മാരായ ആദിദ്രവിഡരുടെ സംഖ്യ ക്രമേണ വൎദ്ധിക്കുകയും അവർ കാലാന്തരത്തിൽ ആൎയ്യന്മാരുടെ പരിചാരകവൎഗ്ഗമായിത്തീരുകയും ചെയ്തു.

ആൎയ്യന്മാരുടെ ധനവിഭവങ്ങൾ കന്നുകാലികളും ധാന്യങ്ങളുമായിരുന്നു. ഗോരസങ്ങളായ പാൽ, വെണ്ണ മുതലായവയും ധാന്യങ്ങളും അവർ അവരുടെ പ്രധാനപ്പെട്ട ആഹാരസാധനങ്ങളായി പരിഗണിച്ചുപോന്നു. യാഗാദികൎമ്മങ്ങൾ പ്രമാണിച്ച് ഉപയോഗിക്കപ്പെടാറുള്ള മാംസവും അവർ ഭക്ഷിക്കാറുണ്ടായിരുന്നു. യുദ്ധരംഗങ്ങളിൽ കുതിരകളെ പൂട്ടിയ രഥങ്ങൾ അവർ ഉപയോഗിക്കുക സാധാരണമായിരുന്നു എന്നു ഊഹിക്കേണ്ടിയിരിക്കുന്നു. സാമാന്യം ഉറപ്പും, നല്ല വെടിപ്പും ഉള്ള ഭവനങ്ങളിലാണ് അവർ പാൎത്തുവന്നത്. ചോരഭീതി മുതലായ അത്യാഹിതങ്ങളിൽനിന്നും പൌരന്മാൎക്കു രക്ഷനല്കുന്നതിനായി വാസസ്ഥാനങ്ങൾതോറും അത്യുന്നതങ്ങളായ വൃക്ഷാഗ്രങ്ങളിൽ കാവൽകുടിരങ്ങളും അവയിൽ ദേശകാവല്ക്കാരും ഉണ്ടായിരുന്നു. യുദ്ധകാലങ്ങളിൽ ഉപയുക്തമായ കവചം, ഉഷ്ണീഷം ആദിയായ പടക്കോപ്പുകൾ അവൎക്കു ഉണ്ടായിരുന്നതിനാൽ ആൎയ്യന്മാർ കരകൌശലവിദഗ്ദ്ധന്മാരായിരുന്നു എന്നു ഊഹിക്കാവുന്നതാണ്. അവരുടെ സ്ത്രീകൾ പലേ വിശിഷ്ടാഭരണങ്ങളും ധരിച്ചുപോന്നു. സ്വയംവരങ്ങൾ അക്കാലത്ത് അസാധാരണമല്ലാതിരുന്നതിനാലും എല്ലാ വൈദികകൎമ്മങ്ങളിലും ഗൃഹനാ

യികയുടെ സഹകരണം അപരിത്യാജ്യമായിരുന്നതിനാലും ആൎയ്യകുടുംബങ്ങളിൽ സ്ത്രീകൾക്കു മാന്യസ്ഥാനം ഉണ്ടായിരുന്നു എന്നു വ്യക്തമാകുന്നുണ്ട്. ഭൎത്താവിന്റെ ചിതയിൽ ഭാൎയ്യയേക്കൂടി വെച്ചു ജീവനോടെ ദഹിപ്പിച്ചുകളയുന്ന (സതി) ആചാരം അക്കാലത്തു നടപ്പുണ്ടായിരുന്നില്ല. എന്തുകൊണ്ടെന്നാൽ ഋഗ്വേദത്തിൽ സതിയെക്കുറിച്ചുള്ള നിൎദ്ദേശങ്ങൾ ഒന്നും കാണുന്നില്ല. എന്നു മാത്രമല്ല ശൈശവവിവാഹവും വൈധവ്യാചാരവും ഋഗ്വേദകാലത്ത് ആൎയ്യന്മാരുടെ ഇടയിൽ നടപ്പില്ലായിരുന്നു. മരണാനന്തരം, സദ്വൃത്തന്മാരുടെ ആത്മാക്കൾ ദേവന്മാരോടൊന്നിച്ചു സ്വൎഗ്ഗസുഖം അനുഭവിക്കുമെന്നായിരുന്നു അവരുടെ വിശ്വാസം.

ചതുൎവ്വേദങ്ങൾ.

ആൎയ്യസാഹിത്യത്തിൽ ഏററവും പുരാതനവും വിശിഷ്ടവും ആയവ വേദങ്ങളാകുന്നു. അവയിൽ അത്യധികം പ്രാധാന്യമുള്ളതു ഋഗ്വേദത്തിനാണ്. പത്തു മണ്ഡലങ്ങൾ അടങ്ങിയ പ്രസ്തുത വേദത്തിൽ ഓരായിരത്തിൽപരം സ്തോത്രങ്ങൾ ഉള്ളതായി കാണാം. ഇവയുടെ രചിതാക്കൾ ചില ഋഷികളും അവരുടെ ഗോത്രജന്മാരും ആണെന്നത്രേ സങ്കല്പം. ആൎയ്യന്മാർ പഞ്ചനദപ്രദേശത്ത് അധിവസിച്ചിരുന്ന കാലങ്ങളിലാണ് ഋഗ്വേദം രചിക്കപ്പെട്ടതു്. ഓരോ ഘട്ടങ്ങളിലായി ഓരോ പ്രത്യേകാവശ്യം പ്രമാണിച്ചു ഓരോ ഭാഗങ്ങളായാണ് ഇതിന്റെ രചന നടന്നിട്ടുള്ളതെന്നും പുരോഹിതകുടുംബങ്ങളിൽ പാരമ്പൎയ്യമായി ഈ സ്തോത്രങ്ങൾ ഉരുക്കഴിച്ചു ഓൎമ്മയിൽ നിൎത്തിപ്പോരുകയാണ് ചെയ്തിട്ടുള്ളതെന്നും അറിയേണ്ടതാണ്. എന്തുകൊണ്ടെന്നാൽ ആൎയ്യന്മാരുടെ ഇടയിൽ എഴുത്തു സമ്പ്രദായം നടപ്പായതു പിൽക്കാലം മാത്രമാകുന്നു. ചാതുൎവ്വൎണ്യത്തെക്കുറിച്ചു സൂചിപ്പിക്കുന്ന ഒരു സ്തോത്രം ഇതിൽ കാണുന്നുണ്ടെങ്കിലും, അതു ആൎയ്യന്മാർ പൂൎവ്വദേശങ്ങളായ ഗംഗാതീരങ്ങളിലേക്കു നിൎഗ്ഗമിച്ച കാലത്തോടു സമീപിച്ചു രചിച്ചു ചേൎക്കപ്പെട്ടിട്ടുള്ളതാണെന്ന് അനുമാനിക്കേണ്ടതായിരിക്കുന്നു.

സാമവേദത്തിൽ സ്തോത്രങ്ങളുടെ എണ്ണം വളരെ കുറയും. അതിലെ മന്ത്രങ്ങൾ, സോമയാഗാദിവൈദികകൎമ്മങ്ങൾ നടത്തുമ്പോ

ൾ ചൊല്ലുവാനുള്ളവയും ഋഗ്വേദത്തിലെ പലേ സ്തോത്രങ്ങളെയും പ്രമാണവൽക്കരിച്ചു രചിക്കപ്പെട്ടിട്ടുള്ളവയും ആകുന്നു.

യജുൎവ്വേദവും മിക്കവാറും ഋഗ്വേദമന്ത്രങ്ങളെ ആധാരമാക്കി രചിച്ചിട്ടുള്ളതായി കാണാം. പലവിധ യാഗാദികൎമ്മങ്ങൾക്കു് ഉപയോഗിക്കപ്പെടുവാനുള്ള മന്ത്രങ്ങൾ തന്നെയാണ് ഈ വേദത്തിലും അടങ്ങിയിരിക്കുന്നതു്.

അഥൎവ്വവേദം ഋഗ്വേദംപോലെ പുരാതനമാണ്. എങ്കിലും അവയിലെ എല്ലാ സ്തോത്രങ്ങളും ശേഖരിച്ചു രൂപീകരിക്കപ്പെട്ടിട്ടുള്ളതു് പിൽക്കാലത്തു മാത്രമാണ്. ക്ഷുദ്രം, ജാലം മുതലായ അശുഭപ്രയോഗങ്ങൾക്കുള്ള ദുൎമ്മന്ത്രങ്ങൾ ആണ് ഇതിൽ അടങ്ങിയിരിക്കുന്നതു്.

ഋഗ്വേദത്തിലുള്ള സ്തോത്രങ്ങളിൽനിന്നു്, ആൎയ്യന്മാർ പഞ്ചാബിൽ താമസിച്ച കാലത്തു പ്രകൃതിയെ ആരാധിച്ചുവന്നു എന്നു കാണാവുന്നതാണ്. വിസ്തൃതമായ വ്യോമകടാഹം, സുവൎണ്ണവൎണ്ണമായ അരുണദീപ്തി, ക്ഷണികമായ വിദ്യുല്ലതിക മേഘനിൎഘോഷം, പ്രചണ്ഡമായ മാരുതപ്രവാഹം എന്നിവയുടെ എല്ലാം അധിഷ്ഠാന ദേവന്മാരെ അവർ ആരാധിച്ചുപോന്നതായി വ്യക്തമാകുന്നുണ്ടു്. വിഗ്രഹങ്ങളോ ദേവാലയങ്ങളോ അവൎക്കു ഉണ്ടായിരുന്നില്ല.

---

അദ്ധ്യായം ൩

## പൂൎവ്വദേശങ്ങളിലേക്കുള്ള ആൎയ്യനിൎഗ്ഗമനം

പഞ്ചാബിൽ ജനങ്ങൾ വൎദ്ധിച്ചുവരികയും പുതിയ പുതിയ ജനപ്രവാഹങ്ങൾ പുറത്തുനിന്നും ഉണ്ടായിക്കൊണ്ടിരിക്കയും ചെയ്യതോടുകൂടി ആൎയ്യന്മാർ ക്രമേണ ഗംഗാതടങ്ങളിലേക്കു നീങ്ങിത്തുടങ്ങി. ചില സമൂഹക്കാർ യമുനാഗംഗാതീരത്തിൽക്കൂടി കിഴക്കോട്ടും മററു ചിലർ ഹിമവാൻെറ അടിവാരത്തിൽക്കൂടിയും നിൎഗ്ഗമിച്ചു് ഗംഗയുടെ ഉത്തരഭാഗത്തുള്ള പ്രദേശങ്ങളിൽ വാസമുറപ്പിച്ചു. വേറെ ഏതാനും സമൂഹക്കാർ ദക്ഷിണാഭിമുഖമായി നിൎഗ്ഗമിച്ചു സിൻഡ്, മാൾവ എന്നീ രാജ്യസ്ഥാനങ്ങളിൽ വാസം തുടങ്ങി. ഏതാദൃശമായ നിൎഗ്ഗമനം തുടരെ ഉണ്ടായിക്കൊണ്ടിരുന്നതു്, ജനബാഹുല്യത്തി

ൻെറ പ്രേരണയാൽ മാത്രമായിരിക്കയില്ല, ഫലപ്രദങ്ങളായ നൂതനദേശങ്ങളെ സ്വാധീനമാക്കി കൃഷികാൎയ്യങ്ങൾ നിപുണമായി നടത്തുന്നതിനും, ജീവിതസൌകൎയ്യം മററു പലേ പ്രകാരവും ഉത്തരോത്തരം വൎദ്ധിപ്പിക്കുന്നതിനും ഉള്ള വാഞ്ഛ നിമിത്തം കൂടെയാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ഈ ആൎയ്യനിൎഗ്ഗമനം സംബന്ധിച്ചുള്ള അറിവുകൾ നമുക്കു ലഭിക്കുന്നതു യജുൎവേദം, അഥൎവ്വവേദം, ബ്രാഹ്മണങ്ങൾ എന്നിവയിൽനിന്നുമാകുന്നു. വേദങ്ങളുടെ വ്യാഖ്യാനങ്ങളാണു ബ്രാഹ്മണങ്ങൾ. വൈദികകൎമ്മങ്ങളുടെ അനുഷ്ഠാനക്രമങ്ങളെപ്പററി ഈ ഗ്രന്ഥങ്ങളിൽ സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്. ബ്രാഹ്മണങ്ങളുടെ രചന നടന്നതു ആൎയ്യന്മാർ ഗംഗാതടങ്ങളെ അധിവാസം ആരംഭിച്ചതിനുശേഷം (ബി. സി. ൧000 നും ൩00 നും മദ്ധ്യേ) ആണെന്നു തീരുമാനിക്കാം. എന്തുകൊണ്ടെന്നാൽ ഗംഗാപ്രവാഹദേശങ്ങളിൽ സാധാരണമായ ശാൎദ്ദൂലത്തിൻെറയും വടവൃക്ഷത്തിൻെറയും നെൽച്ചെടിയുടേയും പേരുകൾ ഈ ഗ്രന്ഥങ്ങളിൽ കാണപ്പെടുന്നുണ്ട്. ഒരുകാലത്തു പഞ്ചാബു, സിൻഡ്, ഗുജറാററ് മുതലായ ഉത്തരപശ്ചിമദേശങ്ങളിൽ ധാരാളം ഉണ്ടായിരുന്ന സിംഹത്തിൻെറ പേരല്ലാതെ മേൽവിവരിച്ച സൂചനകളൊന്നും തന്നെ ഋഗ്വേദത്തിൽ കാണുന്നില്ല. വിശേഷിച്ചും ഗംഗാതടങ്ങളിലേക്കു് ആൎയ്യന്മാർ നിൎഗ്ഗമിച്ചതിനേ സൂചിപ്പിക്കുന്ന ഒരു ഐതിഹ്യം ശതപഥബ്രാഹ്മണത്തിൽ കാണുന്നുമുണ്ട്. വിദേഹരാജ്യത്തേ രാജാവായ മാധവൻ കുലഗുരുവായ ഗൌതമരാഘവനോടൊന്നിച്ചു സരസ്വതിനദിയുടെ തീരത്തുനിന്നു, പുരോഭാഗത്തു പ്രകാശിച്ച ഒരു അഗ്നിപ്രഭയെ അനുഗമിച്ചു കിഴക്കോട്ടു പുറപ്പെട്ടു, ശതനിരനദി കടന്നു അതിന്നപ്പുറത്തുള്ള ദേശത്തുചെന്നു ഫലപ്രദമായ ആ സ്ഥലത്തു കൃഷിപ്രവൃത്തികൾ ആരംഭിച്ചതായിട്ടും മററുമാണു കഥ പോകുന്നതു്. ശതനിര (ഗണ്ഡകു്) നദിക്കപ്പുറമുള്ള ദേശങ്ങളെ അക്കാലത്തു പുരോഹിതവൎഗ്ഗക്കാർ അധിവസിച്ചിരുന്നില്ലെന്നും മാധവരാജാവിൻെറ ഈ ദിൿജയപ്രസ്ഥാനത്തിനു ശേഷം ബ്രാഹ്മണർ അവിടെ ധാരാളമായി കുടിപാൎപ്പു് ആരംഭിച്ചുവെന്നുംകൂടി കഥയിൽ കാണുന്നുണ്ട്. ഈ ഐതിഹ്യം ബ്രാഹ്മണകാലത്തേ ആൎയ്യന്മാരുടെ സാമൂഹ്യാവസ്ഥയുടെ ഒരു ആദൎശച്ഛായയാണു്. സമൂഹാധിപതിയായ രാജാവും പുരോഹിതനും

കൂടിയുള്ള യാത്രകളും, രക്തം ചൊരിയാൻ ഇടകൊടുക്കാതെ സമാധാനപരമായുള്ള ദേശസമ്പാദനവും, കുലഗുരുവായ പുരോഹിതനുള്ള സൎവ്വപ്രാമാണികത്വവും അക്കാലത്തിനുള്ള വൈശിഷ്ട്യമാകുന്നു.

പഞ്ചാബിൽനിന്നു പൂൎവ്വദേശങ്ങളിലേക്കുള്ള ആൎയ്യന്മാരുടെ നിൎഗ്ഗമനം സംബന്ധിച്ചു കൂടുതലായ ചില വിവരങ്ങൾ നമുക്കു മനുസ്മൃതിയിൽനിന്നും ലഭിക്കുന്നുണ്ട്. സിന്ധുവിന്റെ പോഷകനദികളിൽ ഒന്നായ സത്ത്ലജ്ജിനു പണ്ടുണ്ടായിരുന്ന ഒരു പോഷകനദിയായ സരസ്വതിയുടെയും ത്രിഷദ്വതിയുടെയും മദ്ധ്യേയുള്ള ദേശത്തിനു മനുസ്മൃതിപ്രകാരം ബ്രഹ്മാവൎത്തം എന്നാണു പേർ. ഋഗ്വേദസ്തോത്രങ്ങൾ സംഭരിച്ചു രൂപീകരിക്കപ്പെട്ടതു് ഇവിടെവച്ചാണെന്നു് ഊഹിക്കപ്പെട്ടിരിക്കുന്നു. ഈ ദേശത്തിന്റെ കിഴക്കും തെക്കും ഭാഗങ്ങളിലാണു കുരുക്ഷേത്രം, മാത്സ്യം, പാഞ്ചാലം, സൌരസേനകം എന്നീ രാജ്യങ്ങളുടെ സ്ഥാനം. യമുനയുടെ ഇരുപാൎശ്വങ്ങളിലുമുള്ള പ്രദേശം ബ്രഹ്മൎഷി ദേശമാണെന്നു പറയപ്പെട്ടിരിക്കുന്നു. ഹിമാലയത്തിനും വിന്ധ്യാചലത്തിനും മദ്ധ്യേ കടൽതൊട്ടു കടൽവരെ ഇടയിലായി കിടക്കുന്ന വിസ്തൃതമായ ആൎയ്യാവൎത്തത്തേക്കുറിച്ചു മുൻപു തന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. യമുനയ്ക്കും സത്ത്ലജ്ജിനും ഇടയ്ക്കുള്ള ദേശങ്ങൾ ആൎയ്യപരിഷ്ക്കാരത്തിന്റെ ഉത്ഭവസ്ഥാനമാകയാൽ ആ സ്ഥലം പരിശുദ്ധമായി ആൎയ്യന്മാർ കരുതിപ്പോന്നുവെങ്കിലും, വിദേശീയ ശത്രുക്കളുടെയും വനചരന്മാരായ അപരിഷ്കൃതജാതിക്കാരുടെയും ആക്രമണംനിമിത്തം ക്രമേണ അവിടെനിന്നും ആൎയ്യന്മാർ കിഴക്കോട്ടു നിൎഗ്ഗമിക്കുകയും, ആ പ്രദേശത്തു് കാലാന്തരത്തിൽ മിക്കവാറും ആൎയ്യന്മാരില്ലാതായിത്തിരുകയും ചെയ്തു. എന്നാൽ ഗംഗാതടങ്ങളാകട്ടെ സമാധാനപരങ്ങളും കൂടുതൽ ഫലപ്രദങ്ങളും സുഖസ്ഥലങ്ങളുമായ പ്രദേശങ്ങളാകയാൽ അവിടങ്ങളിൽ അനേകം രാജ്യങ്ങൾ ഉത്ഭവിക്കുകയും അവയെല്ലാം സൌഭാഗ്യപരമായ ആൎയ്യപരിഷ്കാരത്തിന്റെ കേന്ദ്രസ്ഥാനങ്ങളായി ഭവിക്കുകയും ചെയ്തു; എന്നു മാത്രമല്ല കാലാന്തരത്തിൽ ഗംഗാപ്രദേശങ്ങളിലെ ആൎയ്യന്മാർ പശ്ചിമഭാഗങ്ങളിൽ നിവസിക്കുന്ന അവരുടെ സ്വജനങ്ങളെ സാമൂഹ്യപരിഷ്കാരത്തിലും മതാ

ചാരാദികളില്പം പതിതരായി പരിഗണിക്കുവാൻ കൂടി ആരംഭിക്കാതെയുമിരുന്നില്ല.

---

അദ്ധ്യായം ൫

## മഹാഭാരതവും രാമായണവും

മഹാഭാരതവും രാമായണവും പ്രസിദ്ധങ്ങളായ രണ്ട് ഇതിഹാസങ്ങളാണ്. ഇരുപത്തെണ്ണായിരം ശ്ലോകങ്ങളടങ്ങിയ മഹാഭാരതം അതിൻെറ രചനാകാലത്തു് ഇത്രകണ്ടു വിപുലമായ ഒരു മഹാഗ്രന്ഥമായിരുന്നുവെന്നു വിചാരിപ്പാൻ ന്യായം കാണുന്നില്ലെന്നാണ് ചില പണ്ഡിതന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നതു്. ധർമ്മശാസ്ത്രം, രാജ്യതന്ത്രം ആദിയായി പ്രസ്തുത ഗ്രന്ഥത്തിൽ അടങ്ങിയിരിക്കുന്ന പലേ വിഷയങ്ങളെക്കുറിച്ചുള്ള പ്രതിവാദനങ്ങൾ പിൽക്കാലത്തു് അതിനോടു ചേർക്കപ്പെട്ടിട്ടുള്ളതാണെന്നത്രേ ചിലരുടെ അഭിപ്രായം. ഭാരതകഥയ്ക്കു ആധാരമായ കൌരവ പാണ്ഡവയുദ്ധം ഉദ്ദേശം ബി. സി. ൧000_ത്തിനോടു സമീപിച്ചു നടന്നിട്ടുള്ളതായിരിക്കാം. കഥാരംഗം മിക്കവാറും കുരുക്ഷേത്രം പാഞ്ചാലം എന്നീ രാജ്യങ്ങളാണ്. കുരുക്ഷേത്രത്തിൻെറ സ്ഥാനം യമുനയുടെ പശ്ചിമതീരത്തും, പാഞ്ചാലരാജ്യത്തിൻെറ സ്ഥാനം യമുനയുടെ പൂർവ്വതീരത്തുമാകുന്നു. കുരുക്ഷേത്രത്തിൻെറ തലസ്ഥാനനഗരിയാണ് ഹസ്തിനപുരം. അവിടെ ധൃതരാഷ്ട്രർ പാണ്ഡു എന്നീ രാജസഹോദരന്മാർ വസിക്കുകയായിരുന്നു. ജ്യേഷ്ഠനായ ധൃതരാഷ്ട്രർ അന്ധനായിരുന്നതിനാൽ രാജ്യകാര്യങ്ങൾ പാണ്ഡു തന്നെ നടത്തിവന്നു. അങ്ങനെയിരിക്കെ, പാണ്ഡു നിര്യാതനായി. അനന്തരം, അന്ധനായ രാജാവു പാണ്ഡുപുത്രരിൽ മൂത്തയാളായ യുധിഷ്ഠിരനെ കിരീടാവകാശിയായി വരിച്ചു. തന്നിമിത്തം ധൃതരാഷ്ട്രപുത്രന്മാർ പാണ്ഡവന്മാരിൽ അസൂയാലുക്കളായിത്തീർന്നു. ധൃതരാഷ്ട്രന്മാർ എണ്ണത്തിൽ നൂറുപേരും പാണ്ഡവന്മാർ അഞ്ചുപേരും മാത്രമായിരുന്നു. നൂററുപേർ പാണ്ഡവസഹോദരന്മാർക്കു വിരോധമായി പലേ ദുരാലോചനകളും നടത്തി അവരെ പലപ്രകാരത്തിൽ ഉപദ്രവിച്ചു. കൌരവന്മാരുടെ ക്രൌര്യം ദുസ്സഹമായിത്തീരുക

യാൽ, സമാധാനപ്രിയനായ യുധിഷ്ഠിരൻ സഹോദരന്മാരോടും മാതാവിനോടുംകൂടി രാജ്യത്തിൽനിന്നും നിൎഗ്ഗമിച്ചു. അവർ പാഞ്ചാലരാജ്യത്തു ചെന്നുചേരുകയും ചാപവിദ്യയിൽ പ്രവീണനായ അൎജ്ജുനൻ പാഞ്ചാലരാജപുത്രിയായ ദ്രൗപതിയെ സ്വയംവരം നടത്തുകയും ചെയ്തു. അനന്തരം കുറേക്കാലം കഴിഞ്ഞു പാണ്ഡവന്മാർ സ്വരാജ്യത്തു തിരിച്ചെത്തി. കുടുംബഛിദ്രം ശമിപ്പിക്കുവാനും രാജ്യത്തിൽ ക്ഷേമവും സമാധാനവും വളൎത്തുവാനുംവേണ്ടി ധൃതരാഷ്ട്രർ സ്വരാജ്യത്തെ രണ്ടായി ഭാഗിച്ച് ഒരു ഭാഗം സ്വപുത്രന്മാൎക്കും മറേറഭാഗം സഹോദരപുത്രന്മാൎക്കും വിട്ടുകൊടുത്തു. ഭാഗം അനുസരിച്ചു ഹസ്തിനപുരം ഉൾപ്പെടെയുള്ള വീതം കൌരവന്മാൎക്കു ലഭിച്ചു. പാണ്ഡവന്മാർ അവൎക്കു ലഭ്യമായ രാജ്യത്ത് ഇന്ദ്രപ്രസ്ഥം എന്ന നഗരം പണിചെയ്ത് അവിടം രാജധാനിയാക്കി. ഇന്ദ്രപ്രസ്ഥത്തിൻെറ സ്ഥാനത്താണ് ഇപ്പോൾ ഡൽഹിനഗരം സ്ഥിതിചെയ്യുന്നത്. എന്നാൽ പാണ്ഡവന്മാൎക്കു ലഭിച്ച രാജ്യം ചിരകാലം അവരുടെ കൈവശം ഇരിക്കുവാൻ ഇടയായില്ല. കൌരവന്മാരിൽ ജ്യേഷ്ഠനായ ദുൎയ്യോധനനുമായുണ്ടായ ഒരു ചൂതുകളിയിൽ യുധിഷ്ഠിരൻ നാടും നഗരവും പാഞ്ചാലിയെപ്പോലും പണയം കൊടുക്കേണ്ടിവന്നു. എങ്കിലും പാണ്ഡവന്മാർ ഒരു വ്യാഴവട്ടം വനവാസവും ഒരു വൎഷം അജ്ഞാതവാസവും നടത്തിയ ശേഷം തിരിച്ചുവന്നുകൊള്ളാമെന്നുള്ള വ്യവസ്ഥയിന്മേൽ പാഞ്ചാലിയോടുകൂടി നാട്ടിൽനിന്നു പൊയ്ക്കൊള്ളുവാൻ കൌരവന്മാർ അനുവദിച്ചു. പതിമൂന്നാം വൎഷം പാണ്ഡവന്മാർ നാട്ടിൽ മടങ്ങി എത്തി രാജ്യം വിട്ടുകൊടുക്കണമെന്ന് അപേക്ഷിച്ചതിൽ നൂററുപേർ വഴിപ്പെടായ്കയാൽ യുദ്ധം നടത്തി ബലാബലം പരീക്ഷിച്ചുകളയാമെന്നു തന്നെ അവർ തീരുമാനിച്ചു. ആൎയ്യാവൎത്തത്തിലെ രാജാക്കന്മാരാകമാനം ഓരോ പക്ഷത്തു ചേൎന്നുകൊണ്ടു കുരുക്ഷേത്രത്തിൽ വെച്ച് ഒരു ഭയങ്കര യുദ്ധം നടന്നു. പാണ്ഡവന്മാരുടെ പ്രധാന ബന്ധു ശ്രീകൃഷ്ണനായിരുന്നു. കൃഷ്ണൻ യാദവരാജാവും അദ്ദേഹത്തിൻെറ രാജധാനി ദ്വാരകയുമായിരുന്നു. ഇപ്പോഴത്തെ ഗുജറാററിൻെറ സ്ഥാനത്താണ് യാദവരാജ്യം നിലനിന്നത്. മഹാഭാരതയുദ്ധം പതിനെട്ടു ദിവസമുണ്ടായിരുന്നു. ഹിന്ദുസ്ഥാനത്തെ മഹാരഥന്മാരിൽ ഭൂരിപക്ഷവും പ്രസ്തുത മഹാസമരത്തിൽ നശിച്ചു. പാണ്ഡ

വന്മാരും ശ്രീകൃഷ്ണനും ഉൾപ്പെടെയുള്ള ചുരുക്കം ചില വീരന്മാർ മാത്രമേ ജീവനോടെ ശേഷിച്ചുള്ളു. അനന്തരം യുധിഷ്ഠിരൻ ചക്രവത്തിയായി അഭിഷേകം ചെയ്യപ്പെട്ടു. ഉത്തരഭാരതത്തിൽ ആൎയ്യപരിഷ്കാരം പ്രബലമായ ഒരു നിലയിൽ എത്തിയിരുന്ന കാലത്താണ് മഹാഭാരതയുദ്ധം നടന്നതെന്നുള്ളതു നിസ്സന്ദേഹം തന്നെ. ഉത്തരാപഥത്തിൽ ഇതിഹാസകാലത്തു് അനവധി രാജ്യങ്ങൾ നിലനിന്നു പോന്നുവെന്നും വിവാഹബന്ധത്താലും രാഷ്ട്രീയ സഖ്യത്താലും മിക്ക രാജകുടുംബങ്ങളും മൈത്രീഭാവത്തിലായിരുന്നു വത്തിച്ചുവന്നതെന്നും ഭാരത കഥയിൽനിന്നും വ്യക്തമാകുന്നുണ്ടു്.

ശ്രീവേദവ്യാസ പ്രോക്തമെന്നു ഉദ്ദേശിക്കപ്പെട്ടിരിക്കുന്ന മഹാഭാരതത്തിനേ അപേക്ഷിച്ചു് ഏററവും ചെറുതായ ഒരു ഇതിഹാസമാണു രാമായണം. പ്രസ്തുത കൃതിയുടെ രചയിതാവായ വാത്മീകി കോസലരാജ്യക്കാരനായിരിക്കണം. ഋഷിയുടെ ജീവിതകാലം ബി. സി. ന്നാം ശതവഷത്തിനിടയിലായിരിക്കണമെന്നു ഊഹിക്കപ്പെട്ടിരിക്കുന്നു.

അയോധ്യാധിപതിയായ ദശരഥനു കൌസല്യ, കൈകേയി, സുമിത്ര എന്നിങ്ങനെ മൂന്നു രാജ്ഞികളുണ്ടായിരുന്നുവെന്നും, അനവധി സൽക്കൎമ്മങ്ങളുടെ ഫലമായി അവരിൽ ശ്രീരാമൻ, ഭരതൻ, ലക്ഷ്മണശത്രുഘ്നന്മാർ എന്നിങ്ങനെ നാലു കുമാരന്മാർ യഥാക്രമം ജനിച്ചുവെന്നുമാണ് രാമായണകഥയുടെ ആരംഭത്തിൽ പ്രസ്താവിച്ചു കാണുന്നതു്. കാലാനുരൂപമായ വിദ്യാഭ്യാസാദികൾ പൂത്തിയായ ശേഷം യഥാകാലം കുമാരന്മാരുടെ വിവാഹം നടന്നു. ജനകരാജാവിൻെറ വളത്തുപുത്രിയായ സീതയെയാണ് ശ്രീരാമൻ പാണിഗ്രഹണം ചെയ്തതു്. കാലാന്തരത്തിൽ രാജ്യഭരണക്ലേശവും വാദ്ധക്യവും നിമിത്തം അസ്വസ്ഥനായി ചമഞ്ഞ ദശരഥൻ കിരീടാവകാശിയായ ശ്രീരാമനേ യുവരാജാവായി അഭിഷേകം ചെയ്യുവാൻ തീരുമാനിച്ചു. രാജാവിൽനിന്നും പണ്ടൊരിക്കൽ ലബ്ധമായിട്ടുള്ള രണ്ടു വരങ്ങളെ യഥാത്ഥീഭവിപ്പിക്കുന്നതിനുള്ള കാലം ആസന്നമായെന്നു കൈകേയിയും അപ്പോൾ ഉറച്ചുകൊണ്ടു സ്വപുത്രനായ ഭരതനെ യുവരാജാവായി അഭിഷേകം ചെയ്യണമെന്നു മാത്രമല്ല ശ്രീരാമൻ പതിന്നാലു സംവത്സരം ദണ്ഡകാരണ്യത്തിൽ പോയി വസിക്കണമെന്നുമുള്ള തൻെറ അഭീഷ്ടം ഭത്താവിനേ അറി

യിക്കയുണ്ടായി. സ്വപ്രണയിനിയുടെ നിബ്ബന്ധപൂൎവ്വകമായ അഭ്യൎത്ഥനയെ നിരാകരിക്കുവാൻ അശക്തനായിച്ചമഞ്ഞ രാജാവു കൃപണയായ രാജ്ഞിയുടെ ഇംഗിതത്തിനു കീഴടങ്ങുകയും ശ്രീരാമൻ സീതയോടും ലക്ഷ്മണനോടും ഒന്നിച്ചു വനവാസത്തിനു പുറപ്പെടുകയുമാണ് ചെയ്തതു്. പുത്രവിയോഗത്തിന് ഹേതുവായ അഭീഷ്ടദാനമോൎത്തു പശ്ചാത്തപിച്ചു സ്ത്രീജിതനായ വൃദ്ധരാജാവു ചരമം പ്രാപിച്ചു. മാതുലരാജ്യത്തുനിന്നും തിരിച്ചുവന്ന ഭരതൻ വിവരമറിഞ്ഞു ദുസ്സഹമായ ദുഃഖവും കോപവും നിമിത്തം വിവശനായിച്ചമയുകയും ചെയ്തു. എങ്കിലും ശ്രീരാമന്റെ സാന്ത്വനവാക്കുകളാൽ മനസ്സമാധാനം വന്ന ഭരതകുമാരൻ രാമന്റെ പ്രതിപുരുഷനെന്ന നിലയിൽ രാജ്യഭാരം നടത്തിത്തുടങ്ങി. അക്കാലത്തു വനവാസിയായ ശ്രീരാമന്റെ പൎണ്ണശാലയിൽനിന്നു സീതയെ, പ്രച്ഛന്നവേഷം അവലംബിച്ചുകൊണ്ടു ലങ്കാധിപനായ രാവണൻ അപഹരിച്ചുകൊണ്ടുപോന്നു. ശ്രീരാമനാകട്ടെ, വാനരരാജാവായ സുഗ്രീവനുമായി സഖ്യം ചെയ്തു് വാനരസേനയുടെ സഹായത്തോടു കൂടി ലങ്കയിൽ എത്തി യുദ്ധത്തിൽ രാവണനെയും അനുചരന്മാരേയും നിഗ്രഹിച്ചശേഷം സീതയേ അഗ്നിശുദ്ധി വരുത്തി വീണ്ടുകൊണ്ടുപോരുന്നു. അനന്തരം അയോദ്ധ്യാധിപതിയായി ശ്രീരാമൻ ചിരകാലം വാഴുന്നു. ഇതാണല്ലോ രാമായണ കഥയുടെ സംക്ഷേപം. വാല്മീകിയുടെ കാലത്തു ആൎയ്യപരിഷ്കാരം കുരുക്ഷേത്രം, പാഞ്ചാലം ആദിയായ രാജ്യസ്ഥാനങ്ങളിൽനിന്നും കുറേക്കൂടി പൂൎവ്വഭാഗത്തേക്കു അതിക്രമിച്ചിരുന്നതായി, കോസലം, വിദേഹം മുതലായ രാജ്യങ്ങളേ സംബന്ധിച്ചു രാമായണത്തിൽ കാണുന്ന പ്രതിപാദനങ്ങളിൽനിന്നും ഊഹിക്കാവുന്നതാണ്. എന്നു മാത്രമല്ല അക്കാലത്തു് ആൎയ്യന്മാർ ദക്ഷിണാപഥത്തിലേക്കു സാധാരണമായി നിൎഗ്ഗമിച്ചു തുടങ്ങിയിരുന്നില്ലെന്നും, അപ്രദേശം ആദിമദ്രവിഡരുടെ അധിവാസ ഭൂമിയായിരുന്നുവെന്നും ഉള്ളതിനു ദണ്ഡകാരണ്യത്തിന്റെയും, രാക്ഷസന്മാരുടെയും, സുഗ്രീവരാജ്യമായ കിഷ്കിന്ധയുടെയും ലങ്കാനഗരിയുടെയും വൎണ്ണനകളിൽനിന്നും വ്യക്തമാകുന്നുണ്ടു്. എങ്കിലും അഗസ്ത്യപ്രഭൃതികളായ ഋഷികളുടെ ആശ്രമം ദണ്ഡകവിപിനത്തിൽ ഉണ്ടായിരുന്നതായും ശ്രീരാമൻ പല ഋഷികളുടെയും ആതിത്ഥ്യം സ്വീകരിച്ചതായും രാമായണത്തിൽ കാണുന്നതി

നാൽ, രാമായണകാലത്ത് ആൎയ്യന്മാർ ദക്ഷിണേന്ത്യയിലേക്കു കുടിയേറി പാൎക്കുവാൻ ആരംഭിച്ചിരുന്നതായി തീരുമാനിക്കാം.

വൈദികകാലത്തേതിൽനിന്നും ആൎയ്യന്മാരുടെ സാമൂഹ്യാവസ്ഥയിൽ, ഇതിഹാസകാലത്ത് ഗണ്യമായ അന്തരം ഉണ്ടായിരുന്നതായി ഊഹിക്കാം. സമ്പൽസമൃദ്ധിയും അതിനെ അനുഗമിച്ചുണ്ടാകാറുള്ള ആഡംബര പ്രസക്തിയും ഇക്കാലത്ത് അവൎക്കുള്ളതായി കാണപ്പെട്ടു. വൈദികകാലത്ത് അവരുടെയിടയിൽ സാൎവ്വത്രികമായിരുന്ന സമാധാനപരമായ കൃഷീവലജീവിതം മിക്കവാറും നിലച്ചു. രാജാധികാരം വംശാവകാശമായിത്തീരുകയും രാജശക്തി ജനശക്തിയെ സൎവ്വത്ര അമൎത്തിത്താഴ്ത്തുകയും ചെയ്യുന്നുള്ള നിലയിലായി. അനവധി സ്വതന്ത്രരാജ്യങ്ങളും രമ്യങ്ങളായ രാജസ്ഥാനങ്ങളും ഉത്ഭവിച്ചു. പടയോട്ടക്കാലങ്ങളിൽ സമൂഹങ്ങളിലുള്ള ബലിഷ്ഠന്മാരേ വിഭാഗഭേദമെന്യേ വിളിച്ചുചേൎത്തു പടകൂട്ടുന്ന വൈദികകാലത്തേ നടത്ത നിശ്ശേഷം മാഞ്ഞുപോയിരിക്കുന്നു. പ്രതിഫലത്തിന്മേൽ ഭടവൃത്തി നടത്തുവാൻ ഒരുക്കമുള്ള ഒരു കൂട്ടം രണശൂരന്മാർ രാജ്യംതോറും സുലഭമായിത്തീൎന്നു. സമ്പത്തിൻെറയും തജ്ജന്യമായ പ്രതാപത്തിൻെറയും ചിഹ്നങ്ങൾ എങ്ങും തെളിഞ്ഞു കാണപ്പെട്ടു. ആൎയ്യന്മാരുടെയും അനാൎയ്യന്മാരുടെയും നിരങ്കുശമായ സങ്കരത്തിൻെറ ക്ഷണികമായ ഫലപ്രാപ്തിയാണ് ഈ പരിഷ്കാരോദയമെന്നുള്ളതു നിസ്തൎക്കംതന്നെ. ആൎയ്യപരിഷ്കാരത്തിൻെറയും ദ്രാവിഡപരിഷ്കാരത്തിൻെറയും സ്നേഹാൎദ്രപൂൎവ്വകമായ സമ്മേളനം ഇതിഹാസ കാലത്തിൻെറ അന്ത്യഘട്ടത്തോടു കൂടി മിക്കവാറും പരിപൂൎത്തിയായയെന്നുതന്നെ പറയാം.

---

അദ്ധ്യായം ൩

## ജാതികളുടെ ഉത്ഭവം

ഇതിഹാസകാലത്തെ മറെറാരു പ്രധാനമായ അവസ്ഥാന്തരം പുരോഹിതവൎഗ്ഗക്കാരുടെ പ്രാബല്യം അത്ഭുതപൂൎവ്വകമായി വൎദ്ധിച്ചു എന്നുള്ളതാണ്. രാജാക്കന്മാരുടെ സൌഹാൎദ്ദം, നിരങ്കുശമായി അവൎക്കു ലഭിച്ചുപോന്നതു തന്നെയാണ് ഇതിൻെറ പ്രധാന ഹേതു.

യാഗാദിവൈദികകൎമ്മങ്ങളുടെ അനുഷ്ഠാനം ക്ഷേമോദയത്തിനു് അപരിത്യാജ്യമാണെന്നുള്ള ബോധം പരക്കെ ജനഹൃദയങ്ങളിൽ അങ്കുരിക്കയും, വൈദികകൎമ്മാനുഷ്ഠാനങ്ങൾക്കു ബ്രാഹ്മണസഹായം അപേക്ഷണീയമായി വന്നുകൂടുകയും ചെയ്തതിനോടുകൂടി സാമൂഹ്യാവസ്ഥയിൽ അവൎക്കു ഉണ്ടായിരുന്ന നിലയും വിലയും ശതഗുണീഭവിച്ചു. എന്നു മാത്രമല്ല ക്രമേണ യാഗാദികൎമ്മങ്ങൾ വ്യയസാദ്ധ്യമായി പരിണമിക്കുകയും ചെയ്യാതെയുമിരുന്നില്ല. എങ്കിലും ഈ വക സൽക്കൎമ്മങ്ങളുടെ ആവശ്യം വൎദ്ധിച്ചു വന്നതോടുകൂടി വേദങ്ങൾക്കു് അനവധി വ്യാഖ്യാനങ്ങളും, ആചാരപദ്ധതികളും ഉത്ഭവിക്കയുണ്ടായി. വേദോച്ചാരണവും യാഗാദിക്രിയകളും വൈദികന്മാരുടെ പ്രത്യേകാവകാശമായിത്തീൎന്നു. ക്രമേണ പുരോഹിതവൎഗ്ഗക്കാൎക്കു് ഇതരവൎഗ്ഗങ്ങളിൽനിന്നു തുലോം ഉന്നതമായ ഒരു നിലയുണ്ടായി. ഇതരവൎഗ്ഗക്കാരുമായി വിവാഹം, പന്തിഭോജനം ഇത്യാദികളൊന്നും അവർ നടത്താതെയുള്ള നില വന്നു. ഇങ്ങനെ ബ്രാഹ്മണർ ആൎയ്യസമുദായത്തിലെ ഒരു സ്വതന്ത്രവിഭാഗമായിത്തീൎന്നു.

ധനസമൃദ്ധി, അധികാരശക്തി, സൈന്യബലം എന്നിവ പലതുകൊണ്ടും രാജകുടുംബക്കാരുടെ പ്രാബല്യത്തിനും ലേശവും കുറവുണ്ടായിരുന്നില്ല. രാജത്വം ദൈവികമായ ഒരവകാശമാണെന്നുള്ള ബോധം രാജാക്കന്മാരുടെയും ജനങ്ങളുടെയും ഇടയിൽ പ്രബലീഭവിച്ചു വന്ന ഒരു കാലമായിരുന്നു അതു്. ആ നിലയിലും സമസ്തജനങ്ങളുടെയും ഭയഭക്തിബഹുമാനങ്ങൾക്കു പാത്രീഭവിച്ചുകൊണ്ടിരുന്ന രാജവൎഗ്ഗക്കാർ ബ്രാഹ്മണരെപ്പോലെ തന്നേ ഒരു സ്വതന്ത്രവൎഗ്ഗമായിത്തീൎന്നതിൽ എന്താണു് അത്ഭുതം ? ഈ സ്ഥിതിയിൽ കൃഷിവാണിജ്യാദി ലോകവ്യാപാരങ്ങളിൽ ഏൎപ്പെട്ടിരുന്നവർ ഒരു പ്രത്യേക സമൂഹമായും അനാൎയ്യന്മാരായ പരിചാരകവൎഗ്ഗക്കാർ മററൊരു ജാതിയായും തീൎന്നു. ഇങ്ങനെ ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ശൂദ്രർ എന്നി പ്രധാന ജാതിവിഭാഗങ്ങൾ കാലക്രമംകൊണ്ടു് ഉത്ഭവിച്ചിരിക്കണം. വൎഗ്ഗഭേദം, തൊഴിൽഭേദം, ആചാരഭേദം, മതഭേദം, ബീജസങ്കരം, പന്തിഭോജനം എന്നിങ്ങനെയുള്ള പല ഹേതുക്കളാലും ജാതിവിഭാഗം ഉത്ഭവിക്കാവുന്നതാണു്. ഈ കാരണങ്ങളാൽ തന്നേ ചതുൎവ്വൎണ്ണങ്ങളിൽ കാലാന്തരത്തിൽ പലേ അവാന്തരജാതികളും ഉത്ഭവിക്കുകയുണ്ടായി. ദേശാന്തരവാസംകൊ

ണ്ടും പുതിയ ജ്ജാതികൾ ഉണ്ടാകാവുന്നതാണ്. ബി. സി. ന്നാം ശതവഷംവരെ ജ്ജാത്യാചാരങ്ങൾ അത്ര കക്കശമായ അവസ്ഥയിൽ എത്തിയിട്ടില്ലായിരുന്നു. അക്കാലംവരെ ഓരോ ജ്ജാതിക്കാക്കും യഥേഷ്ടം ഏതെങ്കിലും തൊഴിൽ നടത്തുന്നതിലും ഇതരവഗ്ഗങ്ങളുമായി വിവാഹബന്ധത്തിൽ ഏപ്പെടുന്നതിലും ആക്ഷേപം ഉണ്ടായിരുന്നില്ല. ബ്രാഹ്മണക്ഷത്രിയജ്ജാതികളിൽ മികച്ചവർ ആരെന്നും അതുവരെ തിച്ചപ്പെട്ടുത്തിയിരുന്നില്ല. ബ്രാഹ്മണർ ബ്രഹ്മാവിൻെറ മുഖത്തും, ക്ഷത്രിയർ ബാഹുക്കളിലും, വൈശ്യർ ഊരുക്കളിലും, ശൂദ്രർ പാദങ്ങളിലും നിന്ന് ഉത്ഭവിച്ചു എന്നുള്ള ഋഗ്വേദസൂക്തം ബ്രാഹ്മണാദികൾക്കു പ്രാധാന്യം നല്കുവാനായി ബി. സി. ന്നാ൦൦ നു ശേഷം വേദത്തോടു രചിച്ചു ചേത്തിട്ടുള്ളതാണെന്നു വേണം ഊഹിക്കുവാൻ. തൊഴിലിലുള്ള അന്തരം, രക്തശുദ്ധി, ബുദ്ധിശക്തി എന്നിവയെ അവലംബിച്ചു ഉണ്ടാകാവുന്ന സ്വാഭാവിക വഗ്ഗവിഭാഗങ്ങളോടു മിക്കവാറും അനുകൂലിക്കുന്ന ഇൻഡ്യയിലെ ജ്ജാതിവിഭാഗം നിമിത്തം, രാജ്യത്തിനു പല ഗുണങ്ങളും ചില ദോഷങ്ങളും ഉണ്ടാകാതിരുന്നിട്ടില്ല. ഓരോ ജ്ജാതിക്കാക്കും ഇന്നിന്ന തൊഴിലെ സ്വീകായ്യമായുള്ളു എന്നു ജ്ജാത്യാചാരം നിയന്ത്രണം ചെയ്തിരിക്കയാൽ, സമഗ്രമായ പയ്യാലോചന കൂടാതെ ജനങ്ങൾ തൊഴിലുകൾ കൈക്കൊള്ളുന്നതുകൊണ്ടു ഉണ്ടാകാവുള്ള ന്യൂനത സംഭവിക്കാതെയായി; എന്നു മാത്രമല്ല പാരമ്പയ്യമായി ഒരേ തൊഴിൽ തന്നേ നടത്തിപ്പോരുകയാൽ അതിൽ പ്രവേശിച്ചിട്ടുള്ളവക്ക് ആ പ്രത്യേക തൊഴിലിൽ നൈപുണ്യം വദ്ധിച്ചു തന്നേ വന്നു. ഒരേ ജ്ജാതിയിൽ ഉൾപ്പെട്ട ജനങ്ങളുടെ ഇടയിൽ ഐകമത്യം വദ്ധിക്കുകയും, അവർ ഭിന്നരാജ്യങ്ങളിൽ വസിച്ചാലും ഏകീഭാവത്തിന് അതു ഹാനികരമായി ഭവീരാതിരിക്കയും ചെയ്തു. പരിഷ്കൃതരായ ദ്രവിഡക്കു ആയ്യന്മാരുടെ സാമൂഹ്യസീമക്കുള്ളിൽ സ്ഥാനം അനുവദിച്ചുകൊണ്ടിരുന്നതിനാൽ ജ്ജാതിമത്സരം കൂടാതെ ഭിന്നജ്ജാതികൾ സമാധാനമായി വത്തിച്ചുപോന്നു, എങ്കിലും ആയ്യന്മാരെക്കാൾ സംഖ്യയിൽ പെരുകിയിരുന്ന ദ്രവിഡരുടെ രക്തം സവണ്ണരായ ആയ്യന്മാരുടെ സമൂഹത്തിൽ കടന്നുകൂടുവാൻ സൌകയ്യം ഉണ്ടാകത്തക്കവിധം ആദിമനിവാസികളുടെ ജ്ജാതി അത്ര ശ്രേഷ്ഠമായിരുന്നതുമില്ല. എന്നാൽ കാലാന്തരത്തിൽ അസംഖ്യം അവാന്തരജ്ജാതികൾ ഉത്ഭവിക്കുകയും ജ്ജാത്യാചാ

രനിബന്ധനകൾ ദുഷ്കരങ്ങളായിത്തീരത്തക്ക വിധം അവയുടെ കാഠിന്യം വർദ്ധിക്കുകയും ചെയ്തു. ഒരേ തൊഴിൽ തന്നെ പാരമ്പര്യമായി നടത്തിപ്പോന്ന ജാതിക്കാരിൽ പലർക്കും സ്വാഭാവികങ്ങളായ പല കാരണങ്ങളാലും അതതു തൊഴിൽ നിപുണമായി നടത്തുവാൻ കഴിവില്ലാതെ വരുകയാൽ പ്രായേണ വ്യവസായങ്ങൾ അധഃപതിക്കുവാൻ ആരംഭിക്കുകയും, കർക്കശമായ ജാത്യാചാരം വിട്ടൊഴിയുന്നതിനുള്ള ഭയവും വൈമനസ്യവും, അഭിമാനക്ഷയവും നിമിത്തം വാസനയ്ക്കും അഭിരുചിക്കും അനുരൂപങ്ങളായ വ്യവസായങ്ങളിൽ ഏർപ്പെടുവാൻ ജനങ്ങൾക്കു നിവ്വാഹമില്ലാതെ വന്നുകൂടുകയും ചെയ്തു. കാലാന്തരത്തിൽ താഴ്ന്ന ജാതിക്കാർക്കു രക്ഷാമാർഗ്ഗമില്ലാതെ നൈരാശ്യവും ഉയൎന്ന ജാതിക്കാരുടെ ഇടയിൽ അനഭിലഷണീയമായ ദുരഭിമാനവും വർദ്ധിക്കുകയും, ഈ അവസ്ഥാഭേദം സമസ്തജനങ്ങൾക്കും ആകമാനമുള്ള ഉൽക്കർഷഹാനിക്കു ഹേതുവായിത്തീരുകയും ചെയ്തു. എന്നു മാത്രമല്ല, നിരങ്കുശമായി ഉയർച്ചയെ പ്രാപിച്ചുകൊണ്ടു വന്ന ജാതിമത്സരം ജനക്ഷേമം നിശ്ശേഷം നശിപ്പിക്കുക കൂടിയുണ്ടായി. താഴ്ന്നജാതിക്കാർക്കു പലതുകൊണ്ടും സമാധാനമായി കാലക്ഷേപം ചെയ്വാൻ കഴിവില്ലാതെ പരിണമിക്കുകയും ബ്രാഹ്മണരുടെ ശക്തിയും അധികാരപ്രമത്തതയും അപരിമിതമായി വർദ്ധിക്കുകയും ചെയ്തു. ഈ നിലയിൽ ഹിന്ദുക്കളുടെ ഇടയിൽ വലുതായ ഒരു പരിവർത്തനത്തിനുള്ള കാലം ആസന്നമായെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ.

---

അദ്ധ്യായം ൭

## ജൈനമതവും ബുദ്ധമതവും

ക്രിസ്തുവിൻെറ ജനനത്തിനു ൬൦൦ സംവത്സരം മുൻപുള്ള കാലം മുതൽ ജാതിനിയമങ്ങളുടെ കാർക്കശ്യം നിമിത്തം ഇൻഡ്യയിൽ ജനസാമാന്യത്തിൻെറ ഇടയിൽ അനല്പമായ അസ്വാസ്ഥ്യം അങ്കുരിച്ചതായി കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടല്ലോ. അക്കാലത്ത് ഉത്തരഭാരതത്തിൽ പ്രബലങ്ങളായ ഒട്ടധികം രാജ്യങ്ങൾ ഉണ്ടായിരുന്നതായി കാണുന്നു. ഉജ്ജയിനിനഗരം രാജസ്ഥാനമാക്കി ഭരിച്ചിരുന്ന അവന്തി രാജാക്കന്മാരുടെ രാജ്യം മാൾവാപ്രദേശങ്ങളിലാ

യിരുന്നു. കോസലരാജ്യത്തു പ്രസേനജിത്തും മഗധയിൽ സുപ്രസിദ്ധനായ അജാതശത്രുവും വാണുകൊണ്ടിരുന്ന കാലമായിരുന്നു അതു്. ഹിമാലയപർവ്വതങ്ങളുടെ താഴ്വരപ്രദേശങ്ങളിലും പലേ ചെറിയ രാജ്യങ്ങളും ഉണ്ടായിരുന്നു. നേപ്പാളത്തിന്റെ സ്ഥാനത്തു് അല്പം തെക്കോട്ടു നീങ്ങി ശാക്യരാജ്യം നിലനിന്നു. അതിന്റെ തലസ്ഥാനനഗരി കപിലവസ്തുവായിരുന്നു. ശാക്യരാജ്യവംശമായിരുന്നു പ്രസ്തുതരാജ്യം ഭരിച്ചുപോന്നതെങ്കിലും പ്രഭുക്കന്മാരുടെ ഒരു സംഘത്തിനായിരുന്നു രാജാവിനെ അവരോധിക്കുവാനുള്ള അധികാരമെന്നാണു് കാണുന്നതു്. അക്കാലത്തു മഗധാരാജ്യം വാണിരുന്നതു ശിശുനാഗവംശജനായ ബിംബസാരനായിരുന്നു. ആ രാജാവിന്റെ കാലശേഷം അദ്ദേഹത്തിന്റെ പുത്രൻ അജാതശത്രു രാജ്യഭാരം ആരംഭിച്ചു. അദ്ദേഹം ഗംഗ കടന്നു അതിന്നപ്പുറമുള്ള ലിഛവദേശം ആക്രമിച്ചു സ്വാധീനപ്പെടുത്തുകയും അതിന്റെ തലസ്ഥാനനഗരമായ വൈശാല കൊള്ളയിടുകയും അവിടെ ഒരു ബലവത്തായ ദുർഗ്ഗം പണി ചെയ്യിക്കയും ചെയ്തു. പ്രസ്തുത ദുർഗ്ഗത്തിന്റെ സ്ഥാനത്താണു പാടലീപുത്രം എന്ന പ്രസിദ്ധ പട്ടണം ഉത്ഭവിച്ചതെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. ബി. സി. ൪ാം ശതവർഷത്തിന്റെ മദ്ധ്യഘട്ടത്തോടുകൂടി പ്രസ്തുതരാജവംശം നിലയ്ക്കുകയും നന്ദ രാജവംശം മഗധയെ ഭരിക്കുവാൻ ആരംഭിക്കുകയും ചെയ്തു.

അക്കാലമെല്ലാം ബ്രാഹ്മണരുടെ പ്രാബല്യം അഭൂതപൂർവ്വമായി വർദ്ധിക്കുകയും യാഗാദി വൈദികകർമ്മങ്ങളുടെ ആവശ്യത്തിലും ഉദ്ദേശ്യസിദ്ധിയിലും സന്നിശ്ചബുദ്ധികളായിത്തീർന്ന പലരുടെയും ഒരു വിപരീതശക്തിയും അതോടൊന്നിച്ചു മറെറാരു പാർശ്വത്തിൽ പ്രബലിഭവിക്കുകയും ചെയ്തുവന്നു. ഋഗ്വേദത്തിന്റെ പരമതത്വങ്ങളെ ആസ്പദമാക്കിയുള്ള വിചിന്തനം അനേകം ആളുകളുടെയും മനസ്സിനെ വ്യാപരിപ്പിച്ചു. ഈ പ്രപഞ്ചത്തിന്റെ ഉത്ഭവത്തേയും ആഗമത്തേയും, ജനനമരണങ്ങളുടെ രഹസ്യത്തെയും പററി പര്യാലോചന നടത്തി പരിണാമം കാണാതെ പലരും സന്ന്യാസവൃത്തി അവലംബിച്ച് ആരണ്യജീവിതം ആരംഭിച്ചു, അദ്ധ്യാത്മവിഷയങ്ങളെക്കുറിച്ചു വാദപ്രതിവാദം നടത്തുന്നതിനു് ഉത്സുകരായ ഒരു കൂട്ടം യതികൾ പട്ടണങ്ങളും ഗ്രാമങ്ങളും തോറും സഞ്ചരിച്ചു

പോന്നു. ബ്രാഹ്മണരിലും ക്ഷത്രിയരിലും അനേകംപേർ ഈ വിധം വേദാന്തികളായിത്തീൎന്നു. ഉപനിഷത്തുകളുടെ രചനാകാലം അതായിരുന്നു. അപ്രകാരമുള്ള, ഒരു ഘട്ടത്തിലാണ് ജയിനമത സ്ഥാപകനായ മഹാവീരൻെറയും ബുദ്ധമതസ്ഥാപകനായ ഗൌതമൻെറയും പ്രസ്ഥാനം. ബ്രാഹ്മണമതത്തിലെ ദുസ്സഹങ്ങളും ദുർഭരങ്ങളും ആയ ആചാരപദ്ധതികളേ ക്രമീകരിച്ചു യുക്തിയുക്തമായ ധൎമ്മബോധം വളൎത്തുവാനുള്ള ഒരു മഹോദ്യമത്തിൻെറ ഫലമാണ് പ്രസ്തുതമതങ്ങളുടെ ആവിർഭാവം. ജ്ഞാനോദയവും ഉത്തമജീവിതവുമാണു യാഗാദികൎമ്മങ്ങളേക്കാൾ നിൎവ്വാണലബ്ധിക്ക് ഉപകരിക്കുന്നതെന്നുള്ള ആദൎശം രണ്ടു മതങ്ങൾക്കും സാധാരണമായിട്ടുള്ളതാണ്.

ജയിനമതസ്ഥാപകനായ വൎദ്ധമാനമഹാവീരൻ വൈശാലയിലാണ് ജനിച്ചതു്. അദ്ദേഹത്തിൻെറ ജനനം ഒരു രാജകുലത്തിലാണ്. മുപ്പതു വയസ്സു പ്രായമുള്ളപ്പോൾ മഹാവീരൻ ലൌകികവൃത്തികൾ വെടിഞ്ഞു സന്ന്യാസജീവിതം കൈക്കൊള്ളുകയും, ഏകദേശം നാലു വ്യാഴവട്ടക്കാലത്തോളം ദേശസഞ്ചാരം ചെയ്കയും ചെയ്തു. അക്കൂട്ടത്തിൽ അദ്ദേഹം ബീഹാർ രാജ്യത്തു നാനാഭാഗങ്ങളിലും ചുററിസ്സഞ്ചരിച്ചു. ക്രമേണ മഹാവീരൻെറ ശിഷ്യഗണമായി ഒരു യതിവൎഗ്ഗം ഉണ്ടായി. ബി. സി. ൬൦൦ാം വൎഷത്തോടു സമീപിച്ച കാലത്തു പ്രസ്തുത യതിവൎയ്യൻ നിൎവ്വാണംപ്രാപിച്ചതായി ഊഹിക്കപ്പെട്ടിരിക്കുന്നു. അക്കാലത്തു ജയിനമതത്തിനു് അനല്പമായ പ്രചാരമുണ്ടായിരുന്നു എന്നുവേണം ഊഹിക്കുവാൻ. മഹാവീരനു ജിനൻ എന്നും പേരുണ്ടു്. ജിനസ്സ് എന്നാൽ ജയിച്ചവൻ — അതാവിതു് ഇന്ദ്രിയങ്ങളേ അധീനമാക്കിയവൻ എന്ന് അൎത്ഥമാണ്. ജിനൻെറ അനുയായികളേ ജയിനന്മാരെന്നും, ബന്ധനാശം വന്നവരെന്ന് അൎത്ഥം ധ്വനിക്കുന്ന 'നിഗ്രന്ഥന്മാർ' എന്നും വിളിച്ചു വന്നു.

വസ്തുവിൻെറ ഉത്ഭവകാലത്തു തന്നെ അതിൽ ദോഷവും അനുഭവിച്ചിരിക്കയാണ്. ആത്മാവു ശരീരത്തിൽനിന്നും മോചിക്കുന്നതുവരെ പരമാനന്ദസിദ്ധി ഉണ്ടാകുന്നതല്ല. അതിനാൽ ശരീരത്തെ അതാവിതു, വേദന, ക്ഷുത്തു്, ദാഹം, ക്ഷീണം ഇത്യാദി ശാരീരികവികാരങ്ങളേ ജയിച്ചു — സ്വാധീനമാക്കണം. സത്യം,

ഭൂതദയ, പരിശുദ്ധജീവിതം, ഗുരുഭക്തി, സ്ഥൂലസൂക്ഷ്മജ്ഞാനം, മതഗ്രന്ഥങ്ങളിലുള്ള വിശ്വാസം എന്നിവയാൽ ദോഷങ്ങളിൽനിന്നും ഒഴിയാവുന്നതാണ്; എന്നിവയാണ് ജയിനമതസിദ്ധാന്തങ്ങൾ.

ബുദ്ധൻ. ശാക്യരാജകുടുംബത്തിലാണ് ഗൌതമന്റെ ജനനം. ബുദ്ധൻ എന്നു അഭിജ്ഞ ഗൌതമനു പിൽക്കാലം സിദ്ധിച്ചിട്ടുള്ളതാണ്. അദ്ദേഹത്തിന്റെ പിതാവായ ശുദ്ധോദനൻ ശാക്യവംശക്കാരുടെ രാജാവായിരുന്നു. നേപാളരാജ്യത്തിന്റെ ദക്ഷിണസീമയിൽനിന്നും നാലു മൈൽ ഉള്ളിലേക്കു മാറി തിലാർ നദിയിൽനിന്നും അല്പം പശ്ചിമഭാഗത്തേക്കു നീങ്ങി ഒരു സ്ഥലത്ത് അടുത്ത കാലത്തായി ഒരു സ്തംഭം കാണപ്പെട്ടിരിക്കുന്നു. അതു ഗൌതമന്റെ സ്മാരകമായി അദ്ദേഹത്തിന്റെ ജനനസ്ഥലത്ത്, അശോകചക്രവർത്തിയാൽ സ്ഥാപിക്കപ്പെട്ടിട്ടുള്ളതാണ്. മനുഷ്യജീവിതത്തിന്റെ നാനാമുഖങ്ങളായ ക്ലേശങ്ങളാകുന്ന വാർദ്ധക്യം, രോഗപീഢ, ദാരിദ്ര്യം, മരണം ഇത്യാദി അവസ്ഥാഭേദങ്ങളെപ്പററി ബാല്യം മുതൽക്കു തന്നെ ഗാഢമായി പര്യാലോചന നടത്തിപ്പോന്ന ഗൌതമൻ പ്രകൃത്യാ ലോകവ്യാപാരങ്ങളിൽ വിരസനായി കാണപ്പെട്ടു. വിവാഹംകൊണ്ട് രാജകുമാരന്റെ മനഃസ്ഥിതിക്കു ഭേദം സംഭവിക്കുമെന്നു ശുദ്ധോദനൻ കരുതി, യഥാകാലം പുത്രനു വിവാഹം നടത്തിച്ചു. അങ്ങനെ അല്പകാലം കഴിഞ്ഞു. ഗൌതമൻ ഒരു ശിശുവിനു പിതാവായി. എങ്കിലും കളത്രപുത്രാദികളുമായുള്ള സഹവാസം പ്രാപഞ്ചിക കാര്യങ്ങളിലുള്ള ബന്ധം സുദൃഢമാക്കുന്ന സ്വാഭാവികഗതി ഈ കുമാരനിൽ വിപരീതമായിരുന്നു. ഒരു ദിവസം രാത്രി അദ്ദേഹം ആരും അറിയാതെ കൊട്ടാരത്തിൽനിന്നും നിർഗ്ഗമിച്ചു. സത്യബോധം സമ്പാദിക്കുന്നതിനും സമാധാനം സിദ്ധിക്കുന്നതിനുമുള്ള മാർഗ്ഗം എന്താണെന്ന് അറിയുന്നതിനായി അദ്ദേഹം രണ്ടു ബ്രാഹ്മണ യതികൾക്കു ശിഷ്യപ്പെട്ടു. എങ്കിലും അവരിൽനിന്നും ഉദ്ദേശ്യസിദ്ധി വരായ്കയാൽ കഠിനമായ തപോവൃത്തി അവലംബിച്ച് അദ്ദേഹം ദീർഘകാലം ദേശസഞ്ചാരം ചെയ്തു. അതും ഉദ്ദിഷ്ടഫലപ്രാപ്തിക്കു പര്യാപ്തമായി ഭവിച്ചില്ല. അനന്തരം ഗൌതമൻ ഗയയിൽ സമാധിയുറപ്പിച്ച് ഇരിപ്പായി. അക്കാലത്ത് ഒരു രാത്രിയിൽ അദ്ദേഹത്തിനു, ചിരപ്രതീക്ഷിതമായ

ജ്ഞാനോദയം സിദ്ധിച്ചു. തദനന്തരം ബുദ്ധൻ പല രാജ്യങ്ങളിലും സഞ്ചരിച്ചു പ്രഭുക്കന്മാർ, രാജാക്കന്മാർ മുതൽ കായസ്ഥന്മാർ വരെയുള്ള സമസ്തജനങ്ങൾക്കും സ്വമതതത്വങ്ങൾ ഉപദേശിച്ചു തുടങ്ങി. മഗധ, കോസലം, കാശി, ശകദേശം, ലിച്ഛവദേശം എന്നിങ്ങനെ അനേകം രാജ്യങ്ങളിൽ ബുദ്ധമതത്തിനു ക്ഷണികമായ പ്രചാരം ഉണ്ടായി. മനുഷ്യജീവിതം ക്ലേശഭൂയിഷ്ഠമാണ്, സർവ്വക്ലേശങ്ങളുടെയും ഹേതു ഇച്ഛ തന്നെ. ഇച്ഛാദമനം ചെയ്താൽ ക്ലേശം കൂടാതെ കഴിക്കാം. വിശ്വാസവും സ്ഥൈര്യവും, വാക്കും പ്രവൃത്തിയും, ജീവിതരീതിയും ശ്രമങ്ങളും, ആലോചനയും സങ്കല്പവും, ശരിയായ പന്ഥാക്കളിൽ കൂടെയാണെങ്കിൽ ഇച്ഛകളെ നിഷ്പ്രയാസം കീഴടക്കാവുന്നതാണ്; എന്നിവ ബുദ്ധമതസിദ്ധാന്തങ്ങളുടെ പരമതത്വങ്ങളാകുന്നു; എങ്കിലും ജനസാമാന്യത്തോട് ആ ഗുരു ഉപദേശിച്ചതു, സൗശീല്യവും സൗഹാർദ്ദവും സമസ്ത ജീവികളോടും പ്രകാശിപ്പിക്കണമെന്നും അങ്ങനെ ചെയ്താൽ ജീവിതത്തിൽ ക്ഷേമവും സമാധാനവും വർദ്ധിക്കുമെന്നും ആയിരുന്നു. എന്നു മാത്രമല്ല, ശരണാഗതരായ സമസ്ത ജനങ്ങളെയും ഉയർച്ചതാഴ്ചകളൊന്നും ചിന്തിക്കാതെ, അദ്ദേഹം തൻെറ സംഘത്തിൽ ചേർക്കുകയും ചെയ്തു. ജാതിവിഭാഗം അന്യായമാണെന്നോ, ദേവപൂജ നിഷ്പ്രയോജനമാണെന്നോ പ്രസംഗിച്ച് അദ്ദേഹം ജനക്ഷോഭം അങ്കുരിപ്പിച്ചില്ല. നിർവ്വാണപ്രാപ്തിക്കുള്ള ഏററവും സുഗമമായ മാർഗ്ഗം ബുദ്ധമതം സ്വീകരിക്കുകയാണെന്നു മാത്രമേ ഗൌതമൻ ജനങ്ങളെ അറിയിച്ചുള്ളു. ബുദ്ധൻെറ ദേശസഞ്ചാരത്തിനിടയ്ക്ക് അദ്ദേഹത്തിനു ക്ഷത്രിയ വൈശ്യ ശൂദ്രാദികളായ നാനാ വർണ്ണങ്ങളിലും നിന്ന് അസംഖ്യം സ്ത്രീപുരുഷന്മാർ ഉൾപ്പെട്ട വിപുലമായ ഒരു ശിഷ്യസംഘം സമ്പാദിക്കുവാൻ സാധിച്ചു. ഇങ്ങനെ വന്നുകൂടിയ ശിഷ്യരുടെ വാസത്തിന് ഉപയുക്തമായ വിഹാരങ്ങൾ സ്ഥാപിക്കുവാനായി പലേ രാജാക്കന്മാരും ഭൂസ്വത്തും വിഭവങ്ങളും ബുദ്ധസംഘത്തിനു ദാനം ചെയ്തു. നാടുവാഴികളുടെ സൗഹാർദ്ദപൂർവ്വകമായ പ്രോത്സാഹനം നിമിത്തം പല സ്ഥലങ്ങളിലും അചിരേണ ബുദ്ധസന്ന്യാസികളുടെ വിഹാരങ്ങളും കന്യകാമഠങ്ങളും ഉത്ഭവിച്ചു.

എണ്പതു വയസ്സുവരെ ബുദ്ധൻ ജീവിച്ചിരുന്നുവെന്നും ബി.

സി. ൪൮൩ ാം വർഷത്തോടടുത്താണ് അദ്ദേഹത്തിനു നിർവ്വാണം സംഭവിച്ചതെന്നും തീരുമാനിക്കുന്നതിനും മതിയായ ലക്ഷ്യങ്ങൾ ഉണ്ട്. കുശിനഗരത്തിൽവെച്ചാണു ബുദ്ധൻ നിർവ്വാണം പ്രാപിച്ചത്. ആ ദിവ്യന്റെ ജഡസംസ്കാരവും അവിടെത്തന്നേ നടന്നു. ശിഷ്യന്മാർ വിതംവെച്ചെടുത്ത അസ്ഥിപഞ്ജരത്തിന്റെ അവശിഷ്ടങ്ങളിൽ ഒരംശം ആ വന്ദ്യപുരുഷന്റെ ജന്മദേശമായ കപിലവസ്തുവിലും സ്ഥാപിക്കപ്പെട്ടിരുന്നതു, പുരാതന ഭൂഗർഭതത്വാന്വേഷണത്തിന്റെ ഫലമായി, അടുത്ത കാലത്തു ലോകർക്കു ദൃഷ്ടിഗോചരമായി ഭവിച്ചിരിക്കുന്നു.

ഈ നൂതനമതങ്ങളുടെ ആവിർഭാവകാലത്ത് ആര്യന്മാരുടെ ഭാഷാസാഹിത്യങ്ങൾക്കു ഗണ്യമായ അഭിവൃദ്ധി ഉണ്ടായി. സംസ്കൃതസാഹിത്യത്തിന്റെ പ്രചാരം വർദ്ധിച്ച ഇക്കാലത്താണു പാ



ബുദ്ധൻ

ണിനിയുടെ പ്രസിദ്ധമായ വ്യാകരണരചന നടന്നത്. ഗുരുമുഖത്തിൽനിന്നും ശ്രവിച്ചു പഠിക്കുന്ന പ്രാചീനസമ്പ്രദായത്തിനു സൌകര്യം വർദ്ധിക്കുമാറു പല ശാസ്ത്രങ്ങളും സൂത്രരൂപത്തിൽ സംഗ്രഹിക്കപ്പെട്ടു. അക്കൂട്ടത്തിലാണു യാഗക്രിയാപദ്ധതിയായ 'ഗൃഹ്യസൂത്രം', നീതിന്യായശാസ്ത്രമായ 'ധർമ്മസൂത്രം' ആദിയായ ഗ്രന്ഥങ്ങൾ ഉത്ഭവിച്ചത്. ബി. സി. ൬൦൦ മുതൽ ൨൦൦ വരെയുള്ള

കാലത്തു് ഇങ്ങനെ അനേകം സൂത്രങ്ങളുടെ രചന നടന്നു. ബുദ്ധരുടെയും ജയിനരുടെയും മതഗ്രന്ഥങ്ങളായും ഏതാനും സൂത്രങ്ങൾ രചിക്കപ്പെട്ടു. ജനസാമാന്യത്തിൻെറ ഇടയിൽ പ്രചാരത്തിലിരുന്നതു പ്രാകൃതഭാഷയായിരുന്നു. ബുദ്ധൻെറയും മഹാവീരൻെറയും ഉപദേശങ്ങൾ ഈ ഭാഷയിലാണു നടത്തിയിട്ടുള്ളതു്. എങ്കിലും ക്രമേണ പ്രാകൃതം അസ്തപ്രായമാകയും പണ്ഡിതന്മാരുടെയിടയിൽ സംസ്കൃതത്തിന്നു് ഉഗ്രമായ പ്രചാരം സംഭവിക്കയും ചെയ്തു. ഈ പ്രാകൃതഭാഷകളിൽ ഒന്നിലല്ലെങ്കിൽ മറെറാന്നിൽനിന്നു ഹിന്ദുസ്ഥാനി, പഞ്ചാബി, മറാട്ടി മുതലായ വിവിധഭാഷകൾ ഉത്ഭവിച്ചതായിട്ടാണു പണ്ഡിതാഭിപ്രായം.

---

അദ്ധ്യായം ൮

## ഗ്രീക്കുകാരുടെ ആക്രമണം

നന്ദരാജവംശത്തിൻെറ ഭരണത്തിൽ മഗധരാജ്യത്തിൻെറ വിസ്താരവും വിശ്രുതിയും വർദ്ധിച്ചുകൊണ്ടിരുന്ന ബി. സി. ൬ാം ശതാബ്ദത്തിൻെറ മദ്ധ്യഘട്ടത്തിൽ പേർഷ്യയിൽ ഒരു ചെറിയ രാജ്യം ഉൽക്കർഷം പ്രാപിച്ചുവരുകയായിരുന്നു. സൈറസ് എന്നൊരു വിഖ്യാതനായ ജേതാവിൻെറ ഭരണത്തിലായിരുന്നു ആ രാജ്യം. അചിരേണ പേർഷ്യ ഒരു സാമ്രാജ്യത്തിൻെറ നിലയിൽ എത്തുകയും മെഡിററേനിയൻ തൊട്ടു് ഇൻഡ്യയുടെ പശ്ചിമസീമകൾവരെയുള്ള രാജ്യങ്ങൾ മുഴുവൻ അതിലടങ്ങുകയും ചെയ്തു. പൌരുഷവും പരാക്രമവുമേറിയ ഡറയസ്സ് ഒന്നാമൻെറ ഭരണത്തിൽ പേർഷ്യമഹാരാജ്യത്തിൻെറ പശ്ചിമസീമയിൽ റഷ്യയിലെ ഡാന്യൂബുനദിയും പൂർവ്വസീമയിൽ സിന്ധുനദിയും ഉൾപ്പെട്ടിരുന്നു. ബി. സി. ൫൧൨-നും ൫൦൦-നും ഇടക്കാലത്തു ഡറയസ്സിൻെറ സൈന്യങ്ങൾ കിഴക്കോട്ടു ക്രമേണ ദിഗ്ജയം നടത്തിയ കൂട്ടത്തിൽ സിന്ധുനദിയുടെ പ്രവാഹപ്രദേശങ്ങളും സ്വാധീനമാക്കി. അനന്തരം ഭരണസൌകൎയ്യത്തിനായി ഡറയസ്സു തൻെറ സാമ്രാജ്യത്തെ മണ്ഡലങ്ങളായി ഭാഗിച്ചു് ഓരോ മണ്ഡലത്തിന്നു അധിപതിയായി ഓരോ ഗവർണരെ നിയമിക്കുകയും ആ ഉദ്യോഗസ്ഥന്മാരിൽ ഓരോരുത്തനും യഥാകാലം ചക്രവൎത്തിക്കു കപ്പം കൊടുത്തുകൊള്ളണമെന്നു വ്യവസ്ഥ

ചെയ്കയും ചെയ്തു. ആ കൂട്ടത്തിൽ ഇൻഡ്യയിലുൾപ്പെട്ട മണ്ഡല ത്തിനും ഒരു പ്രത്യേക ഗവർണർ നിയമിക്കപ്പെട്ടിരുന്നതായും ഏഷ്യയിൽനിന്നും ലഭിച്ചുപോന്ന കപ്പത്തിന്റെ ഏററവും ഗണ്യമായ ഒരു ഭാഗം ഇൻഡ്യയിലെ മണ്ഡലത്തിൽനിന്നു ഈടായിവന്നിരുന്നുവെന്നും ഇൻഡ്യൻഗവർണർ സ്വർണ്ണനാണയമായിട്ടായിരുന്നു കപ്പം അടച്ചുവന്നതെന്നും കാണുന്നു. എന്നു മാത്രമല്ല ഡറയസ്സിന്റെ നാവികസേനാപതിയായ സ്കൈലാക്സ്സു സിന്ധുനദിയിൽക്കൂടി കപ്പലോടിച്ചു ചെങ്കടലിൽ എത്തുകയുണ്ടായെന്നും ഡറയസ്സിന്റെ പിൻഗാമിയായ ക്സേഴ്സസ് ചക്രവത്തി പേർഷ്യാ വാണിരുന്ന കാലത്തു് ഇൻഡ്യൻസൈന്യങ്ങൾ ഗ്രീസിൽ യുദ്ധംചെയ്തതായും പറയപ്പെട്ടിരിക്കുന്നു. ഇങ്ങനെ ഇൻഡ്യയ്ക്കും ഗ്രീസിനും തമ്മിലുണ്ടായ രാഷ്ട്രീയബന്ധവും പരിഷ്കൃതരായ ഇൻഡ്യക്കാരുടെയും ഗ്രീക്കുകാരുടെയും സൌഹാർദ്ദസമ്മേളനവും ഉഭയകക്ഷികൾക്കും പരിഷ്കാരാഭിവൃദ്ധിക്കു കാരണമായി ഭവിച്ചു. എങ്കിലും ഭാരതീയ ഗ്രീക്കു പരിഷ്കാരങ്ങളുടെ ഗതിപ്രവാഹസംഗമം പരിപൂർണ്ണമായതു വിശ്രുതനാമാവായ അലക്സാണ്ഡർചക്രവത്തി ദിഗ്ജയപ്രസ്ഥാനത്തിൽ ഇൻഡ്യയെ ആക്രമിച്ചതിനുശേഷം മാത്രമായിരുന്നു. ഗ്രീസിൽ മാസിഡോണിയാരാജ്യത്തെ രാജാവായ ഫിലിപ്പിന്റെ പുത്രനായ അലക്സാണ്ഡർ ഡാർഡിനൽസു ജലസന്ധി കടന്നു പേർഷ്യാസാമ്രാജ്യം ജയിച്ചു സ്വാധീനപ്പെടുത്തുകയും ദിഗ്ജയാകാംക്ഷയോടുകൂടി കിഴക്കോട്ടു നിർഗ്ഗമനം ആരംഭിക്കുകയും ചെയ്തു. ബി. സി. ൩൨൭ ൽ ആ ജേതാവു് ഇൻഡ്യയുടെ പശ്ചിമസീമകളിൽ എത്തി തന്റെ സൈന്യത്തെ രണ്ടു വിഭാഗമായി പിരിച്ചു് ഒരു ശാഖയെ കാബൂൾതടം വഴി കിഴക്കോട്ടു് അയയ്ക്കുകയും മറേറ വിഭാഗത്തോടുകൂടി ഉത്തരാഭിമുഖമായി പുറപ്പെട്ടു ബാജൂർ, സ്വാട്ടു പ്രദേശങ്ങളിൽ കടന്നു് അവിടങ്ങളിൽ നിവസിച്ചിരുന്ന അപരിഷ്കൃതജാതിക്കാരുടെ വാസസ്ഥാനങ്ങളെ ആക്രമിച്ചു് അവരുടെ ശക്തി ശമിപ്പിക്കുകയും ചെയ്തു. ഇപ്രകാരം ഇൻഡ്യയിലേക്കുള്ള മാർഗ്ഗപ്രതിബന്ധങ്ങൾ മുൻകൂട്ടി നിക്കംചെയ്തശേഷം, അലക്സാണ്ഡർ ഓഹിൻഡിനു സമീപംഎത്തി കിഴക്കൻവഴി അയച്ച സേനയുമായി ഒന്നുചേന്നു സിന്ധുനദി തരണംചെയ്കയുണ്ടായി. അനന്തരം വിശ്രുതനായ ആ യോദ്ധാവു റാവിൽപിണ്ഡിക്കു വടക്കുപ

ടിഞ്ഞാറുഭാഗത്തായുള്ള തക്ഷശിലയിലേക്കു സേനകളെ നയിച്ചു. അംഭിരാജനായിരുന്നു, ആ ദേശാധിപതി. അടുത്ത അയൽരാജ്യം പുരുരവസ്സിൻെറ ആധിപത്യത്തിലായിരുന്നു. പുരുരവസ്സിൻെറ രാജ്യം ഗ്രീക്കുകാർ ആക്രമിക്കുവാൻ സൌകര്യം നൽകണമെന്നുള്ള ദുഷ്ടവിചാരത്തോടുകൂടി അംഭിരാജൻ അലക്സാണ്ഡർക്കു കീഴടങ്ങുകയും ഗ്രീക്കുസൈന്യം സ്വച്ഛന്ദം ആ രാജ്യത്തിൽ വിശ്രമിച്ചശേഷം പുരുരവസ്സിൻെറ രാജ്യത്തിലേക്കു പുറപ്പെടുകയും ചെയ്തു. പുരുരവസ്സു ശത്രുക്കളുടെ ആഗമനം പ്രതീക്ഷിച്ചു ഝലംനദിയുടെ പൂർവ്വതീരത്തു യുദ്ധസന്നാഹങ്ങളോടുകൂടി ഒരുങ്ങി നിൽക്കുകയായിരുന്നു. എന്നാൽ സൈന്യത്തിൻെറ ഒരു ഭാഗത്തെ, നദിയുടെ എതിർകരയിൽ, പുരുരവസ്സിൻെറ സൈന്യനിരയ്ക്കു കാണത്തക്കവിധം അണിനിരത്തിയശേഷം, വിദഗ്ദ്ധന്മാരായ ഭടന്മാരടങ്ങിയ സാമാന്യം വലിപ്പമുള്ള ഒരു സേനയോടൊന്നിച്ചു നദീതീരത്തു കൂടി അന്ധകാരമയമായ രാത്രിയിൽ ശത്രുക്കൾക്കു ലേശവും ശങ്ക ജനിക്കുവാൻ ഇട കൊടുക്കാതെ യാത്രചെയ്തു ചന്ന മൈൽ മുകളിൽ, വൃക്ഷനിബിഡമായ ഒരു ദ്വീപിനു സമീപത്തുവെച്ച് അലക്സാണ്ഡരും സേനയും നദീതരണം ചെയ്തു. ഇങ്ങനെ പുരുരവസ്സും സേനയും അപ്രതീക്ഷിതമായി എതിക്കപ്പെട്ടു. രാജാവു പൌരുഷത്തോടും പരാക്രമത്തോടും കൂടി യുദ്ധംചെയ്തുവെങ്കിലും ഉൽകൃഷ്ടരീതിയിൽ ആയോധനവിദ്യ പരിശീലിച്ചവരായ ഗ്രീക്കുഭടന്മാരുടെ വൈദഗ്ദ്ധ്യവും യുദ്ധതന്ത്രവിശാരദനായ അലക്സാണ്ഡരുടെ വ്യൂഹസജ്ജീകരണത്തിലുള്ള വൈശിഷ്ട്യവും മൂലം അദ്ദേഹത്തിൻെറ സേന നിശ്ശേഷം പരാജിതരായി. എന്നിട്ടും, ശരീരത്തിൽ പല ഭാഗങ്ങളിലും മുറിവേററു, രക്തധാരയിൽ മുഴുകി ധീരനായ പുരുരവസ്സു പരാക്രമത്തോടുകൂടി യുദ്ധം നടത്തിക്കൊണ്ടിരുന്നതു കണ്ട് അലക്സാണ്ഡർ വിസ്മയഭരിതനാകയും, പ്രാണാപായം നേരിടുവാൻ ഇടകൊടുക്കാതെ കീഴടങ്ങണമെന്നു രാജാവിനോട് അപേക്ഷിക്കുകയും ചെയ്തു. പുരുരവസ്സു ആയുധം താഴെ വെച്ചു. 'നാം അവിടത്തോട് എങ്ങനെ പെരുമാറണം ?' എന്ന് അലക്സാണ്ഡർ പുരുരവസ്സിനോടു ചോദിക്കയും 'ഒരു രാജാവിനു യോഗ്യമായ രീതിയിൽ' എന്നു അദ്ദേഹം മറുപടി പറകയും ഉണ്ടായ വസ്തുത ചരിത്രപ്രസിദ്ധമാണ്. രാജാവിൻെറ അനിതരസാധാ

രണമായ ആത്മാഭിമാനവും വീൎയ്യപരാക്രമങ്ങളും കണ്ടു സംതൃപ്തനായ അലക്സാണ്ഡർ, പിടിച്ചടക്കിയ രാജ്യം അദ്ദേഹത്തിനു തിരിച്ചുകൊടുത്തു. അനന്തരം ആ ഗ്രീക്കുജേതാവു കിഴക്കോട്ടു തിരിച്ചു റാവിനദി കടന്നു, പല ദേശങ്ങളും ജയിച്ചു കീഴടക്കി. പല നഗരങ്ങളും കൊള്ളയിട്ടു. ഇങ്ങനെയുള്ള ദിഗ്വിജയയാത്ര നില്ക്കുന്ന മട്ടു കാണായ്കയാൽ ഗ്രീക്കുസൈന്യങ്ങൾ വിഷമിച്ചു. സ്വദേശം വിട്ടുപോന്നിട്ടു ദീൎഘകാലമായിരുന്നതിനാൽ ഭടന്മാരും വിശ്വസ്തസേനാപതികളിൽ പലരും തന്നെ പിന്നെയും മുമ്പോട്ടു യാത്ര തുടരുന്നതിൽ വിസമ്മതമുള്ളവരായി. തന്നിമിത്തം ആശാഭംഗത്തോട്ടുകൂടി അലക്സാണ്ഡർ സിന്ധുനദിതിരത്തേക്കു മടങ്ങി. അനന്തരം ആ നദിയുടെ ഗതി പരിശോധിക്കുന്നവാനായി ഏതാനും ഭടന്മാരോട്ടുകൂടി പുറപ്പെട്ടു. ഒട്ടുവളരെ വൈഷമ്യങ്ങൾ അനുഭവിച്ചും, പല സ്ഥലത്തും പാർശ്വദേശീയരുമായി പോർനടത്തിയും അവർ വളരെ ദിവസം കഴിഞ്ഞു നദിമുഖത്തു ചെന്നെട്ടുത്തു. അതിന്റെശേഷം സൈന്യത്തിൽ ഒരു വിഭാഗത്തെ നാവികസേനാനായകനായ നിയാക്കസ്സിന്റെ വരുതിയിൽ കടൽമാൎഗ്ഗം അയച്ചശേഷം, ശേഷിച്ച സേനയോട്ടുകൂടി ചക്രവൎത്തിതന്നെ സീസ്റ്റാൻമാൎഗ്ഗം പേർഷ്യയിലേക്കു തിരിച്ചു. ആ യാത്രയിൽ പലവിധ ക്ലേശങ്ങളും അനുഭവിച്ചശേഷം ബി. സി. ൩൨൩ ൽ അലക്സാണ്ഡർ സൂസയിൽ ചെന്നുചേൎന്നു. അടുത്തവർഷം ബാബിലോണിൽവച്ച് ആ മഹായോദ്ധാവു പരലോകം പ്രാപിച്ചു. അനന്തരം അദ്ദേഹത്തിന്റെ സാമ്രാജ്യം പ്രധാനസേനാനായകന്മാർ വിഭജിച്ചു ഭരിക്കുവാൻ ആരംഭിച്ചു. ഇൻഡ്യയിലുള്ള രാജ്യങ്ങളുടെ ഭരണത്തിനായി നിയമിക്കപ്പെട്ടിരുന്ന ഗവർണറന്മാരായ പുരുരവസ്സു മുതൽപേരും സ്വതന്ത്രരായി തീരുകയും, രണ്ടു ഗ്രീക്കുഗവർണറന്മാരുണ്ടായിരുന്നവരിൽ ഒരാൾ വധിക്കപ്പെട്ടുകയും അന്യൻ പ്രാണരക്ഷയ്ക്കായി ബെലൂചിസ്റ്റാനിലേക്കു പ്രയാണം ചെയ്കയും ചെയ്തു. ഇങ്ങനെ മാസിഡോണിയാസാമ്രാജ്യം അതിന്റെ സ്ഥാപകനായ യോദ്ധാവിന്റെ കാലത്തോട്ടുകൂടിത്തന്നെ ശിഥിലീഭവിച്ചുപോയി.

അലക്സാണ്ഡരുടെ ആക്രമണം ഉഗ്രമായിരുന്നുവെന്നുള്ളതു നിസ്സന്ദേഹംതന്നെ. എന്നാൽ ജയിച്ചടക്കപ്പെട്ട രാജ്യങ്ങളുടെ നിപുണമായ ഭരണം പ്രമാണിച്ചു ചെയ്യപ്പെട്ട വ്യവസ്ഥകൾ തൃപ്തികരങ്ങ

ളായിരുന്നില്ല, എന്നു മാത്രമല്ല ഗ്രീക്കുകാർ ആ രാജ്യങ്ങളിൽ കുടി പാർപ്പ് ഉറപ്പിക്കുവാൻ ഉദ്യമിച്ചതുമില്ല.

ഏതായാലും അലക്സാണ്ഡരുടെ ആക്രമണംകൊണ്ട് ഇൻഡ്യയ്ക്കും ഇൻഡ്യാചരിത്രത്തിനും പലപ്രകാരത്തിൽ പ്രയോജനമുണ്ടാകാതെയിരുന്നിട്ടില്ല. ശാസ്ത്രസാഹിത്യങ്ങളിൽ പ്രസക്തനും അജ്ഞാതങ്ങളായ ഭൂപ്രദേശങ്ങളെ ആരാഞ്ഞറിയുന്നതിൽ ഉത്സുകനുമായ ആ വിജിഗീഷുവിൻെറ ആക്രമണം നിമിത്തം പാശ്ചാത്യന്മാർക്കു പൌരസ്ത്യരാജ്യങ്ങളേക്കുറിച്ചുള്ള അറിവു പൂർവ്വാധികം വർദ്ധിച്ചു. ഇൻഡ്യയും യൂറോപ്പും തമ്മിലുള്ള ഗതാഗതമാർഗ്ഗങ്ങൾ അലക്സാണ്ഡരുടെ ദിഗ്ജയപ്രസ്ഥാനത്തോടുകൂടി ലോകർക്കു വിശദമാകയാൽ പാശ്ചാത്യദേശങ്ങളും ഇൻഡ്യയുമായുള്ള വാണിജ്യബന്ധം ദൃഢീകൃതമായിത്തീർന്നു. ഗ്രീക്കുകാരുടെയും ഭാരതീയരുടെയും കലാശാസ്ത്രങ്ങളിൽ ചില പരിഷ്കാരങ്ങൾ ഉത്ഭവിക്കുവാൻ ഈ സാമൂഹ്യസംഗമം സഹായിച്ചു. യുദ്ധതന്ത്രവും രാജ്യതന്ത്രവും സംബന്ധിച്ചുള്ള പല വിശിഷ്ടതത്വങ്ങളും ഗ്രീക്കുകാരിൽനിന്നും ഇൻഡ്യക്കാർക്കു മനസ്സിലാക്കുവാൻ കഴിഞ്ഞു. പഞ്ചാബിലെ രാജാക്കന്മാരുടെ ഐക്യക്കുറവും തന്നിമിത്തം അവരേ നിഷ്പ്രയാസം ഒരു വിജിഗീഷുവിനു കീഴടക്കുവാൻ കഴിഞ്ഞ അവസ്ഥയും ഉൽക്കർഷേച്ഛുക്കളായ ഹിന്ദുരാജാക്കന്മാരുടെയിടയിൽ സാമ്രാജ്യസ്ഥാപനത്തിനുള്ള അഭിനിവേശം അങ്കുരിപ്പിക്കുകയും, വിദേശിയരുടെ ആക്രമണം വീണ്ടും ഉണ്ടായേക്കാമെന്നുള്ള ഭീതിനിമിത്തം പ്രബലനായ ഒരു രാജാവിൻെറ ഛത്രച്ഛായയിൽ ഒതുങ്ങിനിൽക്കേണ്ട അത്യാവശ്യകത ദുർബലരായ പലേ ഹിന്ദുരാജാക്കന്മാർക്കും ബോദ്ധ്യമാകയും ചെയ്തു. ഇങ്ങനെ ഗ്രീക്കുകാരുടെ ആക്രമണം, അചിരേണ പ്രബലമായ ഒരു ഹിന്ദുസാമ്രാജ്യത്തിൻെറ സ്ഥാപനത്തിനു വേണ്ട സജ്ജീകാരത്തിനു മാർഗ്ഗദർശകമാകാതിരുന്നില്ല.

---

അദ്ധ്യായം ൯

## മൌര്യസാമ്രാജ്യം

ചന്ദ്രഗുപ്തൻ

അലക്സാണ്ഡരുടെ നിര്യാണത്തോടുകൂടി ഇൻഡ്യയിലെ ഗ്രീക്കു

ഭരണം ശിഥിലീഭവിക്കയും ഗവർണറന്മാരിൽ ചിലർ സ്വാതന്ത്ര്യന്മാരായി തീരുകയും മററു ചിലർ നിഷ്കാസനം ചെയ്യപ്പെട്ടുകയും ഉണ്ടായ വസ്തുത മുൻപ്രസ്താവിച്ചിട്ടുണ്ടല്ലൊ. നന്ദരാജ്യവംശത്തോടു ബന്ധമുള്ള ചന്ദ്രഗുപ്തൻ ഒരു സേനയോടുകൂടി സിന്ധുനദിക്കു പശ്ചിമഭാഗത്തുള്ള, ഗ്രീക്കുകാരുടെ ദേശങ്ങളെ സ്വാധീനമാക്കി ഭരണം ആരംഭിച്ചു. മഗധരാജ്യം വാണിരുന്ന നന്ദരാജവംശത്തിലെ ഒടുവിലത്തെ രാജാവിൻെറ ദുർഭരണം നിമിത്തം ആ രാജ്യത്തിൽ ക്ഷേമവും സമാധാനവും തീരെ ക്ഷയിച്ചിരുന്നു. നാട്ടുവാഴിയായ രാജാവിൻെറ പിതാവിനു ശൂദ്രജാതിയിൽ ജനിച്ചിട്ടുള്ള സന്താനമാകയാൽ കിരിടാവകാശം ലഭിക്കാഞ്ഞ ചന്ദ്രഗുപ്തൻ മഗധരാജ്യത്തെ കരബലം പ്രയോഗിച്ചു സ്വായത്തമാക്കുവാൻ തീരുമാനിച്ചു. അദ്ദേഹം ഒരു വലിയ സേനയോടുകൂടി മഗധരാജ്യത്തിൽ പ്രവേശിച്ചു രാജാവിനെ വധിച്ചു രാജ്യം കൈവശപ്പെടുത്തി. ബി. സി. ൩൨൧ാം വൎഷമായപ്പോഴേക്കു ചന്ദ്രഗുപ്തൻെറ ഖ്യാതി ആൎയ്യാവൎത്തമൊട്ടുക്കു വ്യാപിച്ചു. അക്കാലത്തു മാസിഡോണിയാ സാമ്രാജ്യത്തിൻെറ പൌരസ്ത്യപ്രദേശങ്ങൾ ഒട്ടു മുക്കാലും സ്വാധീനപ്പെടുത്തി രാജ്യഭാരം നടത്തിവന്ന സെലൂക്കസ് നിക്കേററർ, തൻെറ രാജ്യത്തിൻെറ അംശമായിരുന്ന ഇൻഡ്യൻ ദേശങ്ങൾ വീണ്ടെടുക്കുവാനായി പുറപ്പെട്ടു. എങ്കിലും ചന്ദ്രഗുപ്തനുമായുണ്ടായ സമരത്തിൽ വിജയം സിദ്ധിക്കായ്കയാൽ അവർ തമ്മിൽ സന്ധി ചെയ്യേണ്ടതായ്വന്നു. അതനുസരിച്ചു ൫൦൦ ആനകളെ ചന്ദ്രഗുപ്തൻ സെല്യൂക്കസ്സിനു വിട്ടുകൊടുക്കുകയും, ഹിന്ദുക്കുഷുപൎവ്വതം വരെയും വ്യാപിച്ചുകിടക്കുന്ന ദേശങ്ങൾ ഗ്രീക്കുരാജാവു ചന്ദ്രഗുപ്തനു ദാനം ചെയ്തുവെന്നു മാത്രമല്ല, തൻെറ ഒരു പുത്രിയെ അദ്ദേഹത്തിനു വിവാഹം കഴിച്ചുകൊടുക്കുകയും ഉണ്ടായി. ഗംഗാമുഖം മുതൽ അഫ്ഘാനിസ്ഥാൻ വരെയുള്ള വിസ്തൃതമായ രാജ്യം ചന്ദ്രഗുപ്തൻെറ സാമ്രാജ്യത്തിൽ ഉൾപ്പെട്ടിരുന്നു. 'മുര' എന്ന സ്ത്രീയുടെ പുത്രനായ പ്രസ്തുത സാമ്രാട്ടിൻെറ മഹാരാജ്യത്തിനു മൌൎയ്യസാമ്രാജ്യമെന്നും വംശത്തിനു മൌൎയ്യവംശമെന്നും പേരുകൾ സിദ്ധിച്ചു. ഇപ്പോഴത്തെ പാററുനാ നഗരത്തിൻെറ സ്ഥാനത്തു സ്ഥിതി ചെയ്ത പാടലിപുത്രമായിരുന്നു ചന്ദ്രഗുപ്തൻെറ രാജധാനി. ബലവത്തും വിശിഷ്ടവുമായ ഒരു ദുൎഗ്ഗം തലസ്ഥാനനഗരിയെ ചുററിയിരുന്നു. നഗരഭര

ണത്തിന് അധികൃതങ്ങളായ ആറു സമിതികൾ ഉണ്ടായിരുന്നതായും, വിദേശിയസംരക്ഷണം, വ്യവസായപരിരക്ഷണം, വാണിജ്യനിയന്ത്രണം, വാണിഭക്രമീകരണം, ലഹരിപദാൎത്ഥനിരോധനം, ജനനമരണഗണനം ഇത്യാദി കൃത്യങ്ങൾ നഗരസഭയിലെ ഭിന്ന സമിതികളാണു നിൎവ്വഹിച്ചു പോന്നതെന്നും പറയപ്പെട്ടിരിക്കുന്നു. രഥ തുരഗ ഗജ പദാദികളടങ്ങിയ വിപുലമായ സൈന്യസമൂഹം തലസ്ഥാനത്തുള്ള സേനാനിലയത്തിൽ നിവസിച്ചുവന്നു. ഭൂസ്വത്തു് ആസകലം രാജസ്ഥാനത്തേക്കു ജന്മാവകാശസിദ്ധമാണെന്നു പരിഗണിക്കപ്പെട്ടു പോന്നു. വിളവിന്റെ ശരാശരി വരുമാനത്തിൽ ചതുൎഭാഗം രാജഭോഗമായി അടയ്ക്കുവാൻ പ്രജകൾ ബാദ്ധ്യസ്ഥരായിരുന്നു. ജലസേചന പദ്ധതി പരിശോധിക്കുന്നതിനും ആ ഇനത്തിൽനിന്നു കരം വസൂൽ ചെയ്യുന്നതിനും പ്രത്യേകം ഉദ്യോഗസ്ഥന്മാർ ഉണ്ടായിരുന്നു. യുദ്ധകാലങ്ങളിലും കൃഷികാൎയ്യങ്ങളും മററും നിൎവ്വിഘ്നം നടത്തപ്പെട്ടു പോന്നു. പാടലീപുത്രത്തിലെ രാജഹൎമ്മ്യങ്ങൾ ആകൃതിയിലും ചേതോഹരതയിലും ഘടനാവൈശിഷ്ട്യത്തിലും പാരസിക രാജഗൃഹങ്ങളേയും അധഃകരിക്കത്തക്കവയായിരുന്നുവത്രേ. രാജദ്രോഹികളുടെ സാഹസോദ്യമങ്ങളിൽനിന്നും ഒഴിയുന്നതിനായി കൊട്ടാരത്തിൽ അനേകം കൃത്രിമമുറികളും രഹസ്യവാതായനങ്ങളും ഉണ്ടായിരുന്നതായി പറയപ്പെട്ടിരിക്കുന്നു. എല്ലാ ദിവസവും ഉദ്യോഗസ്ഥന്മാൎക്കും പൌരന്മാൎക്കും രാജാവിനെ മുഖം കാണിക്കുവാൻ അനുവാദമുണ്ടായിരുന്നു. ഏതു ജോലിത്തിരക്കുള്ളപ്പോഴും ചന്ദ്രഗുപ്തൻ പ്രജകളുടെ സങ്കടങ്ങൾ സ്വീകരിക്കാറു സാധാരണമായിരുന്നുവെന്നും ദൂരസ്ഥങ്ങളായ സംസ്ഥാനങ്ങൾ ഓരോ പ്രത്യേകോദ്യോഗസ്ഥന്റെ ഭരണത്തിലായിരുന്നുവെന്നും, ഉദ്യോഗസ്ഥന്മാരുടെയും പൌരന്മാരുടെയും നടപടികൾ ശ്രദ്ധമായി നിരീക്ഷിച്ച് അപ്പൊഴപ്പോൾ അറിവു കൊടുക്കുന്നതിനു നിയുക്തരായ ഒരു കൂട്ടം ചാരന്മാരെ രാജാവു നിയമിച്ചിട്ടുണ്ടായിരുന്നുവെന്നും കാണുന്നു. ചാരകൃത്യം നിൎവ്വഹിക്കുവാൻ ഉൽകൃഷ്ട കുടുംബങ്ങളിൽനിന്നു മാത്രമേ ആളുകളെ തിരഞ്ഞെടുക്കാറുണ്ടായിരുന്നുള്ളു. നിയമലംഘനങ്ങൾക്കു നിശ്ചയിക്കപ്പെട്ടിരുന്ന ശിക്ഷകൾ പ്രായേണ കഠിനമായിരുന്നു. എന്നാൽ രാജധാനിയിൽ, ഗൌരവമുള്ള കുററങ്ങളൊന്നും ആരും ചെയ്തു വന്നിരുന്നില്ല.

ജനങ്ങൾ സാധാരണമായി സത്യസന്ധരും സദ്വൃത്തരും ആയിരുന്നു. ചന്ദ്രഗുപ്തൻെറ രാജ്യഭരണം സംബന്ധിച്ചുള്ള ഈ വിവരങ്ങളെല്ലാം നമുക്കു ലഭിക്കുന്നതു, പാടലിപുത്രത്തിൽ താമസിച്ചിരുന്ന ഗ്രീക്കു സ്ഥാനാപതിയായ മെഗസ്തനീസ്സിൻെറ കുറിപ്പുകളിൽ നിന്നാണ്. സെല്യൂക്കസ് ആയിരുന്നു പ്രസ്തുത സ്ഥാനാപതിയെ നിയമിച്ചയച്ചതെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ.

അശോകൻ

ചന്ദ്രൻെറ പിൻവാഴ്ചക്കാരൻ അദ്ദേഹത്തിൻെറ പുത്രനായ ബിന്ദുസരൻ ആയിരുന്നു. ആ രാജാവിൻെറ ഭരണകാലത്തെക്കുറിച്ചു നമുക്കു വിശേഷാലറിവുകൾ ഒന്നും തന്നെയില്ല. മൌര്യരാജവംശത്തിലെ മൂന്നാമത്തെ രാജാവായ അശോകവൎദ്ധമാനൻ ചരിത്രപ്രഖ്യാതനാണ്. അദ്ദേഹത്തിൻെറ കാലത്തു സാമ്രാജ്യത്തിൻെറ അതൃത്തികളിലും ചരിത്രപ്രധാനങ്ങളായ മററു പല സ്ഥലങ്ങളിലും സ്ഥാപിക്കപ്പെട്ടിട്ടുള്ള ശിലാലിഖിതങ്ങളോടുകൂടിയ സ്തംഭങ്ങൾ ഇന്നും ചിലടത്തെല്ലാം കാണാനുണ്ട്. അവ വിശ്വവിശ്രുതനായ ആ ചക്രവൎത്തിയെയും അദ്ദേഹത്തിൻെറ പ്രഖ്യാതമായ രാജ്യഭരണത്തേയും കുറിച്ചുള്ള ഉപയോഗപ്രദങ്ങളായ വിവരങ്ങൾ നമുക്കു നല്കുന്നുണ്ട്. അഫ്ഗാനിസ്ഥാൻ, കാശ്മീരം, നേപ്പാളം എന്നീ രാജ്യങ്ങളും മൈസൂറിൻെറ തെക്കുഭാഗത്തുള്ള ദേശങ്ങളൊഴികെ ഇൻഡ്യാ ആകമാനവും അശോകചക്രവൎത്തിയുടെ സാമ്രാജ്യം വ്യാപിച്ചിരുന്നതായി ഊഹിക്കപ്പെട്ടിരിക്കുന്നു. അനവധി അവാന്തരരാജ്യങ്ങളും രാജാക്കന്മാരും അശോകൻെറ സാമ്രാജ്യഛത്രത്തിൻ കീഴിലുണ്ടായിരുന്നതായി കാണാം. മുഗൾസാമ്രാജ്യത്തിൻെറ സ്ഥാപനകാലത്തിനു മുമ്പു അശോകൻെറ മഹാരാജ്യംപോലെ വിസ്താരവും പ്രാബല്യവുമുള്ള മറെറാരു സാമ്രാജ്യം ഇൻഡ്യയിൽ നിലനിന്നിരുന്നതായി അറിവില്ല.

ബി. സി. ൨൭൩-ൽ ആണ് അശോകൻ രാജ്യഭാരം ആരംഭിച്ചതു്. കിരീടധാരണ മഹോത്സവം നടത്തപ്പെട്ടതു മൂന്നു വൎഷം കഴിഞ്ഞു മാത്രമായിരുന്നു. ബി. സി. ൨൬൧-ൽ അദ്ദേഹം കലിംഗരാജ്യം ആക്രമിച്ചു സ്വാധീനപ്പെടുത്തി. ആ യുദ്ധമദ്ധ്യേ നടന്ന ക്രൂരകൎമ്മങ്ങൾക്കു ദൃക്സാക്ഷിയായ അശോകൻെറ മനസ്സിനു വ

ല്പതായ ഒരു ഭാവഭേദമുണ്ടായി. നൂറായിരം ജനങ്ങൾ ആബാലവൃ ദ്ധം നിർദ്ദയം വധിക്കപ്പെട്ടുകയും, അതിലധികം ആളുകൾ ബന്ധന സ്ഥരാക്കപ്പെട്ടുകയും ചെയ്തതായി ചക്രവത്തി തന്നെ ദുഃഖസമേതം രേഖപ്പെട്ടുത്തിയിട്ടുള്ളതാണ്. പ്രസ്തുതസംഭവം നടന്നകാലം മുത ൽ അശോകൻെറ ജീവിതരീതിയിലും ഭരണ ക്രമത്തിലും ഗണ്യമാ യ മാററം സംഭവിച്ചു. പിന്നീടൊരിക്കലും യുദ്ധപ്രസ്ഥാനങ്ങൾ അദ്ദേഹം നടത്തിയില്ല. ബുദ്ധമതസന്ന്യാസിയായിത്തീന്ന ആ ചക്ര വത്തി ബുദ്ധമതപ്രചാരത്തിനായി നാനാപ്രകാരേണയും ശ്രമിച്ചു കൊണ്ടിരുന്നു. ബുദ്ധമുനിയുടെ ജനനസ്ഥലമായ ലുംബിനിയിലേ ക്ക് അദ്ദേഹം പുണ്യയാത്ര ചെയ്കയും ബുദ്ധമതസിദ്ധാന്തങ്ങളേ ശിലകളിൽ കൊത്തിച്ചു പല സ്ഥലങ്ങളിലും സ്തംഭങ്ങളിലുറപ്പിച്ചു സ്ഥാപിക്കുകയും ചെയ്തു. ചക്രവത്തിയുടെ പുത്രിയായ ചാരുമതീദേ വി ഒരു ബുദ്ധസന്ന്യാസിനിയായി സമീപത്തുള്ള ഒരു വിഹാരത്തി ൻെറ ആധിപത്യം കൈയേററതായി കാണുന്നു. പ്രജകളുടെയിട യിൽ ധമ്മസംസ്ഥാപനം ചെയ്യാനായിരുന്നു അശോകൻെറ ശ്രമം. ഗുരുജനഭക്തി, ഭൂതദയ, ജന്തുഹിംസാനിരോധം, സത്യസന്ധത, ആത്മനിയന്ത്രണം എന്നിവയുടെ ആവശ്യത്തെ പുരസ്കരിച്ചുള്ളവ യായിരുന്നു അദ്ദേഹത്തിൻെറ ശിലാലിഖിതങ്ങളിൽ അധികവും. അദ്ദേഹത്തിൻെറ സാമ്രാജ്യസീമയ്ക്കുള്ളിൽ ജന്തുഹിംസ സാവ്വത്രി കമായി നിരോധിക്കപ്പെട്ടിരുന്നു.

പ്രജകൾക്ക് ഏതവസരത്തിലും ചക്രവത്തിയെ മുഖം കാണി ക്കുവാൻ സൌകയ്യമുണ്ടായിരുന്നു. ഉദ്യോഗസ്ഥന്മാർ ഭരണിയരോടു വളരെ സൌഹാർദപൂവ്വം പെരുമാറണമെന്നു ചക്രവത്തി പ്രത്യേ കം നിഷ്കഷിച്ചിട്ടുണ്ടായിരുന്നു. നീതിന്യായപരിപാലനവും ജനങ്ങളു ടെ നീതിനിഷ്ഠയും വൃത്തിരീതിയും ആരാഞ്ഞറിയുന്നതിനായി ഒരു കൂട്ടം ചാരസംഘം നിയോഗിക്കപ്പെട്ടിരുന്നു. അഞ്ചുവഷത്തിലൊ രിക്കൽ സാമ്രാജ്യത്തിലുള്ള എല്ലാ ഉദ്യോഗസ്ഥന്മാരുടെയും ജനപ്ര മാണികളുടെയും ഒരു മഹാസമ്മേളനം നടത്തുകയും അപ്പോൾ ധ മ്മബോധത്തെ അനുസ്മരിപ്പിക്കുന്ന പ്രസംഗങ്ങൾ ചക്രവത്തിയുടെ പ്രത്യേക മേൽനോട്ടത്തിൽ നടത്തിക്കുകയും സാധാരണമായിരുന്നു.

ബുദ്ധമതപ്രചരണത്തിനായി ചക്രവത്തി ബുദ്ധസന്ന്യാസി മാരെ ഇൻഡ്യയുടെ നാനാഭാഗങ്ങളിലേക്കും മാത്രമല്ല, സിലോ

ൻ, ബമ്മാ, ടിബററ്, ചൈന, ഈജിപ്ത്, മാസിഡോണിയാ മുതലായ ദൂരസ്ഥലങ്ങളിലേക്കും അയച്ചിട്ടുള്ളതായി ചില ശിലാലിഖിതങ്ങൾ വ്യക്തമാക്കുന്നുണ്ട്. അശോകൻ അന്യമതദ്വേഷി ആയിരുന്നില്ല. എല്ലാമതങ്ങളിലും സ്വീകാര്യങ്ങളായ തത്വങ്ങൾ അന്തർഭവിച്ചിട്ടുണ്ടെന്ന് അദ്ദേഹം സമ്മതിച്ചിട്ടുള്ളതാണ്. ബുദ്ധസന്യാസികളുടെ ശവസംസ്കാരാവശേഷങ്ങൾ സൂക്ഷിക്കുന്ന ഒട്ടധികം സ്തൂപകളും, അനേകം സന്യാസിമഠങ്ങളും ചക്രവത്തി ഇൻഡ്യയിൽ പല ഭാഗങ്ങളിലും പണികഴിപ്പിച്ചിട്ടുണ്ട്. ബി.സി. ൨൩൨-ാം വഷം വരെ അദ്ദേഹം ജീവിച്ചിരുന്നതായി ഊഹിക്കപ്പെട്ടിരിക്കുന്നു.

അശോകൻെറ പുത്രനായ ദശരഥനും മററു മൂന്നു രാജാക്കന്മാരും പിന്നിട്ടു മൌയ്യസാമ്രാജ്യം വാണിരുന്നതായി മാത്രം നമുക്ക് അറിയാം. അവർ ദുബ്ബലന്മാരായിരുന്നതിനാൽ ക്രമേണ മൌയ്യസാമ്രാജ്യത്തിൻെറ വിസ്തീണ്ണത കുറഞ്ഞു. മൌയ്യവംശത്തിലെ ഒടുവിലത്തെ രാജാവിനെ സേനാപതിയായ പുഷ്യമിത്രൻ വധിച്ചശേഷം ബി. സി. ൧൮൪-ൽ സ്വതന്ത്രഭരണം ആരംഭിച്ചു.

സംഗരാജവംശം

ഇങ്ങനെ പുഷ്യമിത്രൻ സംഗരാജവംശത്തിൻെറ സ്ഥാപകനായിത്തീൻ. പുഷ്യമിത്രൻെറ ഭരണകാലത്തു, ഗ്രീക്കുരാജാവായ മിയാൻഡർ പഞ്ചാബിനെ ആക്രമിച്ചു കൊള്ളയിടുകയും, യമുനാതീരത്തുള്ള മധുരാപുരി പിടിച്ചടക്കുകയും ചെയ്തു. മഗധാരാജ്യത്തിൻെറ നിലതന്നെയും പരുങ്ങലിലായി. എങ്കിലും പുഷ്യമിത്രൻ ശത്രുവിനെ പലായനം ചെയ്യിച്ചു. അതേസന്ദർഭത്തിൽ തന്നെ കലിംഗരാജാവാവായ ഖരവേലനും മഗധയെ ആക്രമിക്കുകയുണ്ടായി. എങ്കിലും പുഷ്യമിത്രൻെറ പുത്രനായ അഗ്നിമിത്രൻെറ യുദ്ധസാമത്ഥ്യം നിമിത്തം ശത്രുവിനെ തടുത്തു പിന്നോക്കം ഓടിക്കുവാൻ സാധിച്ചു. അനന്തരം പുഷ്യമിത്രൻ അശ്വമേധയാഗം ദീക്ഷിക്കുവാനായി ദിഗ്ജയം നടത്തുവാൻ ആരംഭിച്ചതായി പറയപ്പെട്ടിരിക്കുന്നു. പതഞ്ജലി എന്ന പ്രസിദ്ധ വൈയാകരണൻ പുഷ്യമിത്രൻെറ രാജധാനിയിൽ താമസിച്ചിരുന്നതായും രാജാവു ബ്രാഹ്മണഭക്തനായിരുന്നുവെന്നും ബുദ്ധമതത്തിന് അക്കാലത്തു രാജപ്രോത്സാഹനത്തിൻെറ കുറവുനിമിത്തം ക്ഷീണം തട്ടിയതായും ഊഹിക്കാവുന്നതാണ്. സംഗരാജവംശത്തിൽ പത്തു രാജാക്കന്മാർ രാ

ജ്യം ഭരിച്ചിരുന്നതായും അവർ ദുർബ്ബലന്മാരും അപ്രശസ്തന്മാരും ആയിരുന്നതായും ഒടുവിലത്തെ രാജാവിനെ ബ്രാഹ്മണമന്ത്രിയായ വസുദേവൻ വധിച്ചു രാജ്യം കൈവശപ്പെടുത്തിയതായും കാണുന്നു.

കണ്വവംശം

വസുദേവനാണു കണ്വവംശസ്ഥാപകൻ. അർദ്ധശതവർഷത്തോളം തന്നെ കണ്വരാജവംശം നാടുവാണില്ല. ബി. സി. ൨൭-ൽ കണ്വരാജവംശത്തിലെ ഒടുവിലത്തെ രാജാവിനെ ആന്ധ്രരാജാവു വധിച്ചു. വധിക്കപ്പെട്ട സുശർമ്മനോടുകൂടി മഗധസാമ്രാജ്യം അസ്തപ്രായമായി.

അക്കാലമെല്ലാം ദക്ഷിണാപഥത്തിലെ അവസ്ഥ എന്തായിരുന്നുവെന്നു നമുക്കു സൂക്ഷ്മമായ അറിവില്ല. എന്നാൽ സമ്പത്സമൃദ്ധവും പ്രതാപവത്തുമായ ആന്ധ്രരാജ്യം അക്കാലത്തു നിലനിന്നു പോന്നതായി മെഗസ്തനീസിൻെറ കുറിപ്പുകളിൽനിന്നും വ്യക്തമാകുന്നുണ്ട്; എന്നുമാത്രമല്ല ബി. സി. ൪-ാം ശതവർഷത്തോടു സമീപിച്ച കാലത്തു ദക്ഷിണഭാരതത്തിൽ പാണ്ഡ്യം, ചോളം, ചേരം എന്നീ രാജ്യങ്ങൾ നിലനിന്നിരുന്നതായി സംസ്കൃതസാഹിത്യ ഗ്രന്ഥങ്ങളിൽ സൂചനകൾ കാണുന്നു. അശോകൻെറ ശിലാലിഖിതകളിൽ കേരളം, സത്യപുത്രം എന്നീ രാജ്യങ്ങളുടെ പേരുകൾ കാണപ്പെടുന്നുണ്ട്. പാണ്ഡ്യരാജ്യം, മധുര, തിരുനൽവേലി എന്നീ ജില്ലകളുടെ വ്യാപ്തി സീമയിലും, ചോളരാജ്യം കോറമണ്ഡൽതീരത്തും, കേരളം, കൊച്ചിതിരുവിതാംകൂറുകളുടെ സ്ഥാനത്തും, സത്യപുത്രം കർണ്ണാടകദേശത്തും വ്യാപിച്ചിരുന്നതായി ഊഹിക്കാവുന്നതാണ്. ദക്ഷിണഭാരതത്തിലേ രാജ്യങ്ങളും പാശ്ചാത്യദേശങ്ങളുമായി മുത്ത്, സുഗന്ധദ്രവ്യങ്ങൾ, മുതലായ ചരക്കുകൾ സംബന്ധിച്ചുള്ള വാണിജ്യം പ്രബലീഭവിച്ചിരുന്നതായി അനുമാനിക്കേണ്ടിയിരിക്കുന്നു.

---

അദ്ധ്യായം ൫.

## ആന്ധ്രാദി രാജവംശങ്ങൾ

മൌര്യസാമ്രാജ്യം ക്ഷയോന്മുഖമായി ഭവിച്ചതോടുകൂടി അതി

ന്റെ പ്രാന്തങ്ങളിൽ ഒട്ടധികം ചെറിയ രാജ്യങ്ങൾ ഉത്ഭവിച്ചു. ശിഥിലപ്രായമായ മൌര്യമഹാരാജ്യത്തിന്റെ പശ്ചിമഭാഗത്തും ദക്ഷിണഭാഗത്തും വളൎന്നുവന്ന രാജ്യങ്ങളെക്കുറിച്ചാണു് ഈ അദ്ധ്യായത്തിൽ വിവരിക്കുവാൻ ഉദ്ദേശിക്കുന്നതു്. എന്നാൽ പ്രസ്തുതരാജ്യങ്ങളെസംബന്ധിച്ചുള്ള പലേ വിഷയങ്ങളിലും അദ്യാപി പണ്ഡിതന്മാർ ഭിന്നാഭിപ്രായക്കാരായിരിക്കുകയാണു്.

ആന്ധ്രവംശം

ദക്ഷിണാപഥത്തിൽ ഗോദാവരിനദിയുടെ പ്രവാഹപ്രദേശങ്ങളാണു് ആന്ധ്രാദേശത്തിന്റെ പ്രധാനസ്ഥാനം. ഏകദേശം നാലര ശതവൎഷം ആന്ധ്രരാജവംശം നാടുവാണിരുന്നതായും, മുപ്പതിലധികം നാടുവാഴികൾ ആ വംശത്തിൽ ഉണ്ടായിരുന്നതായും പുരാണങ്ങളിൽനിന്നും വ്യക്തമാകുന്നുണ്ടു. ബി. സി. മൂന്നാം ശതാബ്ദത്തിൽ മെഗസ്തനിസും, പിന്നീടു അശോകചക്രവൎത്തിയും ആന്ധ്രരാജ്യത്തെക്കുറിച്ചുള്ള വിവരങ്ങൾ സന്ദൎഭവശാൽ രേഖപ്പെടുത്തിയിട്ടുള്ളതായിക്കാണാം. വിന്ധ്യന്റെ ദക്ഷിണഭാഗമുള്ള ഇൻഡ്യാരാജ്യം ആകമാനം ഈ രാജ്യത്തിൽ ഉൾപ്പെട്ടിരുന്നതായി ഊഹിക്കപ്പെട്ടിരിക്കുന്നു. മൌര്യസാമ്രാജ്യത്തിന്റെ പ്രതാപകാലത്തു ആന്ധ്രദേശം അതിലെ ഒരു സംരക്ഷിതരാജ്യം മാത്രമായിരുന്നുവെങ്കിലും മൌര്യരാജാക്കന്മാരുടെ ശക്തിക്ഷയത്തോടുകൂടി ആന്ധ്രരാജാവു സ്വതന്ത്രനായിത്തീരുകയാണു ചെയ്തതു്. ഭരണസൌകൎയ്യംപ്രമാണിച്ചു പ്രസ്തുത രാജ്യം രണ്ടുഭാഗമായി തിരിക്കപ്പെട്ടിരുന്നു. പൂൎവ്വവിഭാഗത്തിന്റെ തലസ്ഥാനം ധന്യകടകയായിരുന്നു. ഗുണ്ടൂർ ഡിസ്ത്രിക്ടിലാണു് ആ നഗരി സ്ഥിതിചെയ്തതു്. പശ്ചിമവിഭാഗം കിരീടാവകാശിയായ രാജകുമാരൻ തന്നെ ഭരിച്ചുപോന്നു. ഗോദാവരീതീരത്തുള്ള പ്രതിഷ്ഠാനമായിരുന്നു ആ വിഭാഗത്തിന്റെ തലസ്ഥാനം. 'ശതവാഹനൻ' എന്ന അഭിജ്ഞത ആന്ധ്രരാജകുടുംബത്തിലെ അംഗങ്ങളുടെ മാറാപ്പേരായിരുന്നു. ക്രിസ്തുവൎഷം ഒന്നാം ശതാബ്ദത്തിൽ ഹലൻ എന്ന പ്രസിദ്ധരാജാവു് ആന്ധ്രദേശം ഭരിച്ചിരുന്നു. അദ്ദേഹം ഒരു കവിയും സാഹിത്യരസികനും ആയിരുന്നുവെന്നും മറാട്ടിഭാഷയിലുള്ള 'സപ്തശതകം' എന്ന കൃതി അദ്ദേഹം രചിച്ചിട്ടുള്ളതാണെന്നും ഊഹിക്കപ്പെട്ടിരിക്കുന്നു. ഗൌതമപുത്രൻ

എന്ന മറെറാരു പ്രസിദ്ധരാജാവും ആന്ധ്രരാജ്യം ഭരിച്ചിരുന്നതായും, ശകന്മാർ, യവനന്മാർ, പല്ലവന്മാർ ആക്രമണങ്ങളിൽനിന്നും രാജ്യം രക്ഷിച്ചതായും ചില ശിലാലിഖിതങ്ങൾ വ്യക്തമാക്കുന്നുണ്ട്. ഏ. ഡി. മൂന്നാംശതാബ്ദത്തിൻെറ ആരംഭത്തോടുകൂടി ആന്ധ്രരാജ്യം ശിഥിലമായിപ്പോയി.

അക്കാലമെല്ലാം ഇൻഡ്യയുടെ ഉത്തരപശ്ചിമപ്രാന്തങ്ങളിൽ വിദേശിയരായ സിതിയന്മാരുടെ ആക്രമണം തുടരെ ഉണ്ടായിക്കൊണ്ടിരുന്നു.

ബാക്ട്രിയന്മാർ

മദ്ധ്യേഷ്യയിൽ ഓക്സസ്സ നദിയുടെ ദക്ഷിണപാർശ്വത്തിലാണ ബാക്ട്രിയാ ദേശം. പേഷ്യാസാമ്രാജ്യത്തിൻെറ പ്രാന്തരാജ്യങ്ങളിൽ ഒന്നായ ബാക്ട്രിയയെ സുരക്ഷിതമാക്കുവാനായി അലക്സാണ്ഡരും, സെല്യൂക്കസ്സ് നിക്കേറററും അവിടെ നഗരങ്ങൾ സ്ഥാപിച്ചു ഗ്രീക്കുകാരെ ഉപവേശിപ്പിച്ചിട്ടുള്ളതാണ്. തന്നിമിത്തം ഗ്രീക്കു പരിഷ്കാരം അദ്ദേശത്തു പ്രചരിക്കുന്നതിന് ഇടയായി. ബി. സി. ൨൫൦ ാം വഷത്തോടുകൂടി പേഷ്യാ സാമ്രാജ്യം ക്ഷയോന്മുഖമായി ഭവിക്കുകയും ബാക്ട്രിയയ്ക്കു സ്വാതന്ത്ര്യം സിദ്ധിക്കുകയും ചെയ്തു. തദനന്തരം ബാക്ട്രിയൻ രാജാക്കന്മാർ ഹിന്ദുക്കുഷുപർവ്വതം അതിക്രമിച്ചു കാബൂളിലും പഞ്ചാബിലും പ്രവേശിക്കുകയും അദ്ദേശങ്ങളിൽ മിക്കവാറും ഭാഗം സ്വാധീനമാക്കുകയുമുണ്ടായി. എങ്കിലും അധികകാലം കഴിയുംമുമ്പ് ഇരുപാശ്വങ്ങളിലും കൂടി പാർതിയന്മാരും ശകന്മാരും ബാക്ട്രിയയെ ആക്രമിക്കുകയാൽ ആ രാജ്യം നശിക്കുവാൻ ഇട വന്നു. ഇൻഡ്യയിൽ ശേഷിച്ച ബാക്ട്രിയാരാജ്യത്തിൻെറ അവശേഷം അനേകം ബാക്ട്രിയൻ രാജാക്കന്മാർ വീതം വച്ചെടുത്തു. ഏകദേശം നാല്പതോളം ചെറിയ സ്വതന്ത്രരാജ്യങ്ങൾ അപ്രകാരം ഉത്ഭവിച്ചുവെങ്കിലും മിലിൻഡാരാജ്യമായിരുന്നു അവയിൽ പ്രധാനപ്പെട്ടത്. മെനൻഡർ എന്ന രാജാവു മിലിൻഡ വാണിരുന്നു. ബുദ്ധമതാവലംബിയായ ആ രാജാവു ബി. സി. ൧൫൦ ാം വഷത്തോടു സമീപിച്ച കാലത്താണ രാജ്യം ഭരിച്ചിരുന്നത്. അദ്ദേഹം പഞ്ചാബ് ആക്രമിച്ചു കൈവശപ്പെടുത്തുകയും ക്രമേണ പാടലീപുത്രം വരെയുള്ള പ്രദേശങ്ങൾ സ്വരാജ്യത്തോടു ചേക്കുകയും ചെയ്തു. മിലിൻഡരുടെ കാലാനന്തരം ഏ. ഡി. ൫൦

വരെ അദ്ദേഹത്തിൻെറ രാജ്യം നിലനിന്നു. അനന്തരം കുശാന രാജാവ് ആ രാജ്യം കൈവശപ്പെടുത്തി.

പല്ലവന്മാർ

ബാക്ട്രിയാദേശത്തേ കലാപങ്ങൾ നടന്നുകൊണ്ടിരുന്ന കാലത്തു തന്നെ കാസ്പ്യൻ കടലിനു തെക്കുകിഴക്കുള്ള പ്രദേശത്തു പല്ലവരാജ്യം വിദഗ്ദ്ധന്മാരായ രാജാക്കന്മാരുടെ നേതൃത്വത്തിൽ പ്രബലീഭവിച്ചു വരുകയായിരുന്നു. പല്ലവരാജാക്കന്മാരിൽ പ്രശസ്തൻ അർസാക്കെസ് ആയിരുന്നതിനാൽ പല്ലവരാജവംശത്തിനു അർസാക്കിഡൻവംശം എന്ന പേർ സിദ്ധിച്ചു. ഇവർ ഇൻഡ്യയിൽ ഏതാനും ഭാഗം ജയിച്ചടക്കിയിട്ടുണ്ട്. പല്ലവന്മാരും പാർതിയന്മാരും ഒരേ വർഗ്ഗക്കാർ ആണെന്ന് ഊഹിക്കപ്പെട്ടിരിക്കുന്നു. എ. ഡി. ൧ ാം ശതവർഷാവസാനത്തിൽ കുശാനരാജവംശക്കാർ പല്ലവരാജാക്കന്മാരെ ജയിച്ചു രാജ്യം സ്വാധീനമാക്കി ഭരണം ആരംഭിച്ചു.

ശകന്മാർ

ജക്സർട്ടീസ്, ച്യൂ എന്നീ നദീതടങ്ങളിൽ ശകന്മാർ അധിവസിച്ചിരുന്നു. ചീനസാമ്രാജ്യത്തിൻെറ പശ്ചിമപ്രാന്തങ്ങളിലുള്ള യൂചി വർഗ്ഗക്കാർ ശകദേശം ആക്രമിച്ചു സ്വാധീനപ്പെടുത്തുകയാൽ ശകന്മാർ പുതിയ വാസസ്ഥാനം ആരാഞ്ഞു പുറപ്പെടുകയും ബി. സി. ൧൬൦ ാം വർഷത്തോടു സമീപിച്ചു ബാക്ട്രിയാരാജ്യം കൈവശപ്പെടുത്തുകയും ചെയ്തു. ജനപ്രവാഹഗതി നിലച്ചിട്ടില്ലായിരുന്നതിനാൽ അവർ കാശ്മീരം മാർഗ്ഗമായി ഇൻഡ്യയിലേക്കു കടന്നു പഞ്ചാബിലും സിൻഡിലും നിവസിച്ചു. ജനസംഖ്യയിലും യുദ്ധവൈദഗ്ദ്ധ്യത്തിലും മികവുള്ള ശകന്മാർ പുതിയ അധിവാസദേശങ്ങളെ ബാഹുബലംകൊണ്ടാണ് അധീനമാക്കിയതെന്നു വിശേഷിച്ചു പറയണമെന്നില്ലല്ലോ. തക്ഷശിലയിലും യമുനാതീരത്തേ മധുരയിലും ശകഗവർണ്ണറന്മാർ ഉണ്ടായിരുന്നതായിക്കാണുന്നു. എന്നു മാത്രമല്ല ക്രിസ്താബ്ദം ൨ ാം ശതവർഷാരംഭത്തിൽ കത്തിയവാർ മാൾവാ എന്നീ ദേശങ്ങൾ അവർക്കു അധീനങ്ങളായുമിരുന്നു. രുദ്രദമനനായിരുന്നു ഇൻഡ്യയിലെ ശകദേശമണ്ഡലങ്ങളിലെ ഏററവും പ്രസിദ്ധനായ സത്രപൻ. ൪ ാം ശതവർഷത്തിൻെറ പ്രാരംഭകാലം വരെ

ആ മണ്ഡലാധിപൻെറ അനുഗാമികൾ ഉജ്ജയിനി നഗരത്തേ രാജസ്ഥാനമാക്കി രാജ്യം വാണുകൊണ്ടിരുന്നു. എന്നാൽ ഒടുവിലത്തെ സത്രപനായ രുദ്രസിംഹനെ ഗുപ്തചക്രവത്തിയായ ചന്ദ്രഗുപ്തവിക്രമാദിത്യൻ യുദ്ധത്തിൽ തോല്പിച്ചു വധിക്കയും ശകദേശം സ്വാധീനമാക്കുകയും ചെയ്തു.

യൂചിരാജവംശം

യൂചിവർഗ്ഗക്കാർ ശകസ്ഥാനത്തുനിന്നും ശകന്മാരെ പലായനം ചെയ്യിച്ചതായി മുൻ പ്രസ്താവിച്ചുവല്ലൊ. അദ്ദേശത്തു യൂചിവർഗ്ഗം ഒരു ശതവഷത്തിൽപരം നിവസിച്ചു. അവരിൽ ഒരു നേതാവ് യൂചിവർഗ്ഗത്തിലെ ഭിന്നസമൂഹങ്ങളെ യോജിപ്പിച്ചു സൈന്യം ശേഖരിക്കയും ഹിന്ദുക്കുഷ്പവ്വതം കടന്നു, കാശ്മീരം, കാബൂൾ എന്നീ രാജ്യങ്ങൾ സ്വരാജ്യത്തോടു ചേക്കുകയും ചെയ്തു. കുശാനവിഭാഗത്തിൽ പെട്ട ആ നായകനായ കാഡ്ഫെസെസ്സിൻെറ കാലാനന്തരം അദ്ദേഹത്തിൻെറ പിൻഗാമികളുടെ സാമത്ഥ്യത്താൽ രാജ്യം പൂവ്വാധികം വിസ്തൃതമായി. കുശാനവംശത്തിലേ പ്രസിദ്ധ രാജാവു കനിഷ്കനായിരുന്നു. അദ്ദേഹം എ. ഡി. ൭൮ ൽ രാജ്യഭാരം ആരംഭിച്ചിരിക്കണം. പ്രബലനായ കനിഷ്കൻ ചീനചക്രവത്തിയുടെ സാമ്രാജ്യം ആക്രമിക്കുകയും സന്ധിയുടെ നിവ്വഹണത്തിന് ഉറപ്പിനായി ഒരു ചീനരാജ്യകന്യകയെ സ്വരാജധാനിയിലേക്കു കൊണ്ടുപോരുകയും ചെയ്തു. പൂവ്വതുക്കിസ്ഥാനം, കാശ്മീരം, പഞ്ചാബ്, ആഫ്ഗാനിസ്ഥാൻ, ബാക്ട്രിയ എന്നീ രാജ്യങ്ങൾ കനിഷ്കരാജ്യത്തിൽ ഉൾപ്പെട്ടിരുന്നു.

ആ രാജാവു ബുദ്ധമതാവലംബിയായിരുന്നു. ചീനത്തും ടിബറ്റിലുമുള്ള ബുദ്ധമതഗ്രന്ഥങ്ങളിൽ കനിഷ്കൻെറ നാമം കാണുന്നുണ്ട്. ബുദ്ധമതഗ്രന്ഥങ്ങൾക്കു വ്യാഖ്യാനം തയ്യാറാക്കുവാനായി കനിഷ്കൻെറ ഭരണകാലത്തു കാശ്മീരത്ത് ഒരു മഹായോഗം കൂടിയിരുന്നതായി പറയപ്പെട്ടിരിക്കുന്നു. 'ബുദ്ധചരിത'ത്തിൻെറ കത്താവായ അശ്വഘോഷനും 'പ്രാജ്ഞപാരമിത'യുടെ രചയിതാവായ നാഗാർജ്ജുനനും കനിഷ്കരാജാവിൻെറ സദസ്സിനെ അലങ്കരിച്ചിരുന്ന രണ്ടു വിദ്വൽഭക്തശിരോമണികളായിരുന്നുവെന്നു കാണാം. പുരുഷപുരം (പെഷവാർ) ആയിരുന്നു ആ രാജാവിൻെറ തലസ്ഥാ

നനഗരി. നാന്നൂറ് അടി ഉയരത്തിൽ പതിമൂന്നു നിലകളുള്ള ഒരു സൌധം ആ നഗരത്തിൽ കനിഷ്ഹൻ പണികഴിപ്പിച്ചിരുന്നതായും അതിൻെറ സ്തൂപികാസ്ഥാനമായ ശൃംഗത്തിൽ ഒരു അയസ്തൂണം ഉറപ്പിച്ചിരുന്നതായും ഊഹിക്കപ്പെട്ടിരിക്കുന്നു. ദിഗ്ജയമോഹാവേശത്താൽ ബാധിതനായ രാജാവിൻെറ നിരങ്കുശമായ യുദ്ധോദ്യമങ്ങളിൽ മന്ത്രിമാരും ഭടജനങ്ങളും കാലക്രമേണ തിരെ വിരസരായിത്തീരുകയും അവരിൽ ആരുടെയോ പ്രേരണയാൽ അദ്ദേഹത്തിനു പ്രാണാപായം സംഭവിക്കുകയുമാണുണ്ടായത്.

കനിഷ്ഹൻെറ പിൻവാഴ്ചക്കാരായി ഹവിഷ്ഹൻ മുതലായി ഏതാനും രാജാക്കന്മാർ ഉണ്ടായിരുന്നു. ആ വംശത്തിൽ വാസുദേവൻ എന്നൊരു ശൈവരാജാവു് നാടുവാണിരുന്നതായി തന്നാമാങ്കിതമായ ഒരു നാണയത്തിൽനിന്നും ഊഹിക്കാം. എ. ഡി. അഞ്ചാം ശതാബ്ദം വരെ കുശാനവംശം ഭരിച്ചിരുന്നതായി അനുമാനിക്കുവാൻ തക്ക ലക്ഷ്യങ്ങൾ ഉണ്ടു്.

സാമൂഹ്യാവസ്ഥ (ബി. സി. ൨൫൦—എ. ഡി. ൨൦൦)

ബാക്ട്രിയൻ രാജാക്കന്മാർ മാൎഗ്ഗമായി ഇൻഡ്യയിൽ ഗ്രീക്കുപരിഷ്കാരം പൂൎവ്വാധികം വ്യാപിക്കുവാൻ ഇക്കാലത്തു സൌകൎയ്യം വൎദ്ധിച്ചു. ശില്പവിദ്യ, ലോഹവേലകൾ ആദിയായ കരകൌശലങ്ങളിൽ നിപുണരായ പലേ തൊഴിലാളികളും ഗ്രീക്കുരാജ്യങ്ങളിൽനിന്നു് ഇൻഡ്യയിൽ വന്നു താമസിച്ചു തൊഴിൽ നടത്തിത്തുടങ്ങി. ഹൈന്ദവ ജ്യോതിശ്ശാസ്ത്രത്തിനും ഗ്രീക്കുസംസൎഗ്ഗം നിമിത്തം ഗണ്യമായ അഭിവൃദ്ധി ഉണ്ടായി. സംസ്കൃത നാടകങ്ങളുടെ ഉത്ഭവത്തിനും വളൎച്ചയ്ക്കും തന്നെ ഹേതു ഗ്രീക്കുഭാഷാസാഹിത്യത്തിലെ നാടകങ്ങളാണെന്നു വേണം വിചാരിക്കുവാൻ. റോമാസാമ്രാജ്യവും ഇൻഡ്യയുടെ പലേ ഭാഗങ്ങളുമായി പ്രബലമായ വാണിജ്യവ്യാപാരങ്ങൾ ഉണ്ടായിരുന്ന കാലമാണതു്. പ്രസ്തുത സാമ്രാജ്യം ഇൻഡ്യയുടെ ഉത്തരപശ്ചിമപ്രാന്തം വരെ വ്യാപിച്ചിരുന്നതിനാൽ പരിഷ്കാരേച്ഛുക്കളായ കുശാനരാജാക്കന്മാൎക്കു റോമൻ പരിഷ്കാരത്തിൻെറ ആദൎശങ്ങൾ സ്വീകരിക്കുവാൻ അവസരം ലഭിക്കയും അവർ ആ സന്ദൎഭം യഥായോഗ്യം ഉപയോഗപ്പെടുത്തുകയും ഉണ്ടായിട്ടുണ്ടു്.

ഗ്രീക്കുകാരുടെ സംസൎഗ്ഗം നിമിത്തം ഉത്തരേന്ത്യയിലെ ബുദ്ധമതത്തിലും ഗണ്യങ്ങളായ പലേ അവസ്ഥാന്തരങ്ങളും സംഭവിച്ചു.

ബുദ്ധവിഗ്രഹംവച്ച് ആരാധന നടത്തുവാൻ ആരംഭിക്കുകയും ക്രമേണ ക്ഷേത്രങ്ങളുടെ നിൎമ്മാണവും വിഗ്രഹപൂജയും സാൎവ്വത്രികമാകയും ചെയ്തു. ഗ്രീക്കുകാരുടെ ചില ആരാധനാമൂൎത്തികളെത്തന്നെയും ഇൻഡ്യാക്കാർ പൂജിക്കുവാൻ തുടങ്ങി. ഇൻഡ്യയുടെ പശ്ചിമദേശങ്ങളിലെ വിദേശിയ വൎഗ്ഗക്കാരും ഹിന്ദുക്കളും കാലാന്തരത്തിൽ മതാനുഷ്ഠാനത്തിലും സാമൂഹ്യാചാരങ്ങളിലും സൌഹാൎദ്ദമായി സമ്മേളിച്ചു. വിവിധങ്ങളായ തത്വശാസ്ത്രങ്ങളുടെ ഉത്ഭവകാലവും ഇതുതന്നെ ആയിരുന്നു. കപിലൻെറ സാംഖ്യതത്വശാസ്ത്രവും പതഞ്ജലിയുടെ യോഗശാസ്ത്രവും രൂപവൽക്കരിക്കപ്പെട്ടതും ഇക്കാലത്തുതന്നെ. ക്രിസ്തുവൎഷത്തിൻെറ പ്രാരംഭഘട്ടത്തോടുകൂടി രചിക്കപ്പെട്ട പൂൎവ്വമീമാംസയും ഉത്തരമീമാംസയും ബ്രാഹ്മണമതത്തിൻെറ പുനരുദ്ധാരണത്തിനായുള്ള ഉദ്യമത്തെ സൂചിപ്പിക്കുന്നു. പശ്ചിമസീമകളിലെ വിദരങ്ങളിൽക്കൂടി പുതുതായി വന്നുചേൎന്ന വിദേശിയർ കാലാന്തരത്തിൽ ഇൻഡ്യയിലെ ജാതിമണ്ഡലത്തിൽ നവനവങ്ങളായ ഓരോ വിഭാഗങ്ങൾക്കു ഹേതുഭൂതരാകയും ചെയ്യാതിരുന്നിട്ടില്ല.

---

അദ്ധ്യായം ൧൧

## ഗുപ്തസാമ്രാജ്യം

എ. ഡി. മൂന്നാം ശതാബ്ദത്തിലെ ഇൻഡ്യാചരിത്രം മിക്കവാറും അജ്ഞാതമായിത്തന്നെയിരിക്കുകയാണ്. ൪ ാം ശതവൎഷാരംഭത്തോടുകൂടി മഗധാരാജ്യം വീണ്ടും വിസ്തൃതമാകുവാനുള്ള ലക്ഷണങ്ങൾ കാണപ്പെട്ടു തുടങ്ങി. ചന്ദ്രഗുപ്തനെന്നൊരു രാജാവു ലിച്ഛവവംശജയായ ഒരു രാജകന്യകയെ വിവാഹം കഴിക്കുകയും അതിൻെറ ശേഷം ക്രമേണ പ്രബലനായിത്തീരുകയും ചെയ്തു. ഗുപ്തരാജവംശത്തിലെ ഒന്നാമത്തെ രാജാവു ചന്ദ്രഗുപ്തൻ ത... എ. ഡി. ൩൨൦ ൽ ഗുപ്തവൎഷം ഏൎപ്പെടുത്തിയതും ഈ ചന്ദ്രഗുപ്തനാണ്.

ആ രാജാവിൻെറപുത്രനായ സമുദ്രഗുപ്തൻ എ. ഡി. ൩൨൬-ൽ രാജ്യഭാരം ആരംഭിച്ചതായി ചില ലക്ഷ്യങ്ങളാൽ ഊഹിക്കേണ്ടി

യിരിക്കുന്നു. ഹരിസേനൻ എന്ന കവി പ്രസ്തുത രാജാവിൻെറ സമകാലീനനായിരുന്നു. സമുദ്രഗുപ്തൻെറ രാജ്യത്തേയും ഭരണ ക്രമത്തേയും കുറിച്ചുള്ള പല അറിവുകളും ആ കവിയുടെ ഒരു ഖണ്ഡ കൃതിയിൽനിന്നും നമുക്കു ലഭിക്കുന്നുണ്ട്. ഇക്കാലത്തും അല്ലഹബാദു കോട്ടയ്ക്കകത്തു നിൎത്തി സൂക്ഷിക്കപ്പെട്ടുപോരുന്ന ഒരു സ്തംഭത്തിൽ സമുദ്രഗുപ്തചരിതമായ ഹരിസേനകൃതി ലിഖിതം ചെയ്യപ്പെട്ടു കാണുന്നു.

സമുദ്രഗുപ്തൻ ഒരു പരാക്രമശാലിയായ യോദ്ധാവായിരുന്നു. അദ്ദേഹം ഒട്ടധികം ജൈത്രയാത്രകൾ നടത്തുകയും അക്കൂട്ടത്തിൽ മഹാരാഷ്ട്രദേശവും പൂൎവ്വരാജ്യങ്ങളും വരെ എത്തുകയും അവിടെയുള്ള അനേകം രാജ്യങ്ങൾ ജയിച്ചു കീഴടക്കി രാജാക്കന്മാരെ ബന്ധനസ്ഥരാക്കുകയും ചെയ്തു. എന്നു മാത്രമല്ല, ബങ്കാൾ, ആസ്സാം, നേപാളം മുതലായ രാജ്യങ്ങളിലെ രാജാക്കന്മാരും പ്രഭുക്കന്മാരും സമുദ്രഗുപ്തനേ അധിരാജനായി വരിച്ചു കപ്പം കൊടുത്തുപോന്നു. യമുന മുതൽ ഗംഗാമുഖം വരെയും ഹിമാലയം മുതൽ വിന്ധ്യൻ വരെയുമുള്ള സകല പ്രദേശങ്ങളും ഗുപ്തസാമ്രാജ്യത്തിൽ ഉൾപ്പെടുത്തി ഭരിച്ച സമുദ്രഗുപ്തൻ തലസ്ഥാനനഗരിയായി കേന്ദ്രസ്ഥാനമായ അയോദ്ധ്യയെ വരിച്ചു. ഗുപ്തരാജവംശക്കാർ ബ്രാഹ്മണഭക്തരായിരുന്നു. സമുദ്രഗുപ്തൻെറ ഭരണകാലത്തു തന്നെ ബ്രാഹ്മണമതത്തിന് അനല്പമായ ഉൽക്കർഷമുണ്ടായി. ദിഗ്ജയം നടത്തിയ ശേഷം, വൈദികവിധിപ്രകാരം സാമ്രാജ്യസ്ഥാപനം ചെയ്വാനായി അദ്ദേഹം അശ്വമേധമഹായാഗം ദീക്ഷിച്ചു. സംഗീതസാഹിത്യാദി സുകുമാരകലാശാസ്ത്രങ്ങളിലും സമുദ്രഗുപ്തൻ പ്രവീണനായിരുന്നു. എ. ഡി. ൩൨൬ മുതൽ ൩൭൫ വരെ അദ്ദേഹം രാജ്യഭാരം നടത്തി.

ചന്ദ്രഗുപ്തവിക്രമാദിത്യൻ

സമുദ്രഗുപ്തൻെറ പിൻഗാമി ചന്ദ്രഗുപ്തവിക്രമാദിത്യനായിരുന്നു. ഇൻഡ്യയിലെ ദേശീയ കഥകളിൽ ഉൽഘോഷിക്കപ്പെട്ടിരിക്കുന്ന വിക്രമാദിത്യചക്രവൎത്തി ഇദ്ദേഹം തന്നെയാണെന്നാണ് ഒരഭിപ്രായമുള്ളത്.

അദ്ദേഹം രാജ്യഭാരം കൈയേററ ശേഷം അചിരേണ, സി

ൻഡ്യ്, കത്തിയവാർ, മാൾവ, കൊങ്കണം എന്നീ രാജ്യങ്ങൾ ആക്രമിച്ചു സ്വാധീനമാക്കി. ചന്ദ്രഗുപ്തവിക്രമാദിത്യൻെറ ഭരണകാലത്തു ചീനദേശത്തുനിന്നും ഫാഹിയൻ എന്നൊരു ബുദ്ധസന്ന്യാസി ഇൻഡ്യയിൽ വന്നു താമസിച്ചിരുന്നു. ബുദ്ധമതസംബന്ധമായ പലേ തത്വങ്ങളും ഗ്രഹിക്കുവാനായി വന്ന ഫാഹിയൻ എ. ഡി. ൪൦൫ മുതൽ ൪൧൧ വരെ ഇൻഡ്യയിൽ പല ഭാഗങ്ങളിൽ സഞ്ചരിക്കുകയും, പാടലീപുത്രത്തിലെ വിഹാരത്തിൽ മൂന്നു വർഷക്കാലം മതസംബന്ധമായ അദ്ധ്യയനം നടത്തുകയും ചെയ്തു. ആ ബുദ്ധസന്ന്യാസിയുടെ സഞ്ചാരക്കുറിപ്പുകളിൽനിന്നു വിക്രമാദിത്യൻെറ രാജ്യഭരണം സംബന്ധിച്ചും മററും നമുക്കു പല വിവരങ്ങളും ഗ്രഹിക്കുവാൻ കഴിയുന്നുണ്ട്. പാടലീപുത്രത്തിൽ അശോകൻെറ കൊട്ടാരവും ബുദ്ധസന്ന്യാസികളുടെ വിഹാരങ്ങളും ഉണ്ടായിരുന്നതായി ആ ബുദ്ധഭക്തൻ വിവരിച്ചിരിക്കുന്നു. വർഷന്തോറുമുള്ള ബുദ്ധൻെറ ഉത്സവത്തേയും മാൾവാരാജ്യത്തെ ബൌദ്ധരുടെയും ജയിനരുടെയും സമാധാനപരവും സൌഹാർദ്ദപൂർവ്വകവുമായ അധിവാസത്തേയും, പ്രശാന്തമായ രാജ്യഭരണത്തിൽ വർദ്ധമാനമായി ഭവിച്ച ജനക്ഷേമത്തേയും, സാർവ്വത്രികമായി പ്രചരിച്ചിരുന്ന ജന്തുഹിംസാവൈരാഗ്യത്തേയും ആ സഞ്ചാരി തൻെറ വിവരണത്തിനു വിഷയമാക്കാതിരുന്നിട്ടില്ല. ചന്ദ്രഗുപ്തൻ ദ്വിതീയനെന്നും അറിയപ്പെട്ടിരിക്കുന്ന ഈ വിക്രമാദിത്യൻ ഒരു യോദ്ധാവും രാജ്യതന്ത്രജ്ഞനുമായിരുന്നതിനു പുറമേ കലാശാസ്ത്രാദികളിൽ നിപുണനുമായിരുന്നു. എ. ഡി. ൩൭൫ മുതൽ ൪൧൩ വരെ അദ്ദേഹം രാജ്യഭാരം നടത്തി.

കുമാരഗുപ്തനായിരുന്നു വിക്രമാദിത്യൻെറ പിൻഗാമി. ആ രാജാവു് എ. ഡി. ൪൫൫ വരെ രാജ്യം ഭരിച്ചു. അദ്ദേഹത്തിൻെറ പുത്രൻ സ്കന്ദഗുപ്തൻ നാടുവാണ കാലത്തു ഗുപ്തസാമ്രാജ്യം ക്ഷയോന്മുഖമായി പരിണമിക്കുകയും മംഗോളിയൻ വർഗ്ഗക്കാരായ ഹൺസ് (ഹൂണന്മാർ) എന്ന ജനസമൂഹക്കാർ ഇൻഡ്യയെ ആക്രമിക്കയും ചെയ്തു. ഏകദേശം എ. ഡി. ൪൬൫-ൽ സ്കന്ദഗുപ്തൻ അവരെ പലായനം ചെയ്യിച്ചുവെങ്കിലും അവരുടെ ആക്രമണം ഏതാനും വർഷം കഴിഞ്ഞു വീണ്ടുമുണ്ടായി. കൊള്ളയും അതിക്രമവും തുടരെ വ്യാപിച്ചു. സാമ്രാജ്യശക്തി ക്ഷയിക്കുകയും ഒട്ടധികം സ്വാതന്ത്ര

ലോലുപന്മാരായ പ്രഭുക്കന്മാർ ആ അവസരം ഉപയോഗപ്പെടുത്തി സ്വതന്ത്രരാജ്യങ്ങൾ സ്ഥാപിക്കുകയും ചെയ്തു. എങ്കിലും ഗുപ്തരാജവംശം അസ്തമിച്ചുപോയില്ല. നരസിംഹഗുപ്തൻ എന്ന രാജാവു ഹൂണവർഗ്ഗക്കാരെ ധ്വംസിക്കുവാൻ ഉദ്യമിക്കുകയും എ. ഡി. ൫൩൦-നോടു സമീപിച്ച കാലത്തു ഖറോർ എന്ന സ്ഥലത്തുവെച്ചുണ്ടായ യുദ്ധത്തിൽ അവരെ നിശ്ശേഷം പരാജിതരാക്കുകയും ചെയ്തു. പൂർവ്വമഗധയിലും ഒരു ഗുപ്തരാജാവു ഭരിച്ചിരുന്നു. ആ വംശത്തിൽ ഒടുവിലത്തെ രാജാവു ജീവിതഗുപ്തനായിരുന്നു. മാൾവാരാജ്യത്തു ബുധഗുപ്തൻ, ഭാനുഗുപ്തൻ എന്നിവർ നാടുവാണിരുന്നതായും കാണുന്നുണ്ട്. അക്കാലത്തു അല്പംകൂടി പശ്ചിമദിക്കിലേക്കു നീങ്ങി ഒരു നൂതന രാജ്യസ്ഥാനത്തിൻെറ ഉദയം ഉണ്ടായി. ഭട്ടാർക്കൻ എന്ന പടത്തലവൻ കത്തിയവാറിൽ ഏർപ്പെടുത്തിയ വല്ലഭി രാജ്യമായിരുന്നു അത്. എ. ഡി. ൭൭൦-ൽ അറബികളുടെ ആക്രമണകാലം വരെ ആ രാജ്യം ഒരു സ്വതന്ത്രരാജ്യമായി നിലകൊണ്ടിരുന്നു. ഹ്യൂയെൻസാങ്ങ് എന്ന ചീനപണ്ഡിതൻ ആ രാജ്യത്തിൻെറ തലസ്ഥാനനഗരി സന്ദർശിച്ചിട്ടുള്ളതായും, അവിടത്തെ സമ്പൽസമൃദ്ധിയും വാണിജ്യാഭിവൃദ്ധിയും കണ്ടു് അത്ഭുതപ്പെട്ടിട്ടുള്ളതായും തൻെറ സഞ്ചാരക്കുറിപ്പുകളിൽ പ്രസ്താവിച്ചിട്ടുള്ളതാണ്. ബുദ്ധജൈനമതങ്ങൾ ആ രാജ്യത്തിൽ പ്രചരിച്ചിരുന്നതായും രാജാക്കന്മാരുടെ പ്രോത്സാഹനങ്ങൾ മതപ്രചാരത്തിനു സഹായിച്ചിരുന്നതായും ആ സഞ്ചാരി വിവരിച്ചിരിക്കുന്നു.

### ഹൂണന്മാർ (ഹൺസ്)

ഗുപ്തസാമ്രാജ്യത്തേ ശിഥിലപ്രായമാക്കിയ ഹൂണന്മാരുടെ ആക്രമണത്തെ തുടർന്നുണ്ടായ അവരുടെ പ്രാബല്യവും സ്ഥായിയായിരുന്നില്ല. ഹിററിലെ ഹൂണരാജാവിൻെറ ഉപരാജനായ തോരമാനൻെറ നേതൃത്വത്തിൽ ഹൂണസൈന്യം ഇൻഡ്യയുടെ വടക്കു പടിഞ്ഞാറെ ദേശങ്ങൾ ആക്രമിച്ചു സ്വാധീനപ്പെടുത്തുകയും പഞ്ചാബിലെ ശാകില്യ എന്ന നഗരം തലസ്ഥാനമായി വരിക്കുകയും ചെയ്തു. എ. ഡി. ൫൦൦ ാം വർഷത്തിനു മുമ്പു തന്നെ മാൾവായിൽ ഹൂണന്മാരുടെ ആധിപത്യം സ്ഥാപിച്ചു കഴിഞ്ഞു. തോരമാനൻെറ കാലാനന്തരം മിഹിരകുലൻ ഇൻഡ്യയിലെ ഹൂണാധിപതിയായി.

എങ്കിലും യശോധൎമ്മൻ എന്ന പ്രഖ്യാതനായ യോദ്ധാവിൻെറ ഉൽക്കർഷം ഹൂണന്മാരുടെ പ്രാബല്യത്തിനു വിനാശഹേതുവായി പരിണമിച്ചു. പ്രസ്തുത യശോധൎമ്മൻെറ ഗോത്രപൌൎവ്വികാദികളെക്കുറിച്ചു നമുക്കു നിയതമായ ഒരു വിവരവുമില്ല ; എങ്കിലും അദ്ദേഹം ഒരു ഗുപ്തരാജകുലത്തിലെ അംഗമായിരുന്നുവെന്നും, അനന്യസാധാരണമായ വൈഭവവും പരാക്രമവും നിമിത്തം ഹൂണശക്തി ക്ഷയിപ്പിച്ചു ക്ഷീണപ്രായമായ ഗുപ്തസമുദായത്തെ പുനരുദ്ധാരണം ചെയ്യുവാൻ സാധിച്ചുവെന്നും ഊഹിക്കപ്പെട്ടിരിക്കുന്നു. മാൾവാ നഗരിയെ രാജസ്ഥാനമാക്കി ഗുപ്തസാമ്രാജ്യസ്ഥാപനത്തിനു പുനരുദ്യമം ആരംഭിച്ച യശോധൎമ്മൻെറ കാലത്തു മാൾവാ വൎഷത്തിനു വിക്രമാബ്ദം എന്ന നാമം സിദ്ധിച്ചതിനാലും മററും അദ്ദേഹമാണ് ഇൻഡ്യയിലെ ദേശകഥാപ്രസിദ്ധനായ വിക്രമാദിത്യനെന്ന് ഒരു പക്ഷം ഇല്ലാതില്ല. എന്നാൽ പ്രസ്തുത യോദ്ധാവു നരസിംഹഗുപ്തൻെറയോ ബാലാദിത്യൻെറയോ അധികാരത്തിൻ കീഴുള്ള ഒരു പ്രഭു മാത്രമാണെന്നും, അധിരാജൻ അൎഹിക്കുന്ന വിജയപ്രസിദ്ധി, ഹീനബുദ്ധികളായ വല്ല ദുഷ്ടവികളുടെയും മനോധൎമ്മത്തിൻെറ വ്യാപാരത്താൽ യശോധൎമ്മനിൽ സമൎപ്പിക്കുവാൻ ഇടയായിട്ടുള്ളതാണെന്നും ഒരു ഭിന്നാഭിപ്രായമുണ്ട്. യുദ്ധത്തിൽ പരാജിതനായ മിഹിരകുലൻ കാശ്മീരദേശത്തു ചെന്ന് അഭയംപ്രാപിച്ചു. ക്രമേണ ആ ഭടനായകൻ അഭയദാതാവിനെ സിംഹാസനത്തിൽനിന്നും ബഹിഷ്കരിക്കുകയും, സ്വയം രാജാവായി അഭിഷിക്തനാകയും ചെയ്തു. കൽഹണൻ എന്ന കാശ്മീരകവി അക്കാലത്താണ് ജീവിച്ചിരുന്നത്. മിഹിരകുലൻ പഞ്ചാബിൻെറ ഉത്തരഭാഗം കൂടി ജയിച്ചടക്കി കാശ്മീരത്തോടു ചേൎത്തു. പ്രകൃത്യാ ക്രൂരനായ ആ ഹൂണാധിപൻ ബുദ്ധമതദ്വേഷിയായിരുന്നതിനാൽ അക്കാലത്തു കാശ്മീരത്തിൽ ബുദ്ധമതപ്രചാരത്തിനു ഗണ്യമായ പ്രതിബന്ധം ഭവിക്കാതിരുന്നില്ല. ഹൂണരുടെ രാഷ്ട്രീയാധികാരങ്ങൾ കാലാന്തരത്തിൽ അസ്തമിച്ചുവെങ്കിലും രാജപുട്ടാണയിലുള്ള ഒട്ടനേകം രജപുവൎഗ്ഗങ്ങളുടെ കൂട്ടത്തിൽ ഹൂണവൎഗ്ഗവും ഉൾപ്പെട്ടിരിക്കുന്നു.

ഹൎഷൻ.

ധനേശ്വരത്തിലെ രാജാവായ പ്രഭാകരവൎദ്ധനൻ പ്രതാ

പശാലിയായിരുന്നു. അദ്ദേഹത്തിന്റെ പൌത്രനായ രാജ്യവർദ്ധനൻ രാജ്യഭാരം കൈയേററു് അധികകാലം കഴിയുംമുമ്പു തന്നെ പശ്ചിമബങ്കാളത്തെ രാജാവായ ശശാങ്കന്റെ സഹായത്തോടുകൂടി മാൾവാരാജാവു കന്യൌജിലെ രാജാവും തന്റെ സ്യാലനുമായ ഗ്രഹവർമ്മനെ യുദ്ധത്തിൽ നിഗ്രഹിച്ച ദുഃഖവർത്തമാനം കിട്ടി. ഉടൻ യുദ്ധസന്നാഹത്തോടുകൂടി വൈരനിര്യാതനത്തിനു പുറപ്പെട്ടുകയും, രാജ്യവർദ്ധനനു യുദ്ധത്തിൽ വിജയം സിദ്ധിച്ചുവെങ്കിലും അദ്ദേഹം ബങ്കാൾ രാജാവിന്റെ ദുരാലോചന നിമിത്തം വധിക്കപ്പെട്ടുകയും ഉണ്ടായി. അനന്തരം അദ്ദേഹത്തിന്റെ കനിഷ്ഠസഹോദരനായ ഹർഷവർദ്ധനൻ സിംഹാസനാരോഹണം ചെയ്തു. രാജ്യഭാരം കൈയേററശേഷം അചിരേണ ഹർഷൻ വിധവയായ സഹോദരിയുടെ സങ്കടപരിഹാരത്തിനും ശത്രുസംഹാരത്തിനുമായി പുറപ്പെട്ടു. ഹർഷന്റെ സഹോദരിയും കന്യൌജിലെ മൌഖാരി രാജാവായ ഗ്രഹവർമ്മന്റെ വിധവയുമായ രാജ്യശ്രീ ബുദ്ധസന്യാസിനിയായി വിഹാരത്തിൽ വാസം ആരംഭിച്ചു. എ. ഡി. ൬൦൬-നും ൬൪൭-നും മദ്ധ്യേയുള്ള കാലത്തു ഹർഷൻ വിപുലമായ സേനയോടുകൂടി ആര്യാവർത്തമൊട്ടുക്കു ജൈത്രയാത്ര ചെയ്തു പല രാജ്യങ്ങളും ആക്രമിച്ചു സ്വാധീനമാക്കി. ആസ്സാം നേപാളം മുതലായ പൂർവ്വോത്തരരാജ്യങ്ങളും ഗംഗാതടത്തിലെ മിക്ക രാജ്യങ്ങളും അദ്ദേഹത്തിന്റെ സാമ്രാജ്യത്തിൽ ചേർന്നു. ചാലൂക്യരാജാവായ പുലികേശി ദ്വിതീയനെ മാത്രമേ യുദ്ധത്തിൽ പരാജിതനാക്കുവാൻ ഹർഷനു സാധിക്കാതെ വന്നുള്ളു. പ്രസിദ്ധനായ ബാണകവി ഹർഷന്റെ സമകാലീനനായിരുന്നു. ആ വിശ്രുതകവിയാൽ രചിക്കപ്പെട്ടിട്ടുള്ള ഹർഷചരിതത്തിൽനിന്നും ഹർഷരാജന്റെ ഭരണകാലത്തെക്കുറിച്ചുള്ള പല വിവരങ്ങളും നമുക്കു ലഭിക്കുന്നുണ്ടു്. ഹർഷനും വിദ്വാനും കവിയുമായിരുന്നു. 'രത്നവതി' എന്ന സംസ്കൃത നാടകം ഹർഷകൃതിയാണെന്നു വിശ്വസിക്കപ്പെട്ടു പോരുന്നു.

ഹർഷൻ സമസ്തമതങ്ങളെയും പ്രോത്സാഹിപ്പിച്ചുപോന്നു. എങ്കിലും ബുദ്ധമതത്തിലായിരുന്നു അദ്ദേഹത്തിനു് അധികം പ്രതിപത്തി. കന്യൌജിലെ ബുദ്ധോത്സവത്തിനു് അദ്ദേഹത്തിന്റെ ക്ഷണപ്രകാരം ആസാം, വല്ലഭി ആദിയായ ദൂരദേശങ്ങളിലെ ഉപരാജന്മാർ പോലും സന്നിഹിതരായിക്കൊണ്ടിരുന്നു. പ്രയാഗിൽ

വച്ചു ചക്രവത്തി ദീക്ഷിച്ച മറെറാരു മഹോത്സവമദ്ധ്യേ അളവററ ധനം ഭക്തന്മാക്കും ദരിദ്രജനങ്ങൾക്കും ദാനം ചെയ്തതായി പറയപ്പെട്ടിരിക്കുന്നു. ബുദ്ധൻ, സൂൎയ്യൻ, ശിവൻ എന്നീ ദേവന്മാരുടെ വിഗ്രഹങ്ങൾ രഥത്തിൽവച്ച് ഉത്സവദിവസങ്ങളിൽ വാദ്യഘോഷാദ്യാഡംബരങ്ങളോടുകൂടി എഴുന്നെള്ളിക്കുകയും ഘോഷയാത്രകളിൽ ചക്രവത്തികൂടി എഴുന്നെള്ളുകയും സാധാരണമായിരുന്നു. ഉപരാജാക്കന്മാരും പ്രഭുജനങ്ങളും നിയതകാലങ്ങളിൽ ചക്രവത്തി കൊടുത്തുതീക്കേണ്ട കപ്പം ശരിയായി അടച്ചുപോന്നിരുന്നു. എ. ഡി. ൬൪൭ൽ ഹഷൻ നിൎയ്യാണം പ്രാപിച്ചതോടുകൂടി ഹഷസാമ്രാജ്യം ക്ഷയോന്മുഖമാകുവാൻ ആരംഭിച്ചു. ചീനരാജപ്രതിനിധിയായ ഒരു മാന്യനെ അവമാനിച്ചയച്ച അജ്ജുനൻ എന്നൊരു രാജാവിനു പ്രസ്തുത സാമ്രാജ്യത്തിലെ സിംഹാസനം എങ്ങനെയോ സ്വാധീനമായെങ്കിലും ചൈനായിൽനിന്നുള്ള സൈന്യങ്ങളുടെ അവലംബത്തോടുകൂടി നേപാളരാജാവു് അജ്ജുനനെ ബന്ധിച്ചു ചൈനയിലേക്ക് അയച്ചുകളഞ്ഞു. ഒരു വ്യാഴവട്ടത്തോളം ഹഷസാമ്രാജ്യത്തിൽ അധിവസിച്ച ഹ്യൂവൻസാങ് എന്ന ചീനപണ്ഡിതന്റെ കുറിപ്പുകളിൽനിന്നുമാണ ഹഷനെ സംബന്ധിച്ച വിലയേറിയ പല അറിവുകളും നമുക്കു സിദ്ധിച്ചിട്ടുള്ളതു്.

സാമൂഹ്യാവസ്ഥ (എ. ഡി. ൬൦൦—൭൦൦)

ഇക്കാലത്തു ഹഷൻ മുതലായ നാട്ടുവാഴികളുടെ അകൈതവമായ പ്രോത്സാഹനം ലഭിച്ചുകൊണ്ടിരുന്ന കന്യോജ് മുതലായ ചുരുക്കം ചില സ്ഥലങ്ങളിലൊഴികെ ഇൻഡ്യയിൽ മററു ഭാഗങ്ങളിൽ ബുദ്ധമതത്തിനു കഠിനമായ ക്ഷയം സംഭവിച്ചു. പല വിഹാരങ്ങളും ബുദ്ധദേവാലയങ്ങളും നശിച്ചു കാടായിത്തീന്നു. ജാതിവ്യത്യാസം കക്കശമാകയും ബ്രാഹ്മണരുടെ ജാതിശ്രേഷ്ഠത സവ്വസമ്മതമെന്ന നിലയിൽ എത്തുകയും ചെയ്തു. ബ്രാഹ്മണമതത്തിലെ വൈദികാചാരങ്ങളിലും ചില ഭേദഗതികൾ സംഭവിച്ചു. ദേശഭേദമനുസരിച്ചും പല കാരണവശാലും ആരാധിക്കപ്പെട്ടുപോന്ന ദേവന്മാക്കു അവതാരത്വം കല്പിക്കപ്പെടുകയും, ത്രിമൂത്തികളുടെയും, കൃഷ്ണന്റെയും, ആരാധന പ്രചരിക്കുകയും ചെയ്തു. ഇങ്ങനെ വൈദികകാലത്തെ പരിശുദ്ധമായ ആൎയ്യമതത്തിനു ഗണ്യമായ അ

ന്തരം സംഭവിച്ചു. ബ്രാഹ്മണമതം ഹിന്ദുമതമെന്ന വിശാലമത മണ്ഡലത്തിനുള്ളിലായി.

ബുദ്ധൻെറ കാലത്തു ജാതിസ്ഥാനമാനാദി ചിന്തകളൊന്നും കൂടാതെ സമസ്ത ജനങ്ങൾക്കും ആകമാനം മനസ്സമാധാനം നല്കി വന്ന ഉത്തമാദർശങ്ങളോടുകൂടിയ ബുദ്ധമതത്തിൻെറ അനുഷ്ഠാന പദ്ധതികളിലും ഗണ്യമായ അവസ്ഥാന്തരം സംഭവിച്ചു. ആ മാററം മതോല്ക്കർഷത്തിനു പകരം അതിൻെറ അധഃപതനത്തിനു ഹേതുവായിത്തീരുകയാണു ചെയ്തതു്. ബുദ്ധമതതത്വങ്ങളെ വിസ്മരിച്ചും ബാഹ്യാഡംബരത്തിൽ മാത്രം ശ്രദ്ധിച്ചും, ഉള്ള മതപ്രവർത്തകന്മാരുടെ വൃത്തിരീതി, കാലക്രമത്തിൽ ജനസാമാന്യത്തിൻെറ ഇടയിൽ വൈരസ്യം അങ്കുരിപ്പിക്കാതെയുമിരുന്നില്ല. ബുദ്ധൻെറ ഒരു എല്ലോ, ഒരു പല്ലോ, വച്ചാരാധിക്കുന്നതിലും അദ്ദേഹം സ്നാനം ചെയ്തോ, ധ്യാനം നടത്തിയോ പാവനമാക്കിയിട്ടുള്ള ഒരു നദീതീരത്തേക്കോ, അരയാൽച്ചുവട്ടിലേക്കോ പുണ്യയാത്ര ചെയ്യുന്നതിലും, ആയിരുന്നു പുണ്യാത്മാവായ ആ മതസ്ഥാപകൻെറ ആദർശങ്ങളേ മനഃപാഠമാക്കി ജീവിതരീതിയെ ക്രമപ്പെടുത്തുന്നതിൽ വേണ്ടതിനേക്കാൾ ശ്രദ്ധയും ജാഗ്രതയും ജനങ്ങൾക്കുണ്ടായിരുന്നതു്. അഭിമാനികളും ഉദാരമതികളുമായ രാജാക്കന്മാരുടെ ധനസഹായത്താൽ സമ്പൽസമൃദ്ധങ്ങളായിത്തീർന്ന വിഹാരങ്ങൾ ധനാഢ്യന്മാരായ ബുദ്ധസന്ന്യാസിമാരുടെ വാണിജ്യശാലകളും, ലോകസുഖാനുഭൂതിക്കുള്ള വിശിഷ്ട സദനങ്ങളും ആയിത്തീർന്നു. ഈ നിലയിൽ പലേ സന്ന്യാസിമഠങ്ങളും കാലാന്തരത്തിൽ വജ്ജിക്കപ്പെടുകയും, അവ തസ്കരവർഗ്ഗത്തിൻെറയും മൂഷികസർവ്വാദികളുടെയും വാസഭൂമിയായിത്തീരുകയും ചെയ്തു. ഇതിനും പുറമേ മിഹിരകുലൻ മുതലായ പലേ രാജാക്കന്മാരുടെയും വൈപരീത്യം ബുദ്ധമതത്തിൻെറ ക്ഷയത്തിനു ഹേതുവായ് ഭവിച്ചു.

സംസ്കൃതഭാഷാസാഹിത്യത്തിനു് ഇക്കാലത്തു് അനല്പമായ അഭിവൃദ്ധി ഉണ്ടായിട്ടുണ്ടു്. ഉപദേവന്മാരുടെ ആരാധന ഇക്കാലത്തു സാർവ്വത്രികമായിത്തീരുകയാൽ പുരാണമെന്നൊരു നവീന സാഹിത്യപദ്ധതി ഉദയം ചെയ്തു. പുരാണങ്ങളിൽ ഏററവും പുരാതനമെന്നു പരിഗണിക്കപ്പെട്ടിരിക്കുന്ന വായുപുരാണത്തിൻെറ രചനാകാലം എ. ഡി. ൪-ാം ശതാബ്ദത്തിലാണെന്നു് ഊഹിക്ക

പ്പെട്ടിരിക്കുന്നു. വിദേഹരാജ്യത്തിൽ ചേൎന്ന മിഥിലയിൽ ജീവിച്ചിരുന്ന യാജ്ഞവല്ക്യൻ ധൎമ്മശാസ്ത്രം രചിച്ചകാലവും ഇതു തന്നെ. കാളിദാസൻ, ഭാരവിദണ്ഡി, മുതലായ മഹാകവികളും അവരേ രാജസമ്മാനങ്ങളാൽ പ്രോത്സാഹിപ്പിച്ചുകൊണ്ടിരുന്ന ഭോജരാജാവും വൈയാകരണനും കവിയുമായ ഭൎത്തൃഹരിയും, ഗണിതശാസ്ത്രപ്രവീണനായ ആൎയ്യഭട്ടനും, ഹൎഷൻ ബാണൻ എന്നി കവികളും ജീവിച്ചിരുന്ന കാലം ഇതായിരുന്നതിനാൽ സംസ്കൃതസാഹിത്യവും ഭാരതീയ ശാസ്ത്രങ്ങളും അത്യുൽകൃഷ്ടമായ ഒരു അവസ്ഥയെ പ്രാപിച്ച ഘട്ടം ഇതു തന്നെയെന്നു വ്യക്തമാകുന്നു. കാളിദാസൻെറ ശാകുന്തളനാടകവും, മേഘദൂതും, രഘുവംശവും, ഭാരവിയുടെ കിരാതാൎജ്ജുനീയവും ബാണൻെറ ഹൎഷചരിതവും കാദംബരിയും കേട്ടുകേൾവിയില്ലാത്തവർ തന്നെ ഇൻഡ്യയിൽ പാമരന്മാരുടെയിടയിലും വളരെ കുറവായിരിക്കുമെന്നുള്ളതു നിസ്തൎക്കം തന്നെ.

---

അദ്ധ്യായം ൧൨

## രജപുത്രന്മാർ

ക്രിസ്തുവൎഷം ൯ ാം ശതാബ്ദത്തിൻെറ മദ്ധ്യഘട്ടം മുതൽ രാജപുട്ടാണയിൽ വീരശ്ശൂരന്മാരായ അനവധി യോദ്ധാക്കളടങ്ങിയ രജപുത്രവൎഗ്ഗം ഉൽക്കൎഷം പ്രാപിച്ചു വരുകയായിരുന്നു. രജപുത്രന്മാരുടെ ഉത്ഭവത്തേയും ആഗമത്തേയും കുറിച്ചുള്ള ഐതിഹ്യങ്ങളുടെ വിശ്വാസയോഗ്യതയെപ്പററി ചരിത്രകാരന്മാർ സന്ദിഗ്ദ്ധമതികളായിരിക്കയാണെങ്കിലും, രണശ്ശൂരന്മാരും ആത്മാഭിമാനം, പരാക്രമം, പൌരുഷം എന്നിവയ്ക്കു പ്രസിദ്ധരുമായ ഈ വൎഗ്ഗക്കാർ ആൎയ്യവിഭാഗമായ ക്ഷത്രിയരുടേയോ, ഹൂണന്മാർ, സിതിയന്മാർ, ദ്രാവിഡന്മാർ എന്നിവരുടെയോ വംശജരാണെന്നു് ഊഹിക്കപ്പെട്ടിരിക്കുന്നു. രജപുത്രന്മാർ സമസ്തരും ഒരേ ഗോത്രക്കാരാണെന്നു് അവരുടെയിടയിലുള്ള ധാരണയ്ക്കു് അടിസ്ഥാനം ഏതുവിധമായിരുന്നാലും, ആ വിശ്വാസം രജപുത്രവൎഗ്ഗക്കാരുടെ സൗഹൃദ്യബന്ധത്തിൻെറ സുദൃഢതയ്ക്കു വളരെ ഉപകരിച്ചിട്ടുണ്ടെന്നുള്ളതു നിസ്തൎക്കം തന്നെ. സമൂഹത്തിൽ, രജവംശക്കാൎക്കാകുന്ന ഉൽകൃഷ്ടസ്ഥാനം. ആത്മാഭിമാനവും ആഭിജാത്യവും പരിപാലിക്കുന്നതിൽ രജപുത്ര

രോളം വൈരാഗ്യവും നിഷ്കർഷയും, നിഷ്ഠയുമുള്ള ഇതരവർഗ്ഗക്കാർ ഇൻഡ്യയിൽ വളരെ കുറയും. വിജിഗീഷുക്കൾക്കു കീഴടങ്ങേണ്ടിവരുന്ന അഭിമാനഭംഗം അനുഭവിക്കുവാൻ ഇടകൊടുക്കാതെ രജപുത്രയോദ്ധാക്കൾ ആയുധപ്രയോഗംകൊണ്ടും, രജപുത്രസ്ത്രീകൾ അഗ്നിപ്രവേശം ചെയ്തും ആത്മഹത്യ ചെയ്തുവരാറുണ്ടായിരുന്ന പതിവു ചരിത്രപ്രസിദ്ധമാണ്. പ്രകൃതിദത്തങ്ങളായ നിരോധനസൌകര്യങ്ങളോടുകൂടിയ ദുർഗ്ഗമങ്ങളായ ശൈലങ്ങളുടെ ശിഖരിശൃംഗങ്ങളും, അഗാധങ്ങളായ ശൈലതടങ്ങളും, തപ്തങ്ങളായ മണലാരണ്യങ്ങളും നിറഞ്ഞ രാജപുട്ടാണാ, ഈ വക പ്രതിബന്ധങ്ങളാൽ പല പല ചെറുരാജ്യങ്ങളായി വിഭജിതവും, അവിടത്തെ ഭൂപ്രകൃതി ഫലശൂന്യവും ആകയാൽ തദ്ദേശിയർ, അഭിമാനികളും സാഹസികന്മാരുമായ രണവീരന്മാരായിത്തീർന്നതിൽ എന്താണത്ഭുതം? എന്നു മാത്രമല്ല, ഫലസമൃദ്ധങ്ങളായ പരിതരാജ്യങ്ങൾ ശത്രുക്കളുടെ ആക്രമണത്തിനും ജൈത്രപ്രവേശത്തിനും പാത്രീഭവിച്ചുകൊണ്ടിരിക്കെ, രാജപുട്ടാണയിലെ രാജ്യങ്ങൾ മാത്രം ശത്രുക്കൾക്കു ദുഷ്പ്രാപമായിത്തീരുകയുമാണുണ്ടായിട്ടുള്ളത്. എങ്കിലും അവരുടെ ബുദ്ധികൌശലം, ഒരു സമൂഹത്തിൻെറ സ്വാതന്ത്ര്യത്തെ മാത്രം പാലിച്ചു, ചെറിയ ചെറിയ രാജ്യങ്ങൾ പുലർത്തിക്കൊണ്ടുപോകുവാൻ മാത്രമെ പര്യാപ്തമായിരുന്നുള്ളു. വ്യവസ്ഥിതമായ ഭരണക്രമത്തിനോ, സുദൃഢമായ വർഗ്ഗിയൈക്യത്തിനോ, സുരക്ഷിതമായ സാമ്രാജ്യസ്ഥാപനത്തിനോ നിദാനമായ ദൂരദൃഷ്ടിയും പര്യാലോചനയും രണശൂരരായ രജപുത്രർക്കില്ലായിരുന്നു. അവരുടെയിടയിൽ സർവ്വസാധാരണമായിരുന്ന വർഗ്ഗീയമത്സരങ്ങളും ഗോത്രകലഹങ്ങളും നിമിത്തം മഹമ്മദീയ വിജിഗീഷുക്കളുടെ ആക്രമണത്തെ നിപുണമായി പ്രതിരോധിക്കുവാൻ അവർക്കു സാധിക്കാതെ വന്നുകൂടി.

രജപുത്രർ ഹിന്ദുമതാവലംബികളാണ്. രാജപുട്ടാണയിൽ രജവർഗ്ഗക്കാർക്കായിരുന്നു പ്രാമാണ്യമെന്നു വരികിലും രജപുത്രന്മാർ ബ്രാഹ്മണപൂജയ്ക്കു പ്രസിദ്ധരായിരുന്നു.

ഗുജ്ജരന്മാർ

പ്രബലരായ രജപുത്രവർഗ്ഗക്കാരിൽ ഏററവും പരാക്രമശാലികൾ ഗുജ്ജരന്മാരായിരുന്നു. ശകന്മാരുടെയോ, ഹൂണന്മാരുടെയോ ആക്രമണകാലത്തു് ഇവർ പഞ്ചാബിലും ഗുജറാററിലും കുടിപാർപ്പ

ആരംഭിച്ചതായി വിചാരിക്കേണ്ടിയിരിക്കുന്നു. ഗുജ്ജരരാഷ്ട്രം ആണു ഗുജറാത്തെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലൊ. പാററ്നാ പ്രദേശത്തു നിലനിന്നുപോന്ന ഒരു ഗുജ്ജരരാജ്യം ചാലൂക്യവംശസ്ഥാപകനായ മൂലരാജൻ ജയിച്ചു കീഴടക്കിയതായും, അതിൻെറ തലസ്ഥാനം ഭിന്നമാൽ എന്ന നഗരിയായിരുന്നതായും കാണുന്നുണ്ട്. അൻഹിലബാദ് ആയ പ്രസ്തുതദേശം, അല്ലാവുദീൻ എന്ന മഹമ്മദീയജേതാവിൻെറ ആക്രമണകാലമായ ൰൩ ാം ശതവർഷം വരെ വാണിജ്യത്തിനു വിശ്രുതമായിരുന്നുവെന്നുള്ളതും പ്രത്യേകം പ്രസ്താവ്യമാണ്. എ. ഡി. ൭൱൫൰-നു സമീപിച്ചു മാൾവയിൽ വത്സരാജൻ നാടുവാണിരുന്നു. അക്കാലത്തും ഉജ്ജയിനിനഗരം തന്നെയായിരുന്നുവത്രെ മാൾവയുടെ രാജധാനി. വത്സരാജാവിൻെറ പൌത്രനായിരുന്നു ഭോജൻ. അദ്ദേഹം ഗംഗ തരണംചെയ്തു കന്യാകുബ്ജം സ്വാധീനമാക്കി അവിടെ രാജസ്ഥാനം ഉറപ്പിച്ചു. ൮൱൪൰ ാം വർഷത്തോടു സമീപിച്ചു കാലത്താണ് ഈ സംഭവങ്ങൾ നടന്നതെന്ന് പണ്ഡിതന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നു. കാലാന്തരത്തിൽ മാൾവയിലെ പരമരരാജവംശവും, ആജ്മീറിലെ ചാംബരാജവംശവും, ബണ്ഡൽഖണ്ഡിലെ ശണ്ഡലരാജവംശവും പ്രാബല്യം പ്രാപിച്ചതോടുകൂടി കന്യാകുബ്ജരാജവംശത്തിൻെറ ശക്തി ക്ഷയിക്കുകയും ഗഹവ്രവർഗ്ഗക്കാരനായ ഒരു യോദ്ധാവ് ആ രാജവംശത്തെ രാജസ്ഥാനത്തുനിന്നു നിഷ്കാസനം ചെയ്തശേഷം രാജ്യഭാരം നടത്തുവാൻ ആരംഭിക്കുകയും ചെയ്കയുണ്ടായി. ഗഹവ്രവംശം ൰൨ ാം ശതാബ്ദത്തിൻെറ അന്ത്യഘട്ടംവരെ കന്യാകുബ്ജിനെ ഭരിച്ചിരുന്നു. ആ വംശത്തിലെ ഒടുവിലത്തെ രാജാവു ജയചന്ദ്രൻ ആയിരുന്നു. ഗഹവ്രവർഗ്ഗത്തിൽ ചേന്ന ഒരു ജനസമൂഹം പശ്ചിമഭാഗങ്ങളിലേക്കു പുറപ്പെട്ട് അവിടെയുള്ള മണൽപ്രദേശങ്ങളിൽ വാസമാക്കുകയും ക്രമേണ ജാഡ്പുരം എന്ന രാജ്യം അവിടെ സ്ഥാപിതമാകയും ചെയ്തു.

രാജ്യഭ്രഷ്ടമാക്കപ്പെട്ട ഗുർജ്ജരരാജവംശത്തിലെ ഒരംഗമായ അനംഗപാലൻ ൰൧ ാം ശതാബ്ദത്തിൻെറ മദ്ധ്യഘട്ടത്തിൽ ഡൽഹി നഗരത്തിൽ ഒരു ദുർഗ്ഗം ആദ്യമായി പണികഴിപ്പിച്ചു രാജസ്ഥാനം ഉറപ്പിച്ചു. അനംഗപാലവംശമാണു തോമരരാജവംശം. ഈ വംശക്കാർ ഒരു ശതവർഷത്തോളം ഡൽഹിയിൽ വാണിരുന്നു.

എങ്കിലും പുരുഷസന്താനമില്ലാതെ വരുകയാൽ ൧൧൭൦ ൽ ഡൽഹി രാജ്യം ആജ്മീറിനോടു ചേൎക്കപ്പെട്ടു. എന്തുകൊണ്ടെന്നാൽ അനംഗപാലൻെറ പുത്രിയെ ആജ്മീർ രാജാവിൻെറ പുത്രനാണ വിവാഹം കഴിച്ചിരുന്നതു്. ഇങ്ങനെ അനംഗപാലൻെറയും ആജ്മീർ രാജാവിൻെറയും പൌത്രനായ പ്രഥ്വിറായി ഡൽഹിയും കണൗജും ഒന്നിച്ചു ചേൎത്തു രാജ്യഭാരം ആരംഭിച്ചു. ജയചന്ദ്രൻെറ പുത്രിയെ സ്വയംവരം നടത്തിയ പ്രതാപശാലിയായ പ്രഥ്വിരാജൻ അദ്ദേഹം തന്നെ. സ്വയംവരത്തേ തുടൎന്നുണ്ടായ യുദ്ധത്തിൽ പ്രതിപക്ഷിയായ ജയചന്ദ്രനെ തോല്പിച്ചു രാജ്യം കൈവശപ്പെടുത്തുകയാണ പ്രഥ്വിരാജൻ ചെയ്തതു്. രജപുത്രരാജാക്കന്മാരുടെ നായകസ്ഥാനം അചിരേണ അദ്ദേഹത്തിനു സിദ്ധിച്ചു. ൧൧൯൨ ൽ പ്രഥ്വിരാജൻ മഹമ്മദിയരുമായി നടത്തിയ യുദ്ധത്തിൽ പരാജിതനായെന്നു മാത്രമല്ല അദ്ദേഹത്തിനും പ്രാണാപായം സംഭവിക്കയും ചെയ്തു.

ബണ്ഡൽഖണ്ഡിലെ ശാണ്ഡിലരാജവംശം സ്ഥാപിക്കപ്പെട്ടതു ൮൦൦ ാമാണ്ടിടയ്ക്കാണ്. ൧൦ ാം ശതവൎഷത്തിൽ ഗംഗരാജാവു ബണ്ഡൽഖണ്ഡു ഭരിച്ചിരുന്ന കാലത്തു് ആ രാജ്യം വടക്കു യമുന മുതൽ തെക്കു ചേദിരാജ്യത്തിൻെറ പ്രാന്തം വരെയും, കിഴക്കു കാലഞ്ജർ മുതൽ പടിഞ്ഞാറു ഗ്വാളിയർ വരെയും വ്യാപിച്ചിരുന്നു. മഹോബ, കാലഞ്ജർ, ഖാജൂറ എന്നിങ്ങനെ മൂന്നു പ്രധാന നഗരങ്ങൾ പ്രസ്തുത രാജ്യത്തിലുണ്ടായിരുന്നു, മഹമ്മദിയാക്രമണത്തേ പ്രതിരോധിക്കുന്നതിനായി ധംഗരാജാവും അദ്ദേഹത്തിൻെറ പുത്രൻ ഗണ്ഡനും കൂടി വേണ്ട യത്നങ്ങൾ ചെയ്തുവെങ്കിലും അവരുടെ ശ്രമം വിഫലമായിപ്പോയി. പരമാൎദ്ദി എന്ന രാജാവു നാടുവാണിരുന്ന കാലത്താണ പ്രഥ്വിരാജാവു് ബണ്ഡൽഖണ്ഡിനെ ആക്രമിച്ചു രാജാവിനെ യുദ്ധത്തിൽ പരാജിതനാക്കിയതു്. അനന്തരം ൧൨൦൩ാമാണ്ടു മഹമ്മദിയർ ബണ്ഡൽഖണ്ഡിനെ വീണ്ടും ആക്രമിക്കുകയും കലിഞ്ജർ, മഹോബ എന്നീ ദുൎഗ്ഗങ്ങൾ സ്വാധീനമാക്കുകയും ചെയ്തു. ആ സംഭവത്തോടുകൂടി ശാണ്ഡിലരാജവംശത്തിൻെറ സൎവ്വപ്രതാപവും അസ്തമിച്ചുപോയി.

ജേജകഭക്തിക്കു തെക്കായുള്ള ജബൽപുരിയുടെ സ്ഥാനത്തു നിലനിന്ന ചേദിരാജ്യം വാണിരുന്നതു ഹേഹയാരാജവംശമായിരു

ന്നു. കാലച്ചൂരി എന്നും പ്രസ്തുത വംശത്തിനു പേരുണ്ട്. എ. ഡി. ൨൪൯ ൽ ആണു ചേദി (കാലച്ചൂരി) വഷം ആരംഭിച്ചത്. കാലച്ചൂരി വംശത്തിലെ ഈശ്വരദത്തൻ എന്നൊരു രാജാവു ഉജ്ജയിനിയിലെ ക്ഷത്രപനെ നിഷ്കാസനം ചെയ്തതിന്റെ സ്മാരകമായിട്ടാണു കാലച്ചൂരി വഷം ആരംഭിക്കപ്പെട്ടിട്ടുള്ളത്. പ്രശസ്തനായ ആ രാജാവിന്റെ തലസ്ഥാനനഗരി കൊങ്കണദേശത്തുള്ള ത്രൈകൂടനഗരിയായിരുന്നു. ഉജ്ജയിനിലെ ക്ഷത്രപന്മാരുടെ ഒരു പ്രധാന നഗരമായിരുന്നു ത്രിപുരം. എ. ഡി. ൩-ാം ശതാബ്ദം മുതൽ ൯-ാം ശതാബ്ദം വരെയുള്ള കാലത്തു കാലച്ചൂരവംശത്തിന്റെ അവസ്ഥ എന്തായിരുന്നുവെന്നു നമുക്ക് അറിവില്ല. ഏതായാലും ൧൨-ാം ശതവഷത്തിന്റെ അന്ത്യഘട്ടം വരെ പ്രസ്തുത രാജ്യം നിലനിന്നു പോന്നതായിക്കാണാം.

ചേദിരാജ്യത്തിനും ജേജയഭുക്തിക്കും പശ്ചിമഭാഗത്തു മാൾവായുടെ സ്ഥാനത്തായിരുന്നു പരമര ദേശം. പാണ്ഡ്വരന്മാരെന്നും പരമരന്മാക്കു പേരുണ്ട്. ധരയായിരുന്നു പാണ്ഡ്വരദേശത്തിന്റെ തലസ്ഥാനം. പാണ്ഡ്വരരാജാക്കന്മാരിൽ പ്രബലൻ മുഞ്ജനായിരുന്നു. ആ രാജാവിന്റെ കാലത്തു ധനഞ്ജയൻ, ധനികൻ, ഹലായുധൻ എന്നീ സംസ്കൃതഗ്രന്ഥകാരന്മാർ ജീവിച്ചിരുന്നു. പാണ്ഡ്വരരാജ്യത്തിന്റെ ദക്ഷിണപ്രാന്തങ്ങളിൽ നിലനിന്ന തൈലരാജ്യവും ചാലൂക്യരാജ്യവും മുഞ്ജരാജൻ പലേ പ്രാവശ്യം ആക്രമിച്ചുവെങ്കിലും ഒടുക്കം ആ രാജാവിനു പരാജയവും പ്രാണാപായവും സംഭവിക്കുകയുണ്ടായി. അനന്തരം അദ്ദേഹത്തിന്റെ ഭാഗിനേയനായ ഭോജരാജാവു രാജ്യഭാരം ആരംഭിച്ചു. സാഹിത്യരസികനായ അദ്ദേഹം ഒട്ടധികം കൃതികൾ സംസ്കൃതഭാഷയിൽ രചിച്ചിട്ടുണ്ട്. ൧൦൧൦ മുതൽ ൧൦൫൫ വരെ ഭോജൻ നാടുവാണിരുന്നതായും ഭരണത്തിന്റെ അന്ത്യഘട്ടത്തിൽ ചേദിരാജാവും ഗുജ്ജരരാജാവും കൂടി ധരാനഗരി ആക്രമിച്ചു സ്വാധീനമാക്കിയതായും കാണുന്നു. എങ്കിലും ൧൩-ാം ശതാബ്ദംവരെ പാണ്ഡ്വരവംശം മാൾവയിൽ രാജ്യഭാരം നടത്തിയിരുന്നതായും, അനന്തരം മററു ചില രജപുത്രരാജാക്കന്മാർ ആ രാജസ്ഥാനം അധീനമാക്കിയതായും ഊഹിക്കുവാൻ മതിയായ രേഖകൾ ഉണ്ട്. എങ്കിലും ഒട്ടു

വിൽ മാൾവാ ആക്രമാനം മഹമ്മദിയരാജാക്കന്മാർക്കു സ്വാധീനമാ യി ഭവിച്ചു.

ഗുപ്തരാജവംശത്തിൻെറ കാലാനന്തരം പൂർവ്വമഗധ, പാലരാ ജവംശക്കാർ ഭരിക്കുവാൻ ആരംഭിച്ചു. എങ്കിലും സേനരാജവംശ ക്കാർ പാലരാജ്യത്തിൻെറ പൂർവ്വപ്രാന്തങ്ങൾ സ്വാധീനപ്പെടുത്തി നൂദിയ എന്നൊരു നഗരം സ്ഥാപിച്ചു് അവിടം രാജധാനിയാക്കി. പാലരാജാക്കന്മാരുടെ തലസ്ഥാനം ബിഹാർ ആയിരുന്നു. അവ ർ ബുദ്ധമതാവലംബികളായിരുന്നതായി പറയപ്പെട്ടിരിക്കുന്നു. പാ ലരാജവംശത്തിൻെറ കാലശേഷം ബുദ്ധമതക്കാരായ വേറൊരു രാജാക്കന്മാരും ഇൻഡ്യയിൽ എവിടെയെങ്കിലും ഭരിച്ചിട്ടുള്ളതായി അറിയപ്പെട്ടിട്ടില്ല. സാഹസികനും ഉൽക്കർഷേച്ഛുവുമായ ബാക് ത്തിയർ എന്ന മഹമ്മദിയ പടത്തലവൻ ഒരു ചെറിയ അശ്വസേ നയോടുകൂടി പുറപ്പെട്ടു് പാലരാജ്യവും സേനരാജ്യവും ആക്രമിച്ചു സ്വാധീനമാക്കുകയും ബുദ്ധമതാവലംബികളായ ജനങ്ങളിൽ പല രെയും മഹമ്മദിയർ നിർദ്ദയം വധിക്കുകയും രാജവംശത്തിലും ജന സാമാന്യത്തിലും ഉൾപ്പെട്ട അസംഖ്യം സ്ത്രീപുരുഷന്മാർക്കു പ്രാണാ പായം സംഭവിക്കുകയും ചെയ്തു.

---

അദ്ധ്യായം ൧൩

## ദക്ഷിണാപഥത്തിലെ രാജ്യങ്ങൾ

രക്തബന്ധത്താലും സാജാത്യത്താലും പരസ്പരം അടുപ്പമുള്ള പല ചെറിയ രാജവംശങ്ങളും ദക്ഷിണാപഥത്തിൽ നിലനിന്നു പോന്നു. അവ പലതും കൂടെക്കൂടെ ധനാകാംക്ഷയാലും മററും ഒന്നിനോടൊ ന്നു യുദ്ധത്തിലേപ്പെട്ടുകൊണ്ടിരുന്നു.

ചാലൂക്യരാജവംശമാണു് നാനാപ്രകാരേണയും അക്കൂട്ടത്തി ൽ പ്രാധാന്യം വഹിക്കുന്നതു്. ആ രാജകുലം സോമവംശജാത മായ രജപുത്രഗോത്രത്തിൽനിന്നും ഉത്ഭവിച്ചതാണെന്നത്രേ ഐ തിഹ്യം. എങ്കിലും ചാലൂക്യരാജ്യനിവാസികൾ ദ്രാവിഡന്മാരായി രുന്നു. ആര്യഭാഷയ്ക്കു് അവിടെ പ്രാബല്യം ലഭിക്കുവാൻ ഇടവരാ തിരിക്കത്തക്ക വിധം ദ്രാവിഡപരിഷ്കാരം അത്ര ഉൽക്കർഷം പ്രാ പിച്ചിരുന്നതായി അനുമാനിക്കേണ്ടിയിരിക്കുന്നു. തമിഴു, തെലുങ്കു,

കൎണ്ണാടകം, മലയാളം എന്നീ ദ്രാവിഡഭാഷാസാഹിത്യങ്ങളുടെ അഭ്യുന്നതിക്കു ഹേതുവും ദ്രാവിഡപരിഷ്കാരത്തിന്റെ പൌഷ്കല്യമാണല്ലൊ. ൭൦൦ ാമാണ്ടിടയ്ക്കു പുലികേശി എന്നൊരു രാജാവു ചാലൂകിരാജ്യം ഭരിച്ചിരുന്നു. ഹൎഷന്റെ ആക്രമണം പ്രതിരോധിച്ചതു് പുലികേശിയുടെ പൌത്രൻ പുലികേശിദ്വിതീയനായിരുന്നു. ആ രാജാവു ദിഗ്ജയം നടത്തുകയും രാജ്യവിസ്തീൎണ്ണത വരുത്തി സൎവ്വപ്രതാപനായി വാഴുകയും ചെയ്തു. അദ്ദേഹത്തിന്റെ പ്രശസ്തി പേൎഷ്യവരെ വ്യാപിക്കുകയാൽ പേൎഷ്യാചക്രവൎത്തി ഒരു സ്ഥാനാപതിയെ പുലികേശിരാജാവിന്റെ രാജധാനിയിലേക്കു് അയയ്ക്കുകയുണ്ടായി. ബിജപുരം ഡിസ്ത്രിക്കിലുള്ള വാതാപിയായിരുന്നു, ചാലൂക്യന്മാരുടെ തലസ്ഥാനം. ആ രാജ്യക്കാർ ധീരന്മാരും പരാക്രമശാലികളുമായ യോദ്ധാക്കളായിരുന്നുവെന്നു പ്രസിദ്ധ സഞ്ചാരിയായ ഹ്യുവൻസാങ്ങ് പ്രസ്താവിച്ചിരിക്കുന്നു. ആ രാജ്യത്തോടു ജയിച്ചു ചേൎക്കപ്പെട്ട പല്ലവരാജ്യത്തിന്റെ ഭരണകൎത്താവു പുലികേശിദ്വിതീയന്റെ സോദരനായ വിഷ്ണുവൎദ്ധനൻ ആയിരുന്നു. പല്ലവദേശത്തിന്റെ പ്രധാന നഗരം ഗോദാവരിക്കും കൃഷ്ണയ്ക്കും മദ്ധ്യേയുള്ള വെങ്ങിപട്ടണമായിരുന്നുവെന്നും നൃപതി-നോടടുത്ത കാലത്തു വിഷ്ണുവൎദ്ധമാനൻ സ്വാതന്ത്ര്യാധിപത്യം സ്ഥാപിച്ചുവെന്നും കാണുന്നു. വൎദ്ധമാനന്റെ വംശമാണു ചോളരാജവംശം. പശ്ചിമചാലൂക്യന്മാരും പല്ലവന്മാരും തമ്മിൽ ദീൎഘകാലം യുദ്ധം നടന്നുകൊണ്ടിരുന്നു.

൭൦൦ ാമാണ്ടിടയ്ക്കു രാഷ്ട്രകൂടന്മാർ എന്നൊരു വൎഗ്ഗക്കാർ ഉൽക്കൎഷം പ്രാപിച്ചുവന്നു. ചാലൂക്യരാജാക്കന്മാരുടെ ഉപരാജാക്കന്മാരായിരുന്നു അവർ. ദന്തിദുൎഗ്ഗനെന്ന യോദ്ധാവിന്റെ കാലത്താണു് രാഷ്ട്രകൂടന്മാർ ദക്ഷിണേന്ത്യയിൽ പ്രബലന്മാരായിത്തീൎന്നതു്. എല്ലോറയിലെ ശിലാവിദരിതമായ കൈലാസക്ഷേത്രം പണികഴിപ്പിച്ച കൃഷ്ണരാജാവും, മാന്യഖേദത്തെ (ഹൈദരബാദിലെ മാൽഖേദു്) തലസ്ഥാനനഗരമാക്കി ഭരിച്ചിരുന്ന ഗോവിന്ദരാജാവു തൃതീയനും, പ്രസ്തുത രാജവംശത്തിലെ പ്രസിദ്ധ രാജാക്കന്മാരായിരുന്നു. ജയിനമതം അക്കാലത്തു പ്രാബല്യത്തിലിരുന്നതായും രാഷ്ട്രകൂടരാജാക്കന്മാരിൽ ഒരാളായ അമോഘവൎഷൻ ഒരു ജയിനദിഗംബരനായിരുന്നതായും പറയപ്പെട്ടിരിക്കുന്നു. രാഷ്ട്രകൂടരാജവംശത്തിലെ

ഒടുവിലത്തെ രാജാവായ കക്കനെ ചാലൂക്യരാജവംശജനായ തൈലൻ സ്ഥാനഭ്രഷ്ടനാക്കിയശേഷം സ്വയം രാജ്യഭാരം കൈയ്യേൽക്കുകയുണ്ടായി. അനന്തരം ആ ചാലൂക്യരാജാവു മാൾവയിലെ മുഞ്ജരാജാവിനെ യുദ്ധത്തിൽ വധിച്ച് ആ രാജ്യംകൂടി സ്വാധീനമാക്കുകകൂടി ചെയ്തു. എന്നാൽ എ. ഡി. ൧൦൦൦-ാമാണ്ടോടുകൂടി ചോളരാജാവായ രാജരാജൻ ചാലൂക്യരാജ്യം ആക്രമിച്ചു കൊള്ള നടത്തുകയും ജനങ്ങളെ പലപ്രകാരത്തിൽ ഹിംസിക്കുകയും ചെയ്തു. ൧൦൪൦ മുതൽ ൧൦൬൮ വരെ ആഹവമല്ലൻ എന്നു വിശ്രുതനായ സോമേശ്വരരാജാവു ചാലൂക്യരാജ്യം വാണിരുന്നു. അക്കാലത്തു അദ്ദേഹം കല്യാണം എന്നൊരു ദുർഗ്ഗവും അതിനുള്ളിൽ ഒരു നഗരവും പണി ചെയ്യിച്ച് അവിടെ രാജധാനി മാററിയിട്ടു. ആഹവമല്ലൻ മാൾവയേ ആക്രമിക്കുകയും ഭോജരാജാവിനെ യുദ്ധത്തിൽ പരാജിതനാക്കുകയും ചെയ്തിരിക്കണം. ഒരു നല്ല യോദ്ധാവും സോമേശ്വരൻെറ പുത്രനുമായ വിക്രമാദിത്യൻ ചോളരാജ്യം ആക്രമിക്കുകയും, ആ രാജ്യത്തേ തലസ്ഥാനമായ കാഞ്ചിപുരം കൈവശപ്പെടുത്തുകയും ചെയ്തു. ൧൦൭൬ൽ വിക്രമാദിത്യൻ രാജ ഭാരം ആരംഭിച്ചു. അദ്ദേഹത്തിൻെറ ഭരണകാലത്തു രാജ്യത്തിൽ അഭ്യുദയം വദ്ധിച്ചു. ബിൽഹണൻ, 'മിതാക്ഷര'നിയമശാസ്ത്രത്തിൻെറ കത്താവായ വിജ്ഞാനേശ്വരൻ എന്നി വിദ്വാന്മാർ വിക്രമാദിത്യൻെറ സദസ്സിലെ അംഗങ്ങളായിരുന്നു. ൧൧൨൬ വരെ ആ രാജാവു രാജ്യം ഭരിച്ചു. ൧൧൫൬-ൽ ചാലൂക്യരാജവംശത്തിനു വീണ്ടും അധഃപതനമുണ്ടായി. സേനാപതിയായ വിജ്ജണൻെറ വൈപരീത്യം നിമിത്തമാണ് അങ്ങനെ സംഭവിച്ചതു്.

വിരശൈവർ, അഥവാ ലിംഗായതന്മാർ എന്ന ഹൈന്ദവവിഭാഗത്തിനു ഹേതുഭൂതൻ വിജ്ജണൻെറ മന്ത്രിയായ വാസവനാണ്. ശ്രീശങ്കരാചാര്യരുടെ അദ്വൈതമതത്തിനും ലിംഗായതമതത്തിനും തമ്മിൽ വലിയ അന്തരമൊന്നും ഇല്ല. വീരശൈവർ ശിവനേ മാത്രം ആരാധിക്കുകയും രുദ്രാക്ഷമാല്യം ധരിക്കുകയും ചെയ്യുവരവെ, ആ വക ബാഹ്യചിഹ്നമൊന്നും അദ്വൈതവാദികൾക്കില്ലെന്നുള്ള വ്യത്യാസമേയുള്ളു; എങ്കിലും യാഗാദികമ്മങ്ങൾ നിഷ്പ്രയോജനമാണെന്ന് അവർ സ്ഥാപിച്ചിരുന്നു. കൃഷ്ണ, മാലപ്രഭ എന്നി നദികളുടെ സംഗമസ്ഥാനത്തുള്ള സംഗമേശ്വരക്ഷേത്രം വാ

സവൻെറ സ്മരണയേ നിലനിൎത്തുവാനായി പണികഴിപ്പിക്കപ്പെട്ടിട്ടുള്ളതാണെന്ന് ഊഹിക്കപ്പെട്ടിരിക്കുന്നു. കാലാന്തരത്തിൽ ചാലൂക്യരാജ്യം ദേവഗിരിയിലെ യദുരാജവംശത്തിനും ദ്വാരസമുദ്രത്തിലെ ഹയശാലരാജവംശത്തിനും അധീനമായി ഭവിച്ചു.

മൈസൂർരാജ്യത്തേ ഹാലിബിഡ് ഗ്രാമത്തിൻെറ സ്ഥാനത്തായിരുന്നു ഹയശാലരാജാക്കന്മാരുടെ തലസ്ഥാനം. പ്രസ്തുത രാജ്യവംശം ചാലൂക്യരാജവംശത്തിൻെറ ഉപരാജത്വമാണു വഹിച്ചിരുന്നത്. എന്നാൽ അനന്തരകാലത്ത് അവർ സ്വതന്ത്രരായിത്തീരുകയും, ഹയശാലരാജാക്കന്മാരുടെ സ്വാതന്ത്ര്യസംസ്ഥാപനംചെയ്ത വീരവല്ലഭരാജാവു ൧൧൭൩ മുതൽ ൧൨൨൦വരെ രാജ്യം ഭരിക്കുകയും ചെയ്തു. വീരവല്ലഭൻ ദ്വിതീയൻെറ കാലത്തു ഹയശാല മഹമ്മദീയൎക്ക് അധീനമായി ഭവിച്ചു.

യദുരാജാക്കന്മാരും ചാലൂക്യന്മാരുടെയും രാഷ്ട്രകൂടന്മാരുടെയും ഉപരാജാക്കന്മാരായിരുന്നു. അവർ ഉത്തരദേശത്തുള്ള മധുരാപുരി, ദ്വാരക എന്നീ പ്രദേശങ്ങളിൽനിന്നും ദക്ഷിണാപഥത്തിലേക്കു നിൎഗ്ഗമനം ചെയ്തിട്ടുള്ളതാണെന്ന് ഊഹിക്കപ്പെട്ടു പോരുന്നു. നാസിക്‌തൊട്ടു ദേവഗിരിവരെ വ്യാപിച്ചുകിടന്ന സേവനദേശമാണു യദുരാജവംശക്കാർ ആദ്യം ഭരിച്ചിരുന്നത്. ചാലൂക്യരാജ്യത്തു വിപ്ലവം വ്യാപിച്ചിരുന്ന സന്ദൎഭം നോക്കി ൧൧൮൭-ൽ ഭില്ലമൻ എന്ന യാദവരാജാവ് അവിടെ പ്രവേശിച്ചു രാജ്യം സ്വാധീനമാക്കി. അനന്തരം ൧൨൧൦ മുതൽ ൧൨൪൭ വരെ സിംഗണൻ എന്ന രാജാവ് ആ രാജ്യം ഭരിച്ചു. പരാക്രമശാലിയായിരുന്ന ആ രാജാവിൻെറ കാലത്തു യാദവരാജ്യത്തിൻെറ വിസ്തീൎണ്ണത അതിൻെറ പരമസീമയെ പ്രാപിച്ചു. ഹയശാലയിലെ രാജാവിനെ സിംഗണൻ യുദ്ധത്തിൽ പരാജിതനാക്കുകയും ഗുജ്ജരാഷ്ട്രത്തിലെ രാജാവിൻെറ പക്കൽനിന്നു കപ്പം വാങ്ങിക്കുകയും ചെയ്കയുണ്ടായി. സിംഗണൻെറ പുത്രനായി മഹാദേവനെന്നും, പൌത്രനായി രാമചന്ദ്രനെന്നും രണ്ടു രാജാക്കന്മാർ പിന്നീടു നാടുവാണു. പ്രസിദ്ധ സംസ്കൃതഗ്രന്ഥകാരനായ ഹേമദപണ്ഡിതർ അക്കാലത്താണു ജീവിച്ചിരുന്നത്; എന്നു മാത്രമല്ല അദ്ദേഹം രാജസദസ്സിലെ ഒരു പ്രധാനാംഗവുമായിരുന്നു. ൧൨൯൪ ൽ മഹമ്മദീയ രാജാവായ അല്ലാവുദീൻ ദേവഗിരി രോധിക്കുകയും അതിൻെറ ഫലമായി വളരെ ധനം

രാമചന്ദ്രൻ ഒരു വിജിഗീഷുവിനു വിട്ടുകൊടുക്കുകയും ആണ്ടുതോറും ഒരു വലിയ തുക കപ്പം കൊടുത്തുകൊള്ളാമെന്നു സമ്മതിക്കുകയും ചെയ്തു. എങ്കിലും ൧൩൦൯-ാമാണ്ടോടുകൂടി രാമചന്ദ്രരാജാവു മഹമ്മദീയൎക്കു നിശ്ശേഷം കീഴടങ്ങുകയും ൧൩൧൮ൽ അവർ രാജ്യം കൈവശപ്പെടുത്തുകയുമാണുണ്ടായത്.

ദക്ഷിണേന്ത്യയിലെ പല്ലവവംശരാജാക്കന്മാരുടെ ആദിമചരിത്രം മിക്കവാറും അജ്ഞാതമാണ്. അവർ സിതിയൻ ഗോത്രക്കാരെന്നു ചില പണ്ഡിതന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നു. ഏതായാലും ൨൦൦ മുതൽ ൧൧൦൦ വരെയുള്ള കാലത്തിനിടയ്ക്കു പല്ലവന്മാർ ദക്ഷിണാപഥത്തിൽ പ്രാബല്യത്തിലിരുന്നതായി വേണം ഊഹിക്കുവാൻ. കാഞ്ചിപുരം, വെംഗി, പാലക്കാട്ട് എന്നീ പുരികൾ അവരുടെ പ്രധാനപ്പെട്ട അധിവാസസ്ഥാനങ്ങളായിരുന്നു. ആ വൎഗ്ഗത്തിലെ പ്രധാന രാജവംശം കാഞ്ചിപുരത്ത് വസിച്ചിരുന്നു. മദ്രാസിനു സമീപമുള്ള സപ്തക്ഷേത്രങ്ങളും ഉത്തരആർക്കാട്ടിലെ ശിലാവിദരിതക്ഷേത്രവും പല്ലവരാജാക്കന്മാരുടെ കാലത്തു പണിയിക്കപ്പെട്ടിട്ടുള്ളവയായിരിക്കണം. ഹ്യയൻസാങ്ങ് എന്ന ദേശസഞ്ചാരി കാഞ്ചിപുരം സന്ദൎശിച്ചിട്ടുള്ളതായും അക്കാലത്തു പല്ലവരാജ്യത്തിന്റെ പരിധിക്കു ൧൦൦൦ മൈലോളം ദൈൎഘ്യമുണ്ടായിരുന്നതായും പ്രസ്താവിച്ചിരിക്കുന്നു. പല്ലവരാജാക്കന്മാർ ബുദ്ധമതത്തെ പ്രോത്സാഹിപ്പിച്ചുപോന്നു. എങ്കിലും ഒട്ടധികം ഹിന്ദുക്കളും ജയിനരും പല്ലവരാജ്യത്തിൽ വസിച്ചിരുന്നതിൽനിന്നും ആ രാജാക്കന്മാർ അന്യമതദ്വേഷികൾ അല്ലായിരുന്നുവെന്ന് തീരുമാനിക്കാം. ചാലൂക്യരാജ്യവും പല്ലവരാജ്യവും തമ്മിൽ ദീൎഘകാലമായി നിലനിന്നുപോന്ന രാഷ്ട്രീയ വൈരവും, പുലികേശി ദ്വിതീയൻ പല്ലവരാജാക്കന്മാരിൽനിന്നും ൬൧൦ൽ വെംഗി പിടിച്ചടക്കിയ വസ്തുതയും ചാലൂക്യവിക്രമാദിത്യൻ ദ്വിതീയൻ പല്ലവരാജസ്ഥാനമായ കാഞ്ചിപുരം സ്വാധീനമാക്കിയ വിവരവും മുൻ പ്രസ്താവിച്ചിട്ടുണ്ടല്ലോ. കാഞ്ചിപുരം ശത്രുക്കൾക്കു അധീനമായതോടുകൂടി പല്ലവരാജാവംശത്തിന്റെ ശക്തി നിശ്ശേഷം ക്ഷയിച്ചു. പിന്നിട്ടും കുറേക്കാലം മൈസൂരിലും ബല്ലാറിയിലും ഉള്ള ചില ദേശങ്ങളിലും കാഞ്ചിപുരത്തിനു ചുററുമുള്ള തമിഴദേശങ്ങളിലും ഏതാനും പല്ലവരാജകുടുംബങ്ങൾ നാടുവാണിരുന്നുവെങ്കിലും അവരുടെ ചൎയ്യ ചരിത്രപ്രസിദ്ധമല്ല.

തെയാണിരിക്കുന്നത്. ൧൦൦൦ാമാണ്ടോടുകൂടി ചോളരാജാവു കാഞ്ചിയിൽ പല്ലവന്മാക്കു ശേഷിച്ചിരുന്ന ശക്തിയും നിശ്ശേഷം നശിപ്പിച്ചു. പുതുക്കോട്ടരാജാവു പല്ലവരാജവംശജനാണെന്ന് ഊഹിക്കപ്പെട്ടിരിക്കുന്നു.

ദക്ഷിണാപഥത്തിലെ ഉപദ്വീപത്തിൻെറ ദക്ഷിണാഗ്രത്തു ചോളം, പാണ്ഡ്യം, കേരളം എന്നി ദ്രവിഡരാജ്യങ്ങൾ നിലനിന്നുപോന്നു. പ്രാചീന സംസ്കൃതഗ്രന്ഥങ്ങളിലും അശോകചക്രവത്തിയുടെ ശിലാലേഖനങ്ങളിലും പ്രസ്തുത രാജ്യങ്ങളേക്കുറിച്ചു പ്രസ്താവനകൾ ചെയ്തിട്ടുള്ളതായിക്കാണാം. എങ്കിലും ക്രിസ്തുവഷം ൻ ാം ശതാബ്ദത്തിനു മേലുള്ള അവയുടെ ചരിത്രത്തേപ്പററി വിശ്വാസയോഗ്യങ്ങളായ മററു രേഖകൾ ഒന്നും തന്നെ നമുക്കില്ല. പെന്നാറിനും പാലാറിനും മദ്ധ്യേ പടിഞ്ഞാറോട്ടു കുടകു വരെ ചോളരാജ്യം വ്യാപിച്ചു കിടന്നു. ചോളരാജാക്കന്മാരുടെ തലസ്ഥാനം ഉരയൂർ (പഴയ തൃശ്ശിനാപ്പള്ളി) ആയിരുന്നു, ആ രാജവംശത്തിലെ ഏററവും പ്രതാപശാലിയായ രാജാവു രാജരാജനായിരുന്നുവെന്നു മുൻ പ്രസ്താവിച്ചിട്ടുണ്ട്. അദ്ദേഹത്തിൻെറ കാലത്തു ചോളരാജ്യത്തിൻെറ പ്രാന്തങ്ങൾ വിന്ധ്യപവ്വതംവരെ വ്യാപിച്ചിരുന്നു. ആ രാജാവിന്ന് ഒരു കപ്പൽസൈന്യം കൂടി ഉണ്ടായിരുന്നതായും ആ നാവികസേനയുടെ സഹായത്താൽ സിലോൺകൂടി ആക്രമിച്ചു സ്വാധീനപ്പെടുത്തിയിട്ടുള്ളതായും പറയപ്പെട്ടിരിക്കുന്നു. തഞ്ചാവൂരായിരുന്നു രാജരാജൻെറ തലസ്ഥാനം. അവിടെ അദ്യാപി നിലനിന്നുപോരുന്ന മഹാക്ഷേത്രം ആ രാജാവിൻെറ ആജ്ഞാനുസൃതം പണിയിക്കപ്പെട്ടിട്ടുള്ളതാണെന്ന് ഊഹിക്കപ്പെട്ടിരിക്കുന്നു. രാജേന്ദ്രചോള ദേവകുലോത്തുംഗൻ എന്ന രാജാവു കിഴക്കേ ചാലൂക്യരാജ്യവും ചോളരാ[illegible]വും ഒന്നുചേത്തു ഭരിക്കുവാൻ ആരംഭിച്ചു. ചോളവംശജയായ ഒരു രാജകന്യകയിൽ ചാലൂക്യവംശജനായ ഒരു രാജാവിനുണ്ടായ സന്താനമായിരുന്നു രാജേന്ദ്രൻ. ആ രാജാവു ൧൦൭൦ മുതൽ ൧൧൧൮ വരെ രാജ്യഭാരം നടത്തി. അദ്ദേഹത്തിൻെറ കാലം മുതൽ കാഞ്ചിപുരം ചോളരാജാക്കന്മാരുടെ തലസ്ഥാനമായിത്തീന്നു. ചോളരാജ്യത്തിൽ ശൈവമതം പ്രചരിച്ചിരുന്നു. രാജ്യനിവാസികൾ പ്രായേണ വ്യവസായികളായിരുന്നുവെന്നു ഹ്യൂവൻസാങ്ങിൻെറ കുറിപ്പുകളിൽനിന്നു മനസ്സിലാക്കാം. എന്നാൽ

ആ സഞ്ചാരി ചോളരാജ്യം സന്ദർശിച്ചിട്ടുള്ളതായിക്കാണുന്നില്ല.

മധുര തിരുനൽവേലി എന്നീ ജില്ലകളുടെ സ്ഥാനത്തായിരുന്നു പാണ്ഡ്യദേശം നിലനിന്നത്. താമ്രവർണ്ണിനദീമുഖത്തുള്ള കോരകയി ആയിരുന്നു പാണ്ഡ്യദേശത്തിൻെറ ആദ്യത്തെ തലസ്ഥാനം. മുത്തും പവിഴവും സംബന്ധിച്ച വാണിജ്യത്തിന് അനാദികാലം മുതൽ തന്നെ പാണ്ഡ്യരാജ്യം പ്രസിദ്ധപ്പെട്ടിരുന്നു. പിന്നീട് മധുരയിലേക്കു രാജസ്ഥാനം മാററപ്പെട്ടു. പാണ്ഡ്യരാജ്യവും ചോളരാജ്യവുമായി കൂടെക്കൂടെ യുദ്ധങ്ങൾ നടന്നുകൊണ്ടിരുന്നു. ൧൩൧൧-ൽ പാണ്ഡ്യരാജസ്ഥാനമായ മധുരയും മഹമ്മദീയരുടെ ആക്രമണത്തിനു പാത്രീഭവിക്കാതെയിരുന്നില്ല.

കന്യാകുമാരിതൊട്ടു ഗോകർണ്ണംവരെ വ്യാപിച്ചുകിടക്കുന്ന പ്രദേശത്തിനാണു കേരളമെന്നു പേർ. കൊച്ചി, കോഴിക്കോട്, ദേശിംഗനാട്ട്, തിരുവിതാംകൂർ മുതലായി അനവധി ചെറുരാജ്യങ്ങൾ കേരളത്തിൽ ഉൾപ്പെട്ടിരുന്നു. ഭരണസൌകര്യം പ്രമാണിച്ചു, കേരളമൊട്ടുക്കുള്ള രാജാക്കന്മാരും പ്രഭുക്കന്മാരും വ്യാഴവട്ടത്തിലൊരിക്കൽ ഭാരതപ്പുഴമണപ്പുറത്തു കൂടി പെരുമാളായി ഒരാളെ അവരോധിക്ക പതിവായിരുന്നുവെന്നും, അങ്ങനെ തിരഞ്ഞെടുക്കപ്പെട്ടുന്ന പെരുമാളിന് അടുത്ത അവരോധകാലം വരെ കേരളമൊട്ടുക്കു പൂർണ്ണമായ അധിരാജാധികാരം ഉണ്ടായിരുന്നുവെന്നും, കാലാന്തരത്തിൽ പ്രസ്തുത ഭരണസമ്പ്രദായം എന്തോ കാരണവശാൽ നിലച്ചുപോകയും ഓരോ രാജാവും സ്വതന്ത്രഭരണം നടത്തിത്തുടങ്ങിയെന്നും മററുമാണു കേരളത്തിൻെറ ആദിമചരിത്രത്തേക്കുറിച്ചുള്ള ഐതിഹ്യങ്ങൾ. ഇതു സംബന്ധിച്ചു ചരിത്രകാരന്മാർ ഇന്നും ഭിന്നാഭിപ്രായക്കാരായിരിക്കുന്നതേയുള്ളു.

സാമൂഹ്യാവസ്ഥ

രാഷ്ട്രീയമായ അസ്വാസ്ഥ്യവും വിപ്ലവങ്ങളും മതപരിവർത്തനങ്ങളും തുടരെ നടന്ന ഒരു കാലമായിരുന്നു അത്. ഹിന്ദുമതത്തിൻെറ പുനരുദ്ധാരണവും മഹമ്മദീയരുടെ ആക്രമണവും ബുദ്ധമതപ്രചാരത്തിനു പ്രതിബന്ധമായിത്തീർന്നു. ഇങ്ങനെ ൧൨-ാം ശതാബ്ദത്തിൻെറ അന്ത്യഘട്ടത്തോടുകൂടി ഇൻഡ്യയിൽ ബുദ്ധമതം തീരെ ക്ഷയിച്ചു. എങ്കിലും 'അഹിംസാപരമോധർമ്മഃ' എന്നുള്ള തീവ്രമായ ധർമ്മബോധം ഭാരതഖണ്ഡത്തിൽ സാർവ്വത്രികമായ് വള

ത്തുവാൻ ബുദ്ധമതത്തിൻെറ സഹകരണം നിമിത്തം സാധിച്ചിട്ടുണ്ട്. ബുദ്ധമതത്തിനു ക്ഷീണം തട്ടിയതോടുകൂടി ജയിനമതം അത്യുൽക്കർഷം പ്രാപിച്ചു. രാഷ്ട്രകൂട്ടാണ, ചാലൂക്യം, ഹയശാല, പാണ്ഡ്യം മുതലായ രാജ്യങ്ങളിൽ മഹാവീരമതം അത്യുച്ചമായ നില കൈക്കൊണ്ടു. സംഖ്യയിൽ പെരുകിയ കായസ്ഥവൎഗ്ഗക്കാർ ആകമാനം ജയിനമതാവലംബികളായിരുന്നു. എങ്കിലും വീരശൈവന്മാരുടെ ആവിർഭാവത്തോടുകൂടി ജയിനമതവും ക്ഷീണപ്രായമായി ഭവിച്ചു. പുരാണങ്ങളുടെ രചന നടന്നതു് ഇക്കാലത്താണ്. അതോടുകൂടി ത്രിമൂൎത്തികളുടെയും, കൃഷ്ണൻ, ഗണപതി, സുബ്രഹ്മണ്യൻ ആദിയായ ഉപദേവന്മാരുടെയും ആരാധന നടപ്പിൽ വന്നു. ദക്ഷിണാപഥത്തിലാണു മതസംബന്ധമായ പ്രസ്തുത പരിവൎത്തനത്തിൻെറ പ്രത്യക്ഷഫലം അചിരേണ അനുഭവസിദ്ധമായതു്. ശൈവന്മാരും വൈഷ്ണവന്മാരും തമ്മിൽ അത്യുഗ്രമായ ജാത്യാചാരമത്സരം നടന്നുകൊണ്ടിരുന്നു. ബ്രാഹ്മണമതത്തിൻെറ പുനരുദ്ധാരണത്തിനായി ശ്രമിച്ചിട്ടുള്ള മതനേതാക്കളിൽ പ്രമാണി കുമാരിലഭട്ടരും, അദ്ദേഹത്തിൻെറ ശിഷ്യൻ ശ്രീശങ്കരാചാൎയ്യരും ആയിരുന്നു. കുമാരിലഭട്ടർ ബിഹാറിലും ശങ്കരാചാൎയ്യർ കേരളത്തിൽ കാലടിയിലും ജനിച്ചതായി ഊഹിക്കപ്പെട്ടിരിക്കുന്നു. ചെങ്കൽപേട്ടദേശത്തു ശ്രീപെരുംബന്ദൂർ എന്ന ഗ്രാമത്തിൽ ൧൦൧൭-ാമാണ്ടു ജാതനായ രാമാനുജാചാൎയ്യർ ആയിരുന്നു വൈഷ്ണവമതപ്രസ്ഥാപകൻ. ദക്ഷിണകൎണ്ണാടകദേശത്തു ഉഡുപി എന്ന ഗ്രാമത്തിൽ ൧൧൯൯-ൽ ജനിച്ച മാധവാചാൎയ്യരും വൈഷ്ണവമതപ്രോത്സാഹി ആയിരുന്നു. ശങ്കരാചാൎയ്യർ, മാധവാചാൎയ്യർ, രാമാനുജാചാൎയ്യർ എന്നി മൂന്നു വിദ്വാന്മാരും വാദപ്രതിവാദങ്ങൾ നടത്തിയതും ഗ്രന്ഥരചന നടത്തിയതും സംസ്കൃതത്തിലായിരുന്നുവെങ്കിലും, ക്രി. വ. ൬൦൦ മുതൽ ൧൦൦൦ വരെയുള്ള കാലത്തു ജയിനരുടെ പരിശ്രമത്താൽ തമിഴഭാഷാസാഹിത്യത്തിന്ന് അത്യുൽക്കഷം സിദ്ധിക്കുകയുണ്ടായി. തിരുവള്ളുവരുടെ കുറൾ തമിഴസാഹിത്യത്തിൽ അത്യുത്തമമായ ഒരു ഗ്രന്ഥമാണ്. ജയിനമതത്തിൽനിന്നും ലഭിച്ചുപോന്ന പ്രോത്സാഹനത്താൽ കൎണ്ണാടകത്തിനും തെലുങ്കിനും പോഷണമുണ്ടാകാതിരുന്നില്ല.

---

അദ്ധ്യായം ൧൩

## ഹൈന്ദവപരിഷ്കാരം

ഇൻഡ്യാചരിത്രത്തിൽ സവ്വഥാ പ്രാധാന്യമേറിയ ഒരു ഘട്ടമാണു ഹൈന്ദവകാലം. ആൎയ്യന്മാരുടെ മതം, തത്വശാസ്ത്രം, രാഷ്ട്രമീമാംസ എന്നിവയിലെല്ലാം ക്രമപ്രവൃദ്ധമായ ഉൽക്കഷമുണ്ടായി. രാജ്യനീതിക്കും രാജ്യതന്ത്രത്തിനും പ്രമാണമായി ബ്രാഹ്മണരുടെ ഗ്രന്ഥങ്ങൾ മാത്രമേ ഉണ്ടായിരുന്നുള്ളു. ഇക്കാലത്തു് രാജ്യനിയമങ്ങൾക്കുള്ളതുപോലെയുള്ള നിലയും വിലയും അക്കാലത്തു സാമൂഹ്യാചാരങ്ങൾക്കു് ഉണ്ടായിരുന്നു. ധമ്മശാസ്ത്രങ്ങൾ ബ്രാഹ്മണരുടെ ഉപയോഗാത്ഥമുള്ള വെറും ആചാരപദ്ധതികൾ മാത്രമായിരുന്നു. എങ്കിലും അവയിലെ തത്വങ്ങൾ സാവ്വത്രികമായി രാജ്യനിയമംപോലെ അനുഷ്ഠിക്കപ്പെട്ടുപോന്നു. മനുസ്മൃതി, മിതാക്ഷരം, ധമ്മരത്നവിഭാഗമായ ദായഭാഗം എന്നിവ ചരിത്രപ്രസിദ്ധങ്ങളാണല്ലൊ. മിതാക്ഷരവും ദായഭാഗവും അദ്യാപി ഹിന്ദുനീതിശാസ്ത്രങ്ങളായിത്തന്നെ നിലനിന്നു പോരുന്നുവെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലൊ. അതീതജന്മങ്ങളിലെ കമ്മങ്ങളുടെ സ്ഥിതിക്കനുരൂപമായ അവസ്ഥയിലാണു മനുഷ്യൻ ജനിക്കുന്നതെന്നും, ബ്രാഹ്മണക്ഷത്രിയാദിവൎഗ്ഗങ്ങളിൽ ഉള്ള ജനനത്തിനും, ജാതിശ്രേഷ്ഠതയ്ക്കും, അപകൃഷ്ടതയ്ക്കും, സൌഭാഗ്യത്തിനും, ഭാഗ്യഹീനതയ്ക്കും കമ്മമാണു ഹേതുവെന്നും അനേക തലമുറയായ് മുടങ്ങാതെയുള്ള കമ്മശുദ്ധിനിമിത്തം ഉൽകൃഷ്ടജന്മം സിദ്ധിച്ചിരിക്കുന്ന ബ്രാഹ്മണനാണു് ഇതരവൎഗ്ഗങ്ങളുടെ ഉപദേഷ്ടാവും നായകനുമെന്നും ഉള്ള വിശ്വാസം പ്രാബല്യത്തിലിരുന്ന കാലമായിരുന്നു അതു് ; എന്നു മാത്രമല്ല, ജാത്യാചാരങ്ങളാൽ വിഹിതമായ കമ്മപദ്ധതി കൈക്കൊള്ളുന്നതിനല്ലാതെ ബുദ്ധിശക്തിക്കും, അഭിരുചിക്കും അനുരൂപമായ വിധം ഇതരതൊഴിലുകൾ നടത്തുവാനായി, പാരമ്പൎയ്യവൃത്തികളിൽനിന്നും വ്യതിയാനം ചെയ്വാൻ ആൎക്കുംതന്നെ അക്കാലത്തു് അഹതയില്ലെന്നുള്ള ബോധവും ദൃഢീഭവിച്ചിരുന്നു. ചതുർവണ്ണങ്ങളും, വണ്ണാശ്രമധമ്മങ്ങളും യഥാവിധി പാലിച്ചുപോരുന്ന രാജ്യത്തു ക്ഷേമോദയവും അതിനു ഭംഗമുള്ളേടത്തു വിനാശവും ഫലമാണെന്നും ജനങ്ങൾ വിശ്വസിച്ചുപോന്നു.

ധമ്മശാസ്ത്രാദികൾക്കു രാജനിയമത്തിൻെറ പ്രാബല്യവും പ്രചാരവും ഉണ്ടായിരുന്നുവെങ്കിലും അവയുടെ ന്യൂനതകളും വിസ്മരണീയങ്ങളല്ല. അവ ഓരോ വഗ്ഗത്തിനെയും പ്രത്യേകം പ്രത്യേകം പരാമശിക്കുന്ന നിയമമാണെന്നല്ലാതെ രാജ്യത്തിനേ പൊതുവിൽ പരാമശിച്ചിരുന്നതായി കാണുന്നില്ല. ബ്രാഹ്മണരുടെ നിയന്ത്രണശക്തി കഠിനമായിരുന്നുവെങ്കിലും സമുദായസേവനത്തിൽ അവരുടെ കത്തവ്യം ലഘുവായിരുന്നതേയുള്ളു. രാജനീതിനിവ്വഹണത്തിൽ സാവ്വത്രികമായ സമഭാവന ഉണ്ടായിരുന്നില്ല. ജാതിശ്രേഷ്ഠതയുള്ളവക്കു ശിക്ഷ ലഘുതരമായിരുന്നു ; എന്നാൽ പതിതവഗ്ഗക്കാരേ സംബന്ധിച്ചേടത്തോളം ദണ്ഡനീതി കക്കശമായിരുന്നുവെന്നുള്ളതും പ്രസ്താവ്യമാണു്. നീതിന്യായങ്ങൾ നടത്തുന്നതിനു ശുഭമുഹൂത്തം മുൻകൂട്ടി ഗണിച്ചു നിശ്ചയിക്കുക സാധാരണമായിരുന്നു. ചില ശിക്ഷകൾ ഹീനവും അപരിഷ്കൃതവുമായിരുന്നുവെന്നു മാനവധമ്മശാസ്ത്രം പരിശോധിച്ചാൽ കാണാവുന്നതാണു്. അടിമവ്യാപാരം പതിവുണ്ടായിരുന്നു. വൈദികകാലങ്ങളിൽ സാമൂഹ്യാവസ്ഥയിൽ സ്ത്രീകൾക്കുണ്ടായിരുന്ന ഉൽകൃഷ്ടപദത്തിനു ഹൈന്ദവകാലത്തിൻെറ അന്ത്യഘട്ടമായപ്പോഴേക്കു് അന്തരം വന്നു. ചാരതന്ത്രം രാജാക്കന്മാക്കു വിഹിതമായിരുന്നു. യുക്തിക്കും ന്യായത്തിനും നൽകേണ്ടതിൽ കൂടുതലായ പ്രാമാണ്യം മാമൂലിനു നൽകപ്പെട്ടുപോന്നു.

ഹൈന്ദവപരിഷ്കാരത്തിൻെറ പ്രാച്യത്വം പ്രസ്പഷ്ടമായി കാണപ്പെട്ടിരുന്നതു ഗ്രാമങ്ങളിലായിരുന്നു. പ്രാചീനകാലം മുതൽ തന്നെ ഭാരതിയർ പ്രാദേശിയസ്വയംഭരണം നടത്തിവന്നിരുന്നു. കൃഷിവാണിജ്യാദികളുടെ നിയന്ത്രണം, നീതിന്യായപരിപാലനം, ആരോഗ്യരക്ഷ, ശുചികരണം, വ്യവസായപ്രോത്സാഹനം മുതലായ കൃത്യങ്ങൾ നടത്തിവന്ന ഗ്രാമസമിതികൾ പലേ പ്രാചീനഗ്രാമങ്ങളിലും നിലനിന്നിരുന്നതിൻെറ ലക്ഷ്യങ്ങൾ അദ്യാപി മാഞ്ഞുപോയിട്ടില്ല. സമാധാനസംരക്ഷണം, ഭൂനികുതി പിരിക്കൽ എന്നി കൃത്യങ്ങൾ പാരമ്പയ്യമായി നടത്തിവന്ന കുടുംബങ്ങൾ ഗ്രാമംതോറും ഉണ്ടായിരുന്നു. അങ്ങനെ സമാധാനപരവും ക്ഷേമമോൽക്കഷവുമായിരുന്ന ഗ്രാമഭരണവ്യവസ്ഥകൾക്കു, രാജവംശമാററം നിമിത്തം യാതൊരു ഹാനിയും സംഭവിക്കയുണ്ടായിട്ടില്ല. പൊ

തുക്ഷേമപരമായ ഭരണകാര്യം ഗ്രാമപ്പഞ്ചായത്തുകളും സാമൂഹ്യവും അദ്ധ്യാത്മികവുമായ ഭരണം ജാത്യാചാരങ്ങളും നിർവ്വഹിച്ചുവന്നു. പരിമിതവ്യാപ്തങ്ങളായ ഗ്രാമങ്ങളിലെ ആത്മീയവും ഭൌതികവുമായുള്ള ആവശ്യങ്ങൾക്കു ഗ്രാമപ്പഞ്ചായത്തു പര്യാപ്തമാണെങ്കിലും രാഷ്ട്രീയോൽക്കർഷത്തിനു് അതു മതിയാകാതെപോരുമല്ലോ. സമസ്തഭാരതീയരെയും ഏകീകരിക്കുന്ന സുദൃഢമായ ഒരു സമുദായബന്ധം വളർത്തുവാൻ ഗ്രാമസമിതികൾ പര്യാപ്തങ്ങളല്ലായിരുന്നു. ഏതായാലും മഹമ്മദീയരുടെ ആക്രമണത്തിനു മുൻപുതന്നെ പ്രാചീന ഹൈന്ദവപരിഷ്കാരത്തിന്റെ പുഷ്പകാലഘട്ടങ്ങൾ കഴിഞ്ഞുപോയിരിക്കണമെന്നുള്ളതു നിസ്തർക്കമാണു്.

---

## രണ്ടാം ഭാഗം

### അദ്ധ്യായം ൧

## മഹമ്മദീയകാലം

മഹമ്മദുമതസ്ഥാപകൻ മഹമ്മദുനിബിയാണു്. അദ്ദേഹം എ. ഡി. ൫൭൦-ൽ അറേബ്യയിൽ മെക്കാനഗരത്തിൽ ജനിച്ചു. പിതാവു് അദ്ദേഹത്തിന്റെ ജനനത്തിനു മുൻപും മാതാവു ശിശുവിന്റെ ബാല്യത്തിലും പരേതരാകയാൽ പിതൃവ്യന്റെ സംരക്ഷണത്തിലാണു മഹമ്മദു വളർന്നതു്. ൨൫ വയസ്സു പ്രായമുള്ളപ്പോൾ നിബി സമ്പന്നയായ ഒരു വിധവയുടെ കാര്യസ്ഥനായി. ഈ വിധവ മഹമ്മദിനെ ഭർത്താവായി വരിക്കുകയും ചെയ്തു. കാലാന്തരത്തിൽ മഹമ്മദു സമ്പന്നനായ ഒരു വണിക്കായിത്തീർന്നു. അറബികളുടെ ഇടയിൽ അക്കാലത്തു നടപ്പുണ്ടായിരുന്ന വിഗ്രഹാരാധനക്രമവും, ജൂതമതത്തിലെ ന്യൂനതകളും മററും ഒരു നൂതനമതത്തിന്റെ ആവിർഭാവത്തിനു കാലം വളരെ അനുകൂലമാക്കിത്തീർത്തു. ഏകദൈവവിശ്വാസം അറബികളിൽ അങ്കുരിപ്പിക്കുവാനായിരുന്നു മഹമ്മദിന്റെ ശ്രമം. ആ ഉദ്ദേശ്യസാദ്ധ്യത്തിനായി മഹമ്മദു ഉത്സാഹത്തോടെ പ്രസംഗങ്ങൾ നടത്തിത്തുടങ്ങി. ആദ്യം അദ്ദേഹത്തിന്റെ പത്നിയും ബന്ധുമിത്രാദികളും ശിഷ്യരായിത്തീർന്നു. എങ്കിലും നൂതനമതത്തെക്കുറിച്ചുള്ള പ്രസംഗങ്ങൾമൂലം മഹമ്മദിനു് മെക്കാ

നഗർത്തിൽ അനേകം ശത്രുക്കൾ ഉത്ഭവിച്ചു. തന്നിമിത്തം അദ്ദേഹം ൬൨൨-ൽ മെക്കയിൽനിന്നും മെഡീനയിലേക്കു നിർഗ്ഗമിച്ചു. നിബിയുടെ ഈ നിർഗ്ഗമനകാലം മുതലാണു മഹമ്മദീയാബ്ദമായ ഹെജ്റാ കണക്കാക്കപ്പെട്ടിരിക്കുന്നതു്. എ. ഡി. ൬൩൨-ൽ മഹമ്മദുനിബി ഇഹലോകവാസം വെടിഞ്ഞു. അതിനു മുൻപു തന്നെ അറേബ്യ ആകമാനം മഹമ്മദുമതം പ്രചരിച്ചു. ലഹരിസാധനങ്ങളെ ഉപയോഗപ്പെടുത്തരുതെന്നും, മഹമ്മദായ താൻ ദൈവത്തിൻെറ ദീഘദശി മാത്രമാണെന്നും ഇതരമതക്കാരുമായി വിവാഹാദികൾ നിഷിദ്ധമാണെന്നും ഉള്ള മഹമ്മദിൻെറ സിദ്ധാന്തങ്ങൾ സുകരങ്ങളായിരുന്നതിനാൽ ഒരു ശതാബ്ദത്തിനകം പേർഷ്യ, അഫ്ഗാനിസ്റ്റാൻ, ബലൂചിസ്റ്റാൻ, ഈജിപ്റ്റ്, മുതലായ ദേശങ്ങളിലും പ്രസ്തുതമതത്തിനു ദ്രുതമായ പ്രചാരമുണ്ടായി. സുന്നികൾ, ഷിയാക്കുകൾ എന്നിങ്ങനെ മഹമ്മദീയരുടെ ഇടയിൽ രണ്ടു പ്രധാന വിഭാഗമുണ്ടു്. ഈ രണ്ടു വിഭാഗങ്ങളിൽതന്നെയും ഒട്ടധികം അവാന്തരവർഗ്ഗങ്ങൾ ഉണ്ടെങ്കിലും അവരുടെ മതാനുഷ്ഠാനങ്ങളിലും സാമൂഹ്യാചാരങ്ങളിലും ദായക്രമത്തിലും സാരമായ വ്യത്യാസങ്ങൾ ഇല്ല.

മഹമ്മദീയപ്രാബല്യം—മഹമ്മദിൻെറ കാലാനന്തരം അചിരേണ അദ്ദേഹത്തിൻെറ അനുയായികൾ പ്രബലന്മാരായിത്തീരുകയും പൌരുഷത്തിനും വർഗ്ഗൈക്യത്തിനും വിശ്രുതരായ അവർ സമീപദേശങ്ങൾ സ്വാധീനമാക്കി രാജ്യസ്ഥാപനം ആരംഭിക്കുകയും ചെയ്തു. ഇൻഡ്യയിലെ അപരിമിതമായ സമ്പൽസമൃദ്ധിയേയും ജനബാഹുല്യത്തേയും കുറിച്ചു പുരാതനകാലംമുതല്ക്കേ തന്നെ കണ്ടുംകേട്ടുമറിഞ്ഞിരുന്ന അറബികൾ മുഖാന്തരം വൃത്താന്തങ്ങൾ അറിഞ്ഞു മഹമ്മദീയർ ധനസമ്പാദനത്തിനും സ്വമത പ്രചാരത്തിനുമായി ഇൻഡ്യയിലേക്കു പുറപ്പെട്ടു. ൭൧൨-ൽ മഹമ്മദുകാസിം എന്ന അറബിഭടനായകൻ സിൻഡിൽ പ്രവേശിച്ചു രാജ്യം കൈവശപ്പെടുത്തി. കാസിമിൻെറ സൈന്യങ്ങൾ അസംഖ്യം ഹിന്ദുക്കളെ മഹമ്മേദുമതത്തിൽ ചേക്കുകയും ചെയ്തു. രാജ്യവിസ്താരം വരുത്തുവാൻ ആ യോദ്ധാവിനു് ആലോചനയുണ്ടായിരുന്നുവെങ്കിലും ബാഗ്ദാദിലെ കാലിഫ് അയാളെ തിരിച്ചു വിളിക്കുകയാൽ ഉദ്ദേശ്യം സാദ്ധ്യമായില്ല. അറബിഭടന്മാർ സിൻഡിൽ വാ

സമുററപ്പിക്കുകയും സ്വദേശികളുമായി വിവാഹബന്ധത്തിലേപ്പെട്ടു കയും ചെയ്തു. കാലക്രമേണ സിൻഡുദേശത്ത് ഏതാനും സ്വതന്ത്രമഹമ്മദിയരാജാക്കന്മാർ രാജ്യസ്ഥാപനം നടത്തി ഭരണം ആരംഭിച്ചു. ഗുജറാററിലും മഹമ്മദിയരുടെ ആക്രമണമുണ്ടായി.

ഗസ്നിവംശം

ഗസ്നിരാജവംശത്തിൻെറ സ്ഥാപകൻ സബക്തിജിൻ ആയിരുന്നു. കേവലം ഒരു അടിമയായിരുന്ന അയാൾ തൻെറ ബുദ്ധിസാമർത്ഥ്യവും പരിശ്രമവും നിമിത്തം ഗസ്നിയിലെ സേനാപതിയായിത്തീരുകയും ക്രമേണ അവിടത്തെ രാജസ്ഥാനം കൈവശപ്പെടുത്തുകയും ചെയ്തു. അനന്തരം രാജ്യത്തെ വിസ്തൃതമാക്കുവാനായി സബക്തിജിൻ ഒരു വലിയ സേനയുമായി പുറപ്പെട്ടു പഞ്ചാബിൽ പ്രവേശിച്ചു; ജയപാലനായിരുന്നു അവിടത്തെ രാജാക്കന്മാരിൽ പ്രബലൻ. സബക്തിജിൻ ജയപാലനെ യുദ്ധത്തിൽ പരാജിതനാക്കി; എന്നു മാത്രമല്ല, ജലാലബാദ്, പേഷവാർ എന്നി സ്ഥലങ്ങൾ സ്വാധീനപ്പെടുത്തുകയും ചെയ്തു.

സബക്തിജിയുടെ മരണാനന്തരം ൯൯൭ൽ അയാളുടെ പുത്രനായ മഹമ്മദു ഗസ്നിയിൽ സിംഹാസനാരോഹണം ചെയ്തു. ഗസ്നിമഹമ്മദ് എന്നു ചരിത്രപ്രഖ്യാതനായ ആ രാജാവു മഹമ്മദുമതാസക്തനായിരുന്നു. ധനാജ്ജനം, മതപ്രചരണം, എന്നി ഉദ്ദേശ്യങ്ങളോടുകൂടി മഹമ്മദു ൧൭ പ്രാവശ്യം ഇൻഡ്യയെ ആക്രമിച്ചിട്ടുണ്ട്. പഞ്ചാബിനെയാണ് ആ യോദ്ധാവ് ആദ്യം ആക്രമണം നടത്തിയത്. അനംഗപാലനും മററു ഹിന്ദുരാജാക്കന്മാരും ഒത്തൊരുമിച്ചു മഹമ്മദിയാക്രമണം നിരോധിക്കുവാൻ വേണ്ട യുദ്ധസന്നാഹങ്ങൾ ഒരുക്കി. എങ്കിലും വിജയം മഹമ്മദിനുതന്നെ സിദ്ധിച്ചു. കൺഗ്രാ, നാഗർകോട്ട് എന്നിങ്ങനെ സമ്പൽസമൃദ്ധങ്ങളായ പലേ ദുർഗ്ഗങ്ങളും ആ വിജിഗിഷുവിന് അധീനമായി. ക്രമേണ ധനേശ്വരം, കന്യൂജ്, മധുര, കലഞ്ജർ എന്നി നഗരങ്ങളും ആക്രമിച്ച് അനവധി ധനം കൈവശപ്പെടുത്തി. ൧൦൨൪ൽ പതിനാറാം പ്രാവശ്യമായി മഹമ്മദു ഇൻഡ്യയെ ആക്രമിച്ചതു ഗുജറാററിലെ വിശ്രുതമായ സോമനാഥക്ഷേത്രം കൊള്ളയിടുന്നതിനായിരുന്നു. വലിയ പ്രതിബന്ധമൊന്നും കൂടാതെ ആ ഉദ്ദേശ്യം സാധി

ച്ചു. മഹമ്മദു ക്ഷേത്രത്തിൽ പ്രവേശിച്ചു വിഗ്രഹം അടിച്ചുടച്ചുക യും, ധനമാസകലം സ്വാധീനപ്പെടുത്തുകയും ചെയ്തു. മഹമ്മദീയ സൈന്യങ്ങൾ ആ നഗരത്തിൽ ചുററിനടന്നു നടത്തിയ അഴിമതി കൾക്കും, ക്രൂരകൃത്യങ്ങൾക്കും അതിരില്ലായിരുന്നു.

മഹമ്മദു സമർത്ഥനായ ഒരു യോദ്ധാവും ഭരണകർത്താവുമായി രുന്നു. കലാശാസ്ത്രാദികളിൽ അയാൾ തല്പരനായിരുന്നുവെന്നും പേർഷ്യൻ സാഹിത്യത്തിൻെറ ഉൽക്കഷത്തിനായി മഹമ്മദു പരി ശ്രമങ്ങൾ നടത്തിയിരുന്നുവെന്നും പറയപ്പെട്ടിരിക്കുന്നു. ധനസ മൃദ്ധവും മനോഹരവുമായിരുന്നു ഗസ്നിനഗരം. വിശ്രുതരായ പ ലേ വിദ്വാന്മാരും രാജധാനിയിൽ നിവസിച്ചുപോന്നു. ൧൦൩൦ൽ മഹമ്മദു ഇഹലോകവാസം വെടിഞ്ഞു. ഗസ്നിവംശത്തിലെ മററു രാജാക്കന്മാർ ദുർബ്ബലരായിരുന്നു. തന്നിമിത്തം രാജ്യത്തിൽ അന്ത ഛിദ്രങ്ങൾ വ്യാപിക്കുകയും പലേ പ്രഭുക്കന്മാരും ക്രമേണ പ്രബല ന്മാരായിത്തീരുകയും ചെയ്തു. ൧൧൫൦ ാമാണ്ടായപ്പോഴേക്കു ഗസ്നി രാജ്യത്തിൻെറ വിസ്താരം തീരെ പരിമിതമാകയും ഗസ്നിക്കു ചുററുമു ള്ള ചില ദേശങ്ങളും പഞ്ചാബും മാത്രം അതിൽ ഉൾപ്പെടുകയും ചെ യ്തു. ൧൧൮൬ൽ വരെ ഗസ്നിരാജവംശം നിലനിന്നു.

ഗോറിവംശം

ഗസ്നിനഗരത്തിനു പശ്ചിമഭാഗത്തുള്ള പർവ്വതപ്രദേശങ്ങളെ ഗോറിവംശക്കാരായ മഹമ്മദീയ പ്രഭുക്കൾ നിവസിച്ചിരുന്നു. അ വർ കൂടെക്കൂടെ ഗസ്നിരാജ്യത്തിൽ പ്രവേശിച്ചു കൊള്ള നടത്തുക സാധാരണമായിരുന്നു. ൧൧൧൮ മുതൽ ൧൧൫൨വരെ രാജ്യംഭരി ച്ച ബഹ്റാംഷാ എന്ന ഗസ്നിരാജാവിൻെറ കാലത്തുള്ളതുപോലെ ആ രാജ്യത്തിൽ കടന്നു കവച്ചു നടത്തിയ ഒരു ഗോറിപ്രഭുവിനെ ആ രാജാവു ബന്ധിച്ചു വധിക്കുകയുണ്ടായി. അനന്തരം അല്ലാവു ദിൻ എന്ന ഗോറിപ്രഭു ൧൧൫൫ൽ വൈരനിര്യ്യാതനത്തിനായി ഗ സ്നി ആക്രമിക്കുകയും, നഗരം തീവച്ചു നശിപ്പിക്കുകയും ജനങ്ങളെ വധിക്കുകയും ചെയ്തു. ദേവാലയങ്ങൾ, രാജമന്ദിരങ്ങൾ, ഗ്രന്ഥ ശാലകൾ മുതലായ പല കെട്ടിടങ്ങളും അഗ്നിക്കിരയായിത്തീർന്നു. ഏഴ് അഹോരാത്രം മുഴുവൻ അഗ്നി വ്യാപിച്ചിരുന്നതായി പറയ പ്പെട്ടിരിക്കുന്നു. ൧൧൬൧വരെ അല്ലാവുദിൻ രാജ്യഭാരം നടത്തി.

ഗിയാസുദീൻ (൧൧൬൩—൧൨൦൩).

അല്ലാവുദീൻെറ മരണാനന്തരം ഭാഗിനേയനായ ഗിയാസുദീൻ ഗോറിലെ സുൽത്താനായിത്തീൎന്നു. അക്കാലത്തു ഗസ്നിയിലെ ഗവൎണ്ണരായി നിയമിക്കപ്പെട്ടിരുന്നതു ഗിയാസുദീൻെറ സഹോദരനായ മഹമ്മദ്ദ് ആയിരുന്നു. അയാളുടെ ബാഹുബലം പ്രയോഗിച്ചു ഉത്തരഭാരതത്തിൽ പല ദേശങ്ങളും സ്വാധീനമാക്കി. സുൽത്താൻെറ മരണാനന്തരം ൧൨൦൩ ൽ മഹമ്മദുഗോർ സിംഹാസനത്തിൽ ആരോഹണം ചെയ്തു. അതിൻെറശേഷം പഞ്ചാബും സിൻധും ആക്രമിച്ചു സ്വാധീനമാക്കി. ഇൻഡ്യയിൽ മഹമ്മദീയാധിപത്യത്തിലിരുന്ന രാജ്യങ്ങൾ ഒന്നൊഴിയാതെ ഗോറിരാജ്യത്തിൽ ചേൎന്നു. പൃഥ്വിരാജാവിൻെറ നേതൃത്വത്തിൽ ഹിന്ദുരാജാക്കന്മാർ ഒത്തൊരുമിച്ചു മഹമ്മദീയശത്രുവിനെ എതിൎത്തു. ൧൧൯൧ൽ തറൈൻ എന്ന സ്ഥലത്തുവച്ചു നടന്ന ആ യുദ്ധത്തിൽ മഹമ്മദുഗോറിക്കു പരാജയം സംഭവിച്ചുവെങ്കിലും അടുത്ത വൎഷം പ്രബലമായ യുദ്ധസന്നാഹത്തോടുകൂടി പുറപ്പെട്ട മഹമ്മദ്ദ് അതേ സ്ഥലത്തുവച്ചു തന്നെ ഹിന്ദുരാജാക്കന്മാരെ നിശ്ശേഷം തോല്പിച്ചു. പൃഥ്വിരായി ബന്ധനസ്ഥനാക്കപ്പെടുകയും പിന്നീട്ട് മഹമ്മദ്ദ് അദ്ദേഹത്തെ വധിക്കുകയും ചെയ്തു. പ്രശസ്തനായ ആ രജപുത്രരാജാവിൻെറ തലസ്ഥാനമായിരുന്ന ഡൽഹി മഹമ്മദീയരാജാക്കന്മാരുടെ രാജധാനിയായിത്തീൎന്നു. ക്രമേണ കന്യൊജരാജ്യവും മഹമ്മദു ആക്രമിച്ചു സ്വാധീനമാക്കുകയും ജയചന്ദ്രനെ നിഗ്രഹിക്കുകയും ചെയ്യാതിരുന്നില്ല. ഡെൽഹിയിലെ വൈസ്രായി ആയി കുട്ട്ബുദിനെന്ന യോദ്ധാവിനെ മഹമ്മദു നിയമിച്ചു. കലിംഗർ, മാൾവാ, ഗുജറാറു മുതലായ രാജ്യങ്ങളെല്ലാം ഗോറിരാജാവിന്ന് അധീനമായി. ഗോറിരാജ്യം കിഴക്കു ബങ്കാൾവരെ വ്യാപിച്ചു. എങ്കിലും ഒരു ജൈത്രയാത്രയിൽ സിന്ധുനദീതീരത്തുള്ള കൂടാരത്തിൽ വിശ്രമിക്കവെ, മഹമ്മദു നിഗ്രഹിക്കപ്പെട്ടു. ഇങ്ങനെ ൧൨൦൬-ൽ ഗോറിരാജവംശം അവസാനിച്ചു.

അടിമവംശം

കുട്ട്ബുദിനായിരുന്നു അടിമവംശത്തിലെ ഒന്നാമത്തെ രാജാവ്. മഹമ്മദുഗോറിയുടെ ഒരു അടിമയായിരുന്ന അയാൾ സ്വ

വൈഭവങ്ങൾ നിമിത്തം ഒരു വൈസറായിയുടെ നിലയിൽ ഉയരുകയും, രാജാവിന്റ് അടുത്ത അവകാശികൾ ഇല്ലാതിരുന്നതിനാൽ രാജ്യം കൈവശപ്പെടുത്തി ഡൽഹിയെ രാജസ്ഥാനമാക്കി രാജ്യഭാരം ആരംഭിക്കുകയും ചെയ്തു. ൧൨൦൬-ൽ കുട്ബുദീൻ കിരീടധാരണം നടത്തി. ആ രാജാവു് അനേകം ഹർമ്മ്യങ്ങൾ പണി ചെയ്യിച്ചിട്ടുണ്ടു്. കുട്ബ്മൈനർ എന്ന സൌധം കുട്ബുദീന്റെ കാലത്താണു പണി ആരംഭിച്ചിട്ടുള്ളതെന്നു് ഊഹിക്കപ്പെട്ടിരിക്കുന്നു. ൧൨൧൦-ൽ കുട്ബുദീനു് കുതിരപ്പുറത്തുനിന്നുമുള്ള വീഴ്ചനിമിത്തം അപമൃത്യു സംഭവിച്ചു.

ആൾട്ടമേഷ് (൧൨൧൦—൧൨൩൬)

കുട്ബുദീനു പുത്രന്മാർ ഉണ്ടായിരുന്നില്ല. അയാളുടെ ദത്തുപുത്രൻ രാജാവായെങ്കിലും ദുർബലനായിരുന്നതിനാൽ ആൾട്ടാമേഷ് എന്ന പ്രബലനായ അടിമ രാജാവിനെ നിഷ്കാസനം ചെയ്തശേഷം രാജ്യഭാരം കയ്യേററു. തദനന്തരം രാജ്യത്തിൽ സർവ്വത്ര സ്വാധികാരം സ്ഥാപിക്കുവാൻ ആ രാജാവു ശ്രമം ആരംഭിച്ചു. കുട്ബുദീന്റെ പിൻഗാമിയുടെ ബലഹീനത നിമിത്തം സ്വതന്ത്രന്മാരായിത്തീൎന്ന ഗവർണറന്മാരെ ജയിച്ചടക്കുവാനായി ആൾട്ടമേഷ് ദീർഘകാലം യുദ്ധോദ്യമങ്ങളിൽ ഏർപ്പെട്ടിരുന്നു. രാജ്യത്തിന്റെ അസ്ഥിവാരം ഉറപ്പിച്ചശേഷം സർവ്വപ്രതാപങ്ങളോടുകൂടി അയാൾ രാജ്യഭാരം നടത്തിത്തുടങ്ങി. ആൾട്ടാമേഷിന്റെ പ്രശസ്തി ബാഗ്ഡാഡ്വരെ വ്യാപിച്ചു. തന്നിമിത്തം പ്രീതനായ ബാഗ്ഡാഡിലെ കാലിഫ് 'ഹിന്ദുസ്ഥാനത്തേ സുൽത്താൻ' എന്ന അഭിജ്ഞാ ആൾട്ടമേഷിനു നൽകി. അക്കാലത്താണു മുകിലന്മാർ ആദ്യമായി ഇൻഡ്യയെ ആക്രമിച്ചതു്. ചെങ്കിഷ്ഖാനായിരുന്നു മുകിലപ്രമാണി. മുകിലന്മാർ പഞ്ചാബിലും സിൻഡിലും കടന്നു കവർച്ചയും പലവിധ അക്രമങ്ങളും നടത്തി. ൧൨൩൬-ൽ ആൾട്ടാമേഷു പരലോകം പ്രാപിച്ചു. അയാളുടെ പുത്രനായ ഫെറസ്ഷാ ദുർബലനും ദുർമ്മാർഗ്ഗിയുമായിരുന്നതിനാൽ രാജ്യകാർയ്യങ്ങൾ നടത്തിയതു് പരേതനായ രാജാവിന്റെ വിധവയും രാജമാതാവുമായ ഡൌവ്വാഗർ ആയിരുന്നു. അവരുടെ ഭരണത്തിൽ അസന്തുഷ്ടരായിത്തീൎന്ന പ്രഭുക്കന്മാർ അചിരേണ മാതാവിനെയും പുത്രനേയും നി

ഗ്രഹിച്ചശേഷം ആൾട്ടാമേഷിൻെറ പുത്രിയായ റേസിയയെ രാജ്ഞിയായി വാഴിച്ചു.

റേസിയ

സുൽത്താനാറേസിയ ബുദ്ധിമതിയും, നയജ്ഞയും, രാജ്യതന്ത്രനിപുണയും ആയിരുന്നു. എന്നുമാത്രമല്ല പുരുഷവേഷം ധരിച്ചു യുദ്ധരംഗങ്ങളിൽ നിർഭയം സഞ്ചരിച്ചു, ചാതുര്യത്തോടു കൂടി സേനാനായകത്വം വഹിച്ചും രാജ്ഞി അവരുടെ ആയോധനവൈഭവവും പ്രകാശിപ്പിക്കാതെയിരുന്നിട്ടില്ല. എങ്കിലും ഒരു സ്ത്രീയുടെ ഭരണത്തിലടങ്ങിയിരിക്കുന്നതിനു ചില മഹമ്മദിയപ്രഭുക്കളുടെ ദുരഭിമാനം അവരെ അനുവദിച്ചില്ല. എന്നു തന്നെയുമല്ല, സുശീലനും സുന്ദരനുമായ ഒരു അടിമയോടു സുൽത്താനയ്ക്കുണ്ടായിരുന്ന പ്രത്യേകത അവൾക്കു രാജ്യത്തിൽ പല ശത്രുക്കളെയും ഉൽപ്പാദിപ്പിച്ചു. സർഹിൻഡിലെ ഗവർണരായ അൽട്ടൂനിയ സുൽത്താനെ ബന്ധനസ്ഥയാക്കി. എങ്കിലും റേസിയ തൻെറ ശത്രുവിനെ ദാമ്പത്യബന്ധത്താൽ സ്വാധീനമാക്കി ആ വിപത്തിൽനിന്നും ഒഴിഞ്ഞു. അതിനിടയ്ക്കു രാജധാനി മറെറാരുകൂട്ടം ശത്രുക്കൾക്ക് അധീനമായിപ്പോകയാൽ റേസിയയും ഭർത്താവും ബന്ധനത്തിലായി. ൧൨൪൦-ൽ ശത്രുക്കൾ സുൽത്താനേയും അൽട്ടൂനിയയേയും വധിച്ചുഎന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലൊ.

നാസർ ഉദിൻ (൧൨൪൬—൧൨൬൬)

ആൾട്ടമേഷിൻെറ ഒരു പുത്രനും ഒരു പൌത്രനും രാജ്യഭാരം കൈയേററുവെങ്കിലും അവർ ദുർബ്ബലരായിരുന്നതിനാൽ സ്ഥാനഭ്രഷ്ടരാക്കപ്പെട്ടു. അനന്തരം ആൾട്ടമേഷിൻെറ പുത്രനായ നാസർ ഉദിൻ രാജാവായി. പ്രകൃത്യാ ശാന്തനും സമാധാനപ്രിയനുമായ രാജാവു ബാൽബൻ എന്ന സേനാപതിയുടെ ഉപദേശാനുസൃതം രാജ്യഭാരം നടത്തിവന്നു. ൧൨൪൫-ൽ മുകിലന്മാർ പഞ്ചാബിനേ ആക്രമിച്ചു കവച്ചു നടത്തി. ബാൽബൻ തൻെറ നയോപായങ്ങളെ പ്രയോഗിച്ച് അവരെ ഓടിച്ചു. ആ വിജയം നിമിത്തം അസൂയാലുക്കളായിത്തിന്ന ചില സേവന്മാരുടെ ദുരുപദേശം നിമിത്തം രാജാവു ബാൽബനേ രാജധാനിയിൽനിന്നും പിരിച്ചയയ്ക്കു

കയുണ്ടായി. എങ്കിലും രാജ്യക്ഷേമകാംക്ഷിയായ ആ സേവനെ രാജാവു് അചിരേണ തിരിച്ചു വിളിച്ചു.

ബാൽബൻ (൧൨൬൬—൧൨൮൭)

നാസർഉദ്ദിന്റെ മരണാനന്തരം ബാൽബൻ രാജ്യഭാരം കൈയേററു. മുകിലന്മാരെ നിരോധിക്കുന്നതിൽ ഉത്സുകനായിരുന്ന ബാൽബൻ തന്റെ ഉദ്ദേശ്യസാദ്ധ്യത്തിനു വേണ്ട വ്യവസ്ഥകളെല്ലാം ചെയ്തു. ഷെർഖാൻ എന്ന സേനാധിപനെ ഒരു വലിയ സേനയോടുകൂടി പ്രാന്തദേശങ്ങളിൽ നിവാസമുറപ്പിച്ചു. ഡൽഹിയിലേക്കുള്ള മാൎഗ്ഗത്തിലുണ്ടായിരുന്ന ദുൎഗ്ഗങ്ങളേ ബലപ്പെടുത്തി. മുകിലന്മാരുടെ ആക്രമണം ഉണ്ടായേക്കുമെന്നുള്ള ശങ്ക പ്രബലമായിരുന്നതിനാൽ രാജ്യവിസ്തൃതിക്കായി യുദ്ധോദ്യമങ്ങളിൽ ഏൎപ്പെടുവാൻ ബാൽബൻ വിമുഖനായിരുന്നു; വനചരന്മാരായ ജാതിക്കാർ രാജപാഥകളിൽ കടന്നു പഥികന്മാരെ പീഡിപ്പിച്ചുവന്നതിനാൽ ബാൽബൻ സേനകളോടുകൂടി അരണ്യപ്രദേശങ്ങളിൽ കടന്നു് അവരേ അമൎച്ച ചെയ്വാനുദ്യമിക്കാതെയിരുന്നിട്ടില്ല. ജനസൌകൎയ്യം പ്രമാണിച്ചു ആ രാജാവു് അനേകം റോഡുകൾ വെട്ടിക്കയും, ക്ഷേമോദയങ്ങളായ മററനവധി കാൎയ്യങ്ങൾ നടത്തിക്കുകയും ചെയ്തിട്ടുണ്ടു്. രാജ്യത്തിൽ പല ഭാഗങ്ങളിലും വ്യാപിച്ചിരുന്ന അന്തഃഛിദ്രങ്ങൾ ശമിപ്പിക്കുവാനും ബാൽബനു ശ്രദ്ധയും സമയവും വിനിയോഗിക്കേണ്ടിവന്നു. ബങ്കാളിലെ ഒരു വൈസറായി സ്വതന്ത്രനായിത്തിരുകയും സ്വന്തനാമത്തിൽ നാണ്യങ്ങൾ അടിച്ചു പ്രചരിപ്പിക്കുകയും ചെയ്തു. ഒരു വലിയ സൈന്യത്തോടുകൂടി ബങ്കാളത്തു ചെന്നു വൈസറായിയെ ബന്ധനസ്ഥനാക്കി വധിക്കുകയും ക്ഷുഭിതരായ പൌരന്മാരിൽ പലരെയും പല പ്രകാരത്തിൽ ഹിംസിക്കുകയും ചെയ്തു് അവിടെ സമാധാനം പാലിക്കുകയാണു ബാൽബൻ ചെയ്തതു്. ൧൨൮൭-ൽ ആ രാജാവു പരലോകം പ്രാപിച്ചു.

കൈക്കുബാദു് (൧൨൮൭—൧൨൯൦)

അനന്തരം ബാൽബന്റെ ഒരു പൌത്രനായ കൈക്കുബാദു രാജ്യഭാരം കൈയേററു. അയാൾ യുവാവും ദുൎവൃത്തനുമായിരുന്നതിനാൽ രാജ്യകാൎയ്യങ്ങളിൽ നിഷ്കൎഷ കൂടാതെ കാലയാപനം ചെ

യ്യു. അചിരേണ അയാൾ രോഗിയായിത്തീൎന്നു. ആ നിലയിൽ കൈക്കുബാദു വധിക്കപ്പെട്ടു.

കിൽജിവംശം

അല്ലാവുദീൻ

കൈക്കുബാദിൻെറ മരണാനന്തരം സിംഹാസനം തുൎക്കികളുടെ അധിനത്തിൽനിന്നും അഫ്ഗാൻകാരായ കിൽജിരാജവംശത്തിന്നു ലഭിച്ചു. ആ വംശത്തിലെ ആദ്യരാജാവു ജലാലുദീൻ ആയിരുന്നു. ഫെറസ്ഷാ എന്ന അഭിജ്ഞയോടുകൂടി അയാൾ രാജ്യഭാരം ആരംഭിച്ചു; എങ്കിലും കുറേക്കാലത്തേക്കു് അന്തഃഛിദ്രം രാജ്യത്തിൽ സൎവ്വത്ര വ്യാപിച്ചുകൊണ്ടിരുന്നു. സൈന്യസഹായത്തോടുകൂടി അസ്വാസ്ഥ്യമെല്ലാം ശമിപ്പിച്ചുവെങ്കിലും ലഹളക്കാരിൽ നേതാക്കന്മാരായവരോടു വൃദ്ധനായ രാജാവു കരുണാപൂൎവ്വം പെരുമാറുകയാണുണ്ടായിട്ടുള്ളതു്. തന്നിമിത്തം രാജ്യാധികാരം ക്രമേണ ക്ഷയിച്ചു. രാജാവിൻെറ ഭാഗിനേയനും കര എന്ന പ്രദേശത്തെ ഗവൎണ്ണരുമായ അല്ലാവുദീനു രാജസിംഹാസനം സ്വാധീനമാക്കണമെന്നൊരു മോഹം ഉദിക്കുകയും; മാതുലൻെറ അനുമതി കൂടാതെ ദേവഗിരി എന്ന ദുൎഗ്ഗം ആക്രമിച്ചു് അനവധി ധനം കൈവശപ്പെടുത്തുകയും ചെയ്തു. അനന്തരം ചതിയായി അല്ലാവുദീൻ ജലാലുദീനെ കൊലപ്പെടുത്തി. രാജവധം നിമിത്തം ക്ഷോഭിച്ച സൈന്യങ്ങളെയും ഉദ്യോഗസ്ഥന്മാരെയും നാട്ടിൽ പ്രമാണികളെയും കോഴ കൊടുത്തു സ്വാധീനമാക്കുകയും ഒരു വലിയ സേനയോടുകൂടി അയാൾ ഡൽഹിയിൽ പ്രവേശിക്കയും ചെയ്തു. അലാവുദിൻെറ കാലത്തു ഡൽഹിരാജ്യം തുലോം വിസ്തൃതമായി. ഡൽഹിനഗരം വാണിട്ടുള്ള പ്രബലരായ മഹമ്മദുരാജാക്കന്മാരിൽ ഒരാളായിരുന്നു അല്ലാവുദീൻ. അയാൾ മാൾവാ, രാജപുട്ടാണ എന്നീ രാജ്യങ്ങളേ ആക്രമിച്ചു സ്വാധീനപ്പെടുത്തുവാനാണു് ആദ്യമായി ഉദ്യമിച്ചതു്. ൧൩൦൩-ൽ അല്ലാവുദീനു ചിറ്റൂർ നഗരത്തിൽ പ്രവേശിക്കുവാൻ സാധിച്ചു. വളരെ ക്ലേശങ്ങൾ അനുഭവിച്ചും ഭയങ്കരമായ സൈന്യനാശം വരുത്തിയും മാത്രമാണു് ആ വിജയം നേടുവാൻ അല്ലാവുദീനു കഴിവുണ്ടായതു്. സേനാപതിയായ മാലിക്കാഫർ ഒരു മഹാസേനയോടുകൂടി ദക്ഷിണദേശങ്ങളെ ആക്രമിക്കുവാൻ പുറപ്പെട്ടു. ദക്ഷി

ണഭാരതത്തിൽ മധുരവരെയുള്ള രാജ്യങ്ങൾ ആ യോദ്ധാവു് ആക്രമിച്ചു് അനവധി ധനം ഡൽഹിയിലേക്കു കൊണ്ടുപോന്നതായി പറയപ്പെട്ടിരിക്കുന്നു. ൧൩൦൭ ൽ ആ സേനാനി ദേവഗിരി പിടിച്ചടക്കി. ൧൩൧൦ ൽ കേകയരാജ്യത്തിന്റെ തലസ്ഥാനമായ വാറങ്ങൽ സ്വാധീനമാക്കി. അടുത്ത വഷം ഹയശാലയുടെ രാജ്യസ്ഥാനമായ ദ്വാരകസമുദ്രം കാഫറിനു കീഴടങ്ങി. മധുരരാജ്യം കൂടി ജയിച്ചു സ്വാധീനമാക്കുവാൻ മാലിക്കാഫറിനു സാധിച്ചുവെന്നു മാത്രമല്ല അയാൾ ഒട്ടധികം ആനകളെയും അശ്വങ്ങളേയും, വിലപിടിച്ച അനേകം ആഭരണങ്ങൾ, സ്വൎണ്ണനാണ്യങ്ങൾ എന്നിവയേയും ഡൽഹിയിലേക്കു കൊണ്ടുവന്നു രാജാവിനു കാഴ്ചവയ്ക്കുകയും ചെയ്തു.

അല്ലാവുദിന്റെ ഭരണകാലത്തിന്റെ പ്രാരംഭഘട്ടത്തിൽ രാജ്യത്തിൽ പല അന്തഃഛിദ്രങ്ങളും ഉണ്ടായിരുന്നു. മുകിലന്മാരുടെ ആക്രമണം അക്കാലത്തും സംഭവിച്ചു. ൧൨൯൭-ൽ ഡൽഹിക്കു സമീപംവച്ചു് അല്ലാവുദീൻ മുകിലന്മാരുമായി ഒരു ഭയങ്കരയുദ്ധം നടത്തി; ശത്രുക്കൾ പലായനം ചെയ്തുവെങ്കിലും അവർ വീണ്ടും തിരിച്ചുവന്നു് ശല്യങ്ങൾ നടത്തുവാൻ ആരംഭിച്ചു. തന്നിമിത്തം സുൽത്താൻ ഒരു സ്ഥിരസൈന്യം ശേഖരിച്ചു പാലിക്കുവാൻ വ്യവസ്ഥ ചെയ്തു. എന്നുമാത്രമല്ല ഭടന്മാരുടെ ഇടയിൽ മദ്യപാനനിരോധം ചെയ്യാൻ കർശനമായ ചട്ടങ്ങൾ ഏൎപ്പെടുത്തുകകൂടിയുണ്ടായി. രാജ്യത്തെ മുതലെടുപ്പു വദ്ധിപ്പിക്കുവാനും അല്ലാവുദീൻ പല നൂതനോപായങ്ങൾ സ്വീകരിക്കാതിരുന്നില്ല. കൃഷിയുള്ള നിലങ്ങളിലെ വിളവിന്റെ അദ്ധാംശം രാജഭോഗം കൊടുക്കേണമെന്നും, അതു ധാന്യരൂപത്തിൽ വേണമെന്നും അദ്ദേഹം നിശ്ചയം ചെയ്തു. ഓരോ സാമാനങ്ങൾക്കും താരിപ്പുവില ക്ലിപ്തപ്പെടുത്തുകയും കച്ചവടക്കാർ താരിപ്പുവിലയിൽ കവിഞ്ഞു് ഒരു സാമാനവും വിൽക്കുവാൻ പാടില്ലെന്നു നിഷ്കർഷിക്കുകയും ചെയ്തു. കൂടാതെ കന്നുകാലികൾ, കുതിരകൾ, ആനകൾ മുതലായ വളൎത്തുമൃഗങ്ങൾക്കും കരം നിശ്ചയിക്കുകയുണ്ടായി. നിയമലംഘനത്തിനുള്ള ശിക്ഷ കഠിനതരമായിരുന്നു. ഭടന്മാൎക്കു ശമ്പളം ഏൎപ്പെടുത്തി.

അല്ലാവുദീൻ വെറും ഒരു യോദ്ധാവായ രാജാവായിരുന്നു. ആജ്ഞാലംഘനം അദ്ദേഹത്തിനു ദുസ്സഹമായ കോപമുണ്ടാക്കുകയും ഏതൊരു കല്പനയും അനുസരിപ്പിക്കുവാൻ എന്തും ചെയ്യുന്നതിനു

ലേശവും വൈമനസ്യം കൂടാതിരിക്കുകയും ചെയ്യുന്ന പ്രകൃതം സുൽത്താനുള്ള ദുശ്ശീലമായിരുന്നു. അല്ലാവുദീൻ മതാസക്തനോ, വിദ്വാനോ, വിദ്വൽപ്രോത്സാഹിയോ ആയിരുന്നില്ല.

അല്ലാവുദീൻെറ കാലാനന്തരം അദ്ദേഹത്തിൻെറ പുത്രൻ രാജാവായി. മാലിക്ക്കാഫർ രാജ്യപ്രതിപുരുഷനായി രാജ്യഭാരം നടത്തിവന്നു. ദുർബ്ബലനായ രാജാവിനെ വധിച്ചു രാജ്യസ്ഥാനം സ്വാധീനമാക്കുവാൻ കാഫർ അവസരം പാർത്തിരുന്നപ്പോൾ ഒരു ഘാതകൻ അയാളെ വധിച്ചു രാജപ്രതിപുരുഷനായിത്തീർന്നു. എങ്കിലും അല്ലാവുദീൻെറ മറെറാരു പുത്രനായ മുബാറക്ക്ഷാ അയാളെ സ്ഥാനഭ്രഷ്ടനാക്കിയശേഷം യഥേഷ്ടം രാജ്യഭാരം നടത്തുവാൻ ആരംഭിച്ചു. അപ്പോൾ രാജാവിനു ൧൭ വയസ്സു മാത്രമേ പ്രായമുണ്ടായിരുന്നുള്ളു. ക്രൂരനും വിഷയാസക്തനുമായ മുബാറക്കു കുസ്രുഖാൻ എന്നൊരു സേവൻെറ ഇച്ഛാനുസൃതമായിരുന്നു രാജ്യകാര്യങ്ങൾ നടത്തിപ്പോന്നതു്. താണജാതി ഹിന്ദുവായ കുസ്രുവിൻെറ ദുർന്നയങ്ങൾ ഹിന്ദുക്കളേയും മഹമ്മദീയരേയും ഒന്നുപോലെ രാജാവിൻെറ ശത്രുക്കളാക്കിത്തീർത്തു. രാജസേവൻെറ ദുരുപദേശപ്രകാരം മുബാറക്ക് പല ഹിന്ദുരാജാക്കന്മാരോടും മഹമ്മദീയപ്രഭുക്കന്മാരോടും നിർദ്ദയമായി പെരുമാറുക സാധാരണമായിത്തീർന്നു. അതിനിടെ ഒരു രാത്രിയിൽ കുസ്രുഖാൻ സ്വാമിയെ വധിച്ചു സിംഹാസനം സ്വായത്തമാക്കി. അനന്തരം അയാളുടെ ദുർന്നയം പൂർവ്വാധികം ശക്തിമത്തായി തുടർന്നു. അക്കാലത്തു പ്രാന്തപ്രദേശങ്ങളേ മുകിലന്മാരുടെ ആക്രമണത്തിൽനിന്നും രക്ഷിച്ചുകൊണ്ടിരുന്ന ടാഗ്ളക്ക് എന്ന സേനാപതിയുടെ പ്രാബല്യം ക്രമേണ വർദ്ധിക്കുകയും കുസ്രുവിൻെറ സൈന്യങ്ങളുടെയിടയിൽ ആഭ്യന്തരകലഹങ്ങൾ ഉത്ഭവിക്കുകയും ചെയ്തു. ഒരു ദിവസം ടാഗ്ലക്ക് തൻെറ സേനയോടുകൂടി ഡൽഹിയിലേക്കു പുറപ്പെട്ടു. തലസ്ഥാനം അയാൾക്കു നിഷ്പ്രയാസം സ്വാധീനമായി. കുസ്രുവിൻെറ സൈന്യം അയാളേ വിട്ടു ശത്രുപക്ഷത്തിൽ ചേരുകയാൽ പ്രാണരക്ഷാർത്ഥം അയാൾക്ക് ഒളിക്കേണ്ടതായ്വന്നുകൂടി. അങ്ങനെ കിൽജിവംശത്തിൻെറ ഭരണവും അവസാനിച്ചു.

ടാഗ്ലക്ക് വംശം (൧൩൨൦—൧൪൧൪)

ടാഗ്ലക്കിനു രാജ്യം സ്വാധീനമായി. പൌരന്മാർ അദ്ദേഹ

ത്തെ സന്തോഷപുരസ്സരം രാജാവായി വരിച്ചു. അങ്ങനെ ടാഗ്ലു ക്കു് ഒരു വംശസ്ഥാപകനായിത്തീൎന്നു. കിൽജിരാജവംശജരായ സ്ത്രീപുരുഷന്മാരോടു ടാഗ്ലുക്കു് ദയാപൂൎവ്വം പെരുമാറുകയും അവൎക്കു പെൻഷൻ മുതലായ ആനുകൂല്യങ്ങൾ അനുവദിക്കയും ചെയ്തു. രാജാവിൻെറ പുത്രൻ വാറംഗൽ പിടിച്ചടക്കുകയും, ടാഗ്ലുക്കു തന്നെ ഒരു വലിയ സേനയുമായി പുറപ്പെട്ടു ബങ്കാളിൽ എത്തി, അവിടത്തെ കലാപങ്ങൾ ശമിപ്പിക്കുകയും ചെയ്തതായി പറയപ്പെട്ടിരിക്കുന്നു. ആ ജൈത്രയാത്രയിൽനിന്നും തിരിച്ചുവരുന്ന മദ്ധ്യേ സ്വന്ത കൂടാരം മറിഞ്ഞുവീണു് സുൽത്താനു പ്രാണാപായം സംഭവിച്ചു.

മഹമ്മദുബിൻ ടാഗ്ലുക്കു് (൧൩൨൫—൧൩൫൧)

മഹമ്മദുബിൻ ടാഗ്ലുക്കു് അക്കാലസ്ഥിതിക്കു സൎവ്വകലാവല്ലഭനായ ഒരു രാജാവായിരുന്നു. പാരസിക സാഹിത്യത്തിലും തത്വശാസ്ത്രത്തിലും സുൽത്താൻ പ്രവീണനായിരുന്നുവെന്നാണു പറയപ്പെട്ടിരിക്കുന്നതു്. അനേകം വിദ്വാന്മാർ കലാശാസ്ത്രനിപുണനായ രാജാവിൻെറ സദസ്സിൽ വന്നുകൂടിക്കൊണ്ടിരുന്നു. ദാനധൎമ്മങ്ങളും സംഭാവനകളും നടത്തി ക്രമേണ സുൽത്താൻെറ ഭണ്ഡാരം ശോഷിച്ചു. സ്വൎണ്ണം വെള്ളി നാണ്യങ്ങൾക്കു പകരം രാജാവു ചെമ്പുനാണ്യങ്ങൾ അടിച്ചു പ്രചരിപ്പിച്ചു. എങ്കിലും വ്യാജനാണ്യങ്ങൾ ധാരാളം വ്യാപിക്കുകയാൽ മഹമ്മദിൻെറ ഉദ്യമം വിഫലീഭവിച്ചുപോയി. രാജ്യത്തിൻെറ കേന്ദ്രസ്ഥാനമായ ദേവഗിരിയിലേക്കു രാജധാനി മാററിയിടുവാനുള്ള ഉദ്യമവും കാലത്തിൻെറ അപകൎഷാവസ്ഥ നിമിത്തം സാദ്ധ്യമല്ലാതെ വന്നു. ചീനമഹാരാജ്യവും പേർഷ്യയും ആക്രമിച്ചു സ്വാധീനമാക്കുവാനും സുൽത്താൻ ഉത്സാഹിക്കാതിരുന്നില്ല. ആ ശ്രമവും സഫലമായില്ല. നിഷ്പ്രയോജനമായി പരിണമിച്ച ഏതാദൃശങ്ങളായ ശ്രമങ്ങൾക്കായി അസംഖ്യം ധനം ദുൎവ്യയം ചെയ്യേണ്ടി വന്നു. അങ്ങനെ ഭണ്ഡാരത്തിൻെറ അവസ്ഥ തുലോം ശൂന്യപ്രായമായിത്തീൎന്നു. തന്നിമിത്തം സുൽത്താൻ ഭൂനികുതി വൎദ്ധിപ്പിച്ചു. നികുതിയുടെ കാഠിന്യം നിമിത്തം കർഷകന്മാൎക്കു രാജഭോഗം കൊടുക്കുവാൻ കഴിവില്ലാതെ വന്നു. രാജകോപം ഭയന്നു് അവരിൽ പലരും ഗൃഹങ്ങളും

ധനധാന്യാദികളും ഉപേക്ഷിച്ച് അരണ്യങ്ങളിൽ അഭയം പ്രാപിച്ചു. കുപിതരായ രാജഭടർ വനത്തിൽ എത്തി അവരെ നഗരങ്ങളിലേക്കും ഗ്രാമങ്ങളിലേക്കും നിർബ്ബന്ധപൂർവ്വം കരബലം ഉപയോഗിച്ചും ഹിംസിച്ചും തിരിച്ചയച്ചതായി പറയപ്പെട്ടിരിക്കുന്നു. എന്നു മാത്രമല്ല സുൽത്താൻ ഭൂനികുതി കുറച്ചുകൊടുക്കുകയും, സത്രങ്ങൾ, കിണറുകൾ മുതലായവ പണികഴിപ്പിക്കുകയും, റോഡുകൾ വെട്ടിച്ചുകൊടുക്കുകയും ചെയ്തു. എങ്കിലും ഡെൽഹിനഗരം മിക്കവാറും ജനവർജ്ജ്യമായിത്തീർന്നു.

ക്രമേണ രാജ്യത്തിൽ അന്തഃഛിദ്രങ്ങളും കലാപങ്ങളും ആരംഭിച്ചു. ഡക്കാൺ മുതലായ പല രാജ്യങ്ങളും സ്വതന്ത്രങ്ങളായി. രാജാവിൻെറ ക്രൂരസ്വഭാവം നിമിത്തം മഹമ്മദീയ പ്രഭുക്കന്മാർ തന്നെയും അദ്ദേഹത്തെ വെറുക്കുവാൻ ആരംഭിച്ചു. വിജയനഗരം എന്നൊരു നൂതന ഹിന്ദുരാജ്യവും, ബാമിനി എന്നൊരു മഹമ്മദീയരാജ്യവും ഉത്ഭവിച്ചു. ബങ്കാൾ, അധിരാജൻെറ അധികാരത്തിൽനിന്നും മോചിക്കപ്പെട്ടു. ഗുജറാററിലും കലാപങ്ങൾ ആരംഭിച്ചു. ഡക്കാനിലും ഗുജറാററിലും രാജാധികാരം വീണ്ടുകൊള്ളുവാനായി അഞ്ചു വർഷത്തോളം മഹമ്മദു ശ്രമിച്ചുകൊണ്ടിരുന്നു. എങ്കിലും സുൽത്താൻെറ സർവ്വോദ്യമവും വിഫലീഭവിച്ചു. എന്നു മാത്രമല്ല ൧൩൫൧-ൽ മഹമ്മദു മരണം പ്രാപിക്കയും ചെയ്തു.

ഫെറസ്ഷാ (൧൩൫൧—൧൩൮൮)

മഹമ്മദുബിൻടാഗ്ലക്കിൻെറ മരണാനന്തരം അയാളുടെ അടുത്ത അവകാശിയായ ഫെറസ്ഷാ രാജ്യഭാരം കൈയേററു. സമാധാനപ്രിയനും ശാന്തനും സത്സ്വഭാവിയുമായ ഫെറസ്സിൻെറ കാലത്തു രാജ്യത്തിൽ ക്ഷേമവും സമാധാനവും പുനസ്ഥാപിതമായി. ഡക്കാൺ വീണ്ടെടുക്കണമെന്നുള്ള ഉദ്ദേശ്യം ഫെറസ്ഷായ്ക്കുണ്ടായിരുന്നില്ല. ബങ്കാൾ ഭരിച്ചിരുന്ന ഉപരാജാവുമായി യുദ്ധം നടത്തി കീഴടക്കി ഉപരാജാധികാരം സമ്മതിപ്പിക്കുകയും ആ രാജാവിനെക്കൊണ്ടു സന്ധി ചെയ്യിക്കുകയും ചെയ്തു.

സുൽത്താൻ യുദ്ധതന്ത്രവിശാരദനായ ഒരാളല്ലായിരുന്നു. എന്നാൽ അദ്ദേഹം ജനക്ഷേമകാംക്ഷിയായ ഒരു ഭരണകർത്താവായിരുന്നു. ഫെറസ്സുഷാ പുതുവൽഭൂമികളേ കൃഷിയോഗ്യങ്ങളായ നി

ലങ്ങളാക്കി കുടികൾക്കു പതിച്ചു കൊടുത്തു. കൂടാതെയും പ്രജാക്ഷേമപരങ്ങളായ പല പരിഷ്കാരങ്ങളും സുൽത്താൻ നടപ്പിലാക്കി. മഖ്ബൂൾവാൻ എന്ന ഹിന്ദുമന്ത്രിയാണു രാജ്യഭാരം വഹിച്ചു പോന്നത്. ജാൺപൂരം, ഫെറസ്ബാദ് എന്നി നഗരങ്ങൾ ഫെറസ്ഷാ സ്ഥാപിച്ചവയാണ്. സുൽത്താൻ മതാസക്തനായിരുന്നു. എങ്കിലും നിലവിലിരുന്ന ഹിന്ദുക്ഷേത്രങ്ങളെ നശിപ്പിക്കുന്നതിൽ ഫെറസ് വിമുഖനായിരുന്നു. ജസിയാ എന്ന തലവരി എല്ലാ ജാതി ഹിന്ദുക്കളിലും ചുമത്തിപ്പോന്നു. ൧൩൮൮-ൽ ഫെറസ്സുഷായുടെ കാലത്തു കിരീടാവകാശത്തേക്കുറിച്ചു സുൽത്താന്റെ പുത്രന്മാരുടേയും പൌത്രന്മാരുടേയും ഇടയിൽ തക്കങ്ങൾ ഉത്ഭവിച്ചു. അനന്തരം മഹമ്മദു എന്ന പുത്രനു രാജ്യാധിപത്യം ലഭിക്കുകയും നാലു സംവത്സരത്തോളം അയാൾ രാജ്യം ഭരിക്കുകയും ചെയ്തു. മഹമ്മദിന്റെ മരണശേഷം അയാളുടെ പുത്രനായ മഹമ്മദുഷാ ദ്വിതീയൻ രാജാവായി. ദുർബ്ബലനായ ആ സുൽത്താന്റെ കാലത്തു, ഫെറസ്സിന്റെ പൌത്രനായ നസറത്തുഷാ എന്നൊരു കിരീടാവകാശിയും ഉണ്ടാകാതിരുന്നില്ല. അയാളുടെ പ്രേരണമൂലം രാജ്യത്തിൽ അന്തഃഛിദ്രം ആരംഭിച്ചു. അചിരേണ ടൈമൂർ എന്ന മുകിലപ്രമാണിയുടെ ആക്രമണം ഉണ്ടായി. വലിയ പ്രതിബന്ധമൊന്നും കൂടാതെ മുകിലന്മാർക്ക് ഇൻഡ്യയിൽ പ്രവേശിക്കുവാൻ സാധിച്ചു. സുൽത്താൻ ഒരു സേനയോടുകൂടി ടൈമൂറിനെ മാർഗ്ഗനിരോധം ചെയ്തു പിന്തിരിക്കുവാനായി ശ്രമിച്ചുവെങ്കിലും ആ ശ്രമം നിഷ്ഫലമായി ഭവിച്ചു. എങ്കിലും രാജധാനിയിൽ യാതൊരതിക്രമവും നടത്തുകയില്ലെന്നുള്ള കരാറിന്മേൽ മുകിലരാജാവിനു നിഷ്പ്രയാസം ഡൽഹിയിൽ പ്രവേശിച്ചു പാളയം അടിക്കുവാൻ സാധിച്ചു. എങ്കിലും വിധിബലം വിപരീതമായിരുന്നു. ടൈമൂറിന്റെ ഭടന്മാരിൽ ചിലരും നഗരവാസികളിൽ ഏതാനും പേരും തമ്മിലുണ്ടായ വാഗ്വാദം വർദ്ധിച്ചു കലഹമാകയും കുപിതരായ മുകിലഭടന്മാർ ഡൽഹിനഗരമാസകലം കൊള്ളയും അക്രമങ്ങളും നടത്തുകയും ചെയ്തു. രണ്ടു വാരത്തോളം ഡൽഹിനഗരത്തിൽ താമസിച്ചശേഷം അനവധി ധനവും വിലപിടിച്ച രത്നങ്ങളും ആഭരണാദികളും സ്വാധീനമാക്കിക്കൊണ്ടു ടൈമൂർ സ്വരാജ്യത്തേക്കു മടങ്ങി. ഫെറസ്ഷായുടെ കാലശേഷം ഡൽഹിസാ

മ്രാജ്യം അല്പകാലത്തിനകം ശിഥിലപ്രായമായി. എങ്കിലും മുകില ന്മാരുടെ ആധിപത്യം ഇൻഡ്യയിൽ സ്ഥാപിതമാകുവാൻ ഒരു ശ താബ്ദംകൂടി കഴിയേണ്ടിവന്നു.

---

അദ്ധ്യായം ൨

## ഹിന്ദുസ്ഥാനത്തേ ചെറുതരം മഹമ്മദീയ രാജ്യങ്ങൾ

ഫെറസ്ഷായുടെ കാലത്തോടുകൂടി ശിഥിലപ്രായമായി ഭവിച്ച ഡൽഹിരാജ്യത്തിനു വീണ്ടും ഒരു പ്രബലമായ സാമ്രാജ്യത്തിൻെറ നില സിദ്ധിക്കുന്നതിന് ഒരു ശതവഷത്തോളം കാലവിളംബം ആവശ്യമായിരുന്നു. അക്കാലത്തിനിടയ്ക്കു് ഇൻഡ്യയിൽ ചെറുതരത്തിലുള്ള പല ഹിന്ദുരാജ്യങ്ങളും മഹമ്മദീയരാജ്യങ്ങളും ഉത്ഭവിച്ചുൽക്കഷം പ്രാപിക്കുകയും ക്ഷയോൻമുഖമാകയും ചെയ്തിട്ടുണ്ടു്.

ടാഗ്ലക്കരാജവംശത്തിലെ അന്ത്യരാജാവായ മഹമ്മദിൻെറ കാലാനന്തരം ലോദിവംശജനായ ഡൌലത്തു്ഖാൻ ഒരു സംവത്സരം രാജ്യഭാരം വഹിച്ചു. അതിൻെറ ശേഷം ൧൪൧൪-ൽ മുൾട്ടാൻ ഗവർണരായിരുന്ന. ഖിസർഖാൻ ക്ഷീണപ്രായമായ ഡൽഹിരാജ്യത്തിൻെറ അധിപനായിത്തീൻു. മഹമ്മദുനിബിയുടെ വംശജാതനായിരുന്നു ഖിസർഖാൻ. സയദുവംശജന്മാരായ മൂന്നോ നാലോ രാജാക്കന്മാർ രാജ്യം ഭരിച്ചിട്ടുണ്ടു്. ഡൽഹിയും ആ നഗരത്തിനു ചുററുമുള്ള ഏതാനും ദേശങ്ങളും മാത്രമേ സയദുവംശരാജാക്കന്മാക്കു് അധിനമായിരുന്നുള്ളു. മിവാർ, ഗ്വാളിയർ, റോഹിൽഖണ്ഡു് മുതലായ രാജ്യങ്ങൾ സ്വതന്ത്രങ്ങളായി. സയദുവംശത്തിലെ ൪-ാമത്തെ രാജാവായ ഷാ അലത്തിന് ആ രാജ്യങ്ങളേ വീണ്ടെടുക്കുവാൻ വൈഭവമുണ്ടായിരുന്നില്ല. ലോദിവംശത്തിൽപെട്ട ബഹ്ലൾഖാൻ എന്ന ആഫ്ഗാൻപ്രഭു ഷാഅലത്തിനെ സ്ഥാനഭ്രഷ്ടനാക്കിയശേഷം ൧൪൫൦-ൽ രാജ്യഭാരം ആരംഭിച്ചു. അയാൾ യുദ്ധവൈദഗ്ദ്ധ്യവും വൈഭവവും ഉള്ള ഒരാളായിരുന്നു. ൧൪൭൭-ൽ ഖാൻ ജൌനപുരം പിടിച്ചടക്കി. സുൽത്താൻെറ പുത്രനായ സിക്കന്ധർ, ഗ്വാളിയർ, ബിഹാർ എന്നി ദേശങ്ങൾ ജയിച്ചു ഡൽഹിരാജ്യത്തോടു ചേത്തു. ലോദിവംശ

ത്തിലെ മൂന്നാമത്തേ രാജാവായ ഇബ്രാഹിമിൻെറ കാലത്തു് ആ രാജവംശത്തിൻെറ പ്രാബല്യം അപരിമിതമായി വൎദ്ധിക്കുകയും ആഫ്ഗാൻപ്രഭുക്കന്മാരിൽ പലരും തന്നിമിത്തം അസൂയാലുക്കളായി പരിണമിക്കയും ചെയ്തു. അക്കാലത്തു പഞ്ചാബിലെ ഗവർണരായിരുന്ന ഡൌലറവ്ഖാൻ മുകിലരാജാവായ ബേബറിനേ ഇൻഡ്യയിലേക്കു ക്ഷണിക്കുകയും, ലോദിരാജവംശത്തിൻെറ നേക്കു് അസൂയാലുക്കളായിരുന്ന മഹമ്മദീയപ്രഭുക്കൾ മുകിലപക്ഷത്തു ചേരുകയും ചെയ്തു. ൧൫൨൬-ൽ പാനിപ്പട്ടു യുദ്ധക്കളത്തിൽവച്ചുണ്ടായ യുദ്ധത്തിൽ ഇബ്രാഹിംലോദി പരാജിതനാകയും, ബേബർ തൻെറ പൂൎവ്വികന്മാരെപ്പോലെ കവൎച്ചയിൽ ലഭിച്ച ധനവും മററും കൊണ്ടു സ്വദേശത്തേക്കു മടങ്ങിപ്പോകാതെ ഇൻഡ്യയിൽ മുകില സാമ്രാജ്യസ്ഥാപനത്തിനുള്ള ഒരുക്കങ്ങൾ ആരംഭിക്കുകയുമാണ അടുത്തു സംഭവിച്ചതു്.

മഹമ്മദീയരാജാക്കന്മാർ ഡെൽഹിയിൽ സ്ഥാപനം നടത്തിയ ഒന്നാമത്തെ സാമ്രാജ്യം ശിഥിലീഭവിക്കുകയും തൽസ്ഥാനത്തു് ഒട്ടധികം സ്വതന്ത്രരാജ്യങ്ങൾ ഉത്ഭവിക്കുകയും ചെയ്ത വസ്തുത മുൻ പ്രസ്താവിച്ചിട്ടുള്ളതാണ്. ബങ്കാളത്തിനു സ്വാതന്ത്ര്യം സിദ്ധിച്ചതു ൧൪-ാം ശതാബ്ദത്തിൻെറ അന്ത്യഘട്ടത്തിലായിരുന്നു. രാജസ്ഥാനമായ ഡൽഹിയിൽനിന്നും ബങ്കാളിലേക്കുള്ള ദൂരവും ഗതാഗതത്തിനുള്ള വൈഷമ്യങ്ങളും നിമിത്തം ഡൽഹി സുൽത്താന്മാരുടെ ഗവർണരന്മാരായ ബങ്കാളിലെ ഭരണകൎത്താക്കൾ കാലക്രമത്തിന് സ്വതന്ത്രന്മാരായിത്തീരുകയാണ ചെയ്തിട്ടുള്ളതു്. കിൽജികളും, തുക്കികളും, ബങ്കാളികളും, അബ്സിനിയരും അഫ്ഗാൻകാരുമായ പലേ രാജവംശക്കാർ ബങ്കാളം വാണിട്ടുണ്ടെങ്കിലും ആഫ്ഗാൻ വംശജനായ ഷെർഷാ ആയിരുന്നു അവരിൽ ഏററവും പ്രബലൻ. പ്രസ്തുത രാജാവിനെക്കുറിച്ചുള്ള കൂടുതൽ വിവരങ്ങൾ മുകില സാമ്രാജ്യചരിത്രത്തോടു സംബന്ധമുള്ളവയാകയാൽ അവയേപ്പററി വിശദമായി പിന്നീടു പ്രസ്താവിക്കുന്നതാണ്.

ഫെറസ്ഷാതുതിയൻ ജൌനപുരം എന്നൊരു നഗരം സ്ഥാപിക്കയുണ്ടായിട്ടുണ്ടല്ലൊ. ആ സുൽത്താൻെറ കാലാനന്തരം ജൌനപുരത്തേ ഗവർണർ സ്വതന്ത്രാധിപത്യം സ്ഥാപിക്കുകയും കനൗജ്, അയോദ്ധ്യ, ബിഹാർ മുതലായ അയൽരാജ്യങ്ങളേ ജയി

ച്ച സ്വരാജ്യത്തോടു ചേൎക്കുകയും ചെയ്തു. ഇങ്ങനെ ജൌതപുരത്തുയച്ച്വയിൽ എത്തിയ രാജവംശമാണ ഷാർക്കിരാജവംശം.

ധാർ എന്ന പ്രദേശത്തേ ജന്മാധിപത്യം സിദ്ധിച്ച ഡിലാവർഖാൻ എന്ന ഗോർപ്രഭുവാണ മാൾവയിലെ മഹമ്മദീയരാജ്യത്തിന്റെ സ്ഥാപകൻ. ൧൪൩൬-ൽ മാൾവരാജ്യത്തിന്റെ ആധിപത്യം കിൽജിഗോത്രജനായ മഹമ്മദിനു സിദ്ധിച്ചതിനോടുകൂടി അതിന്റെ ശക്തി വളരെ വൎദ്ധിച്ചു. ൧൫൩൦-ൽ ഗുജറാററിലെ രാജാവായ ബഹദൂർഷാ മാൾവയെ സ്വരാജ്യത്തോടു ചേൎത്തു. എങ്കിലും കാലാന്തരത്തിൽ പ്രസ്തുതരാജ്യം മുഗൾസാമ്രാജ്യത്തിൽ ലിനമായി ഭവിച്ചു.

---

അദ്ധ്യായം ൩

## ദക്ഷിണാപഥത്തിലെ രാജ്യങ്ങൾ

മഹമ്മദുബിൻ ടാഗ്ലക്കിന്റെ ഭരണത്തിൽ അസന്തുഷ്ടരായിച്ചമഞ്ഞ മഹമ്മദീയപ്രഭുക്കന്മാർ ഹസ്സൻഗാംഗു എന്നൊരു യോദ്ധാവിനെ ദേവഗിരിയിൽ രാജാവായി അവരോധിച്ചു. ഇപ്രകാരമാണ ബാമിനിരാജവംശത്തിന്റെ ഉത്ഭവം. ൧൩൪൭ മുതൽ ൧൫൨൬ വരെ ബാമിനിരാജ്യം നിലനിന്നതായിക്കാണുന്നു. കൽബാർഗയായിരുന്നു ബാമിനിരാജാക്കന്മാരുടെ രാജധാനി. പ്രസ്തുതരാജ്യം പ്രാബല്യത്തിലും വിസ്തീൎണ്ണതയിലും അത്യുന്നതാവസ്ഥയെ പ്രാപിച്ചിരുന്ന കാലം ദക്ഷിണാപഥം മിക്കവാറും അതിന്റെ സീമകളിൽ ഉൾപ്പെട്ടിരുന്നതായി ഊഹിക്കേണ്ടിയിരിക്കുന്നു. പതിനഞ്ചാം ശതാബ്ദത്തിന്റെ അന്ത്യഘട്ടത്തോടുകൂടി ബാമിനിരാജ്യം ക്ഷയോന്മുഖമായിത്തീൎന്നു. ദക്ഷിണാപഥത്തിൽ ഹിന്ദുക്കളുടെ പ്രാബല്യം വീണ്ടും വൎദ്ധിക്കുകതന്നെയായിരുന്നു ബാമിനിരാജവംശത്തിന്റെ പ്രതാപഹാനിക്കുള്ള പ്രധാന ഹേതു. പ്രായപൂൎത്തി വരാത്ത രാജാക്കന്മാരുടെ ഭരണദോഷവും അധഃപതനത്തിനുള്ള മറെറാരു കാരണമായിരുന്നു. രാജസേവന്മാരുടെ പ്രേരണനിമിത്തം ബാമിനിയിലേ പ്രധാനമന്ത്രിയായ മഹമ്മദുഗാവൻ വധിക്കപ്പെട്ടതോടുകൂടി, ആ രാജ്യത്തിൽ അരാജകത്വം പ്രാപിച്ചു. ക്രമേണ ഗവൎണറന്മാർ രാജ്യാധികാരത്തിൽനിന്നും സ്വയംവിമുക്തരായി സ്വ

തന്ത്രഭരണം ആരംഭിക്കുകയാണുണ്ടായത്. അപ്രകാരം ബിജപൂർ, ഗോൽക്കണ്ട, അഹമ്മദ്നഗരം, ബിഡാർ, ബിറാർ എന്നിങ്ങനെ ബാമിനിരാജ്യത്തിൻെറ സ്ഥാനത്ത് അഞ്ചു സ്വതന്ത്രരാജ്യങ്ങൾ ഉത്ഭവിച്ചു. പ്രസ്തുതരാജ്യങ്ങൾ സദാ പരസ്പരം യുദ്ധങ്ങളിൽ ഏപ്പെട്ടുകൊണ്ടിരുന്നതിനാൽ അയൽരാജ്യമായ വിജയനഗരത്തിലെ ഹിന്ദുരാജാവിൻെറ പ്രാബല്യം ക്രമാതീതമായി വർദ്ധിക്കുവാൻ ഇടയായി. മഹമ്മദീയശക്തി ശിഥിലീഭവിച്ചു.

ചിററൂർ

മിവാറിലെ ഗ്രഹിലരാജവംശം എ. ഡി. ൮ാം ശതവർഷംമുതൽ ചിററൂർ ഭരിച്ചുപോന്നതായി അനുമാനിക്കേണ്ടിയിരിക്കുന്നു. ദുഷ്പ്രാപമായ ഒരു ദുർഗ്ഗത്താൽ സുരക്ഷിതമായ ചിററൂർനഗരം ചരിത്രപ്രസിദ്ധമാണ്. മൂന്നോ നാലോ പ്രാവശ്യം ശത്രുക്കൾ പ്രസ്തുതദുർഗ്ഗത്തെ ആക്രമിച്ചിട്ടുണ്ടെങ്കിലും അതു പിടിച്ചടക്കുവാൻ ശത്രുവിന് അപരിമിതമായ ക്ലേശം അനുഭവിക്കാതെ കഴിവുവന്നിട്ടില്ല. ൧൩൦൩-ൽ അല്ലാവുദിൻ ചിററൂർ ആക്രമിക്കുകയും വിജയശ്രീയോടുകൂടി ദുർഗ്ഗത്തിൽ പ്രവേശിക്കുകയും ചെയ്തിട്ടുണ്ട്. അക്കാലത്തു അന്തഃപുരവാസിനികളായ രാജസ്ത്രീകൾ അഗ്നിപ്രവേശം ചെയ്തു. രാജവംശത്തിൽ ശേഷിച്ച ഒരു പുരുഷൻ അരവല്ലിമലയിൽപോയി അഭയം പ്രാപിച്ചു. എങ്കിലും ആ ഗോത്രജനായ മറെറാരു രാജാവു പിൽക്കാലത്തു ചിററൂർ വീണ്ടെടുത്തു. അനന്തരം ചിററൂരിൻെറ പ്രശസ്തി വർദ്ധമാനമായി. ക്ഷേമം വർദ്ധിച്ചു. ൧൪൩൩ മുതൽ ൧൪൬൮ വരെ നാടുവാണ കുംഭരാജാവിൻെറ കാലത്ത് ആ രാജ്യം അത്യുഗ്രമായ ഉൽക്കർഷാവസ്ഥയെ പ്രാപിച്ചു. മാൾവയിലെയും ഗുജറാററിലെയും രാജാക്കന്മാരെ ജയിച്ചതു അക്കാലമായിരുന്നു. വിശ്രുതയായ മിരാഭായി കുംഭരാജാവിൻെറ രാജ്ഞികളിൽ ഒരാളായിരുന്നു. രാണാസംഗൻ എന്ന വിഖ്യാതനായ മറെറാരു രാജാവു പിൽക്കാലം ചിററൂർ ഭരിച്ചു. ൧൫൨൭-ൽ മുകിലരാജാവായ ബേബറെ ഹിന്ദുരാജാക്കന്മാർ എതിർത്തു ഇദ്ദേഹത്തിൻെറ ഛത്രത്തിൻകീഴിലായിരുന്നു എങ്കിലും റാണാവിന് ആ യുദ്ധത്തിൽ പരാജയവും അതിനെ അനുഗമിച്ചു അചിരേണ മരണവും സംഭവിച്ചു. അനന്തരം ൧൫൩൪-ൽ ഗുജറാററിലെ രാജാവായ ബഹദൂർഷാ ചിററൂരിനെ ആക്രമിക്കുകയുണ്ടായി. മൂന്നാംപ്രാവശ്യം

... ദുൎഗ്ഗം ആക്രമിക്കപ്പെട്ടതു ൧൬൬൭ൽ ആയിരുന്നു. മുഗൾചക്ര വൎത്തിയായ അക്ബരുടെ ആജ്ഞാനുസരണമാണ് ആ ആക്രമണം നടന്നതെന്നുവിശേഷിച്ചു പറയേണ്ടതില്ലല്ലോ. മുകിലന്മാരുടെവിജ യത്തോടുകൂടി ചിററൂർ നഗരവും രാജ്യവും അസ്തമിച്ചുപോയി. എ ങ്കിലും ഊൎജ്ജസ്വലനായ ഒരു റാണാ അരവല്ലി പൎവ്വതങ്ങൾക്കു സമീപം ഉദയപുരം എന്ന ഒരു രാജ്യസ്ഥാനം സ്ഥാപിച്ചു, മുകില ന്മാരുമായി വൎണ്ണസങ്കരത്തിനിടകൊടുക്കാതെ വംശശുദ്ധിയെ പാ ലിച്ചു രാജ്യഭാരം നടത്തിപ്പോന്നു.

വിജയനഗരം

തുംഗഭദ്രനദിയുടെ ഉത്തരതീരത്ത് ആതഗണ്ഡി എന്നൊരു ദുൎഗ്ഗം ഉണ്ടായിരുന്നു. അതിനെ ചുററിയുള്ള ദേശങ്ങളുടെ ആധി പത്യം വഹിച്ചുപോന്ന രാജാവിൻെറ തലസ്ഥാനമായിരുന്നു പ്ര സ്തുതദുൎഗ്ഗം. മഹമ്മദുബിൻ ടാഗ്ലക്കിൻെറ കോപത്തിനു് ഇരയായി ത്തീൎന്ന ആതഗണ്ഡിയിലെ രാജാവിൻെറ സ്ഥാനത്തു ഒരു മഹമ്മ ദീയഗവർണർ ക്ഷേമവും സമാധാനവും വളൎത്തി രാജ്യം ഭരിക്കുക വിഷമമെന്നു ബോദ്ധ്യംവരുകയാൽ ആ ഉദ്യോഗസ്ഥൻ ആതഗ ണ്ഡിയിലെ പഴയ മന്ത്രിയായ ഹരിഹരനെ രാജാവായി അവരോ ധിച്ചു. അനന്തരം ഹരിഹരൻ തുംഗഭദ്രയുടെ ദക്ഷിണപാൎശ്വ ത്തായി വിജയനഗരം സ്ഥാപിച്ചു. ഉത്തരഭാഗത്ത് അതിവിശാല വും അത്യഗാധവുമായ തുംഗഭദ്രനദിയും, പൂൎവ്വഭാഗത്തു ദുൎഗ്ഗമമായ അരണ്യപ്രദേശവുംകൊണ്ടു സുരക്ഷിതമായ പ്രസ്തുതസ്ഥാനം രാജ സ്ഥാനത്തിനു സൎവ്വഥാ സമുചിതമായിരുന്നു. ഉന്നതവും അതിവി പുലവും ബലതരവുമായ ഏഴുനിരപ്രാകാരം പ്രസ്തുതനഗരിയെ ചു ററിയിരുന്നു. കൃഷി വാണിജ്യാദിവ്യവസായങ്ങളുടെ ആവശ്യത്തി ന്നു ഉപയുക്തങ്ങളായ ജലസേചന ഗതാഗതാദിസൌകൎയ്യങ്ങൾ എല്ലാം അവിടെ വേണ്ടവിധം വരുത്തിയിട്ടുണ്ടായിരുന്നു.

ജനപുഷ്ടി, ഫലോൽക്കർഷം, ധനസമൃദ്ധി, ജനക്ഷേമം, എ ന്നിവയിൽ വിജയനഗരം വിദേശികളെ സൎവ്വദാ അത്ഭുതപ്പെടുത്തിക്കൊണ്ടിരുന്നു. ക്രമേണ രാജ്യം വിസ്തൃതമായി. ദക്ഷിണാപ ഥം മുഴുവൻ വിജയനഗരസാമ്രാജ്യം വ്യാപിച്ചിരുന്നു. മധുര, ത്രി ശ്ശിനാപ്പള്ളി, തഞ്ചാവൂർ, ശ്രീരംഗം, തെലുങ്കുദേശം, കേരളം, എ

ന്നിവിടെ എല്ലാം വിജയനഗരത്തെ വൈസറായിമാർ അവരോധിക്കപ്പെട്ടിരുന്നു എന്നുള്ളതിനു ലക്ഷ്യങ്ങൾ ഉണ്ട്. ഹരിഹര രാജാവിൻെറ കാലശേഷം ബുക്കാ രാജാവ് രാജ്യഭാരം ഏററു. വിശ്രുതനായ മാധവാചാൎയ്യർ ഹരിഹരരാജാവിൻെറ കാലത്തു ജീവിച്ചിരുന്നതായി ഊഹിക്കപ്പെട്ടിരിക്കുന്നു. വിജയനഗരവും മഹമ്മദിയരാജ്യങ്ങളും തമ്മിൽ മിക്കവാറും നിരങ്കുശമായി യുദ്ധങ്ങൾ നടന്നുകൊണ്ടിരുന്നു. ക്രമേണ ബാമിനിരാജ്യത്തിൻെറ വിഭാഗങ്ങൾ മിക്കവാറും വിജയനഗരത്തിന്നധീനങ്ങളായി. അനന്തരം ഹരിഹരൻെറ വംശം അവസാനിച്ചതായും നരസിംഹൻ എന്നൊരു പ്രബലനായ പ്രഭു വിജയനഗരത്തിലെ സിംഹാസനം സ്വായത്തമാക്കിയതായും കാണുന്നു. ൧൫൦൯ മുതൽ ൧൫൩൦ വരെ രാജ്യം ഭരിച്ച കൃഷ്ണദേവരായ രാജാവായിരുന്നു നരസിംഹരാജവംശത്തിൽ ഏററവും പ്രബലൻ. കൃഷ്ണദേവൻെറ പിൻഗാമികൾ ദുൎബ്ബലന്മാരായിരുന്നു. തന്നിമിത്തം മന്ത്രിമാരുടെ ശക്തി കാലാന്തരത്തിൽ വൎദ്ധിച്ചുവരുവാനിടയായി. രാമായർ ആയിരുന്നു അവരിൽ പ്രമാണി. അദ്ദേഹം നല്ല യോദ്ധാവും രാജ്യതന്ത്രജ്ഞനും ആയിരുന്നു. ദക്ഷിണാപഥത്തിലെ മഹമ്മദിയരാജാക്കന്മാർ ഐകമത്യം ചേൎന്നു വിജയനഗരത്തെ ഉന്മൂലനം ചെയ്യാനായി മഹത്തായ ഒരു യുദ്ധപ്രസ്ഥാനം ആരംഭിച്ചു. കൃഷ്ണനദിക്കു സമീപം ഉള്ള തളിക്കോട്ട എന്ന ഗ്രാമത്തിൽവച്ചു ൧൫൬൫ൽ ഹിന്ദുക്കളും മഹമ്മദിയരും തമ്മിൽ ഭയങ്കരമായ ഒരു യുദ്ധം നടന്നു. വിജയനഗരപ്രതിനിധിയായ രാമാരായർ തന്നെ ആ യുദ്ധത്തിൽ സേനാനേതൃത്വം വഹിച്ചു. ഹിന്ദുക്കൾ അവരുടെ സൎവ്വശക്തികളും ഉപയോഗിച്ചു ധിരധീരം പോർനടത്തി എങ്കിലും വിജയം മഹമ്മദിയപക്ഷത്തിൽ ലഭിക്കയും ജയഘോഷത്തോടുകൂടി അവർ രാജധാനിയിൽ കടന്നു കൊള്ള നടത്തുവാനാരംഭിക്കയും ചെയ്തു. ഇപ്രകാരം ദക്ഷിണഇൻഡ്യയിലെ ഹിന്ദുരാജശക്തി ക്ഷീണപ്രായമായി. വിജയനഗരരാജവംശം അദ്യാപി നിലനിന്നുപോരുന്നുണ്ട്. ഹൈദ്രബാദിലെ നൈസാംമഹാരാജാവിൽനിന്നും ഉള്ള ഒരു ജഗീർ വഹിച്ചുപോരുന്ന ആതഗണ്ഡിരാജവംശത്തെപ്പററി ആധുനികന്മാൎക്ക് അറിവുള്ളതാണ്. വിജയനഗരത്തിൻെറ അധഃപതനത്തോടുകൂടി, പോൎത്തുഗീസുകാർ വിജയമായി നടത്തിവന്ന കച്ചവടത്തിനു ഗണ്യമായ

ക്ഷയം സംഭവിച്ചു. എന്തുകൊണ്ടെന്നാൽ വിജയനഗരം രാജാക്കന്മാർ വിദേശീയവാണിജ്യത്തിൻെറ അഭിവൃദ്ധിക്കു പലപ്രകാരത്തിലും ശ്രമിച്ചുപോന്നിരുന്നു. ശിഥിലപ്രായമായ വിജയനഗരസാമ്രാജ്യം ബിജപ്പൂർ, ഗോൽക്കണ്ട, മൈസൂർ, എന്നി രാജ്യക്കാർ വിതിച്ചെടുത്തു.

---

## അദ്ധ്യായം ൧൯

## മുകിലസാമ്രാജ്യം

### ൧൫൨൬ മുതൽ ൧൭൦൭ വരെ

ബേബർ (൧൫൨൬—൧൫൩൦).

ലോദിവംശത്തിലെ അന്ത്യരാജാവായ ഇബ്രഹാംലോദിയുടെ കാലത്തു പഞ്ചാബ്ഗവണ്ണർ ആയിരുന്ന ഡൌലത്ഖാൻെറ ക്ഷ



ബേബർ

ണം അനുസരിച്ചു ബേബർ യുദ്ധസന്നാഹത്തോടുകൂടി ഇൻഡ്യയിലേക്കു പുറപ്പെട്ടതായും ൧൫൨൬ ൽ പാനിപ്പട്ടിൽവച്ചുണ്ടായ യുദ്ധത്തിൽ ഇബ്രഹാംലോദിയെ നിശ്ശേഷം തോല്പിച്ച് രാജ്യം കൈവശപ്പെടുത്തിയതായും മുൻപ്രസ്താവിച്ചിട്ടുണ്ടല്ലോ. ദീർഘകാലമായി സാഹസികന്മാരായ മുകിലന്മാർ ഇൻഡ്യയിൽ നടത്തിപ്പോന്ന

ജൈത്രയാത്രകളുടെ ഒരു അംശം മാത്രമായിരുന്നു ബേബർരാജാവിൻെറ പ്രസ്തുതമായ പ്രസ്ഥാനം. ആക്സസ്നദിതീരത്തുള്ള പഘ്ലാനരാജ്യത്തെ രാജത്വം വളരെ ചെറുപ്പത്തിൽതന്നെ സ്വാധീനമാക്കി, സമഗ്രമായ ഉൽക്കർഷേച്ഛയോടുകൂടി ദിഗ്ജയത്തിനു വട്ടം കൂട്ടിക്കൊണ്ടിരുന്ന സാഹസികനായ ഒരു മുകിലയോദ്ധാവായിരുന്നു ബേബർ. സമർക്കണ്ഡിലെ തൈമൂറിൻെറ സിംഹാസനത്തെ ആരോഹണം ചെയ്യാനുള്ള യത്നങ്ങൾ ആ യോദ്ധാവു അക്കാലത്തു നിരങ്കുശമായ പരാക്രമത്തോടുകൂടി നടത്തിക്കൊണ്ടിരുന്നു. അതിൻെറ ഫലമായി കാബൂൾരാജ്യം ബേബറിനു സ്വാധീനമായി. ഡൽഹി സാമ്രാജ്യം ആക്രമിച്ചു സ്വാധീനമാക്കുവാനുള്ള ഭാവിശ്രമത്തിനു ആസ്പദമായ അസ്ഥിവാരമെല്ലാം ഇത്രത്തോളം ഉറപ്പിച്ച് ഒരുങ്ങിക്കൊണ്ടിരുന്ന അവസരത്തിലാണു സ്വേച്ഛാപ്രഭുവായ ലോദിരാജാവിൻെറ ദുരധികാരഗ്രസനത്തിൽനിന്നും ഡൽഹിരാജ്യം രക്ഷിക്കണമെന്നുള്ള അഭ്യർത്ഥന അയാൾക്കു ലഭിച്ചതു. ധീരനും ബലിഷ്ഠനും ആയ ആ യോദ്ധാവിനു പ്രസ്തുതമായ ഉദ്യമം അത്ര ഗൌരവാവഹമായി തോന്നിയിരുന്നില്ല. ഏകദേശം ൧0000 ഭടന്മാരടങ്ങിയ ഒരശ്വസേനയോടുകൂടിയാണ് ബേബർ ഇൻഡ്യയിലേക്കു പുറപ്പെട്ടതു. സംഖ്യയെ സംബന്ധിച്ചാണെങ്കിൽ ന്യൂനപക്ഷമായിരുന്ന മുകിലസൈന്യത്തിനു വിപുലമായ ലോദിസൈന്യത്തെ നിഷ്പ്രയാസം ജയിച്ചു കീഴടക്കുവാൻ സാധിച്ചു. എന്നുമാത്രമല്ല, സുൽത്താൻ യുദ്ധാങ്കണത്തിൽ മൃതനാവുകയും ഡൽഹിനഗരത്തിൻെറ പ്രവേശനദ്വാരങ്ങൾ വിജിഗീഷുവായ മുകിലാധിപൻെറ നിർബ്ബാധമായ പ്രവേശത്തിനായി ഉൽഘാടനം ചെയ്യപ്പെട്ടുകൊടുക്കുകയും ഉണ്ടായി. ഇങ്ങനെയെല്ലാമാണു സംഭവിച്ചതെന്നുവരികിലും രാജ്യമാസകലം പൊടുന്നനവെ ബേബറിൻെറ രാജാധികാരത്തെ സമ്മതിച്ചു എന്നു വിചാരിച്ചുകൂടാ. വിജയാമോഹിതനായ വിദേശിയയോദ്ധാവിനെ ഭാരതസീമകളിൽനിന്നും പലായനംചെയ്യിക്കുന്നതിനു സ്വദേശാഭിമാനികളായ രജപുത്രയോദ്ധാക്കൾ സന്നദ്ധരായി. ചിറവൂരിലെ വിഖ്യാതനായ റാണാസംഗൻെറ നേതൃത്വത്തിൽ എണ്ണൂതിനായിരത്തിൽപരം ഭടന്മാരോടുകൂടിയ ഒരശ്വസൈന്യവും അതിന്നനുരൂപമായി വിപുലമായ പദാതിയും സജ്ജമായി. ആഗ്രയ്ക്കു സമീപം സിക്രി എന്ന സ്ഥലത്തുവ

ച്ച ൧൫൨൬ ൽ മുകിലന്മാരും ഹിന്ദുക്കളും തമ്മിൽ ഭയങ്കരമായ ഒരു യുദ്ധം നടന്നു. ബേബറിനു പരാജയമാണ് സംഭവിച്ചതു്. എങ്കിലും തന്നിമിത്തം ധീരനായ ആ മുകിലയോദ്ധാവ് നൈരാശ്യത്തിനു വശംവദനായില്ല. അടുത്തുതന്നെ കാണപഹത്തിൽവച്ചുണ്ടായ യുദ്ധത്തിൽ രജപുത്രന്മാരുടെ നേതാവായ റാണസംഗൻ ക്ഷതം പററി രണഭൂമിയിൽനിന്നും ഓടിപ്പോയി. ആ വിജയത്തെ അനുഗമിച്ച മുകിലരാജാവിനു പല വിജയങ്ങളുമുണ്ടായി. ബംഗാളദേശത്തെ ആധിപത്യമുറപ്പിച്ചിരുന്ന അഫ്ഗാൻപ്രഭുക്കന്മാരെ ൧൫൨൯ ൽ ബേബറിൻെറ പുത്രനായ ഹുമയൂൺ യുദ്ധത്തിൽ പരാജിതരാക്കി ഭാവിയായ മുകിലസാമ്രാജ്യത്തിൻെറ അസ്ഥിവാരമുറപ്പിച്ചു. അനന്തരം ജയിച്ചടക്കപ്പെട്ട ദേശങ്ങളുടെ ക്ഷേമാസ്പദമായ ഭരണത്തിനു വേണ്ട വ്യവസ്ഥകൾ ചെയ്യാൻ ബേബർ ഉദ്യമിച്ചു. ആഗ്രാനഗരത്തെ രാജധാനിയാക്കി അവിടെ രാജയോഗ്യങ്ങളായ ഹമ്മ്യങ്ങളും, പഷ്ച്യൻരീതിയിലുള്ള ഉദ്യാനങ്ങളും, മററും നിമ്മിച്ചു. ൧൫൩൦ ൽ ൪൮-ാമത്തെ വയസ്സിൽ ബേബർ പരലോകപ്രാപ്തനായി.

ബേബർതന്നെ അദ്ദേഹത്തിൻെറ ജീവിതചരിത്രം എഴുതിട്ടുണ്ട്. അശ്വചോദനത്തിൽ പ്രവീണനായ ആ യോദ്ധാവിനു ഒരേനിലയിൽ കുതിര സവാരി ചെയ്യുന്നതിനു ലേശവും വൈഷമ്യമുണ്ടായിരുന്നില്ല. ഗംഗാ, യമുന മുതലായ നദികളെല്ലാം ബേബർ നീന്തിക്കടന്നിട്ടുള്ളതായി പറയപ്പെട്ടിരിക്കുന്നു. വിദഗ്ദ്ധനായ ഒരു കായികാഭ്യാസിയായിരുന്നു എന്നുള്ളതിനു പുറമെ രാജാവ് സാഹിത്യകുശലനും കൂടെ ആയിരുന്നു. പാരസികസാഹിത്യത്തിൽ നിപുണനും, തുക്കിഭാഷകളിൽ പണ്ഡിതനും ആയിരുന്ന ബേബർ സമ്മതനായ ഒരു താക്കികൻ കൂടെ ആയിരുന്നുവത്രെ.

ഹുമയൂൺ (൧൫൩൦—൧൫൫൬)

ബേബറിൻെറ പുത്രന്മാരിൽ ജ്യേഷ്ഠനായ ഹുമയൂൺ ആഗ്രയിൽ സിംഹാസനാരൂഢനായി. ബേബറിൻെറ വകയായ കാബൂൾരാജ്യത്തിൻെറ ആധിപത്യം ഹുമയൂണിൻെറ സഹോദരനായ കാമ്രാം വഹിച്ചിരുന്നതായി പറയപ്പെട്ടിരിക്കുന്നു. അക്കാലത്തും ഡൽഹിരാജ്യത്തിൽ സാവ്വത്രികമായ ക്ഷേമവും സമാധാനവും ഉണ്ടായിരുന്നു എന്നു വിചാരിപ്പാൻ ന്യായം കാണുന്നില്ല. പൂവ്വദേശങ്ങ

ളിൽ ആഫ്ഗാൻപ്രഭുക്കന്മാരുടെ പ്രേരണനിമിത്തം അഭ്യന്തരകല ഹങ്ങൾ ഉത്ഭവിച്ചുകൊണ്ടിരുന്നു. ൧൫൩൧-ൽ ലക്ക്നൌവിൽവ ച്ചുണ്ടായ യുദ്ധത്തിൽ അഫ്ഗാൻപ്രമാണിയായ മഹമ്മദിനെ ഹുമ യൂൺ പരാജിതനാക്കി എന്നു മാത്രമല്ല മറെറാരു പ്രമാണി ആയ ഷെർഖാനെ ചുനാർ എന്ന ദുർഗ്ഗത്തിൽവച്ചു ഹുമയൂണിനു കിഴടക്കു കയും ചെയ്തു. മാൾവാദേശം ബേബറിനു ജയിച്ചു കിഴടക്കുവാൻ സാധിച്ചിരുന്നില്ല. ഗുജറാററിലെ സുൽത്താനായ ബഹാദഷാ മാ ൾവയെ സ്വാധിനമാക്കുകയും രാജപുട്ടാണയിലെ പല രാജ്യങ്ങളും ജയിച്ചടക്കിയശേഷം ചിററൂരിൻെറ ആക്രമണത്തിൽ ഏപ്പെട്ടിരി ക്കയും ചെയ്ത കാലമായിരുന്നു അത്. അഫ്ഗാൻരാജാവിനെ നി രോധിക്കുന്നതിനു രജപുത്രന്മാർ ഹുമയൂണിൻെറ സഹായം അ പേക്ഷിച്ചു. എങ്കിലും ഷാ ചിററൂറിൻെറ തലസ്ഥാനം ആക്രമിച്ചു നശിപ്പിക്കുന്നതുവരെ മുകിലരാജാവു പക്ഷപ്രസക്തി ലേശവും കാണിക്കാതെ സ്വസ്ഥനായിരിക്കതന്നെ ചെയ്തു. ചിററൂറിലെ രാ ജശ്രീ മിക്കവാറും ക്ഷീണപ്രായമായി എന്നു കണ്ട ഉടൻതന്നെ ഹു മയൂൺ യുദ്ധസന്നാഹങ്ങളോടുകൂടി പുറപ്പെട്ടു അഫ്ഗാൻശത്രുവി നെ സമീപിച്ചു. എങ്കിലും യുദ്ധംകൂടാതെ വളരെ ദിവസം ഉഭയ പക്ഷക്കാരും പരസ്പരാഭിമുഖമായി കൂടാരങ്ങളിലും കിടങ്ങുകളിലുമാ യി കഴിച്ചുകൂട്ടി. അങ്ങനെ ഇരിക്കെ ഭക്ഷണസാധനങ്ങൾ മുട്ടി പ്പോകയാൽ അഫ്ഗാൻസേനകൾ വിഷമിക്കുകയും ഒഴിഞ്ഞുപോ കുവാൻ മാർഗ്ഗമില്ലാതെ ഷായുടെ നില അപകടത്തിലാകുകയും ചെ യ്തു. ദയനീയമായ ആ ദുരവസ്ഥയിൽ ഹുമയൂൺ ശത്രുസേനയെ ആക്രമിക്കയും പ്രാണരക്ഷാർത്ഥം പലായനം ചെയ്ത ശത്രുക്കളേയും അവരുടെ നായകനേയും അനുധാവനം ചെയ്തു പല സ്ഥലങ്ങളി ലുംവെച്ചു ഘോരമായ വിധം അവരെ മർദ്ദനം ചെയ്കയും ചെയ്തു. ഒ ടുവിൽ അനന്യശരണനായ ബഹദൂഷാ ഡ്യൂനഗരത്തിൽ എത്തി പോർട്ടുഗീസുകാരെ അഭയം പ്രാപിക്കേണ്ടിവന്നു. അനന്തരം ഹു മയൂൺ തൻെറ ഒരു സഹോദരനെ മാൾവായിലെ ഗവർണ്ണരായി നിയമിച്ചശേഷം രാജധാനിയിലേക്കു മടങ്ങി. എന്നാൽ ആ രാ ജകുമാരൻ ദുർബ്ബലനും വിഷയാസക്തനുമായിരുന്നതിനാൽ രാജ്യര ക്ഷയ്ക്കു ആവശ്യകങ്ങളായ വ്യവസ്ഥകൾ ചെയ്യുന്നതിനു അയാൾ ക്കു സമയമൊ സൌകര്യമൊ ഉണ്ടായിരുന്നില്ല. സ്വരാജ്യം വി

ണ്ടെടുക്കുന്നതിനു സമുചിതമായ അവസരം പാൎത്തിരുന്ന ഷാ ഒരു വലിയ സേനയോടുകൂടി ഉടൻ ഗുജറാററിലെത്തി നിഷ്പ്രയാസം രാജ്യം സ്വാധീനമാക്കി. ൧൫൩൭ൽ പോർട്ടുഗീസുകാരുമായുണ്ടായ ഒരു രസക്ഷയത്താൽ ഷായ്ക്കു അകാലനിൎയ്യാണം സംഭവിക്കയുണ്ടായി. അനന്തരം അയാളുടെ സൈനികോദ്യോഗസ്ഥന്മാരിൽ ഒരാളായ മാല്ല്യൂഖാൻ സിംഹാസനാരൂഢനായി. രാജ്യാധികാരം കൈകാൎയ്യം ചെയ്യാനാരംഭിച്ചതു കാദിർഷാ എന്ന പുതിയനാമം സ്വീകരിച്ചുകൊണ്ടായിരുന്നു.

ഗുജറാററിൽ ഏതാദൃശമായ രാജ്യസ്ഥാപനം നടന്നു പ്രാബല്യം പ്രാപിച്ചവരെ, ബങ്കാളത്തിലെ അവസ്ഥയും ഹുമയൂണിനു ലേശവും അനുകൂലമായിരുന്നില്ല. ഷെർഖാൻെറ പ്രാഭവവും പ്രതിദിനം വൎദ്ധമാനമായിക്കൊണ്ടുതന്നെയിരുന്നു. പിതൃസ്വത്തായ ജാഗീറിൻെറ നിപുണമായ ഭരണം നടത്തിവരവെ, ബിഹാർദേശത്തെ അധിപനായ ആഫ്ഗാൻരാജാവിൻെറ മന്ത്രിസ്ഥാനം അയാൾക്കു സിദ്ധിച്ചു. അചിരേണ, സ്വാമിയായ രാജാവിനെ സ്ഥാനഭ്രഷ്ടനാക്കിയശേഷം ഷെർഖാൻ ബിഹാറിലെ രാജ്യാധിപത്യം സ്വായത്തമാക്കി. അനന്തരം ചുനാർ എന്ന ധനസമൃദ്ധമായ ദുൎഗ്ഗം വിലയ്ക്കു വാങ്ങുകയും ദിഗ്ജയത്തിനു വേണ്ട മററൊരുക്കങ്ങൾ പൂൎത്തിയാക്കുകയും ചെയ്തുകൊണ്ട് അയാൾ ബങ്കാളിലേക്കു പുറപ്പെട്ടു. ഷെർഖാൻ ബങ്കാളിൽ പ്രവേശിച്ചു ഗൌരിദുൎഗ്ഗം ആക്രമിച്ചു സ്വാധീനമാക്കി. ഹുമയൂൺ ശത്രുവിൻെറ ആ ഉദ്യമം തടയുവാൻ ഒരുങ്ങാതെ ഖാൻെറ വകയായ ചുനാർ ദുൎഗ്ഗം ആക്രമിക്കുകയാണു ചെയ്തതു്. ഷെർഖാൻ ഗൌരിദുൎഗ്ഗത്തിൽനിന്നു ലഭിച്ച ധനമാസകലം റോഠാസ് എന്ന ദുൎഗ്ഗത്തിലേക്കു നീക്കംചെയ്യുകയും ഹുമയൂണിൻെറ ബങ്കാളിലേക്കുള്ള പ്രവേശത്തിനു യാതൊരു പ്രതിബന്ധവും വരുത്താതെ മൌനം ദീക്ഷിക്കുകയും ചെയ്തു. ഹുമയൂൺ ഗൌരിദുൎഗ്ഗത്തിൽ ചെന്നപ്പോൾ അവിടം ജനശൂന്യവും നാശപ്രായവും ആയിരിക്കുന്നതായിക്കണ്ടു. ഹിൻഡൽ എന്ന ഒരു സോദരൻ ആഗ്രായിലെ സിംഹാസനത്തിൽ ആരൂഢനായി മുകിലചക്രവൎത്തിയായി പ്രഖ്യാപനം ചെയ്തു. ആ വസ്തുതയൊന്നും, ബങ്കാളത്തു താമസിച്ച്, വിഗിതമായ രാജ്യക്ഷേമത്തെ വീണ്ടുകൊള്ളുവാൻ ശ്രമിച്ചുകൊണ്ടിരുന്ന ഹുമയൂൺ അറിഞ്ഞതേയില്ല. കാബൂളിൽനിന്നും കാ

ഗ്രാം ആഗ്രയിൽ എത്തി ഹിൻഡലിനേ ശാസിച്ച വിപ്ലവം ശമിപ്പിച്ചു. എങ്കിലും സോദരന്മാർ ആരുംതന്നെ ഹുമയൂണിനെ ഹൃദയപൂർവ്വം സഹായിക്കുവാൻ ഉദ്യമിച്ചില്ല. മുകിലരാജാവാകട്ടെ, ഗംഗാതീരത്തുകൂടി രാജധാനിയിലേക്കു മടങ്ങുകയായിരുന്നു. അപ്പോൾ ബക്സാറിനു സമീപംവച്ചു ഷേർഖാൻ ഹുമയൂണിൻെറ മാർഗ്ഗം രോധിച്ചു. മുകിലന്മാരും ആഫ്ഗാൻകാരും തമ്മിൽ അവിടെവച്ചു ൧൫൩൯ ൽ ഒരു ഭയങ്കരയുദ്ധം നടന്നു. യുദ്ധത്തിന് ഉദ്യമിക്കാതെ ഉഭയകക്ഷികളും സന്ധിയാലോചന നടത്തിക്കൊണ്ടിരിക്കെ, യാതൊരു മുന്നറിവും കൊടുക്കാതെ ഷേർഖാൻെറ സൈന്യം ഹുമയൂണിൻെറ പാളയം ആക്രമിച്ചു. രാത്രിയിലാണു പ്രസ്തുത ഹീനകൃത്യം നടത്തിയത്. തന്നിമിത്തം മുകിലസേന നിശ്ശേഷം ഛിന്നഭിന്നമായി. ഹുമയൂൺ പ്രാണാപായം കൂടാതെ രക്ഷപെട്ടുവെന്നേ പറയേണ്ടതുള്ളു. അടുത്തവർഷം ഗംഗാതീരത്തിൽ, കനൗജിനു സമീപംവച്ചു വീണ്ടും ഒരു യുദ്ധം ഉണ്ടായി. അതിൽ ഷേർഖാനു തന്നെ വിജയം ലഭിച്ചു. അനന്തരം പ്രാണരക്ഷാർത്ഥം കുടുംബസമേതം ഏതാനും അനുയായികളോടുകൂടി ഹുമയൂൺ സിൻഡിലേക്കു നിർഗ്ഗമനം ചെയ്തു. ആ പ്രദേശങ്ങളിലെ രജപുത്രന്മാരും മഹമ്മദീയ ഗവർണറന്മാരും മുകിലരാജാവിനു കഴിയുന്നത്ര സഹായങ്ങൾ നൽകി. രാജ്യനാശം, അർത്ഥനാശം, ബന്ധുവൈപരീത്യം ആദിയായ അത്യാഹിതങ്ങളാൽ ചുററപ്പെട്ടിരുന്ന ദുഷ്കാലത്താണു, വിശ്വവിഖ്യാതനായിത്തീർന്ന അൿബർ എന്ന പുത്രൻെറ ജനനം. അനന്തരം പെർഷ്യയിലെ ഷാമഹാരാജാവിൻെറ സഹായത്തോടുകൂടി ൧൫൪൫-ൽ ഖാണ്ഡഹാർ കാബൂൾ എന്നീ രാജ്യങ്ങൾ മത്സരബുദ്ധികളായ സഹോദരന്മാരിൽനിന്നും ഹുമയൂൺ പിടിച്ചടക്കി.

സൂർ രാജവംശം (൧൫൪൦—൧൫൫൫)

ഷേർഖാൻ

ഹുമയൂണുമായി നടത്തിയ രണ്ടാമത്തെ യുദ്ധത്തിൽ സിദ്ധിച്ച വിജയത്തോടുകൂടി ഇൻഡ്യയിലെ മുകിലാധിപത്യത്തിനു ഒരു വ്യാഴവട്ടത്തിൽപരം കാലത്തേക്കു വിനാശം സംഭവിച്ചു. എന്നു മാത്രമല്ല ൧൫൫൫ വരെ ഉത്തരഭാരതത്തിൽ അധിരാജസ്ഥാനം സൂർ രാജവംശത്തിനു പാലിച്ചുകൊണ്ടുപോകുവാൻ സാധിക്കുകയും ചെ

ഷെർഖാൻ നയകോവിദനും സമൎത്ഥനുമായ ഒരു രാജാവായിരുന്നു. ഇൻഡ്യയിലെ ക്ഷേമോൽക്കൎഷത്തിനാസ്പദമായിരിക്കുന്നതു കൃഷിക്കാരുടെ അഭ്യുദയമാണെന്നും ഷെർഖാൻ മനസ്സിലാക്കിയിരുന്നു. ഭൂനികുതി ക്ലിപ്തം ചെയ്കയും കരം വസൂലാക്കുന്ന വിഷയത്തിൽ നീതിയും ക്രമവും നടക്കുന്നതിനു വേണ്ട നിയന്ത്രണം ചെയ്കയും ചെയ്തുവന്നു മാത്രമല്ല ഫലസമൃദ്ധങ്ങളായ ദേശങ്ങളിൽക്കൂടി സേനകൾ കടന്നു പോകുമ്പോൾ സൎവ്വദാ അക്രമരാഹിത്യം പാലിച്ചുകൊള്ളുവാൻ നിഷ്കൎഷിക്കയും ചെയ്യാതിരുന്നില്ല. കൃഷിവലങ്ങളായ ഭൂപ്രദേശങ്ങളെ സൎവ്വെചെയ്തു രാജഭോഗം വിളവിൻെറ ചതുൎഭാഗമെന്നു ഷെർഖാൻ ക്ലിപ്തപ്പെടുത്തി. എന്നു മാത്രമല്ല റവന്യു ഉദ്യോഗസ്ഥന്മാരുടെ മേൽ ഉണ്ടാകാറുള്ള പരാതികളെപ്പററി അന്വേഷണം നടത്തുന്നതിലും സുൽത്താൻ ശ്രദ്ധാലുവായിരുന്നു. അദ്ദേഹം വിദഗ്ദ്ധനായ ഒരു എൻജിനിയർ കൂടെ ആയിരുന്നു. ഒട്ടനേകം ദുൎഗ്ഗങ്ങളും നഗരങ്ങളും ഖാൻ പണികഴിപ്പിച്ചിട്ടുണ്ട്. ബംഗാളത്തുനിന്നും ഉത്തര, പശ്ചിമ, പ്രാന്തങ്ങളിലേക്കു ആ രാജാവു വെട്ടിച്ചിട്ടുള്ള റോഡിൻെറ പല ഭാഗങ്ങളും അദ്യാപി ഏതൽക്കാല ജനപരമ്പരയ്ക്കു പ്രയോജനകരമായിത്തീൎന്നിട്ടുള്ളതാണു്. അഞ്ചുവൎഷക്കാലത്തെ രാജ്യഭരണം സൎവ്വഥാ ജനക്ഷേമപരമായിരുന്നു എന്നുള്ളതു നിൎവ്വിവാദം തന്നെ. എന്നാൽ ഷർഖാൻെറ സ്വകാൎയ്യജീവിതത്തേയും സ്വഭാവശീലാദികളേയും സംബന്ധിച്ചു ചരിത്രപണ്ഡിതന്മാരുടെ ഇടയിൽ ഭിന്നാഭിപ്രായം ഇല്ലാതില്ല. രജപുത്രന്മാരുമായുണ്ടായ യുദ്ധോദ്യമത്തിൽ ഫരീദുദ്ദീൻ-ആമാണ്ടു സൂർരാജവംശസ്ഥാപകനു അകാലനിൎയ്യാണം സംഭവിച്ചു. ഷഷാ എന്ന ചരിത്രപ്രസിദ്ധനായ ഷർഖാൻെറ കാലാനന്തരം രാജ്യഭാരം കയേററ സൂർരാജാക്കന്മാർ പ്രായേണ ദുൎബ്ബലന്മാരും മത്സരബുദ്ധികളും ആയിരുന്നു. രാജ്യത്തിൽ അഭ്യന്തരകലഹങ്ങൾ ഉത്ഭവിച്ചുയരുകയും കിരീടാവകാശം സംബന്ധിച്ചു തന്നെ തൎക്കങ്ങൾ ആരംഭിക്കയും ചെയ്തു. അതിൻെറ ഫലമായി ഒരേ അവസരത്തിൽ തന്നെ ബംഗാൾ, ഡൽഹി, സാമ്പൽ എന്നീ പ്രദേശങ്ങളിലായി മൂന്നു് അഫ്ഗാൻ രാജാക്കന്മാർ, രാജ്യഭാരം നടത്തുവാനാരംഭിച്ചു. ബംഗാൾ ഭരിച്ചിരുന്നതു, അഡിൽഷാ ആയിരുന്നു. നികൃഷ്ടാവസ്ഥയിലിരുന്നു് ഉൽകൎഷം പ്രാപിച്ച, ഹൈമു എന്ന ഹിന്ദുവായിരുന്നു അദ

ൽഷായുടെ പ്രധാന മന്ത്രി. ഡൽഹിരാജ്യം ഭരിച്ചിരുന്നതു സിക്കൻഡർ ആയിരുന്നു. ആഫ്ഗാൻകാരുടെ പ്രാബല്യം ഈ വിധം ശിഥിലപ്രായമായി ഭവിച്ചിരുന്ന അക്കാലം ഹുമയൂണിൻെറ പ്രത്യാഗമനത്തിനു ഏററവും അനുകൂലമായിരുന്നു. ൧൫൫൫-ൽ സർഹിൽഡിൽ വെച്ചു സിക്ൻഡരെ ഹുമയൂൺ പരാജിതനാക്കി ഡൽഹിനഗരം വീണ്ടെടുത്തു. അനന്തരം മററു ശത്രുക്കളെ ഒന്നൊന്നായി കീഴടക്കിയശേഷം ഇൻഡ്യയിലെ മുകിലസാമ്രാജ്യത്തിൻെറ അസ്ഥിവാരം സജ്ജീകരിച്ചു രാജ്യത്തിലെങ്ങും ക്ഷേമവും സമാധാനവും നിലനിത്തി. പിന്നീടു ചിരകാലം ഭരിക്കുവാനുള്ള ഭാഗ്യം ഹുമയൂണിനു ഉണ്ടായിരുന്നില്ല. സർഹിൻഡിലെ വിജയം കഴിഞ്ഞു കഷ്ടിച്ചു ആറു മാസം തികയും മുൻപു തന്നെ ആ മുകിലരാജാവിനു അപമൃത്യു സംഭവിച്ചു. മാളികമുകളിൽനിന്നു ഇറങ്ങുന്ന സമയം കോവണിപ്പടികളിൽ കാൽവഴുതി വീണു് ഹുമയൂണിനു പ്രാണാപായം സംഭവിച്ചു.

അക്ബർ (൧൫൫൬—൧൬൦൫)

ഹുമയൂണിനു മരണം സംഭവിച്ചപ്പോൾ അക്ബർ ൧൪ വയസ്സുമാത്രം പ്രായമുള്ള ബാലനായിരുന്നു. രാജാവിൻെറ അപ്രതീക്ഷിതമായ അകാലനിര്യാണവും, പ്രായപൂത്തി വന്നിട്ടില്ലാത്ത രാജകുമാരൻെറ നിലയും കണ്ടു സൂർരാജവംശത്തിൻെറ അവകാശാധികാരങ്ങൾ ഉറപ്പിക്കുവാൻ വീണ്ടും ഒരു ശ്രമം നടത്താമെന്നു സിക്കൻഡർ നിശ്ചയിച്ചു് അതിനു വേണ്ട സന്നാഹങ്ങൾ ഒരുക്കി. ആ ഘട്ടത്തിൽ തന്നെ ബങ്കാളത്തിൽനിന്നും ഹൈമുവും ഡൽഹിയിലേക്കു യുദ്ധപ്രസ്ഥാനം ആരംഭിച്ചു. ആഗ്ര ആ ഹൈന്ദവയോദ്ധാവിനു നിഷ്പ്രയാസം സ്വാധീനമായി. സമാധാന കാംക്ഷികളായ ഡൽഹിനഗരവാസികളും ഹൈമുവിനു കീഴടങ്ങുവാൻ സന്നദ്ധരായി. ഹുമയൂണിൻെറ വിശ്വസ്ത സചിവനും സേനാനിയും അക്ബരുടെ രക്ഷകനും രാജപ്രതിനിധിയുമായ ബയിറാം ഖാൻ സ്ഥിരചിത്തനായിരുന്നു. നാലുപാടും കൂടി പെരുകിവന്ന അത്യാപത്തുകൾ നിമിത്തം നിരാശപ്പെടാതെ ആ യോദ്ധാവു അക്ബരുടെ സൈന്യങ്ങളെ ഹൈമുവിൻെറ സൈന്യനിരയെ ലക്ഷീകരിച്ചു പാനിപ്പട്ടു യുദ്ധഭൂമിയിലേക്കു നയിച്ചു. മുകിലന്മാരെ

ഇൻഡ്യയിൽ നിന്നും നിഷ്കാസനം ചെയ്യിക്കുവാനായി അഫ്ഗാൻകാരായ മഹമ്മദിയരും ഹിന്ദുക്കളും ഒത്തു ചേൎന്നുള്ള ഒരു മഹോദ്യമമായിരുന്ന പ്രസ്തുതമായ രണ്ടാം പാനിപ്പട്ടു യുദ്ധം. എങ്കിലും വിജയം മുകിലന്മാൎക്കു തന്നെ സിദ്ധിച്ചു. ൧൫൫൬-ൽ ആയിരുന്നു ചരിത്രപ്രസിദ്ധമായ ഈ യുദ്ധം നടന്നതു്.

൧൫൬൦-ൽ അക്ബർ സ്വയം രാജ്യകാൎയ്യങ്ങൾ നടത്തുവാൻ ആരംഭിച്ചു. ബൈറാംഖാൻ സമൎത്ഥനായ ഒരു യോദ്ധാവും നയജ്ഞനായ ഒരു രാജ്യതന്ത്രജ്ഞനുമായിരുന്നുവെങ്കിലും അയാളുടെ ക്രൂരസ്വഭാവവും ഹീനബുദ്ധിയും നിമിത്തം അക്ബർ അയാളേ വെറുത്തു തുടങ്ങുകയും പാനിപ്പട്ടിലെ രണ്ടാം യുദ്ധം കഴിഞ്ഞതിന്റെ നാലാം വൎഷം മന്ത്രിയെ ഉദ്യോഗത്തിൽനിന്നും വിടുൎത്തി തീൎത്ഥാടനാൎത്ഥം രാജ്യം വിട്ടുപൊയ്ക്കൊള്ളുവാൻ കല്പന കൊടുക്കുകയും ചെയ്തു.



അക്ബർ

ദീൎഘകാലമായി താൻ കൈകാൎയ്യം ചെയ്തുപോന്ന രാജ്യാധികാരം കൈവിട്ടുപോകയാൽ കോപവും നൈരാശ്യവും ആവേശിച്ചു, ബൈറാം രാജദ്രോഹകരമായ ചില ഉദ്യമങ്ങൾ ആരംഭിച്ചുവെങ്കിലും, അതെല്ലാം ചക്രവൎത്തി നിഷ്പ്രയാസം കണ്ടുപിടിക്കുകയും തന്റെ ഗുരുസ്ഥാനം കൂടി വഹിച്ചിട്ടുള്ള രാജ്യദ്രോഹിയെ ബന്ധനത്തിലാക്കുകയും ചെയ്വാൻ അക്ബൎക്കു വിഷമം ഉണ്ടായില്ല. എ

ക്കിലും ബൈറാമിൻെറ മേൽ നിയമാനുസൃതമായ യാതൊരു നടപടിയും നടത്താതെ നിബ്ബാധം രാജ്യം വിട്ടുപോകുവാൻ കരുണാനിധിയും ആശ്രിതവത്സലനുമായ ചക്രവൎത്തി അയാളെ അനുവദിച്ചു. ബൈറാംഖാൻ മക്കത്തേക്കു പുണ്ണ്യയാത്ര പുറപ്പെട്ടുവെങ്കിലും മാൎഗ്ഗമദ്ധ്യേ പാററ്നയിൽ വച്ച് ഒരു പൂൎവ്വവൈരി അയാളെ നിഗ്രഹിക്കയാണുണ്ടായത്. മത്സരബുദ്ധികളായ മററു പലെ മഹമ്മദിയപ്രഭുക്കന്മാരേയും നിഷ്പ്രയാസം അമൎച്ച വരുത്തുവാൻ അക്ബൎക്കു സാധിച്ചു. ബേബൎക്കും ഹുമയൂണിനും എല്ലാ രാജ്യങ്ങളെയും അമൎച്ച വരുത്തുവാൻ സൌകൎയ്യമുണ്ടായിട്ടില്ല. തന്നിമിത്തം മുകിലാധിപത്യത്തോടു മല്ലടിക്കുവാൻ ഉദ്യുക്തരായിരുന്ന ഹിന്ദുരാജാക്കന്മാരേയും മഹമ്മദിയരാജാക്കന്മാരേയും ജയിച്ചു കീഴടക്കേണ്ട ഭാരം അക്ബൎക്കു വന്നുകൂടി. ഡൽഹിക്കു സമീപമുള്ള രാജ്യങ്ങളെയാണ് ആദ്യം അമൎച്ചചെയ്യേണ്ടിയിരുന്നത്. സിക്കൻഡറുടെ പ്രാബല്യം പഞ്ചാബിൽ അനിയന്ത്രിതമായി വൎദ്ധിച്ചിരുന്നതിനാൽ ൧൫൫൭-ൽ അക്ബർ ഒരു വലിയ സേനയോടുകൂടി പഞ്ചാബിൽ എത്തി സിക്കൻഡറെ പരാജിതനാക്കി; എന്നു മാത്രമല്ല അയാളെ ബന്ധനസ്ഥനാക്കാതെ ബങ്കാളത്തു പോയി സ്വസ്ഥജീവിതം നയിച്ചുകൊള്ളുവാൻ അനുവദിക്കുകയും ചെയ്തു. അനന്തരം ൧൫൫൮-ൽ ഗ്വാളിയരും, ൧൫൫൯-ൽ ലക്നൌവും ജൌനപുരവും മുകിലരാജ്യത്തോടു ചേൎക്കപ്പെട്ടു. അടുത്ത വൎഷം മാൾവയും ഖാണ്ഡേശവും അക്ബൎക്കു സ്വാധീനമായി. ൧൫൬൨-ൽ ജയപുരത്തേ രാജാവായ ബിഹാരിമല്ലൻെറ പുത്രിയായ രജപുത്രകന്യകയെ അക്ബർ വിവാഹം കഴിച്ചു. രജപുത്രന്മാരുമായി മൈത്രിബന്ധത്തിൽ കാലയാപനം ചെയ്യണമെന്നുള്ള അഭിലാഷമാണ് അപ്രകാരമൊരു വിവാഹബന്ധത്തിലേൎപ്പെടുവാൻ ചക്രവൎത്തിയെ പ്രേരിപ്പിച്ചത്. ഹിന്ദുക്കളുമായുള്ള ഐക്യമാണ് അക്ബരുടെ ഭരണവിജയത്തിനുള്ള പ്രധാന ഹേതു. തൻെറ അന്തഃപുരത്തിലുള്ള മുകിലകന്യകകളെ ധീരന്മാരായ രജപുത്രയോദ്ധാക്കളെക്കൊണ്ടു വിവാഹംകഴിപ്പിക്കുകയും മുകിലരാജകുമാരന്മാൎക്കു അനുരൂപങ്ങളായ രജപുത്രതരുണികളെ കല്യാണം കഴിച്ചു കൊടുപ്പിക്കുന്നതിൽ അക്ബർ ശ്രദ്ധാലുവായിരുന്നു. ബിഹാരിമല്ലൻെറ പുത്രനായ രാജാഭഗവന്ദാസും, അദ്ദേഹത്തിൻെറ പുത്രനായ രാജാ

മാനസിംഹനും മുകിലചക്രവത്തിയുടെ പ്രധാനസേനാപതികളായിരുന്നു. ഇപ്രകാരം ചക്രവത്തിയുടെ കുടുംബവുമായുള്ള വേഴ്ചമൂലം പലേ രജപുത്രവീരന്മാക്കും സാമ്രാജ്യത്തിൽ ഉന്നതസ്ഥാനങ്ങൾ ലഭിച്ചുപോന്നുവെങ്കിലും ഏതാദൃശമായ വിജാതീയ വേഴ്ച ഗോത്രാഭിമാനികളായ രജപുത്രവഗ്ഗത്തിനു പൊതുവിൽ രുചിപ്രദമായിരുന്നില്ല.

മുകിലസാമ്രാജ്യത്തിൻെറ അധികാരശക്തിക്കു കീഴടങ്ങാതെയും സാന്ത്വനയവിശാരദനായ അക്ബർചക്രവത്തിയുടെ ഹിതാനുവത്തനത്തിന് ഉദ്യമിക്കാതെയും രജപുത്രയോഗ്യമായ വഗ്ഗാഭിമാനം ആദ്യന്തം പാലിച്ചുപോന്ന രജപുത്രരാജവംശം മീവാർരാജ്യം ഭരിച്ചിരുന്നു. അക്ബർചക്രവത്തിയുടെ പിതാമഹനായ ബേബറിൻെറ പ്രതിപക്ഷിയായ റാണസിംഹനേക്കുറിച്ചു മുൻപ്രസ്താവിച്ചിട്ടുണ്ടല്ലൊ. അദ്ദേഹത്തിൻെറ പുത്രനായ ഉദയസിംഹൻ ചിററൂർരാജ്യം വാണിരുന്നു. ചിററൂർ പിടിച്ചടക്കണമെന്നുള്ള ഉദ്ദേശ്യത്തോടു കൂടി അക്ബർ ഒരു വലിയ സേനയോടൊന്നിച്ച് അങ്ങോട്ടു പുറപ്പെട്ട വസ്തുത അറിഞ്ഞു ധീരനായ ജയമല്ലനേ രാജധാനിയുടെ പാലനത്തിനായി നിയോഗിച്ചശേഷം രാജാവ് അരവല്ലിപവ്വതപ്രദേശങ്ങളിലേക്കു നിഗ്ഗമിച്ചു. ഉഗ്രമായ രോധനംനടന്നു. ജയമല്ലനു പ്രാണാപായം സംഭവിച്ചു. മുകിലന്മാർ ദുഷ്പ്രാപമായ ദുഗ്ഗത്തിൽ പ്രവേശിച്ചയുടൻതന്നെ രജപുത്രസ്ത്രീകൾ അഗ്നിപ്രവേശം ചെയ്തു. ഇപ്രകാരം ചിററൂർനഗരം മൂന്നാംപ്രാവശ്യം ശത്രുക്കൾ ആക്രമിച്ചു. അതോടുകൂടി ആ ദുഗ്ഗം നാശപ്രായമാകയാൽ പിന്നിട്ട് ഒരു കാലത്തും അവിടം ആരുടേയും ആക്രമണത്തിനു ലാക്കായി തീന്നില്ല. എന്നാൽ അരവല്ലിപവ്വതങ്ങളിലേക്കു നിഗ്ഗമിച്ച ഉദയസിംഹൻ ഉദയപുരം എന്ന നഗരം സ്ഥാപിക്കയും ക്രമേണ അതു രജപുത്ര നിബിഡമായ ഒരു ചെറു രാജ്യമായിത്തീരുകയും ചെയ്തു. ഉദയസിംഹൻെറ മരണാനന്തരം അദ്ദേഹത്തിൻെറ പുത്രനായ പ്രതാപസിംഹൻ രാജാവായി. ധീരനും ഊജ്ജസ്വലനും ആയ ആ രജപുത്രവിരൻ ചിററൂർ വിണ്ടെടുത്തു് അവിടത്തെ സിംഹാസനത്തിൽ ഇരിക്കുവാൻ കാലം വരുന്നതുവരെ രാജോചിതമായ സുവണ്ണപാത്രാദികൾ ഭക്ഷണസമയങ്ങളിലും, ശയ്യോദ്യുപകരണങ്ങൾ നിദ്രാവേളയിലും ഉപയോഗപ്പെടുത്തുന്നതല്ലെന്ന് ഒരു ഉ

ഗ്രശപഥം ചെയ്തു. മുകിലചക്രവത്തിയുടെ മഹാസേനയോടു നേക്കുവാൻ തക്ക സൈന്യബലത്തിൻെറ കുറവു നിമിത്തം പ്രതാപസിംഹൻ അവസരം ലഭിച്ചപ്പോഴെല്ലാം മുകിലചക്രവത്തിക്കു പീഡകൾ വരുത്തിക്കൊണ്ടിരുന്നു. രജപുത്രയോദ്ധാക്കൾ സംഘം സംഘമായി ഉദയപുരത്തിൽനിന്നും പൊട്ടുന്നനവെ പുറപ്പെട്ടു, രാജപുട്ടാണയിലേ ഫലപ്രദങ്ങളായ ഗ്രാമങ്ങളിൽ കടന്നു കൊള്ള ചെയ്യുക സാധാരണമായിരുന്നു. അക്ബരുടെ പുത്രനായ സെലിം ഉദയപുരത്തേ രാജാവിനെ ശാസിക്കുവാനായി കൂടെക്കൂടെ രാജപുട്ടാണയിൽ യുദ്ധയാത്ര നടത്തി വന്നു.

ഫ൧൫൮൦ൽ ബങ്കാളവും ഫ൧൫൯൩ൽ ഗുജറാത്തും ജയിച്ചു നിശ്ശേഷം മുകിലസാമ്രാജ്യത്തോടു ചേക്കപ്പെട്ടു. ഫ൧൫൯൨ൽ ഒറീസയും അക്ബക്കു സ്വാധീനമായി. കാശ്മീരം, സിൻഡ് എന്നീ രാജ്യങ്ങളിലെ രാജാക്കന്മാർ ചക്രവത്തിയുടെ അധിരാജത്വത്തിനു കീഴടങ്ങി. കാൻഡഹാർ വീണ്ടെടുക്കുവാനും അക്ബക്കു സാധിച്ചു. അങ്ങനെ അഫ്ഗാനിസ്ഥാൻ മുതൽ ബങ്കാൾഉൾക്കടൽ വരെയുള്ള ദേശം ആസകലം മുകിലസാമ്രാജ്യത്തിന്നധീനമായി.

ദക്ഷിണാപഥത്തേ ആക്രമിച്ചു സാമ്രാജ്യത്തോടു ചേക്കുവാനോ, അവിടെയുണ്ടായിരുന്ന രാജ്യങ്ങളേ ജയിച്ചു രാജാക്കന്മാരെക്കൊണ്ടു അധിരാജത്വം സമ്മതിപ്പിക്കുന്നതിനോ, അക്ബക്കു അഭിലാഷമില്ലാതിരുന്നില്ല; ദക്ഷിണേന്ത്യയിലേക്കുള്ള സോപാനദേശമായ ഖാണ്ഡേശത്തിൻെറ തലസ്ഥാനനഗരിയായ ബർഹപുരി അക്ബർ കാലേക്കൂട്ടിത്തന്നെ സ്വാധീനമാക്കിയിരുന്നു. ഡെക്കാണിലേ രാജ്യങ്ങളിൽ ഏററവും പ്രബലമായിരുന്ന അഹമദുനഗരം ജയിച്ചു സ്വാധീനമാക്കണമെന്നായിരുന്നു ചക്രവത്തിയുടെ മോഹം. ഫ൧൫൯൫ൽ പ്രധാനസേനാനായകനും മുറാദുരാജകുമാരനുംകൂടി ആ നഗരം പിടിച്ചടക്കുവാൻ പുറപ്പെട്ടു. അഹമദുനഗരത്തിലെ ദുൎഗ്ഗം ബലവത്തും ദുഷ്പ്രാപവുമായിരുന്നു. എന്നു മാത്രമല്ല അവിടത്തേ റാണിയായ ചന്ദബീബിയുടെ യുദ്ധവൈദഗ്ധ്യം നിമിത്തം ശത്രുക്കളുടെ ഉദ്ദേശ്യസാദ്ധ്യത്തിന്നു ഒരു മാൎഗ്ഗവുമില്ലാതെയും വന്നു. അഞ്ചു സംവത്സരം മുകിലസേന അഹമദുനഗരത്തിൻെറ പ്രാന്തങ്ങളിൽ കൂടാരമടിച്ചു കിടന്നു. എങ്കിലും ധീരയായ റാണിയുടെ കാലാന്തരം മാത്രമേ ആ ദുൎഗ്ഗത്തിൽ മുകിലസേന ക്കു

പ്രവേശിക്കുവാൻ സാധിച്ചുള്ളൂ. ൧൬൦൦_ാമാണ്ട് അഹമദ്ദനഗരം അക്ബൎക്കു അധീനമായി.

അക്ബറുടെ ഭരണനയം

ദിഗ്ജയം നടത്തി സാമ്രാജ്യത്തിനു വിസ്താരവും ഉറപ്പും വരുത്തിയശേഷം അക്ബർ ജനക്ഷേമപരമായ ഭരണ പരിഷ്കാരം നടപ്പിലാക്കി. അക്ബറുടെ സാമ്രാജ്യസീമയ്ക്കുള്ളിൽ സമസ്തമതങ്ങൾക്കും പ്രോത്സാഹനം നല്കപ്പെട്ടുപോന്നു. അനാദികാലം മുതൽ മഹമ്മദീയരാജാക്കന്മാർ ഇതരമതാവലംബികളായ പ്രജകളിൽ ചുമത്തിവന്ന ജസിയാ എന്ന തലവരി ആദ്യമായി നിൎത്തൽ ചെയ്തതു് അക്ബർചക്രവൎത്തിയായിരുന്നു. ഭക്തരായ ഹിന്ദുക്കൾ തീൎത്ഥാടനത്തിനു പുറപ്പെട്ടുമ്പോഴും ഒരു തലവരി മഹമ്മദീയരാജാക്കന്മാർ അവരിൽനിന്നും ഈടാക്കാറുണ്ടായിരുന്ന പതിവും ഗുണവാനായ ചക്രവൎത്തി നിൎത്തലാക്കി. രജപുത്രകുടുംബങ്ങളുമായുള്ള സൌഹാൎദ്ദപൂൎവ്വകമായ വേഴ്ചനിമിത്തം ഹിന്ദുക്കളുടെ സഹായസഹകരണങ്ങൾ നിരങ്കുശമായി ചക്രവൎത്തിക്കു ലഭിച്ചുകൊണ്ടിരുന്നതിനു പുറമേ മുഷ്കന്മാരായ അഫ്ഗാൻകാരെ അമച്ചുവരുത്തുന്നതിനു് പ്രസ്തുതമായ മൈത്രീബന്ധം ഏററവും ഉപകരിക്കയുമുണ്ടായിട്ടുണ്ട്. സാമ്രാജ്യമാകമാനം ൧൫ ഭാഗമായി തിരിച്ച് ഓരോ വിഭാഗത്തിനും ഭരണകൎത്താവായി 'സുബേദാർ' എന്ന ഉദ്യോഗസ്ഥനേ നിയമിച്ചിരുന്നു. റവന്യൂ, സൈന്യകാൎയ്യം, ക്രിമിനൽനീതി, എന്നികാൎയ്യങ്ങളുടെ മേൽവിചാരം സുബേദാർ തന്നെ നടത്തിവന്നു. പട്ടണംതോറും, സമാധാനപരിപാലത്തിന്നധികൃതനായ കൊത്തുവാൽ എന്ന പോലിസുഉദ്യോഗസ്ഥനും, കോടതികളിൽ നീതിന്യായ കൈകാൎയ്യം ചെയ്യാൻ നിയമപണ്ഡിതനായ കാസി എന്ന ഉദ്യോഗസ്ഥനും നിയമിക്കപ്പെട്ടിരുന്നു. ടോഡർമാളായിരുന്നു അക്ബറുടെ ധനകാൎയ്യമന്ത്രി. അദ്ദേഹത്തിൻെറ മേൽനോട്ടത്തിൽ മുകിലസാമ്രാജ്യത്തിൽ കണ്ടെഴുത്തു നടത്തി രാജ്യഭോഗക്രമങ്ങൾ ഭേദപ്പെടുത്തി. ഒരുകോടി രൂപ മുതലെടുപ്പുള്ള വിഭാഗത്തിൻെറ ഭരണത്തിനായി പ്രത്യേകതരം ഉദ്യോഗസ്ഥന്മാരെ നിയമിച്ചു. കണക്കു പരിശോധനയ്ക്കായി പ്രത്യേകഡിപ്പാൎട്ടുമെൻറു ഏൎപ്പെടുത്തിയിട്ടുണ്ടായിരുന്നു.

യുദ്ധകാലങ്ങളിൽ സൈന്യശേഖരം ചെയ്തു പടയ്ക്കൊരുക്കുവാൻ ബാദ്ധ്യസ്ഥരായ രജപുത്രവീരന്മാർ നിയമിക്കപ്പെട്ടിരുന്നു. ഓരോ രജപുത്രയോദ്ധാവിൻെറയും വരുതിയിൽ അവസ്ഥാനുസരണം അശ്വഭടരും പദാതിയും അടങ്ങിയ ഓരോ സൈന്യം ഉണ്ടായിരുന്നു. ചക്രവത്തിയുടെ ആവശ്യം പ്രമാണിച്ച് ഇങ്ങനെ സൈന്യസംരക്ഷണം ചെയ്യുന്ന വകയ്ക്കു പ്രതിഫലമായി സേനാപതികളായ രജപുത്രന്മാക്കു ഭൂസ്വത്തും പണവും അനുവദിച്ചിട്ടുണ്ടായിരുന്നതായി കാണാം.

ബാല്യകാലത്തു അക്ബറുടെ പിതാവു പടയോട്ടങ്ങളിലും മററും ഏപ്പെട്ടിരുന്നതിനാൽ ശരിയായ വിദ്യാഭ്യാസത്തിനും മററും രാജകുമാരനു സൌകയ്യം ലഭിച്ചിരുന്നില്ല. എങ്കിലും സാമ്രാജ്യസംസ്ഥാപനം നടത്തിയ ശേഷം സമാധാനപരമായ രാജ്യഭരണത്തിൽ ഏപ്പെട്ടിരുന്ന ചക്രവത്തിക്കു സാഹിത്യാദിവിഷയങ്ങളിൽ ബുദ്ധിയേയും മനസ്സിനേയും വ്യാപരിപ്പിക്കുവാൻ സൌകയ്യം ലഭിച്ചു. അനവധി വിദ്വജ്ജനങ്ങൾ ചക്രവത്തിയുടെ കൊട്ടാരത്തിൽ ചെന്നുകൂടി പാരസികസാഹിത്യത്തിലും തത്വശാസ്ത്രത്തിലും അനന്യസാധാരണമായ പാണ്ഡിത്യം ഉണ്ടായിരുന്ന അക്ബർ വിദ്വജ്ജനങ്ങളുമായി സാഹിത്യസംബന്ധമായും മതസംബന്ധമായും വാദപ്രതിവാദങ്ങൾ നടത്തുന്നതിൽ തല്പരനായിരുന്നു.- വൈദികന്മാരായ ബ്രാഹ്മണർ, ബുദ്ധസന്യാസികൾ, പാഴ്സികൾ, ജസ്യൂട്ട് പാതിരിമാർ മുതലായ വിവിധവഗ്ഗങ്ങളിൽ പെട്ട അനേകം വിദ്വാന്മാർ ചക്രവത്തിയുടെ സദസ്സിൽ പെട്ടിരുന്നു. സമസ്തമതങ്ങളിലും സത്യാംശമുണ്ടെന്നു അക്ബർ ദൃഢമായി വിശ്വസിക്കയും അവയിൽ നിന്നെല്ലാം ഗ്രാഹ്യങ്ങളായുള്ള ഭാഗങ്ങളെ ഗ്രഹിക്കുന്നതിൽ ശ്രദ്ധാലുവായിരിക്കയും ചെയ്തു. ഫൈസി എന്ന വിശ്രുതനായ പാരസികകവിയും അബുൾഫാസൽ എന്ന പണ്ഡിതനും ചക്രവത്തിയുടെ നിത്യസഹചാരികളായിരുന്നു. അക്ബർ, അനേകം രമ്യഹമ്മ്യങ്ങൾ പണികഴിപ്പിച്ചിട്ടുണ്ട്. അവയിൽ ഏററവും പ്രധാനപ്പെട്ടതു സിക്രിയിൽ ഉള്ള ഫ്ത്പുരം ആണ്. അവിടെ നിവസിച്ചിരുന്ന ഒരു മഹമ്മദീയഭക്തൻെറ സ്മാരകമായിട്ടാണ് അക്ബർ വിശേഷസ്തംഭങ്ങൾ ആ സ്ഥലത്തു നിമ്മിക്കുവാൻ ഉദ്യമിച്ചതു. അക്ഫർ മഹമ്മദുമതാസക്തനായിരുന്നില്ല. എന്നാൽ

ഏകദൈവ വിശ്വാസം അദ്ദേഹത്തിനു ദൃഢമായുണ്ടായിരുന്നു. കാലാന്തരത്തിൽ ചക്രവത്തിതന്നെ ഒരു നൂതനമായ ആരാധനാരിതി നടപ്പിലാക്കുവാൻ ശ്രമിച്ചു. തന്നിൽ തന്നെ ഈശ്വരചൈതന്യം പരിപൂൎണ്ണമായിരിക്കുന്നു എന്നും പ്രജകളെല്ലാം ദിവസം തോറും തന്നെ ആരാധിക്കയാണു വേണ്ടതെന്നും അക്ബർ വ്യവസ്ഥ ചെയ്തു. ഈദൃശങ്ങളായ അഭിപ്രായങ്ങൾ മതപ്രസക്തരായ അഫ്ഗാൻകാരുടേയും മുകിലന്മാരുടേയും ഇടയിൽ അനല്പമായ ക്ഷോഭം അങ്കുരിപ്പിക്കാതിരുന്നില്ല. എങ്കിലും തൻെറ പ്രജകളിൽ ആൎക്കും ഇഷ്ടമുള്ള ഏതൊരു മതവും അവലംബിച്ചുകൊള്ളുവാൻ ചക്രവത്തി അനുവാദം നൽകിയിരുന്നു എന്നുള്ള വസ്തുത വിസ്മരണിയമല്ല.

അക്ബർചക്രവത്തിയുടെ കാലത്തു പഷ്യൻഭാഷ ഇൻഡ്യയിലെ രാജകിയഭാഷയായിത്തിൎന്നു. അതു നിമിത്തം കാലാന്തരത്തിൽ ഉർഡ്യു എന്ന ഒരു നവിന ഭാഷയുടെ ഉൽപത്തിക്കും വളച്ചയ്ക്കും സൌകയ്യം സിദ്ധിച്ചു. അക്ബറുടെ അന്ത്യഘട്ടം സമാധാനപരമായിരുന്നില്ല. ഗുണിയും പ്രതാപവാനുമായ ചക്രവത്തിക്കു സ്വപുത്രന്മാരുടെ നടത്തദോഷം നിമിത്തം ക്ലേശങ്ങൾ അടിക്കടി ഉണ്ടായിക്കൊണ്ടിരുന്നു. സലിംരാജകുമാരൻ ചക്രവത്തിയോടു പരസ്യമായി കലഹിച്ചു. രാഷ്ട്രീയകായ്യങ്ങളിലും ശാസ്ത്രീയവിഷയങ്ങളിലും അക്ബരുടെ വലത്തുകൈയായിരുന്ന അബ്ബുൾഫാസൽ ആ രാജകുമാരൻെറ ദുൎബ്ബോധനയാൽ വധിക്കപ്പെട്ടു. ആ വസ്തുത ആശ്രിതവത്സലനായ ചക്രവത്തിയെ അത്യധികം ക്ലേശിപ്പിച്ചു. രാജകുടുംബത്തിലെ അന്തഃഛിദ്രങ്ങളാലും ബന്ധുജനങ്ങളുടെ നിയോഗത്താലും മനസ്സും ബുദ്ധിയും ക്ഷിണിച്ച ചക്രവത്തിക്കു ജിവിതം ദുസ്സഹമായ ഭാരമായിത്തിൎന്നു. ൧൬൦൫-ൽ അദ്ദേഹത്തിനു ഐഹികബന്ധത്തിൽനിന്നും മോചനം സിദ്ധിച്ചു.

ജഹാംഗിർ (൧൬൦൫—൧൬൨൭)

സലിംരാജകുമാരൻ ഭൂലോകജേതാവു് എന്നത്ഥമുള്ള ജഹാംഗിർ എന്ന അഭിധാനത്തോടുകൂടി സിംഹാസനാരോഹണം ചെയ്തു. എന്നാൽ മുഗൾസാമ്രാജ്യത്തിലെ പ്രജാസഞ്ചയത്തിൽ ഗണ്യമായ ഒരു ഭാഗം സലിമിൻെറ കിരിടധാരണത്തിൽ വൈരസ്യത്തോടു കൂ

ടി വത്തിച്ചിരുന്ന മാനസിംഹനായിരുന്നു ആ സംഘത്തിൻെറ നേതാവു. കുസ്രുഖാനെ ചക്രവത്തിയായി അവരോധിക്കണമെന്നായിരുന്നു മാനസിംഹൻെറ അഭിലാഷം. എങ്കിലും മതാസക്തനായ സലീമിൻെറ പക്ഷത്തിൽ നില്ക്കുവാൻ പ്രബലമായ ഒരു മഹമ്മദീയ ജനവിഭാഗമുണ്ടായിരുന്നതിനാൽ രജപുത്രയോദ്ധാക്കളുടെ തന്ത്രങ്ങളെല്ലാം വിഫലീഭവിച്ചു. ചക്രവത്തി വിഷയാസക്തനും, വിനോദപ്രിയനും, മദ്യപാനിയും ആയിരുന്നു. എന്നാൽ രജപുത്രന്മാരെ പരസ്യമായി ദ്വേഷിക്കാൻ തക്ക ബുദ്ധിശൂന്യത ജഹാംഗീരിനില്ലായിരുന്നു. അദ്ദേഹത്തിൻെറ പുത്രനായ കുസ്രുഖാൻ കൂടുതൽ ജനരഞ്ജനയുള്ള ഒരു യുവാവായിരുന്നു. ചക്രവത്തിക്കു വിരുദ്ധമായി പഞ്ചാബിൽ ഒരു വിപ്ലവം ഉണ്ടാക്കുവാൻ കുസ്രു ശ്രമിക്കുകയുണ്ടായി എങ്കിലും ജഹാംഗീരിനും അചിരേണ രജപുത്രനെ ബന്ധനസ്ഥനാക്കുവാൻ സാധിച്ചു. അനന്തരം ചക്രവത്തി രാജകുമാരനെ പരസ്യമായി അവമാനിപ്പിക്കുകയും കുമാരൻെറ അനുയായികളെ ദുഷ്ടമായി ഹിംസിക്കയും ചെയ്തു. അനേകസംവത്സരം രാജകുമാരൻ കാരാഗൃഹത്തിൽ തന്നെ കഴിച്ചുകൂട്ടേണ്ടിവന്നു. കുസ്രുവിൻെറ സഹോദരനായ ഖുറാം ബന്ധനത്തിൽനിന്നും മോചിതനായ സോദരനെ ദക്ഷിണേന്ത്യയിലേക്കു കൂട്ടിക്കൊണ്ടുപോയി. അവിടെവെച്ചു കുസ്രുവിനു പ്രാണാപായം സംഭവിച്ചു. മുഗൾസിംഹാസനാവകാശത്തിൽ പ്രതിപക്ഷിയായി തീരാവുന്ന ഭയങ്കരനായ സഹോദരനെ ഖുറാംരാജകുമാരൻ കൊലപ്പെടുത്തിയതാണെന്നു ഊഹിക്കപ്പെട്ടിരിക്കുന്നു. കുസ്രുവിൻെറ രാജ്യഭാരകാലത്തു് രാജ്യത്തിൽ ക്ഷേമവും സമാധാനവും സ്വാതന്ത്ര്യമായി ഉണ്ടായിരുന്നില്ലെന്നും ഉദ്യോഗസ്ഥന്മാരുടെ ഇടയിൽ അനഹങ്ങളായ ദുരാചാരങ്ങൾ ധാരാളം ഉണ്ടായിരുന്നു എന്നും ചോരഭീതിയിൽനിന്നും ഗ്രാമങ്ങളും നഗരങ്ങളും യഥാവിധി പാലനം ചെയ്യപ്പെട്ടിരുന്നില്ലെന്നും ഊഹിക്കുന്നതിനും മതിയായ രേഖകൾ ഉണ്ടു്. ൧൬൦൮ മുതൽ ൧൬൧൧ വരെ ജഹാംഗീറിൻെറ രാജധാനിയെ നിവസിച്ചിരുന്ന ഹാക്കിൻസ് എന്ന നാവികവയ്യൻെറ ഡയറികളും സർ താമസ്സ് റൊ എന്ന വിദേശീയ സ്ഥാനപതിയുടെ സഞ്ചാരക്കുറിപ്പുകളും ജഹാംഗീരിൻെറ ഭരണകാലത്തെക്കുറിച്ചുള്ള വിശ്വാസയോഗ്യമായ വിവരങ്ങൾ നമുക്കു നല്കുന്നുണ്ടു്. ജഹാംഗീരിൻെറ കാലത്തു ഖു

റാംരാജകുമാരൻ രാജപുട്ടാണയിൽ കടന്നു ഉദയപുരം റാണായുമായി ദീർഘകാലം യുദ്ധം നടത്തി. ഒടുവിൽ റാണാ മുഗൾചക്രവർത്തിക്കു കീഴടങ്ങുകയും പുത്രനേയും പൌത്രനേയും രാജധാനിയിലേക്കു അയക്കുകയും ചെയ്തു. പ്രഖ്യാതന്മാരായ പൂർവ്വി...ന്മാരുടെ കാലത്തെങ്ങും സാദ്ധ്യമാകാത്ത ഒരു മഹാകാര്യം തൻെറ കാലത്തു നിഷ്പ്രയാസം സാധിച്ചതിൽ ജഹാംഗീറിനു അനല്പമായ ചാരിതാർത്ഥ്യം ഉണ്ടായി എന്നു മാത്രമല്ല പ്രസ്തുത വിജയത്തിനു ഹേതുഭൂതനായ ഘുറാംരാജകുമാരനു ഷാജിഹാൻ എന്ന അഭിജ്ഞ നല്കുകയും മുപ്പതിനായിരം ഭടന്മാരടങ്ങിയ ഒരു മഹാസൈന്യത്തിൻെറ നായകസ്ഥാനം ആ രാജകുമാരനു നല്കുകയും ചെയ്തു. മാലിക്കാംബർ ഒരു അബ്സീനിയൻ അഹമ്മദ് നഗരം മുകിലന്മാരിൽനിന്നും അധീനമാക്കി മഹാരാഷ്ട്രയോദ്ധാവായ സബജിയുടെ സഹായത്തോടുകൂടി മുകിലസേനാനായകന്മാരെ പല സ്ഥലങ്ങളിലുംവെച്ച് നിശ്ശേഷം തോല്പിക്കുകയും ചെയ്തു. തന്നിമിത്തം അഹമ്മദ്നഗരം വീണ്ടെടുക്കാനായി ൧൬൧൬-ൽ ജഹാംഗീർ ഷാജിഹാനെ നിയോഗിച്ചയച്ചു. ൧൬൨൦-ൽ ഷാജിഹാൻ മാലിക്കാഫറിനെ യുദ്ധത്തിൽ പരാജിതനാക്കി അഹമ്മദ്നഗരം വീണ്ടെടുത്തു. ൧൬൨൬-ൽ നടന്ന അവസാനയുദ്ധത്തിൽ മാലിക്കാംബർ വധിക്കപ്പെട്ടു.

ഏതാദൃശങ്ങളായ വിജയങ്ങളാൽ ഉന്മേഷചിത്തനായിത്തീൎന്ന ഷാജിഹാൻ പിതാവിൻെറ ജീവിതകാലത്തു തന്നെ മുഗൾസാമ്രാജ്യസിംഹാസനം കൈക്കലാക്കുവാനുള്ള വ്യാമോഹം ഉദിച്ചു അചിരേണ രാജകുമാരൻ ഉദ്ദേശ്യസാദ്ധ്യത്തിനു അനുകൂലങ്ങളായ രാജദ്രോഹകർമ്മങ്ങൾ ചെയ്യാനാരംഭിച്ചു. ആ വിവരമെല്ലാം ജഹാംഗീറിനു അറിവുകിട്ടി. ഉടൻതന്നെ ഡൽഹിയിൽനിന്നും ഒരു വലിയ സേന ജഹാംഗീറിൻെറ പാളയത്തിലേക്കു പുറപ്പെട്ടു. ചക്രവർത്തിയുടെ കോപം ഭയന്നു രാജകുമാരൻെറ സ്വന്തം സൈന്യങ്ങൾ തന്നേയും അദ്ദേഹത്തെ വിട്ടുപിരിഞ്ഞു. ഷാജിഹാൻ സ്വാതന്ത്ര്യരക്ഷയ്ക്കായി ആദ്യം ബംഗാളിലേക്കും പിന്നീടു അവിടെനിന്നും മാൾവയിലേക്കും സിൻഡിലേക്കും പ്രയാണം ചെയ്തു. പിതാവിൻെറ ശേഷിച്ച ആയുഷ്കാലപര്യന്തം ഷാജിഹാൻ രാജ്യഭ്രഷ്ടനായി തൻെറ കാലയാപനം ചെയ്യേണ്ടിവന്നു.

ജഹാംഗീറിൻെറ ജീവിതദശയുടെ അന്ത്യഘട്ടം സമീപിച്ച വ

ന്നതോട്ടുകൂടി അദ്ദേഹത്തിനു രാജ്യകാൎയ്യങ്ങളിൽ ശ്രദ്ധകുറഞ്ഞു. വിഷയാസക്തിയും, ആലസ്യവും വൎദ്ധിച്ചു. നൂർജിഹാൻ എന്ന രാജ്ഞി ആയിരുന്നു രാജ്യകാൎയ്യങ്ങൾ നടത്തിപ്പോന്നതു. പാരസീകവംശജാതയായ ആ സ്ത്രീരത്നത്തിന്റെ ആകാരസൌഷ്ഠവത്തിൽ മോഹിച്ചുവലഞ്ഞ ജഹാംഗീർ പത്നിയുടെ സന്നിധിയിൽ ഒരു സാലഭഞ്ജികയുടെ സ്ഥാനമാണ് വഹിച്ചു പോന്നതെന്നു അക്കാലത്തെ ചില മഹമ്മദിയ ചരിത്രകാരന്മാർ തന്നെ പ്രസ്താവിച്ചു കാണുന്നു. നൂർജിഹാന്റെ നാമാങ്കിതമായ നാണ്യങ്ങൾകൂടി അക്കാലത്തു അടിച്ചു പ്രചരിപ്പിച്ചു പോന്നു എന്നുള്ളതുതന്നെ ആ മഹിളാരത്നത്തിന്റെ പ്രാഭവം എത്രമാത്രം അത്യുഗ്രമായിരുന്നു എന്നു ഊഹിക്കാവുന്നതാണെല്ലോ. ജനരഞ്ജന സമ്പാദിക്കുവാനായി നയജ്ഞയായ ആ രാജ്ഞി ദരിദ്രന്മാൎക്കു അന്നവസ്ത്രാദികളും ധനസഹായങ്ങളും നിരങ്കുശമായി നൽകിക്കൊണ്ടിരുന്നു. അധികാരേച്ഛുവായ നൂർജിഹാൻ ഭൎത്താവായ ചക്രവൎത്തിയുടെ കാലാന്തത്തോട്ടുകൂടി സ്വാധികാരം ക്ഷയിച്ചുപോകുവാൻ ഇടയുണ്ടെന്നു മുൻകൂട്ടി ഊഹിക്കാതെ ഇരുന്നില്ല. ഭാവിയായ ഭാവപ്പകൎച്ചയ്ക്കു ഇടകൊടുക്കാതെ കഴിക്കുവാൻവേണ്ടി കാലെകൂട്ടി അവശ്യംവേണ്ട ഒരുക്കങ്ങൾ ചെയ്യാൻ രാജ്ഞി ഉറച്ചുകഴിഞ്ഞു. ആദ്യ ഭൎത്താവിൽ തനിക്കു ജാതയായിട്ടുള്ള പുത്രിയെ കിരീടാവകാശിയായ ഷാജിഹാനെക്കൊണ്ടു കല്യാണം കഴിപ്പിക്കുവാൻ അവർ ചക്രവൎത്തിയെ പ്രേരിപ്പിച്ചുകൊണ്ടിരുന്നു. രാജ്യഭ്രഷ്ടനായിരുന്ന ഷാജിഹാനു ചക്രവൎത്തിയിൽനിന്നും മാപ്പുലഭിക്കുന്നതിനു ആലോചനാവിഷയമായ വിവാഹം ഒരു കരാറായി തീരുമെന്നുള്ള വിവരം നൂർജിഹാൻ ആ രാജകുമാരനെ അറിയിക്കാതെയുമിരുന്നില്ല. എന്നാൽ രാജ്ഞിയുടെ സഹോദരനായ അസബ്ഖാന്റെ പുത്രിയായ മൌടംസ്മഹാളിൽ ഷാജിഹാൻ വളരെക്കാലം കൊണ്ടു തന്നെ അനുരക്തനായിരുന്നതിനാൽ രാജ്ഞിയുടെ ഇംഗിതം ദുസ്സാധമായ്വന്നു. തന്റെ അഭീഷ്ടസിദ്ധിക്കു പ്രതിബന്ധം നേരിട്ടുകയാൽ രാജ്ഞി നൈരാശ്യത്തോട്ടുകൂടി ജഹാംഗിറിനു മറെറാരു സപത്നിയിൽ ജാതനായ ഷാരിയർ എന്ന രാജകുമാരനു പുത്രിയെ വിവാഹം കഴിച്ചുകൊടുക്കുകയും തന്റെ സ്വാധീനശക്തി ഉപയോഗപ്പെടുത്തി ജാമാതാവിനെ കിരീടാവകാശിയാക്കിത്തീൎക്കുന്നതിനു വേണ്ട വ്യവസ്ഥക

ൾ ആരംഭിക്കുകയും ചെയ്തു. എന്നാൽ ഭാഗ്യദോഷം നിമിത്തം ചക്രവത്തി തൻെറ പിൻവാഴ്ചയ്ക്കു അവകാശിയായി മറെറാരു രാജകുമാരനെ ആണു് അംഗികരിച്ചതു്,

നൂർജ്ജിഹാൻെറ നിസ്സീമമായ പ്രാഭവം പല മഹമ്മദിയ പ്രഭുക്കൾക്കും അതിദുസ്സഹമായിത്തിന്നു. ഷാജിഹാൻെറ ആപ്തമിത്രമായ മഹബദ്ഖാൻ എന്ന മഹമ്മദിയപ്രഭു രാജ്ഞിയുടെ കൈകടന്ന അധികാരകത്തൃത്വത്തെ പററി ജഹാംഗീറിനോടു തന്നെ ഒരവസരത്തിൽ ഉണത്തിക്കയുണ്ടായി. എന്നു മാത്രമല്ല മഹബദ്ഖാൻ ഉചിതമായ ഒരുവസരം പ്രതീക്ഷിച്ചിരുന്നു് ചക്രവത്തിയേയും നൂർജ്ജിഹാനേയും അംഗരക്ഷകന്മാരിൽനിന്നും അകററി ബന്ധനസ്ഥരെന്ന നിലയിൽ ആക്കുകയും ചെയ്യാതെയിരുന്നില്ല. എങ്കിലും കരബലംകൊണ്ടു തങ്ങളുടെ സ്വാതന്ത്ര്യലബ്ധി സാദ്ധ്യമല്ലെന്നു കണ്ടറിഞ്ഞ രാജ്ഞി അവസരോചിതം സ്ത്രീസഹജമായ ചപലചാതുയ്യത്താൽ മഹബദ്ഖാനെ സ്വാധീനപ്പെടുത്തി അചിരേണ സ്വാതന്ത്ര്യം സമ്പാദിച്ചു. അടുത്തുതന്നെ ചക്രവത്തി പരലോകം പ്രാപിക്കയാൽ ഷാജിഹാൻ രാജധാനിയിൽ ചെന്നെത്തി സിംഹാസനാരോഹണം ചെയ്തു. അനന്തരം കിരീടാവകാശികളായ രാജകുമാരന്മാരെ ഒന്നൊഴിയാതെ നിഗ്രഹിക്കുവാൻ ചക്രവത്തി കല്പന കൊടുത്തു.

ഷാജിഹാൻ (൧൬൨൭—൧൬൫൮)

ജഹാംഗീറിനെപോലെ തന്നെ ഷാജിഹാനും ഒരു രജപുത്രസ്ത്രീയുടെ സന്താനമായിരുന്നു. മാവ്വാർ ഗോത്രജയായിരുന്നു ഷാജിഹാൻെറ മാതാവു്. അക്ബരുടെ സമഭാവനാപരമായ നയമാണു് ൨ാം ചക്രവത്തിയും ഹിന്ദുക്കളുടെ നേക്കു പ്രദശിപ്പിച്ചു പോന്നതു. സാഹിത്യരസികനും സുകുമാരകലാതല്പരനും ആയ ഷാജിഹാൻെറ കാലത്തു മുഗൾസാമ്രാജ്യത്തിൽ, വിശിഷ്യാ ആഗ്രയിലും ഡൽഹിയിലും കായ്യങ്ങളായ ഒട്ടധികം രമ്യഹമ്മ്യങ്ങൾ ചക്രവത്തിയുടെ പ്രത്യേക മേൽനോട്ടത്തിൽ പണികഴിക്കപ്പെട്ടിരുന്നു. ആഡംബരപ്രസക്തനായ ചക്രവത്തി മുകിലസാമ്രാജ്യസിംഹാസനത്തിന്നനുരൂപമായ പ്രാഭവം രാജധാനിക്കു വരുത്തുന്നതിനു പ്രത്യേകം ശ്രദ്ധാലുവായിരുന്നു. വിശ്വവിശ്രുതമായ മയൂരസിംഹാസനം ഷാജിഹാൻെറ ആജ്ഞാനുസരണം നിമ്മിക്കപ്പെട്ടിട്ടുള്ളതാണു്.

ഷാജിഹാൻ രാജ്യഭാരം കൈയേററു കഴിച്ച നാലു സംവത്സരം കഴിയുന്നതിനു മുമ്പുതന്നെ ഹൂഗ്ലിനദിതീരത്തിൽ പോർട്ടുഗീസുകാർക്കുണ്ടായിരുന്ന ഉപവേശസ്ഥാനം ചക്രവർത്തിയുടെ ആജ്ഞാനുസരണം ഒരു മുഗൾസേന ആക്രമിക്കയും ദുർഗ്ഗം സാമഗ്രിശാല മുതലായവ സമസ്തവും നശിപ്പിക്കയും യുദ്ധത്തിൽ മൃതരാവാതെ ശേഷിച്ച യൂറോപ്യന്മാരെ ആകമാനം അടിമകളാക്കുകയും ചെയ്തു. ജഹാംഗീറിൻെറ കാലത്തു രാജ്യഭ്രഷ്ടനായി ബംഗാളിൽ അഭയം പ്രാപിച്ച അവസരത്തിൽ പോർട്ടുഗീസുകാർ ഷാജിഹാനോടു പ്രകടിപ്പിച്ച നിർമ്മര്യാദത്തിനു പ്രതികാരം അങ്ങനെ സാധിച്ചതിൽ



ഷാജിഹാൻ

ചക്രവർത്തി സംതൃപ്തനായി. ദക്ഷിണേന്ത്യയിൽ അക്കാലത്തും ചില രാഷ്ട്രീയവിപ്ലവങ്ങൾ നടന്നുകൊണ്ടിരുന്നു. മഹാരാഷ്ട്രസമുദായത്തിൻെറ പ്രാഭവം ക്രമാനുഗതമായി അങ്കുരിച്ചു ദൃഢീഭവിച്ചുതുടങ്ങിയ ഒരു കാലമായിരുന്നു അതു. ഫന്നുമുതൽ ഷാജിഹാൻ തന്നെ ഒരു വലിയ സൈന്യത്തോടുകൂടി ദക്ഷിണേന്ത്യയിലേക്കു പുറപ്പെട്ടു. അചിരേണ ബിജപ്പൂർരാജ്യം ചക്രവർത്തിയുടെ അധിരാജത്വത്തെ സമ്മതിക്കയും പ്രതിവർഷം ൨൦ ലക്ഷം നാണ്യം ഡൽഹിക്കോയ്മയ്ക്കു കപ്പം കൊടുത്തുകൊള്ളാമെന്നു സമ്മതിക്കയും ചെയ്തു് അഹമ്മദു നഗരത്തിലെ കലാപങ്ങളും അവസാനിച്ചു. വിപ്ലവകാരി

യായ സബജി എന്ന മഹാരാഷ്ട്രനേതാവിനു ഷാജിഹാൻ മാപ്പു കൊടുക്കുകയും ബിജപ്പൂർരാജാവിൻെറ ഗവൺമെൻറിൽ സേവനം ആരംഭിച്ചുകൊള്ളുവാൻ അയാൾക്കു അനുമതി നൽകുകയും ചെയ്തു. എന്നു മാത്രമല്ല മുകിലചക്രവർത്തിക്കുവേണ്ടി കർണ്ണാടകദേശം ആക്രമിക്കുവാൻ സബജി നിയോഗിക്കപ്പെട്ടുകയും ഉണ്ടായി. ധീരോദാത്തനായ മഹാരാഷ്ട്രനേതാവു് കാവേരിനദിയുടെ പ്രവാഹപ്രവേശങ്ങൾ മുകിലചക്രവർത്തിക്കു അധീനമാക്കിക്കൊടുത്തു. അതിൻെറ പ്രതിഫലമായി ഷാജിഹാനിൽനിന്നു സബജിക്കു വിസ്തൃതമായ ഒരു ദേശവഴിയുടെ ജന്മാവകാശം ലഭിക്കുകയുണ്ടായി. ൧൬൩൬-ൽ ചക്രവർത്തിയുടെ പുത്രനായ അറംഗസീബിനെ ദക്ഷിണേന്ത്യയിലെ ഗവർണ്ണറായി നിയമിച്ചയച്ചു. എന്നാൽ താൻ ലോകവ്യാപാരങ്ങളിൽ വിരസനായി തീർന്നിരിക്കുന്നതിനാൽ ശേഷിച്ച ജീവിതകാലം മുഴുവൻ ഒരു പക്കീറായി കാലയാപനം ചെയ്വാനാണു് ഇച്ഛിക്കുന്നതെന്നു ഡക്കാനിൽനിന്നും അറംഗസീബ് പിതാവിൻെറ പേക്കു സന്ദേശം അയച്ചു. തന്നിമിത്തം പുത്രൻെറ ബുദ്ധിശക്തിയും കരവൈഭവവും മുകിലയോഗ്യമായ രീതിയിൽ ഉപയോഗിക്കുന്നതിനു സൌകര്യം കൊടുക്കത്തക്കവിധം ഉത്തമപശ്ചിമ പ്രാന്തങ്ങളിലേ വിപ്ലവങ്ങൾ ശമിപ്പിക്കുന്നതിനായി ചക്രവർത്തി അറംഗസീബിനെ നിയോഗിച്ചയച്ചു. എന്നാൽ ആ രാജകുമാരൻെറ യുദ്ധോദ്യമങ്ങളെല്ലാം നിഷ്പ്രയോജനമായി പരിണമിച്ചതെഉള്ളു. 'ജഹാംഗീറിൻെറ ഭരണകാലത്തു കൈവിട്ടുപോയ കാൻഡഹാർദേശം പഷ്യാക്കാരിൽനിന്നു വീണ്ടെടുക്കുവാൻ അറംഗസീബ് ശ്രമിക്കാതെ ഇരുന്നില്ല, എങ്കിലും ആ ഉദ്യമവും വിഫലീഭവിച്ചുപോയി. യുദ്ധവൈഷമ്യങ്ങൾ ഏതാദൃശം മനസ്സിലാക്കിക്കൊണ്ടു് യുവാവായ അറംഗസീബ് രാജധാനിയിലേക്കു മടങ്ങി. അനന്തരം ൧൬൫൬-ൽ ഷാജിഹാൻ കുമാരനെ വീണ്ടും ദക്ഷിണാപഥത്തിലേക്കു അയച്ചു. അറംഗസീബ് ഡക്കാനിൽ ചെന്നുചേന്ന ഉടൻതന്നെ ബിജപ്പൂർ ഗോൽക്കണ്ടാ എന്നീ രാജ്യങ്ങളുമായി യുദ്ധം ആരംഭിച്ചു. അതിനിടെ ഗോൽക്കണ്ഡയിലെ പ്രധാന മന്ത്രി ആയ മിയർജുംലായുമായി നയജ്ഞനായ അറംഗസീബ് ഒരു ഗൂഢാലോചന നടത്തി. അവിടത്തെ ദുർഗ്ഗവും ഭണ്ഡാരവും ചതിപ്രയോഗത്താൽ സ്വാധീനമാക്കുവാൻ വേണ്ട ഒരുക്കങ്ങളെല്ലാം പൂ

ത്തി ആയപ്പോൾ വിവരം അറിഞ്ഞ ഷാജിഹാൻ ആ ഉദ്യമത്തിൽ നിന്നും വിരമിക്കുവാൻ പുത്രൻെറ പേരിൽ കല്പന അയക്കുകനിമിത്തം അറംഗസീബിൻെറ ഇംഗിതം സാധിക്കുവാനിടയായില്ല.

അനന്തരം അചിരേണ ഡൽഹിസിംഹാസനത്തെ സംബന്ധിച്ച ഷാജിഹാൻെറ പുത്രന്മാരുടെ ഇടയിൽ ചക്രവത്തിയുടെ ജീവിതകാലത്തു തന്നേ അവകാശവാദം ആരംഭിക്കുകയാൽ തൻെറ ഭാഗം ഉറപ്പു വരുത്തുന്നതിനായി അറംഗസീബ് രാജധാനിയിലേക്കു തിരിച്ചുപോയി. അങ്ങനെ വീണ്ടും ദക്ഷിണാപഥം അനാഥമായി തീരുകയാൽ ഭാവിയിൽ മഹാറാഷ്ട്രസാമ്രാജ്യസ്ഥാപകൻ ആയിത്തീൎന്ന ആളും സബജിയുടെ പുത്രനുമായ ശിവാജി പല അയൽരാജ്യങ്ങളിലും കടന്നു നിൎവ്വിശങ്കം സ്വാധികാരം നടത്തിത്തുടങ്ങി. ബീജപ്പൂർ രാജ്യമാണ് ആ മഹാറാഷ്ട്രയോദ്ധാവിൻെറ സാഹസപ്രസ്ഥാനത്തിനു ആദ്യം തന്നേ രംഗമായി ഭവിച്ചതു. ശിവാജിയുടെ ബീജപ്പൂർ ആക്രമണവും മററും മഹാറാഷ്ട്രചരിത്രത്തിൽ സവിസ്തരം പ്രതിവാദിക്കപ്പെടുന്നതാകയാൽ ഇവിടെ ആ ഭാഗം വിസ്തരിക്കുന്നില്ല.

ഷാജിഹാനു പ്രായാധികമായതോടുകൂടി രാജ്യകാൎയ്യങ്ങളിൽ അദ്ദേഹത്തിനുള്ള ജാഗ്രത ക്രമേണ കുറഞ്ഞു. പ്രകൃത്യാ ലൌകികസുഖങ്ങളിൽ നിരതനായിരുന്ന ചക്രവത്തിക്കു വാൎദ്ധക്യസഹജമായ ചാപലങ്ങളും കൂടി ഒത്തിണങ്ങിയപ്പോൾ രാജ്യകാൎയ്യങ്ങൾ തീരെ അനഭിലഷണീയമായ ഒരു ഗതിയിലേക്കു തിരിഞ്ഞു. പുത്രന്മാരിൽ ജ്യേഷ്ഠൻ ഡാറയാണ്. ലാഹൂർ, മുൾട്ടാൻ എന്നീ ദേശങ്ങളുടെ ആധിപത്യം അക്കുമാരനായിരുന്നു. എങ്കിലും, പിതാവിൻെറ വാത്സല്യ ഭാജനമായിരുന്ന ഡാറ അദ്ദേശങ്ങളിലെ ഭരണകാൎയ്യങ്ങൾ സ്വപുത്രനിൽ ഭരമേല്പിച്ച ശേഷം ഷാജിഹാനോടൊന്നിച്ച രാജധാനിയിൽ തന്നേ വാസമുറപ്പിച്ചിരുന്നു. ചക്രവത്തി രോഗപീഡിതനായി രാജ്യകാൎയ്യങ്ങൾ നടത്തുവാൻ തീരെ അശക്തനായി ചമഞ്ഞ ഘട്ടത്തിൽ ചക്രവത്തിയുടെ പ്രതിപുരുഷനെന്ന നിലയിൽ ഡാറ തന്നേ ഭരണം നടത്തുവാനാരംഭിച്ചു. ചിരപ്രതീക്ഷിതമായ കിരീടാവകാശവാദത്തിന്നുള്ള അവസരം അപ്പോൾ സമീപിച്ചു. ബങ്കാൾ ഗവൎണ്ണരായിരുന്ന ഷൂജാ എന്ന പുത്രൻ പിതാവിൻെറ കിരീടത്തിൽ തനിക്കുള്ള അവകാശത്തെ സ്ഥാ

പിക്കവാനായി ഒരു സേനയോടുകൂടി തലസ്ഥാനനഗരിയിലേക്കു പുറപ്പെട്ടുവന്നു. എന്നാൽ ചക്രവൎത്തിനാമാവായ ഡാറയാൽ നിയോഗിക്കപ്പെട്ട ഒരു മുകില സൈന്യം ഷൂജയെ പരാജിതനാക്കി പലായനം ചെയ്യിച്ചു. ഷാജിഹാൻെറ മറെറാരു പുത്രനായ മുറാദ് ഗുജറാററിലെ ഗവൎണ്ണരായിരുന്നു. ബുദ്ധിഹീനനും ചപലനും ആയ മുറാദിനെ സ്വാധീനപ്പെടുത്തി അയാളുടെ അധീനത്തിലുള്ള സേനയും ധനവും വിനിയോഗിച്ച് സ്വാൎത്ഥാഭിലാഷം സാധിക്കയാണ് വേണ്ടതെന്നു നയവഞ്ചകനായ അറംഗസീബ് അക്കാലം തീരുമാനിച്ചു. തനിക്കു ലൌകികകാൎയ്യങ്ങളിൽ പ്രതിപത്തി ഇല്ലെന്നും മുറാദിനെ മുഗൾസിംഹാസനത്തിൽ ആരോഹണം ചെയ്യിച്ചശേഷം മക്കത്തേക്കു പുണ്യയാത്ര പുറപ്പെടുവാനാണ് താൻ ഉദ്ദേശിക്കുന്നതെന്നും വിവരിക്കുന്ന അറംഗസീബിൻെറ സന്ദേശം അല്പബുദ്ധിയായ മുറാദ് വിശ്വസിക്കുകയും താനും സേനയുമായി അറംഗസീബിനോടു ഒത്തൊരുമിക്കുകയും ചെയ്തു. ൧൬൫൮-ൽ സാമുററിൽവച്ചു സഹോദരന്മാർ രണ്ടുപേരുംകൂടി ഡാറയുമായി നേരിട്ടു. രജപുത്രന്മാർ ഡാറയുടെ പക്ഷത്തിൽ നിന്നു യുദ്ധം ചെയ്തു. എങ്കിലും, ഡാറ പരാജിതനായി. അനന്തരം ജയഘോഷത്തോടുകൂടി അറംഗസിബ് ആഗ്രായിൽ പ്രവേശിച്ചു. മുറാദ്ദിനെ പിരിച്ചയയ്ക്കുവാൻ നയജ്ഞനായ അറംഗസിബിനു വിഷമം ലേശവും ഉണ്ടായിരുന്നില്ല. ഒരു ദിവസം അറംഗസീബിൻെറ പ്രേരണയാൽ ചപലനായ മുറാദ് അത്യധികം മദ്യപാനം ചെയ്തു മദോന്മത്തനായിത്തീൎന്നു. ആ നിലയിൽ ജ്യേഷ്ഠഭ്രാതാവു അയാളെ പരസ്യമായി പിടിച്ചുനിൎത്തി ഗുണദോഷിക്കയും ശാസിക്കയും ചെയ്തു. എന്നുമാത്രമല്ല മദ്യപാനം മുതലായ ദുർവൃത്തികൾക്കു വശംവദനായിത്തീരുന്ന ഒരുവൻ മുഗൾസാമ്രാജ്യത്തിൻെറ സിംഹാസനത്തിൽ ആരോഹണം ചെയ്വാൻ യോഗ്യനല്ലെന്നു വിധിക്കയും ചെയ്തു. അതിനുപുറമെ മുറാദ്ദിനെ ഗൂഢമായി കാരാഗൃഹത്തിൽ ആക്കുന്നതിനും അറംഗസിബ് കല്പനകൊടുത്തു. മൂന്നുവൎഷം കഴിഞ്ഞു അടിസ്ഥാനരഹിതമായ ഒരു നരഹത്യക്കുററം അയാളിൽ ആരോപിച്ചു ഗ്വാളിയറിൽവച്ചു അറംഗസിബ് ആ സാധുവിനെ വധിപ്പിച്ചു. ശേഷിച്ച ജീവിതകാലം മുഴുവനും ഷാജിഹാൻ നാമമാത്രചക്രവൎത്തിയേ ആയിരുന്നുള്ളു. അങ്ങനെ ൧൬൬൬ വരെ ഷാജിഹാൻ ജീവിച്ചിരുന്നു.

ഷാജിഹാൻെറ ജീവിതകാലത്തിനിടക്കു ചരിത്രപ്രസിദ്ധങ്ങളായ പല സംഭവങ്ങളും നടന്നിട്ടുണ്ട്. മദ്ധ്യകാലത്തെ പാരസികരുടെയും ഭാരതീയരുടെയും ശില്പവിദ്യാപാടവത്തെ പ്രദർശിപ്പിക്കുന്ന ഉത്തമമാതൃകകളായ ഏതാനും സദനങ്ങൾ ഷാജിഹാൻെറ ആജ്ഞാനുസരണം പണികഴിപ്പിക്കപ്പെട്ടിട്ടുള്ള വസ്തുത വിസ്മരണിയമല്ല. സാമ്രാജ്യഭണ്ഡാരത്തിലെ ധനസഞ്ചയം കെട്ടിടപ്പണികൾക്കായി ഇത്ര അനർഗ്ഗളമായി വിനിയോഗിച്ച മററു ചക്രവർത്തികൾ ഇൻഡ്യയിൽ ഷാജിഹാൻെറ കാലത്തിനു മുമ്പു ജീവിച്ചിരുന്നിട്ടില്ലെന്നു നിസ്സംശയം അഭിപ്രായപ്പെടാവുന്നതാണ്. ആഗ്രായിലെ ജമാമസ്ജിദ് എന്ന മഹമ്മദീയ ദേവാലയവും പ്രിയപ്പെട്ട



ററാജ്മഹാൾ

സഹധർമ്മചാരിണിയായ മുംടാസ്മഹാളിൻെറ സ്മാരകമായി നിർമ്മിക്കപ്പെട്ടിട്ടുള്ള ടാജ്മഹാളും ഷാജിഹാൻെറ ഹർമ്മ്യങ്ങളിൽ പ്രാധാന്യം വഹിക്കുന്നു. പിതാവിൻെറ മരണാനന്തരം രാജ്യാധിപത്യത്തിനായി ഡാറാ ഒരു ശ്രമംകൂടി നടത്തി. എന്നാൽ വീണ്ടും പരാജിതനായി സിൻഡിലേക്കു പ്രയാണം ചെയ്തു. ദൂരദൃക്കായ അറംഗസീബു ഡാറയെ അങ്ങനെ വൃഥാ വിട്ടയക്കുന്നതു യുക്തമെന്നു കരുതിയില്ല. അയാളെ ബന്ധിച്ചു ഡൽഹിക്കു കൊണ്ടുവരികയും മലിനവസ്ത്രങ്ങൾ ധരിപ്പിച്ചു തെരുവീഥികളിൽ കൂടി നടത്തിക്കയും

ചെയ്തശേഷം വധിപ്പിക്കയാണ് ചെയ്തതു. ഡാറയുടെ രണ്ടു പുത്രന്മാൎക്കും അതേ അനുഭവം തന്നേ ഉണ്ടായി. ഷൂജ സിംഹാസനത്തിനായി വീണ്ടും ഒരുദ്യമം നടത്തിയെങ്കിലും അതു സഫലമായില്ല. അറംഗസീബിൻെറ വിശ്വസ്തസേനാപതിയായ മിയർജുംല ഷൂജയെ അനുധാവനം ചെയ്കയും പ്രാണരക്ഷാൎത്ഥം ഭാഗ്യദോഷിയായ രാജകുമാരൻ അറക്കാൻദേശങ്ങളിൽ അഭയം പ്രാപിക്കയും ചെയ്തു. അവിടെവച്ചു അയാൾ കഥാവശേഷനായി. അങ്ങനെ കിരീടാവകാശികളായ പ്രതിപക്ഷികളെ എല്ലാം നാമാവശേഷരാക്കിയശേഷം അറംഗസീബ് മാമൂലിൻപടി കിരീടധാരണം നടത്തി. പ്രസ്തുത സംഭവം നടന്നതു ൧൬൫൯-ലായിരുന്നു. പുതിയ ചക്രവൎത്തി സുന്നിവിഭാഗത്തിൽ ദൃഢമായി വിശ്വസിച്ചുപോന്ന ആളായിരുന്നു. സ്വകാൎയ്യജീവിതത്തിലും ഭരണനയത്തിലും മതാസക്തി തന്നേ പ്രധാന പ്രമാണമാണെന്നു നടിച്ച് അതിന്മണ്ണം ഏറെക്കുറെ ആചരിച്ചുപോന്ന അറംഗസീബ് സ്വാൎത്ഥപരൻ ആണെന്നു പ്രജകൾക്ക് അചിരേണ ബോദ്ധ്യം വന്നു. ഉത്തമനായ ഒരു മഹമ്മദീയ രാജാവിനുചിതമായ രീതിയിൽ രാജ്യഭാരം നടത്തണമെന്നായിരുന്നു അറംഗസീബിൻെറ അഭിലാഷം. പിതൃദ്രോഹിയും സോദരഹന്താവും ഇതരമതദ്വേഷിയുമായ ചക്രവൎത്തിക്കു ആരിലും വിശ്വാസമുണ്ടായിരുന്നില്ല. സ്വന്ത പുത്രന്മാരെപ്പോലും അദ്ദേഹം അവിശ്വസിച്ചുപോന്നു. സ്വാൎത്ഥാഭിലാഷങ്ങൾ സാധിക്കുവാൻ ഏതുപായവും സ്വീകരിക്കുവാൻ ചക്രവൎത്തിക്കു ലേശവും വൈമനസ്യമുണ്ടായിരുന്നില്ല. അദ്ദേഹം അശേഷം ആഡംബര പ്രസക്തനല്ലായിരുന്നു. ഒതുങ്ങിയ ജീവിതവും പൂൎവ്വികന്മാരെ അപേക്ഷിച്ചു മിതഭോഗിയും ആയിരുന്നു. അറംഗസീബു മദ്യപാനം വളരെ ചുരുക്കം ചില സന്ദൎഭങ്ങളിലേ നടത്തിയിട്ടുള്ളു എന്നാണ് ചില മഹമ്മദീയ ചരിത്രപണ്ഡിതന്മാരുടെ അഭിപ്രായം. സ്വാൎത്ഥം ത്യജിച്ചും പ്രജാക്ഷേമത്തിന്നായി അക്ഷീണപരിശ്രമം ചെയ്യുന്നതിന്നു ചക്രവൎത്തി സദാ സന്നദ്ധനായിരുന്നു. എങ്കിലും ഭരണനയത്തിൻെറ അസ്ഥിവാരം കൌശലത്തിലും ചതിപ്രയോഗത്തിലും ഉറപ്പിച്ചിരുന്നതിനാൽ മററു സൎവ്വസദ്ഗുണങ്ങളും ഫലശൂന്യമായി പരിണമിച്ചു. അദ്ദേഹം ക്രൂരനോ നീതികെട്ടവനോ ആയിരുന്നില്ല. എന്നാൽ ഭരണനയം പ്രമാണിച്ചു

ചില ഘട്ടങ്ങളിലെല്ലാം ക്രൌൎയ്യവും അന്യായവും പ്രദൎശിപ്പിക്കേണ്ടി വന്നിട്ടുണ്ട്. ഭരണകാൎയ്യങ്ങളിൽ ചക്രവൎത്തിയെ പ്രധാനമായി നയിച്ച നിയമ സഞ്ചിക മഹമ്മദ്ലാ ആയിരുന്നു. ജിഹാംഗറിന്റെ കാലത്തു ഹൈന്ദവ തീൎത്ഥാടകന്മാരുടെമേൽ ചുമത്തപ്പെട്ടിരുന്ന തലവരി വിഗ്രഹാരാധനയിൽനിന്നും ലഭിക്കുന്ന ആദായമാണെന്നു ആക്ഷേപം പറഞ്ഞു അറംഗസിബു നിറുത്തൽ ചെയ്തു. പരസ്യമായ വേദാദ്ധ്യയനവും യാഗാദികൎമ്മങ്ങളും ചക്രവൎത്തി തടഞ്ഞുവെന്നു മാത്രമല്ല ഹിന്ദുക്കളുടെ അനവധി ക്ഷേത്രങ്ങൾ അറംഗസിബിന്റെ ആജ്ഞാനുസരണം ധ്വംസനം ചെയ്യപ്പെടുകയും ജസീയാ എന്ന തലവരി ഹിന്ദുക്കളുടെമേൽ വീണ്ടും ചുമത്തുവാനാരംഭിച്ചു. തന്റെ പൂൎവ്വമിത്രമായ മിയർജുംലയെ അറംഗസീബു ബങ്കാളത്തെ വൈസറായി ആയി നിയമിച്ചു. ചക്രവൎത്തിയുടെ ആജ്ഞാനുസരണം ആ ഉദ്യോഗസ്ഥൻ ഒരു സേനയോടുകൂടി അരക്കാൻദേശത്തു കടന്നു പല അക്രമങ്ങളും പ്രവൎത്തിക്കുകയും വളരെ ധനം കൊള്ള ചെയ്തുകൊണ്ടുപോരുകയും ചെയ്തു. എങ്കിലും ആ യുദ്ധോദ്യമത്തിൽ നേരിട്ട കായക്ലേശം നിമിത്തം മീയർജുംല പരലോകം പ്രാപിച്ചു. അനന്തരം അയാളുടെ സ്ഥാനത്തു നിയമിക്കപ്പെട്ട സെയിസ്തഖാൻ ചിററഗാംഗിൽവെച്ചു പോർട്ടുഗീസു നാവികന്മാരെ ശാസിച്ചു. ഇംഗ്ലീഷു ഈസ്റ്റിൻഡ്യാക്കമ്പനിക്കാൎക്കു ബോംബെ ലഭിച്ചതും, ഫ്രെഞ്ച് ഈസ്റ്റിൻഡ്യാക്കമ്പനിക്കാർ ആദ്യമായി ഇൻഡ്യയിൽ എത്തി സൂററററിൽ പാണ്ടികശാല കെട്ടിയതും അറംഗസിബിന്റെ കാലത്തായിരുന്നു.

൧൬൭൯ൽ മുതൽ ൧൬൮൧ വരെ അറംഗസീബ് രജപുത്രരാജാക്കന്മാരുമായി യുദ്ധങ്ങളിൽ ഏൎപ്പെട്ടുകൊണ്ടിരുന്നു. ചക്രവൎത്തിയുടെ മഹമ്മദുമതപ്രതിപത്തിയായിരുന്നു പ്രസ്തുത യുദ്ധങ്ങളുടെ ഹേതു. ജാഡ്പുരം, ഉദയപുരം എന്നി രാജ്യങ്ങളിലെ രാജാക്കന്മാരുമായി നടത്തിയ യുദ്ധങ്ങൾക്കാണ് ചരിത്രപ്രാധാന്യം അല്പമെങ്കിലുമുള്ളതു്. ഉഭയപക്ഷത്തിനും ഗണ്യമായ ധനനഷ്ടവും ഭടനാശവും സംഭവിക്കാതെയിരുന്നിട്ടില്ല. ഉദയപുരത്തെ രാജാവുമായി ൧൬൮൧-ൽ ചക്രവൎത്തി സന്ധി ചേയ്യേണ്ടതായ്വന്നു.

---

അദ്ധ്യായം ൮

## മഹാരാഷ്ട്രരുടെ ഉൽക്കർഷം

പ്രബലനായ അറംഗസീബിൻെറ ഭരണകാലത്തു ഉൽക്കർഷം പ്രാപിച്ചു വന്ന മഹാരാഷ്ട്രരുടെ ശക്തി നിമിത്തം ദക്ഷിണാപഥത്തിലും മററുമുള്ള മുഗൾഗവർണറന്മാക്കും സേനാധിപന്മാക്കും വൈഷമ്യം നേരിട്ടു തുടങ്ങി.

മഹാരാഷ്ട്രസ്ഥാനം ബോംബെപ്രസിഡൻസിയിലായിരുന്നു. സാഹസികന്മാരും ധീരന്മാരും രണവീരന്മാരുമായ മഹാരാഷ്ട്രരുടെ ഇടയിൽ ബലവത്തായ സാമൂഹ്യബന്ധം ഉല്പാദിപ്പിച്ചതു ശിവാജിയായിരുന്നു. ബിജപ്പൂർരാജ്യത്തിലെ ഒരുദ്യോഗസ്ഥനും ഒരു മഹാരാഷ്ട്രപ്രമാണിയുമായ സംബജിയുടെ പുത്രനായിരുന്നു ശിവാജി. ദേവഗിരിയിലെ യാദവവംശജാതയായ ജിജാബായിയായിരുന്നു മഹാരാഷ്ട്രനായകൻെറ മാതാവു്. ൧൬൨൭-ൽ ശിവനഗരിയിൽ ശിവാജി ഭൂജാതനായി. ധാതാജിഖാണ്ഡദേവൻ എന്ന ബ്രാഹ്മണൻെറ ശിഷ്യത്വത്തിൽ അദ്ദേഹം ഹൈന്ദവപുരാണങ്ങളും മററും ഗ്രഹിച്ചു; മാതാവിൽനിന്നും ശിവാജിക്കു മതസംബന്ധമായി ഗണ്യമായ പലിശീലനം സിദ്ധിച്ചിട്ടുണ്ടു്. ബ്രാഹ്മണഗുരു രാഷ്ട്രമീമാംസ മുതലായ ഗഹനവിഷയങ്ങളിൽകൂടി ശിഷ്യനെ പ്രവീണനാക്കിത്തീത്തു. കുലദൈവമായ ഭവാനിയിൽ ശിവാജിക്കുണ്ടായിരുന്ന ഭക്തി ഐതിഹ്യപ്രോക്തമാണു്. മഹാരാഷ്ട്രത്തിലെ നാട്ടുനടപ്പനുസരിച്ചു കൌമാര്യത്തിൽ പുരുഷന്മാർ ശീലിച്ചു വരാറുള്ള ആയുധാഭ്യാസവും കായികാഭ്യാസങ്ങളും അദ്ദേഹം വശമാക്കാതെയിരുന്നില്ല. പശ്ചിമപവ്വതങ്ങളുടെ പാശ്വഭാഗത്തു സ്ഥിതിചെയ്യു മഹാരാഷ്ട്രത്തിലെ നിവാസികൾ പ്രായേണ കൃഷീവലരും നിധ്ധനരും ആയിരുന്നു. മഹാരാഷ്ട്രയുവാക്കന്മാരിൽ പലരും അഹമ്മദുനഗരം, ബിജപ്പൂർ എന്നീ രാജ്യങ്ങളിൽ ഭടവൃത്തിയിൽ ഉപജീവനം കഴിച്ചുവന്നു. പ്രകൃത്യാ രണശൂരന്മാരായ മഹാരാഷ്ട്രരെ യോജിപ്പിച്ചു ഭാരതഖണ്ഡത്തിൽ ധമ്മസംസ്ഥാപിതം ചെയ്യണമെന്നുള്ള ഗുരുനിയോഗമനുസരിച്ചു ജീവിതചര്യയെ സജ്ജീകരിക്കുവാനായിരുന്നു ശിവാജിയുടെ നിശ്ചയം. രാമദാസൻ, ദുഃഖരാമൻ എന്നീ മഹാരാഷ്ട്രകവികളുടെ ഭക്തിരസപ്രധാനവും ദേശാഭിമാനോദ്ദീപക

വുമായ ദേശീയഗീതികൾ പാമരന്മാരായ മഹാരാഷ്ട്രകായസ്ഥന്മാരുടെ ഇടയിൽ അഭൂതപൂർവ്വമായ ഉന്മേഷവും സാമൂഹ്യൈക്യവും ഉല്ലാദിപ്പിച്ചു. മഹാരാഷ്ട്രമാസകലം ഒത്തൊരുമിച്ച് ഏതൊരു രാഷ്ട്രീയസംഭവവും നടത്തുവാൻ സന്നദ്ധമായിരുന്നു. അക്കാലത്തായിരുന്നു മുകിലന്മാർ ദക്ഷിണാപഥത്തെ ആക്രമിക്കുവാനുദ്യമിച്ചത്. മഹാരാഷ്ട്രത്തെയും ഹൈന്ദവദേവാലങ്ങളേയും ദുഷ്ടന്മാരായ മുകിലന്മാരുടെ ആക്രമണത്തിൽനിന്നു രക്ഷിക്കേണ്ടതു് അത്യാവശ്യമാണെന്നുള്ള ബോധം മഹാരാഷ്ട്രക്ക് ഉണ്ടാകയും ശിവാജിക്ക് അവരുടെ നായകസ്ഥാനം അചിരേണ ലഭിക്കയും ചെയ്തു. ശൈശവപ്രായമായിരുന്ന മഹാരാഷ്ട്രത്തെ ഒരു സാമ്രാജ്യത്തിൻെറ നിലയിലാക്കിത്തീക്കത്തക്ക വിധം അതിൻെറ അസ്ഥിവാരം ബലവത്താക്കുവാനായിരുന്നു ശിവാജിയുടെ ശ്രമം. ൧൬൪൬-ൽ ഇദ്ദേഹം തോരണം എന്ന ദുർഗ്ഗം പിടിച്ചടക്കുകയും രാജഗൃഹം, പുരന്ദരം എന്നി രജദുർഗ്ഗങ്ങൾ പണികഴിപ്പിക്കയും ചെയ്തു. ഈ ദുർഗ്ഗങ്ങളിൽ ആയുധങ്ങൾ, വെടിമരുന്ന്, ധനധാന്യങ്ങൾ ആദിയായവയെല്ലാം സംഭരിച്ച് ശിവാജി തൻെറ സ്ഥിതി ബലതരമാക്കിത്തീർത്തു. അനന്തരം ൧൬൪൬—൧൬൫൯ വരെ അദ്ദേഹം ബിജപ്പൂർ സുൽത്താനുമായി യുദ്ധത്തിലേപ്പെട്ടിരുന്നു. ഔറംഗസീബ് മുഗൾസിംഹാസനത്തിൽ ആരോഹണം ചെയ്ത കാലം സമീപിച്ച് ശിവാജിയും ബിജപ്പൂർ സുൽത്താൻെറ സേനാധിപനായ അഫ്സൽഖാനെ നയോപായം പ്രയോഗിച്ച് അപായപ്പെടുത്തി. സേനാനായകൻ മൃതനായശേഷം നിഗ്രഹനസ്ഥാനങ്ങളിൽനിന്ന് ശിവാജിയുടെ സൈന്യം പുറത്തുവന്ന് അപ്രതീക്ഷിതമായി സുൽത്താൻെറ സേനയോടേററു. സുൽത്താൻ പരാജിതനായി. അതിനെ തുടൎന്നുണ്ടായ മററനേക യുദ്ധങ്ങളിലും ബിജപ്പൂർസുൽത്താന് തോൽവി പററുകയാൽ അയാൾ ശിവാജിയെ മഹാരാഷ്ട്രത്തിലെ രാജാവായി അംഗീകരിച്ചു.

പ്രതിദിനം ഉൽക്കഷം പ്രാപിച്ചുവന്ന ശിവാജിയുടെ പ്രാഭവത്തിൽ അസഹിഷ്ണുവായി തിന്ന ഔറംഗസീബ് മഹാരാഷ്ട്രനായകൻെറ ശക്തിയെ ഉന്മൂലനം ചെയ്യുവാനായി സെയിസ്തുഖാൻ, ജാഡ്പൂരിലെ ജസ്വന്തസിംഹമഹാരാജാവ്, എന്നിവരെ നിയോഗിച്ചയച്ചു. സെയിസ്തുഖാൻ തൻെറ സേനയോടുകൂടി പൂനാന



ശിവാജി

ഗരത്തിൽ പ്രവേശിച്ച് വാസമുറപ്പിച്ചു, ഒരു ദിവസം രാത്രി ഇരുന്നൂറു മഹാരാഷ്ട്രവീരന്മാർ വേഷപ്രച്ഛന്നരായി നഗരത്തിൽ പ്രവേശിച്ച് അപ്രതീക്ഷിതമായി സെയിസ്തഖാൻെറ അരമനയിൽ കടന്ന് അയാളെ ആക്രമിക്കയും ഖാൻ മിക്കവാറും അർദ്ധപ്രാണനായി അവിടെനിന്ന് രക്ഷപ്പെട്ടുകയും ചെയ്തു. അനന്തരം ശിവാജി ഒരു സേനയോടുകൂടി സൂററ്റിലെത്തി അവിടെയുണ്ടായിരുന്ന വിദേശിയവർത്തകന്മാരുടെ പാണ്ടികശാലകളിൽനിന്നും വെടിമരുന്ന്, പീരങ്കി മുതലായ യുദ്ധസാമഗ്രികളും അനവധി ധനവും കൈക്കലാക്കിക്കൊണ്ട് തിരിച്ചുപോന്നു. ശിവാജിയെ അമർച്ചചെയ്യുന്നതിന് നിപുണതരങ്ങളായ വ്യവസ്ഥകൾ അതിനിടയിൽ ഡൽഹിയിൽ നടന്നുകൊണ്ടിരുന്നു. ഡിലർഖാൻ, ജയസിംഹൻ എന്നീ യോദ്ധാക്കളെ അറംഗസീബ് ദക്ഷിണേന്ത്യയിലേക്ക് അയച്ചു. അവർ പുരന്ധർ എന്ന ദുർഗ്ഗം കൈവശപ്പെടുത്തുകയും ശിവാജിയുടെ രാജസ്ഥാനമായ രാജഗൃഹം ആക്രമിക്കുമെന്ന് ശിവാജിയെ ഭീഷണിപ്പെടുത്തുകയും ചെയ്തു. അനന്തരം എന്തുദ്ദേശ്യത്തോടുകൂടിയെന്നറിവില്ലാ ശിവാജി ചക്രവർത്തിക്കു കീഴടങ്ങുകയും ബിജപ്പൂർരാജ്യത്തെ ചില പ്രദേശങ്ങളിൽനിന്നും ചതുർഭാഗം രാജഭോഗം പിരിക്കുവാനുള്ള അവകാശം നൽകണമെന്നുള്ള കരാരോടുകൂടി അദിൽഷാ

യുടെ നേക്ക് യുദ്ധപ്രസ്ഥാനം ചെയ്യാമെന്ന് സമ്മതിക്കയും ചെയ്തു. ഇങ്ങിനെയിരിക്കുമ്പോൾ അറംഗസീബ് ശിവാജിയെ ഡൽഹിയിലേക്ക് ക്ഷണിക്കയാൽ അദ്ദേഹം ചക്രവത്തിയുടെ അരമനയിൽ ഹാജരായി. എന്നാൽ പ്രതിക്ഷിച്ചിരുന്നതുപോലെ ചക്രവത്തി മഹാരാഷ്ട്രനായകനെ യഥായോഗ്യം ഉപചരിക്കായ്കയാൽ അദ്ദേഹം വിരസനായി അറംഗസീബിനോട്ട് പരുഷമായി സംസാരിച്ചു എന്ന് പറയപ്പെട്ടിരിക്കുന്നു. ആ സാഹസപ്രവൃത്തിയുടെ ഫലമായി ശിവാജി തൻെറ വാസസ്ഥാനത്തു് ബന്ധനസ്ഥനായിരിക്കുന്നു എന്ന് കാണാറായി എങ്കിലും അല്പദിവസത്തിനുള്ളിൽ മഹാരാഷ്ട്രനായകൻ ഒരു പലഹാരകുട്ടയിൽ കയറിയിരുന്ന് തലച്ചുമട്ടമാർഗ്ഗമായി അവിടെനിന്നും രക്ഷപ്രാപിച്ചു. അറംഗസീബിൻെറ കോപം ശമിച്ചില്ല. ചക്രവത്തി മൂന്നാമതായി മറെറാരു സൈന്യത്തെ ദക്ഷിണേന്ത്യയിലേക്ക് അയയ്ക്കുകയുണ്ടായി. ശിവാജിയുടെ സംവദ്ധകമായ പ്രാഭവം കുറയ്ക്കുക എന്നുള്ളത് സേനാപതിക്ക് ദുഷ്കരമായിത്തീരുകയാൽ ആ ഉദ്യോഗസ്ഥൻ അറംഗസീബിൻെറ സമ്മതത്തോടുകൂടി ശിവാജിയുമായി ഒരുടമ്പടി ചെയ്യുകയും അദ്ദേഹത്തിന് "രാജാ" എന്ന അഭിധാനം അനുവദിച്ചു ശിവാജിയുടെ പുത്രനായ സാംബജിക്ക് ഒരു ജഘീറും അയ്യായിരം ഭടന്മാരടങ്ങിയ ഒരു സേനയുടെ ആധിപത്യവും നൽകുകയും ചെയ്തു. അതിനും പുറമെ അഹമ്മദ്നഗരത്തിൽ ശിവാജിക്കുള്ള ചതുർഭാഗത്തിൻെറ അവകാശത്തെ പരിഗണിച്ച് ബിറാറിൽ ശിവാജിക്ക് ഒരു ജഗീർ പതിച്ചുകൊടുക്കുകകൂടെ ചെയ്തു. ഇങ്ങിനെ ബിജപ്പൂർ ഗോൽക്കണ്ടാ എന്നീ രാജ്യങ്ങളിലെ സുൽത്താന്മാർ പ്രതിവഷം ഓരോ വലിയ തുക കപ്പംകൊടുക്കാമെന്ന് സമ്മതിച്ചു. മുകിലന്മാരുമായുള്ള യുദ്ധം വീണ്ടും ആരംഭിക്കയും അവരുടെ വക അനവധി ദുർഗ്ഗങ്ങളും ദേശങ്ങളും ആക്രമിച്ച് സ്വാധീനമാക്കുകയും ചെയ്തു. ഇതിനുശേഷം അദ്ദേഹം വീണ്ടും സൂററററ് നഗരം കൊള്ളയിട്ടു. അനന്തരം മുകിലന്മാരുടെ വകയായ ഖാൻദേശം, ബിറാർ, എന്നീരാജ്യങ്ങൾ സ്വാധീനപ്പെടുത്തി കപ്പം കൊടുത്തുകൊള്ളാമെന്ന് മുഗൾചക്രവത്തിയെക്കൊണ്ടു സമ്മതിപ്പിച്ചു. ബിഡാർദേശത്തെ രാജാവു് ശിവാജിക്ക് കപ്പംകൊടുക്കാമെന്ന് ഉടമ്പടി ചെയ്തു. അനന്തരം ശിവാജി മഹാരാഷ്ട്രത്തിൻെറ രാജാവായി അഭിഷേകം ചെയ്യപ്പെട്ടുകയും രാജാവെന്നുള്ള അഭിധാ

നം സ്വയം സ്വീകരിക്കയും ചെയ്തു. അന്നുമുതൽ രാജഗൃഹത്തിൽ വെച്ചാണ് ശിവാജിയുടെ കിരീടധാരണാഘോഷം നടത്തപ്പെട്ടതു. കിരീടധാരണം കഴിഞ്ഞശേഷം ദക്ഷിണേന്ത്യയിൽ തഞ്ചാവൂർവരെയുള്ള ദേശങ്ങൾ ശിവാജി ആക്രമിച്ചു സ്വരാജ്യത്തോടു ചേൎക്കയും ജിഞ്ചി വെല്ലൂർ മുതലായ ഏതാനും ബലതരങ്ങളായ ദുൎഗ്ഗങ്ങൾ മാൎഗ്ഗമദ്ധ്യേ പണിചെയ്യിക്കയും ചെയ്തു.

ശിവാജി ധീരനായ ഒരു യോദ്ധാവും സമൎത്ഥനായ ഒരു രാജ്യതന്ത്രജ്ഞനും ആയിരുന്നു. മഹാരാഷ്ട്രത്തിലെ കൎഷകന്മാരുടെ അഭിവൃദ്ധിയേയും ഭണ്ഡാരപോഷണത്തേയും പുരസ്കരിച്ചുള്ള പലേ പരിഷ്കാരങ്ങളും അദ്ദേഹം നടപ്പിൽ വരുത്തി. നീതിന്യായപരിപാലനത്തിനും ഗ്രാമംതോറും വേണ്ട വ്യവസ്ഥകൾ ചെയ്യാതെ ഇരുന്നിട്ടില്ല. ഒട്ടധികം ഭടന്മാരടങ്ങിയ ഒരു സ്ഥിരസേനയെ മാസശമ്പളത്തിൽ അദ്ദേഹം ശേഖരിച്ചു പാലിച്ചിരുന്നു. ഭടനായകന്മാരിൽ ഭൂരിപക്ഷവും മഹാരാഷ്ട്രരുടെ ഇടയിൽനിന്നു തന്നെ നിയമിക്കപ്പെടണമെന്നു നിഷ്കൎഷ ഉണ്ടായിരുന്നു. മഹാരാഷ്ട്രരാജാവിന്റെ നേരിട്ട ഭരണത്തിൽ ഉൾപ്പെട്ടിരിക്കുന്ന ദേശങ്ങളിൽനിന്നു ധൎമ്മശാസ്ത്രാനുരൂപമായ രാജഭോഗവും മഹാരാഷ്ട്രരാജന്റെ മേൽക്കോയ്മസ്ഥാനം സമ്മതിച്ചിട്ടുള്ള രാജാക്കന്മാരുടെ രാജ്യങ്ങളിൽനിന്നു ചതുൎഭാഗവും വസൂലാക്കണമെന്നായിരുന്നു വ്യവസ്ഥ. ഓരോ പ്രദേശത്തിന്റേയും തലസ്ഥാനനഗരിയായി ഓരോ ശൈലദുൎഗ്ഗം ഉണ്ടായിരുന്നു. ഏതാദൃശങ്ങളായ ദുൎഗ്ഗങ്ങളെ അതതുദേശത്തെ ഭരണാധികാരി അധിവസിച്ചുപോന്നു. സേനാധിപത്യവും നീതിന്യായപരിപാലനവും ഭൂനികുതി സംബന്ധമായ കൃത്യങ്ങളും ഒരേ ഉദ്യോഗസ്ഥൻ തന്നെ നിൎവ്വഹിക്കയായിരുന്നു അന്നത്തെ പതിവു. പ്രധാനപ്പെട്ട ഉദ്യോഗസ്ഥന്മാരിൽ ഭൂരിപക്ഷവും ബ്രാഹ്മണരായിരുന്നു. വലിയ ഉദ്യോഗസ്ഥന്മാരെ നിയമിക്കുന്നതിനുള്ള അധികാരം മഹാരാജാവിനു മാത്രമേ ഉണ്ടായിരുന്നുള്ളൂ. മാസംമാസം ഈടാകാറുള്ള രാജഭോഗം ആകമാനവും ശരിയായ കണക്കുകളോടുകൂടി രാജ്യഭണ്ഡാരത്തിൽ അടച്ചുകൊള്ളണമെന്നായിരുന്നു നിഷ്കൎഷ. ഭരണകാൎയ്യങ്ങളിൽ മഹാരാജാവിനു അവശ്യം വേണ്ട ഉപദേശങ്ങൾ നല്കുവാൻ എട്ടംഗങ്ങൾ ഉൾപ്പെട്ട ഒരു മന്ത്രിസമിതി നിയോഗിക്കപ്പെട്ടിരുന്നു. അഷ്ടപ്രധാനന്മാർ

എന്നറിയപ്പെട്ടുപോന്ന പ്രസ്തുത സമിതിയുടെ ആദ്ധ്യക്ഷം പെഷ്വാ എന്ന ഉദ്യോഗസ്ഥൻ വഹിച്ചുപോന്നു. പ്രധാന മന്ത്രിയുടെ സ്ഥാനമാണ് പെഷ്വാവിന്നുള്ളതെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. വലിയ ഉദ്യോഗങ്ങളൊന്നും തന്നെ വംശപാരമ്പര്യമായി വഹിച്ചുകൊള്ളുവാൻ അനുവദിക്കപ്പെട്ടിരുന്നില്ല. നാനാജാതിക്കാരായ ആളുകൾക്കും സർക്കാർ ഉദ്യോഗങ്ങൾ നൽകണമെന്നു ശിവാജിക്കു നിർബ്ബന്ധമുണ്ടായിരുന്നു. അങ്ങനെ രാജ്യത്തിൽ അനഭിലഷണീയമായ ജാതിമത്സരം ഉത്ഭവിച്ചു സാമുദായൈക്യത്തെ ഉന്മൂലനംചെയ്യുവാൻ ഇടകൊടുക്കാതെ അദ്ദേഹം സൂക്ഷിച്ചിരുന്നു. ശിവാജിക്കു അന്യമതദ്വേഷം ഉണ്ടായിരുന്നില്ല. മഹമ്മദീയദേവാലയങ്ങളോടും കുറാനോടും ഇദ്ദേഹത്തിനു അനല്പമായ ബഹുമാനം ഉണ്ടായിരുന്നു. മഹാരാഷ്ട്രന്മാരുടെ കൈയിൽ അകപ്പെടാറുണ്ടായിരുന്ന ഇതരമതാവലംബികളായ സ്ത്രീപുരുഷന്മാരുടെ ജീവനും അഭിമാനത്തിനും ഹാനി സംഭവിച്ചിരുന്നില്ല. വിശിഷ്യാ സ്ത്രീകളോടും കുട്ടികളോടും ഏററം കരുണയോടും ബഹുമാനത്തോടും മാത്രമേ ധീരന്മാരായ മഹാരാഷ്ട്രയോദ്ധാക്കൾ പെരുമാറി വന്നുള്ളൂ. ദക്ഷിണാപഥത്തിൽ മഹാരാഷ്ട്രന്മാരുടെ ശക്തി ശിവാജിമഹാരാജാവിൻെറ ഭരണത്തിൽ അത്യുന്നതാവസ്ഥയെ പ്രാപിച്ചിരുന്ന അക്കാലത്താണ് അറംഗസീബ് ചക്രവർത്തി രജപുത്രരാജാക്കന്മാരോടു സന്ധിചെയ്കയും അഹമ്മദനഗരത്തിൻെറ ആക്രമണത്തിനായി ഉദ്യമിക്കയും ചെയ്തതു്. അതിനിടെ ശിവാജിയുടെ ജീവിതകാലം അവസാനിക്കയും അദ്ദേഹത്തിൻെറ പുത്രനായ സാംബജി മഹാരാഷ്ട്രത്തിൻെറ ആധിപത്യം കൈയേൽക്കുകയും ചെയ്തു. ദക്ഷിണേന്ത്യയിലുള്ള മഹമ്മദീയരാജ്യങ്ങളെ ജയിച്ചു കീഴടക്കണമെന്ന ആശ അക്കാലത്തു അറംഗസീബിനുണ്ടായി. ബിജപ്പൂർ ഗോൽക്കണ്ഡാ എന്നീ രാജ്യങ്ങളെ ആക്രമിക്കുവാനാണ് ചക്രവർത്തി ആദ്യമായി ഉദ്യമിച്ചതു. ൧൬൮൫ ൽ ബിജപ്പൂർ ആക്രമണം ആരംഭിക്കയും ഒരു വർഷത്തിനകം ആ രാജ്യം ചക്രവർത്തിക്കു കീഴടങ്ങുകയും ചെയ്തു. അതോടുകൂടി അവിടത്തെ രാജവംശത്തിൻെറ ഭരണം നിലച്ചുപോയി. അനന്തരം അറംഗസീബ് ഗോൽക്കണ്ഡയെ ആക്രമിച്ചു്. ഇരുഭാഗക്കാരും വിസ്തൃതമായ യുദ്ധസന്നാഹങ്ങളോടുകൂടി ഒരു വർഷത്തിൽപരം ഘോരസമരം നടത്തി. ഒടുവി

ൽ ഗോൽക്കണ്ഡയിലെ സുൽത്താൻ പരാജിതനായി. ഉന്നവ്യത്തൽ ചക്രവത്തിയുടെ ഉദ്യോഗസ്ഥന്മാർ സുൽത്താനെ ബന്ധനത്തിലാക്കി ദൌലദ്ബാദ്ടിലേക്കയച്ചു. അനന്തരം. അറംഗസീബ് മഹാരാഷ്ട്രം ജയിച്ചടക്കുവാൻ ഉദ്യമം ആരംഭിച്ചു. ദുബ്ബലനും വിഷയാസക്തനും ആയ സാംബജിയെ ഉന്നവ്യൻ ൽ ഒരു മുകില സേനാധിപൻ ബന്ധനത്തിലാക്കി അറംഗസീബിൻെറ അരമനയിലേക്കയച്ചു. അവിടെവെച്ചു സാംബജിയും മഹാരാഷ്ട്രത്തിലെ മന്ത്രിയും ചക്രവത്തിയുടെ ആജ്ഞാനുസരണം ഏററവും ക്രൂരവും ഹീനവുമായ രീതിയിൽ വധിക്കപ്പെട്ടു. തദനന്തരം രാജഗൃഹം മുകിലസേന നിഷ്പ്രയാസം കൈവശപ്പെടുത്തുകയും, സാംബജിയുടെ പുത്രനായ സാഹുവിനെ ഒരു തടവുകാരൻെറ നിലയിൽ അനേകവഷം ഡൽഹിയിൽ താമസിപ്പിക്കുകയും ചെയ്തു. എങ്കിലും സാംബജിയുടെ സഹോദരനായ രാജരാമൻ മഹാരാഷ്ട്രരുടെ നായകസ്ഥാനം കൈക്കൊണ്ടു മുകിലന്മാരുമായി പടവെട്ടുവാൻ ആരംഭിച്ചു. മഹാരാഷ്ട്രസൈന്യം ധീരധീരം പോർ നടത്തിക്കൊണ്ടിരുന്നു. രാജാവിൻെറ മരണാനന്തരം അദ്ദേഹത്തിൻെറ പത്നിയായ താരാഭായി രാജ്യാധിപത്യം കൈയേററു നിസ്തുലമായ പരാക്രമത്തോടും ധൈയ്യത്തോടും കൂടി യുദ്ധം തുടന്നുകൊണ്ടിരുന്നു. മുകിലന്മാക്കു ഏതാനും ദുഗ്ഗങ്ങൾ സ്വാധീനമാക്കുവാൻ സാധിച്ചുവെങ്കിലും അചിരേണ അവ കൈവിട്ടുപോയി. മുകിലസേനയുടെ ശക്തി ക്രമേണ ക്ഷയോന്മുഖമാകയും മഹാരാഷ്ട്രരുടെ പ്രാബല്യം പ്രതിദിനം വദ്ധിച്ചുതന്നെ വരുകയും ചെയ്തു. അറംഗസീബിനു പ്രായാധിക്യം ആയതോടുകൂടി കിരീടാവകാശത്തെപ്പററി ചക്രവത്തിയുടെ പുത്രന്മാർ തമ്മിൽ തക്കം ആരംഭിക്കാതിരുന്നില്ല. അദ്ദേഹത്തിൻെറ അന്ത്യഘട്ടം സമീപിച്ചതോടുകൂടി പല കാരണവശാലും തീരെ മനസ്സുഖം ഇല്ലാതെ അറംഗസീബു അത്യധികം ക്ലേശിച്ചു. വൃദ്ധാമത്തെ വയസ്സിൽ ആ മുകിലചക്രവത്തി പരലോകപ്രാപ്തനായി. ആ സംഭവത്തെ തുടന്നു മുകിലസാമ്രാജ്യത്തിൻെറ അധഃപതനവും ആരംഭിച്ചു. പിൻഗാമികളുടെ ദൌബ്ബല്യംനിമിത്തം മുകിലപ്രഭുക്കളുടെ പ്രാബല്യം വദ്ധിക്കുകയും മുകിലചക്രവത്തികൾ ക്രമേണ നാമമാത്രാധിപതികളായിത്തീരുകയും ചെയ്തു. അഭ്യന്തരാവസ്ഥ ഏതാദൃശമായിരിക്കെ, മഹാരാഷ്ട്രഭട

നായകന്മാർ സേനകളോടു കൂടി ഗ്രാമങ്ങളിലും നഗരങ്ങളിലും കടന്നു കൊള്ളകൾ നടത്തുകയെന്നതു് സാധാരണമായിത്തീൎന്നു.

---

അദ്ധ്യായം ൩൩

## മുകിലസാമ്രാജ്യത്തിൻെറ അധഃപതനം

അറംഗസീബിൻെറ മരണാനന്തരം കിരീടാവകാശത്തെക്കുറിച്ചു് അദ്ദേഹത്തിൻെറ പുത്രന്മാർ തമ്മിൽ കലഹം ആരംഭിച്ചു. പുത്രന്മാരിൽ ജ്യേഷ്ഠനായ ഷാഅലവും അസാംഷായും തമ്മിൽ ആഗ്രയ്ക്കു സമീപം വച്ചു നേരിട്ടു. ആ യുദ്ധത്തിൽ ഷാഅലം സഹോദരനെ പരാജിതനാക്കി വധിച്ചു ബഹദ്ദൂർഷാ എന്ന അഭിധാനത്തിൽ രാജ്യഭാരം ആരംഭിച്ചു. ൧൭൦൭ മുതൽ ൧൭൧൨ വരെ ബഹദ്ദൂർഷാ മുകിലസാമ്രാജ്യഭരണം നടത്തി. രാജ്യഭാരം കൈയേററയുടൻ തന്നെ, ശേഷിച്ചിരുന്ന സഹോദരനായ കാംബക്ഷ്ഷായെ അമൎച്ച വരുത്തി സ്വസ്ഥാനം ഇതരാവകാശികളുടെ പീഡകളിൽനിന്നു സുരക്ഷിതമാക്കുവാനായിരുന്നു ബഹദ്ദൂറിൻെറ ഉദ്യമം. ആ ഉദ്യമം അചിരേണ ഫലവത്തായി പരിണമിച്ചു. അനന്തരം സാമ്രാജ്യത്തിലെങ്ങും ക്ഷേമവും സമാധാനവും വളൎത്തുവാനുള്ള യത്നമായി. രജപുത്രന്മാർ മുകിലചക്രവൎത്തിയുടെ അധികാരസീമയിൽനിന്നും വിട്ടു വിപ്ലവങ്ങൾ ആരംഭിക്കുകയും പഞ്ചാബിൽ സിക്കുകൾ എന്നൊരു നൂതനവൎഗ്ഗക്കാർ ക്രമേണ പ്രബലരായി തീരുകയും അവർ മുകിലസാമ്രാജ്യത്തിൽ കടന്നു നാനാപ്രകാരേണയും മഹമ്മദീയ ഭരണാധികാരികളുടെ ക്ഷേമവും ക്ഷമയും ധ്വംസനം ചെയ്തുവരുകയും ചെയ്ത കാലമായിരുന്നു അതു്. വിപ്ലവകാരികളായ രജപുത്രന്മാരെയും സിക്കുകളെയും അമൎച്ച ചെയ്വാൻ ബഹദ്ദൂർഷായ്ക്കു സാധിച്ചില്ല. എന്നാൽ ഷായുടെ പിൻഗാമിയായ ഫറക്സിയരുടെ കാലത്തു സിക്കുഗുരുവിനെ മുകിലന്മാർ ബന്ധനസ്ഥനാക്കി പരസ്യമായി അവമാനിച്ചു വധിക്കുകയുണ്ടായി.

സിക്കുകാർ അഥവാ ശിക്കികൾ ഒരു പ്രത്യേക മതാവലംബികളാണു്. ഏകദൈവവിശ്വാസം, സദാചാരപരമായ ജീവിതം, സാൎവ്വസാഹോദൎയ്യം എന്നിവയാണു സിക്കുമതത്തിൻെറ മൂലപ്രമാണങ്ങൾ. പ്രസ്തുത മതത്തിൻെറ സ്ഥാപകനായ നാന

ക്കു ൧൫൩൬ൻ മുതൽ ൧൬൭൫ൻ വരെ ജീവിച്ചിരുന്നു. അക്ബർചക്രവത്തിയുടെ കാലത്തു് സിക്കുകാക്കു് ഭരണാധികാരികളിൽനിന്നു യാതൊരു പീഡയും ഉണ്ടായില്ല. ഗുണവാനായ ആ ചക്രവത്തിയുടെ മരണാനന്തരം മുകിലന്മാർ ശിങ്കികളെ ഉന്മൂലനം ചെയ്യാൻ ആരംഭിച്ചു. ആത്മരക്ഷയെ പുരസ്കരിച്ചു് അക്കാലം മുതൽ അവർ ആയുധാഭ്യാസം ശീലിക്കുകയും കാലാന്തരത്തിൽ ഒരു രാഷ്ട്രീയസംഘത്തിൻെറ നില ശിങ്കിവൎഗ്ഗത്തിനു സിദ്ധിക്കുകയും ചെയ്തു. ഗുരുവായിരുന്നു ആത്മികവിഷയങ്ങളിലും ലൌകികകാൎയ്യങ്ങളിലും അവരുടെ നേതാവു്. പത്താമത്തെ ഗുരുവായ ഗോവിന്ദനായിരുന്നു ശിങ്കികൾ ആയുധാഭ്യാസം ശീലിക്കണമെന്നു നിൎബ്ബന്ധപൂൎവ്വമായി നിഷ്കൎഷിച്ചതു്.

൧൭൧൨-ൽ ബഹദൂർഷാ മരിച്ചപ്പോൾ അദ്ദേഹത്തിൻെറ നാലു പുത്രന്മാർ ജീവിച്ചിരുന്നു. കിരീടാവകാശം സംബന്ധിച്ചു് അവർ തമ്മിൽ നടന്ന കലഹത്തിനിടയ്ക്കു മൂന്നുപേരും വധിക്കപ്പെട്ടു. അനന്തരം ജീവനോടെ ശേഷിച്ച ജഹാൻഡർ സിംഹാസനാരോഹണം ചെയ്തു. എങ്കിലും ഒരു സംവത്സരത്തിനകം, ഔറംഗസീബിൻെറ ഒരു പൌത്രനായ ഫറക്സിയർ ജഹാൻഡറെ വധിച്ചു സിംഹാസനം സ്വാധീനമാക്കി. ദുൎബ്ബലനായ ആ ചക്രവത്തി ൧൭൧൩—൧൭൧൯ വരെ രാജ്യഭാരം നടത്തി. അബ്ദുള്ളാഖാൻ, ഹുസ്സയിൻ ആലിഖാൻ എന്ന രണ്ടു മന്ത്രിമാരുടെ സാമൎത്ഥ്യത്താലാണു രാജ്യകാൎയ്യങ്ങൾ ഒരുവിധം ക്ഷേമമായി നിൎവ്വഹിച്ചുപോന്നതു്. ചക്രവത്തിയുടെ ശേഷിക്കുറവും മന്ത്രിമാരുടെ വൈഭവവും ഒത്തിണങ്ങിയപ്പോൾ ഉത്തരപക്ഷത്തിൻെറ പ്രാബല്യം അപരിമിതമായി വൎദ്ധിച്ചു. തന്നിമിത്തം അവരിൽ അസൂയാലുവായിത്തീന്ന ചക്രവത്തി അവരെ ഉപദ്രവിക്കുവാൻ ഗൂഢാലോചനകൾ നടത്തുകയും ചെയ്തു. എങ്കിലും ഫറക്സിയരുടെ ശ്രമങ്ങൾ സഫലീഭവിച്ചില്ല. എന്നു മാത്രമല്ല ഗൂഢാലോചനകൾ പരസ്യമായിപ്പോകയും ചെയ്തു. അതിനാൽ വിവരമറിഞ്ഞു ഹുസ്സയിൻആലി മഹാരാഷ്ട്രരുടെ സഹായത്തോടുകൂടി ചക്രവത്തിയെ സ്ഥാനഭ്രഷ്ടനാക്കി വധിക്കുകയും ബഹദൂർഷായുടെ ഒരു പൌത്രനായ മഹമ്മദ് ആലിയെ ൧൭൧൯-ൽ ചക്രവത്തിയായി അവരോധിക്കുകയും ചെയ്തു.

മഹമ്മദ്ഷാ (൧൭൧൯—൧൭൪൮). മഹമ്മദ്ഷാ നാമമാത്ര ചക്രവത്തിയായി മുപ്പതു വഷത്തോളം രാജ്യഭാരം നടത്തി. അബ്ദുള്ളാഖാൻെറയും ഹുസ്സെയിൻ ആലിയുടെയും പ്രാബല്യം പൂവ്വാധികം വദ്ധിച്ചുവന്നതേയുള്ളു. തന്നിമിത്തം അവരെ രാജധാനിയിൽനിന്നും അകററിനിത്തുവാൻ എന്തു മാഗ്ഗമുള്ളുവെന്നു ചക്രവത്തി ആലോചിച്ചുകൊണ്ടിരുന്നു. അക്കാലത്തു ഹൈദരബാദിലെ ഗവർണരായിരുന്ന നൈസാമുൾമുൾക്കു ദക്ഷിണാപഥം ആകമാനം സ്വാധികാരം പ്രയോഗിച്ച് ഒരു രാജാവിൻെറ നിലയിൽ വാഴുകയായിരുന്നു. നൈസാമിൻെറ ശക്തി ക്ഷയിപ്പിക്കേണ്ടതു് അത്യാവശ്യമെന്നു തോന്നുകയാൽ ഹുസ്സെയിൻ ഒരു വലിയ സേനയോടുകൂടി ഡക്കാണിലേക്കു പുറപ്പെട്ടു. ആ സന്ദഭത്തിൽ ചക്രവത്തിയെ ഡെൽഹിയിൽ തനിയേ താമസിപ്പിച്ചുംവച്ചു പോകുന്നതു ബുദ്ധിപൂവ്വമായിരിക്കയില്ലെന്നു കണ്ടു ഹുസ്സെയിൻ മഹമ്മദ്ഷായെക്കൂടി ദക്ഷിണഭാരതത്തിലേക്കു കൂട്ടിക്കൊണ്ടു പോയി. ചക്രവത്തിയുടെ അവസ്ഥ ഒരു രാഷ്ട്രീയ തടവുകാരൻെറ നിലയിൽനിന്നു ലേശവും ഉപരിയായിരുന്നില്ല. ഭാഗ്യവശാൽ ഹുസ്സെയിനെ ഘാതകന്മാർ മാഗ്ഗമദ്ധ്യേ വധിക്കുകയാൽ മഹമ്മദ്ഷായിക്കു സ്വാതന്ത്ര്യം ലഭിച്ചു. ഉടൻതന്നെ മുകിലസേനയെ നയിച്ചുകൊണ്ടു ചക്രവത്തി ഡൽഹിയിലേക്കു തിരിച്ചുപോന്നു. അതിനിടെ അബ്ദുള്ളാഖാൻ ഒരാളെ ചക്രവത്തിയായി അവരോധിച്ചു സാമ്രാജ്യത്തിൽ പല ഭാഗങ്ങളിലുംനിന്നു ഭൂനികുതിയും ചുങ്കങ്ങളും വസൂൽ ചെയ്തുവന്നു. അതിനാൽ ഒരു യുദ്ധം കൂടാതെ മഹമ്മദ്ഷായ്ക്കു ഡൽഹിസിംഹാസനം വീണ്ടെടുക്കുവാൻ സാധിച്ചില്ല. യുദ്ധത്തിൽ ചക്രവത്തിമ്മന്യൻ പരാജിതനായി. അയാൾ വധിക്കപ്പെട്ടു. അബ്ദുള്ളാഖാൻ ബന്ധനസ്ഥനാക്കപ്പെടുകയും അയാൾ കാരാഗൃഹത്തിൽവച്ചുതന്നെ നിയ്യാതനാകയും ചെയ്തു. അനന്തരം ചക്രവത്തി നൈസാമുൾമുൾക്കിനെ വരുത്തി പ്രധാന മന്ത്രിയായി നിയമിച്ചു. എങ്കിലും നൈസാം അചിരേണ ദക്ഷിണാപഥത്തിലേക്കു തന്നെ തിരിച്ചുപോയി.

അക്കാലത്തു മുകിലസാമ്രാജ്യഗവർമ്മെണ്ടിൻെറ നിയന്ത്രണ വൈഭവത്തിൽ വലുതായ ഹാനി സംഭവിച്ചു. ഓരോ ദേശത്തെയും ഗവർണറന്മാർ ചക്രവത്തിയുടെ അധിരാജത്വത്തെ മാമൂലനു

സരിച്ചു മാനിക്കുകയും സ്ഥാനാങ്കിതങ്ങളായ വസ്ത്രമുദ്രാദികൾ സ്വീകരിക്കുകയും ചെയ്തുപോന്നെങ്കിലും അവർ കേവലം സ്വതന്ത്രരായിത്തീൎന്നിരുന്നു. എന്നുമാത്രമല്ല അവർ രാജാക്കന്മാരുടെ നിലയിൽ അതതു രാജ്യങ്ങളിൽ ഭരണം നടത്തിത്തുടങ്ങുകയും ചെയ്തു. ബങ്കാളത്തു് ആലിവേർഡിഖാനും, അയോദ്ധ്യയിൽ സാദറുഖാനും, ദക്ഷിണാപഥത്തിൽ നൈസാമുൾമുൾക്കും സ്വതന്ത്രഭരണം സ്ഥാപിച്ചുകഴിഞ്ഞു. ബാജിറാവു എന്ന പ്രബലനായ പെഷവായുടെ നേതൃത്വത്തിൽ മഹാരാഷ്ട്രന്മാർ ഉത്തരദേശങ്ങളിലേക്കു കടന്നു ദിഗ്ജയം നടത്തിത്തുടങ്ങി. ഗുജറാററിലും മാൾവയിലും മഹാരാഷ്ട്രപ്രഭുക്കന്മാർ സ്വതന്ത്രഭരണം ഏൎപ്പെടുത്തി. ഇപ്രകാരം സ്വതന്ത്രരാജ്യസ്ഥാപിതം നടത്തിയ രാജാക്കന്മാരുടെ അധികാരാവകാശങ്ങളെ മുകിലചക്രവൎത്തി സമ്മതിച്ചു കൊടുക്കുകയല്ലാതെ ഗത്യന്തരമില്ലായിരുന്നു.

മുകിലസാമ്രാജ്യം മേൽ വിവരിച്ചപ്രകാരം ശിഥിലീഭവിച്ചിരുന്ന കാലത്തു് ൧൭൩൯-ൽ, നാദർഷാ എന്ന പേർഷ്യയിലെയും അഫ്ഗാനിസ്ഥാനിലെയും സുൽത്താൻ ഡൽഹി ആക്രമിക്കുവാൻ പുറപ്പെട്ടു. വിദേശിയായ വിജിഗീഷുവിനെ നിരോധിക്കുവാൻ മുകിലന്മാർ സൎവ്വശക്തികളും ഉപയോഗിച്ചു ശ്രമിക്കാതിരുന്നില്ല; എങ്കിലും മുകിലപ്രമാണികളുടെ ഇടയിലുണ്ടായിരുന്ന അന്തഃഛിദ്രം നിമിത്തം ഉദ്ദേശ്യസാദ്ധ്യം ഉണ്ടായില്ല. അയോദ്ധ്യാനവാബായ സാദറുഖാൻ കർണൽ എന്ന സ്ഥലത്തിനു സമീപംവച്ചു നാദിർഷായെ എതിൎത്തു. എങ്കിലും അയാൾ പരാജിതനായി. എന്നുമാത്രമല്ല നാദിർഷാ, ഖാനേ തടവുകാരനായി പിടിക്കുകയും ചെയ്തു. അതിന്നിടെ രണ്ടുകോടി രൂപാ നാദർഷായ്ക്കു കൊടുക്കാമെന്നും തലസ്ഥാനത്തു പ്രവേശിക്കാതെ തിരിച്ചുപോകണമെന്നും നൈസാം അപേക്ഷിച്ചു. എന്നാൽ നൈസാമിൽ അസൂയാലുവായിരുന്ന സാദറുഖാൻ ആ വിദേശിയ നേതാവിനെ ആ കരാറിനു് അനുകൂലിക്കുവാൻ സമ്മതിച്ചില്ല. ഡൽഹിയിൽ പ്രവേശിച്ചാൽ രണ്ടു കോടിയിൽ എത്രയോ ഗുണം പണം കൈവശപ്പെടുത്തുവാൻ കഴിയുമെന്നു അയാൾ നാദർഷായെ തെററിദ്ധരിപ്പിച്ചു. അതനുസരിച്ചു പേർഷ്യയിലെ സുൽത്താൻ ഡൽഹിയേ സമീപിച്ചു. അതിന്നിടെ നാദർഷാ മരിച്ചുപോയെന്നൊരു ജനശ്രുതി ഡൽഹി

യിലെ പൌരന്മാരുടെ ഇടയിൽ എങ്ങനെയോ പരക്കുകയും അവരിൽ പലരുംകൂടി പേർഷ്യൻസൈന്യത്തിലുൾപ്പെട്ട പല ഭടന്മാരെയും നിഗ്രഹിക്കുകയും ചെയ്തു. തന്നിമിത്തം കുപിതനായിത്തീൎന്ന സുൽത്താൻ, ഡൽഹിയിൽ പ്രവേശിച്ചു കൊള്ള നടത്തുവാനും ജനങ്ങളേ ആബാലവൃദ്ധം വധിക്കുവാനും സൈന്യങ്ങൾക്കു കല്പന കൊടുത്തു. ഏഴ് അഹോരാത്രം നിഷ്ഠുരമായ രീതിയിൽ നരവധം നടന്നു. ഡൽഹിയിലേ വിഥികളിൽകൂടി രക്തം പുഴപോലെ പ്രവഹിച്ചതായി പറയപ്പെട്ടിരിക്കുന്നു. മനുഷ്യശിരസ്സും കബന്ധങ്ങളുംകൊണ്ടു തെരുവുകളെല്ലാം അടഞ്ഞു ഗതാഗതത്തിനു പ്രതിബന്ധം നേരിട്ടു. ഭവനങ്ങളെല്ലാം അഗ്നിക്ക് ആഹാരമായി. ഡെൽഹിനഗരം ഒരു വാരത്തിനകം ശൂന്യപ്രദേശമായിത്തീൎന്നു. മുകിലന്മാരുടെ തലസ്ഥാനനഗരിയെ ആ നിലയിലാക്കി അനവധി ധനവും, കോകിനൂർ, മയൂരസിംഹാസനം ആദിയായ വിഭവങ്ങളും സ്വായത്തമാക്കിക്കൊണ്ടു നാദർഷാ സ്വരാജ്യത്തേക്കു മടങ്ങി.

മഹമ്മദുഷായുടെ കാലാനന്തരം അയാളുടെ പുത്രനായ അഹമദുഷാ ഡൽഹിസിംഹാസനത്തിൽ ആരോഹണം ചെയ്തു. അക്കാലത്തു നൈസാമുൾമുൾക്കിൻെറ പൌത്രനായ ഗിയാസ്സുദീൻ മുകിലസാമ്രാജ്യത്തേ പ്രധാന മന്ത്രിയായിത്തീരുകയും ചക്രവൎത്തിയെ സ്ഥാനഭ്രഷ്ടനാക്കി നേത്രനാശം വരുത്തിയശേഷം ജുഹാൻഡറുടെ പുത്രനായ അലംഘിർ ദ്വിതീയനെ ചക്രവൎത്തിയായി അവരോധിക്കയും ചെയ്തു. പുതിയ ചക്രവൎത്തി ൧൭൫൪ മുതൽ ൧൭൫൯ വരെ രാജ്യഭാരം നടത്തി. ആക്കാലം നാദിർഷാ മരിക്കയാൽ ആ സുൽത്താൻെറ രാജ്യത്തിൽ പെട്ട അഫ്ഗാനിസ്ഥാൻ മുതലായ ദേശങ്ങളുടെ ആധിപത്യം അഹമദുഷാ അബ്ദാലി എന്ന ആഫ്ഗാൻ യോദ്ധാവിനു സിദ്ധിച്ചു. അയാൾ പഞ്ചാബും മുൾട്ടാണ ചുററുമുള്ള ദേശങ്ങളും ജയിച്ചു സ്വരാജ്യത്തോടു ചേൎത്തു. അഹമ്മദു ലാഹൂറിൽ ഇല്ലാതിരുന്ന അവസരം നോക്കി ഒരു സേനയുമായി ഗിയാസുദിൻ രാജധാനിയിൽ പ്രവേശിച്ചു രാജപ്രതിനിധിയെ കാരാഗ്രഹത്തിലടയ്ക്കുകയും നഗരം സ്വാധീനപ്പെടുത്തുകയും ചെയ്തു. അമിർ ആഫ്ഗാനിസ്ഥാനിൽനിന്നു തിരിച്ചുവന്നയുടൻ തന്നെ വൈരനിൎയ്യാതനത്തിനുദ്യമം ആരംഭിച്ചു. ൧൭൫൭-ൽ അഹമ്മദുഷാ അബ്ദാലി ഡൽഹി ആക്രമിച്ചു കൊള്ളയും കൊലയും നട

ത്തിയശേഷം അവിടെ ഒരു ആഫ്ഗാൻമന്ത്രിയെ നിയമിച്ചുംവച്ചു തിരിച്ചുപോയി. അമിർ മടങ്ങിപ്പോയെന്നു കണ്ടയുടൻ തന്നെ മഹാരാഷ്ട്രരുടെ സഹായത്തോടുകൂടി ഡൽഹിയിൽ പ്രവേശിച്ചു വീണ്ടും സ്വാധികാരം ഉറപ്പിക്കുകയും അലംഗിറിനേ വധിച്ചശേഷം മററൊരു രാജകുമാരനേ ചക്രവത്തിയായി വാഴിക്കുകയും ചെയ്തു. എന്നാൽ മഹാരാഷ്ട്രനേതാവായ രഘുനാഥറാവു അത്രമാത്രം കൊണ്ടു തൃപ്തനായില്ല. അദ്ദേഹം ഒരു വലിയ സേനയോടുകൂടി പഞ്ചാബിൽ പ്രവേശിച്ചു ആഫ്ഗാൻ ഗവർണരെ അവിടെനിന്നു ബഹിഷ്ക്കരിക്കുകയും ഒരു മഹാരാഷ്ട്രസേനയെ ആ സ്ഥലത്തു കാവലിടുകയും ചെയ്തു. അനന്തരം മഹാരാഷ്ട്രന്മാരുടെ അവലംബത്തോടുകൂടി റോഹില്ലന്മാരെ ഉന്മൂലനം ചെയ്യണമെന്ന് ഗിയാസുദിൻ നിശ്ചയിച്ചു. റോഹില്ലന്മാർ അഹമ്മദുഷാ അബ്ദാലിയുടെ സഹായം അപേക്ഷിച്ചു. ആ സന്ദർഭത്തിൽ അമിർ ഡൽഹിയിലേക്കു യുദ്ധപ്രസ്ഥാനം ആരംഭിച്ചുകഴിഞ്ഞിരുന്നു. എന്നു മാത്രമല്ല ഭത്തജിസിൻഡ്യായുടെയും ഹോൾക്കാറിൻെറയും നേതൃത്വത്തിലുള്ള വിപുലങ്ങളായ സേനകളെ അഹമ്മദുഷാ തോല്പിക്കുകയും ചെയ്തു. തന്നിമിത്തം മഹാരാഷ്ട്രരുടെ നില വലിയ പരുങ്ങലിലായി. എങ്കിലും ദക്ഷിണാപഥത്തിൽനിന്നും മഹാരാഷ്ട്രസേനയുടെ പ്രധാനവിഭാഗം വന്നുചേന്നതോടുകൂടി ഷാഅലംമിനെ മഹാരാഷ്ട്രനായകന്മാർ ചക്രവത്തിയായി അവരോധിച്ചു. അക്കാലത്തു ബങ്കാളത്തെ നവാബിൻെറ പ്രാബല്യം അപരിമിതമായി വദ്ധിക്കുകയാൽ അയാളെ അമച്ചവരുത്തുവാനായി ചക്രവത്തി പൂവ്വദേശത്തേക്കു പുറപ്പെട്ടു. അപ്പോഴാണു മൂന്നാം പാനിപ്പട്ടുയുദ്ധം നടന്നത്. അഫ്ഗാൻകാരും മഹാരാഷ്ട്രരും ഭിന്നപക്ഷങ്ങളിൽ നിന്നുകൊണ്ടു ഇൻഡ്യയുടെ ആധിപത്യം കൈവശപ്പെടുത്തുവാൻ നടത്തിയ ഒരു ഭയങ്കരയുദ്ധമായിരുന്നു. പ്രസ്തുത യുദ്ധത്തിൻെറ പരിണാമം മഹാരാഷ്ട്രക്കു ലേശവും അനുകൂലമായിരുന്നില്ല. ഡെൽഹിസാമ്രാജ്യത്തിൻെറ ആധിപത്യം അഹമദ്ഷാ അബ്ദാലിക്കു സിദ്ധിച്ചു. ഡൽഹിയുടെ ഭരണത്തിനായി ഷാ ഒരു ആഫ്ഗാൻ ഗവർണരെ നിയമിക്കുകയും ആ ഉദ്യോഗസ്ഥൻെറ സഹായാത്ഥം ഷാഅലമിൻെറ ഒരു പുത്രനേ നിയോഗിക്കുകയും ചെയ്തു. ൧൭൬൪-ൽ ബക്സാറിലെ യുദ്ധം കഴിഞ്ഞശേഷം ഷാഅലം ബ്രിട്ടീഷു

കാരെ അഭയം പ്രാപിച്ചു. ൧൭൭൫ വരെ ഈസ്റ്റ് ഇൻഡ്യാക്കമ്പനിക്കാരിൽനിന്നു ലഭിച്ച പെൻഷൻ പററിക്കൊണ്ടു വിസാമ്രാജ്യനായ ചക്രവൎത്തി അല്ലഹബാദിൽ താമസിച്ചു. അങ്ങനെയിരിക്കെ സ്വാത്മലോലുപനായ സിൻഡ്യാ എന്ന മഹാരാഷ്ട്രപ്രഭു ഷാഅലത്തെ സ്വാധീനപ്പെടുത്തി ൧൭൯൪ വരെ തൻെറ സംരക്ഷണയിൽ താമസിപ്പിക്കുകയും സിൻഡ്യയുടെ രാഷ്ട്രീയാസ്വാസ്ഥ്യങ്ങൾ നിമിത്തം, മുകിലചക്രവൎത്തി വീണ്ടും നിരവലംബനായിത്തീരുകയും ചെയ്തു. അന്ധനായ ഷാഅലം ൧൭൦൩-ൽ വീണ്ടും ബ്രിട്ടീഷുകാരുടെ സംരക്ഷണയിലായി. അനന്തരം മൂന്നു സംവത്സരം കൂടി അദ്ദേഹം ജീവിച്ചിരുന്നു. ഷാ അലമിൻെറ പുത്രനായ അക്ബർ ദ്വിതീയൻ ൧൮൩൭ വരെ ഡൽഹിരാജാവു എന്ന അഭിജ്ഞസ്വനാമത്തോടുകൂടി ഉപയോഗപ്പെടുത്തിപ്പോന്നു. അക്ബർദ്വിതീയൻെറ പുത്രനായ ബഹദൂർ ൧൮൫൭-ലെ വലിയ ശിപായലഹളയ്ക്കു ഹേതുഭൂതനായിത്തീരുക നിമിത്തം അയാൾ റംഗൂണിലേക്കു നാടുകടത്തപ്പെട്ടു. ൧൮൬൨-ൽ ബഹദൂർ നിൎവ്വാണം പ്രാപിച്ചു. അങ്ങനെ ഡെൽഹിയിലെ മുകിലരാജവംശം അസ്തപ്രായമായി.

---

## അദ്ധ്യായം ൭

## മഹാരാഷ്ട്രത്തിൻെറ ഭരണകൂടം

ഇൻഡ്യയിലെ മുകിലസാമ്രാജ്യത്തിൻെറ ചരമഗീതി പാടിക്കഴിഞ്ഞു. മഹാരാഷ്ട്രനായകനായ ശിവാജിയുടെ നേതൃത്വത്തിൽ മഹാരാഷ്ട്രസാമ്രാജ്യം സ്ഥാപിക്കപ്പെടുകയും അതു അദ്ദേഹത്തിൻെറ പിൻഗാമിയായ സാംബജിയുടെയും അനന്തരാവകാശികളുടെയും കാലത്തു ക്ഷയോന്മുഖമാകയും ചെയ്ത വസ്തുതയും നാം ഗ്രഹിച്ചുകഴിഞ്ഞിരിക്കുന്നു.

സാംബജിയുടെ പുത്രനായ സാഹുവിനെ അറംഗസീബു ബന്ധനസ്ഥനാക്കി ഡൽഹിയിൽ താമസിപ്പിച്ചിരുന്ന വസ്തുത മുൻപ്രസ്താവിച്ചിട്ടുണ്ടല്ലൊ. മതാസക്തനായ ആ ചക്രവൎത്തിയുടെ മരണകാലത്തും സാഹു ഒരു തടവുകാരൻെറ നിലയിൽ ഡൽഹിയിൽ കാലയാപനം ചെയ്തുവരികയായിരുന്നു. ബാല്യംമുതൽ മഹമ്മദീയ രാജ

ധാനിയിൽ വളൎന്നു, മഹമ്മദീയരുടെ ജാത്യാചാരങ്ങളും ജീവിതക്രമവുമായി അട്ടത്തിണങ്ങിയ മഹാരാഷ്ട്രരാജകുമാരനെ അസംഷാ കാരാഗൃഹത്തിൽനിന്നും മോചിപ്പിച്ചു സററാറയിലേക്കു അയച്ചു എങ്കിലും ആ സന്ദൎഭത്തിൽ മഹാറാഷ്ട്രത്തിലെ സിംഹാസനം വാണിരുന്ന താരാഭായി സാഹുവിൻെറ അവകാശത്തെ വിഗണിച്ചുകളഞ്ഞു. എന്നാൽ കിരിടാവകാശം സംബന്ധിച്ചു നടന്ന കലഹത്തിൽ ആ മഹാരാഷ്ട്രതരുണി പരാജിതയാകയാൽ അവൾ കോയപ്പുരിയിലേക്കു നിൎഗ്ഗമിക്കയും അവിടെവെച്ചു അവളുടെ പുത്രനായ ശിവാജി ദ്വിതിയനെ പ്രഥമൽ രാജാവായി അവരോധംചെയ്കയും ചെയ്തു. അതേ സന്ദൎഭത്തിൽ രാജകുമാരൻെറ ഒരു പുത്രനായ സാംബജി ദ്വിതിയനെ സററാറയിലെ സിംഹാസനത്തിലും അവരോധം നടത്തി. സാഹുവിനു പിതാമഹൻെറ വീൎയ്യപരാക്രമങ്ങൾ യാതൊന്നും ഇല്ലാതിരുന്നതിനാലും, ദീൎഘകാലം ഒരു തടവുകാരൻെറ നിലയിൽ ജീവിതം നയിച്ചു വിഗതപൌരുഷനായിത്തീൎന്നിരുന്നതിനാലും ധീരശൂരന്മാരായ മഹാരാഷ്ട്രവീരന്മാരുടെ നായകസ്ഥാനത്തിന്ന് അയാൾ യോഗ്യനായിരുന്നില്ല. എങ്കിലും സാലഭഞ്ജികപോലെ നാമമാത്രരാജാവായി സററാറയിൽ തന്നെ സാഹു വാഴവാനാരംഭിക്കയും ഉൽക്കൎഷേച്ഛുവായ ബലാജിവിശ്വനാഥറാവു എന്ന മന്ത്രിവൎയ്യൻ രാജപ്രതിനിധിയായി രാജ്യകാൎയ്യങ്ങൾ നിൎവ്വിഘ്നം നിപുണമായി നടത്തി തുടങ്ങുകയും ചെയ്തു. രാജധാനികളിൽ സാധാരണമായുള്ള നൎമ്മാദികളിൽ ലിനനായി ജീവിതം നയിക്കുന്നതിന്നു മാത്രം ഉത്സുകനായിരുന്ന സാഹുവിൻെറയും സൎവ്വാധികാരകാംക്ഷിയായ പെഷവാ ബലാജിവിശ്വനാഥൻേറയും കാലംമുതൽ മഹാരാഷ്ട്രത്തിൻെറ ഭരണക്രമത്തിൽ അഭൂതപൂൎവ്വമായ ഒരു ഭേദഗതി ഉണ്ടാകുവാനാരംഭിച്ചു. അക്കാലത്തു ഡൽഹി സിംഹാസനം വാണിരുന്ന ഫറക്സിയരെ സ്ഥാനഭ്രഷ്ടനാക്കി സ്വാധികാരം നടത്തുവാൻ മഹമ്മദീയമന്ത്രിപ്രവരനായ ഹുസയിൻ ആലി ബലാജിവിശ്വനാഥൻെറ സഹായം അൎത്ഥിച്ചു. അതനുസരിച്ചു പെഷവാ യുദ്ധസന്നാഹത്തോടുകൂടി ഡൽഹിയിലേക്കു പുറപ്പെട്ടു ഫറക്സിയരെ സ്ഥാനഭ്രഷ്ടനാക്കി. മഹമ്മദ്ഷായെ മുകിലചക്രവൎത്തിയായി അവരോധിച്ചു ഹുസയിൻഅലിയുടെ ഇംഗിതം സാധിച്ചുകൊടുത്തു. അതിൻെറ പ്രതിഫലമായി കാണ്ഡേശം, ഔറങ്ങ്ബാദ്, ബിഡാർ,

ബിറാർ, ബീജപ്പൂർ, ഹൈദ്രബാദ് എന്നിങ്ങനെ ആറു ദേശങ്ങളുടെ ജന്മാവകാശവും ചതുർഭാഗബാദ്ധ്യതയും മുകിലചക്രവത്തി മഹാരാഷ്ട്രക്കു നൾകി. കാലാന്തരത്തിൽ പ്രസ്തുതദേശങ്ങളിൽ മഹാരാഷ്ട്രക്കുള്ള അവകാശം സ്ഥിരീഭവിച്ചു. ബലാജിവിശ്വനാഥൻ അക്കാലത്തെ അതിവിദഗ്ദ്ധനായ ഒരു ധനശാസ്ത്രജ്ഞനായിരുന്നു. മഹാരാഷ്ട്രത്തിലെ ധനവിനിമയനയം ഏററവും കാര്യക്ഷമമായി അദ്ദേഹം രൂപീകരിച്ചു. സാമ്രാജ്യത്തിൽ ഉൾപ്പെട്ട ഭൂസ്വത്തിൽ രാജാവിനുള്ള അവകാശത്തെ നിയതപ്പെടുത്തുകയും ശേഷിച്ച അംശം നിയതമായ ഓരോ അശ്വസേനയെ രാജ്യരക്ഷയ്ക്കായി സൂക്ഷിക്കുന്ന വകയ്ക്കുള്ള പ്രതിഫലം എന്ന നിലയിൽ മഹാരാഷ്ട്രപ്രമാണികൾക്കു പാരമ്പര്യമായി അനുഭവിക്കത്തക്കവണ്ണം വിതിക്കുകയുമുണ്ടായി. രാജഭോഗവും അതേക്രമത്തിൽ നിയതഭാഗങ്ങളായി വീതം വെച്ചു. പേഷ്വായുടെ അധികാരം വദ്ധിച്ചതോടുകൂടി രാജകീയ സ്വത്തിൻെറ പരിമാണം ക്രമേണ കറയുകയും അതു പെഷവായുടെ സ്വന്തമുതലിനോടു ചേരുകയും ചെയ്തുകൊണ്ടിരുന്നു. ഓരോ മഹാരാഷ്ട്രപ്രഭുവിനും സാമ്രാജ്യത്തിൻെറ ഏതു ഭാഗത്തുനോക്കിയാലും ജന്മാവകാശമുള്ള ഏതെങ്കിലും ഒരു വസ്തു എങ്കിലും ഇല്ലാതിരുന്നില്ല. ബലാജിയുടെ ഏതാദൃശമായ ധനവിനിമയനയം നിമിത്തം മഹാരാഷ്ട്രപ്രഭുക്കൾ ഉപയ്യുപരി ഉൽക്കഷേച്ഛുക്കളായിത്തീരുകയും കുറഞ്ഞൊരു കാലത്തേക്കെങ്കിലും പ്രസ്തുത നയം വിജയസമ്പൂർണ്ണമായി നിലനില്ക്കുകയും ചെയ്തു.

ഡൽഹിയിലേക്കുള്ള യുദ്ധപ്രസ്ഥാനം. മടങ്ങിവന്നു് അധികകാലം കഴിയുമ്മുമ്പു് ബലാജി വിശ്വനാഥൻ പരലോകം പ്രാപിച്ചു.

൧൭൧൪ മുതൽ ൧൭൨൦ വരെ ഉള്ള അദ്ദേഹത്തിൻെറ ഭരണകാലം മഹാരാഷ്ട്രചരിത്രത്തിൽ ഒരു നവ്യഘട്ടം ഉദിപ്പിക്കുകയാണു് ചെയ്തിട്ടുള്ളതു്.

ബാജിറാവു (൧൭൨൦—൧൭൪൦)

ബലാജിയുടെ മരണാനന്തരം പാരമ്പര്യാവകാശം അനുസരിച്ചു അദ്ദേഹത്തിൻെറ പുത്രൻ ബാജിറാവു പെഷ്വാസ്ഥാനം കൈയേററു. അദ്ദേഹം പേഷ്വാമാരിൽ ഏററവും പ്രബലനും

വിദഗ്ദ്ധനായ ഒരു ഭടനായകനും ആയിരുന്നു. ബാജിറാവുവി ൻെറ കാലത്തു മഹാരാഷ്ട്രത്തിലെ രാജാവിൻെറ അധികാരം തിരെ ക്ഷയോന്മുഖമായി. എങ്കിലും അക്കാലത്തു കോലപ്പൂർ, ഹൈദരാബാദ്, സററാറ എന്നീ രാജ്യങ്ങളിൽ പേഷ്വായിക്കു വിപരീതമായ ശ്രദ്ധശക്തികൾ പ്രവൎത്തിക്കുവാൻ ആരംഭിച്ചിരുന്നു. തന്നിമിത്തം പൂൎവ്വപ്രദേശങ്ങളിലെ രാഷ്ട്രീയാസ്വാസ്ഥ്യങ്ങൾക്കു ശമനം വരുത്തിയശേഷം ഗുജറാററിലെ കലാപങ്ങൾ അവസാനിപ്പിക്കുവാൻ ബാജിറാവു ഉദ്യമിച്ചു. അനന്തരം മഹാരാഷ്ട്രസേനകൾ മാൾവയിൽ പ്രവേശിച്ചു കൊള്ള നടത്തി. എങ്കിലും മാൾവയിൽനിന്നും ഗുജറാററിൽനിന്നും ചതുർഭാഗം പിരിക്കുവാനുള്ള രാജകീയാനുമതി മുകിലചക്രവൎത്തിയിൽനിന്നും ലഭിക്കയുണ്ടായില്ല. ൧൭൩൭-ൽ മഹാരാഷ്ട്രസൈന്യങ്ങൾ ഡൽഹിയിൽ പ്രവേശിച്ച് അക്രമങ്ങൾ ആരംഭിച്ചപ്പോൾ കുണ്ഠിതമനസ്കനായിത്തീൎന്ന ചക്രവൎത്തി സഹായാൎത്ഥം നൈസാമിനേ ഡൽഹിയിലേക്കു ക്ഷണിച്ചു. ൧൭൩൮-ൽ നൈസാമുൽമുൾക്ക് അലംഘ്യമായ ഒരു വിപുലസേനയോടുകൂടി ഡൽഹിയിൽ എത്തി. എങ്കിലും മഹാരാഷ്ട്രന്മാർ സ്ഥിരമായി ഒരു സ്ഥലത്തു ചെന്നു യുദ്ധം നടത്താതെ പല ഭാഗങ്ങളിലുംവച്ചു നൈസാമിൻെറ സേനകളെ എതിൎത്തു. നൈസാം പരാജിതനായി. ഗുജറാററ്, മാൾവ എന്നീ ദേശങ്ങളും ൫൦ ലക്ഷം രൂപായും ചക്രവൎത്തിയെക്കൊണ്ടു ബാജിറാവുവിനു കൊടുപ്പിക്കാമെന്നു നൈസാമുൽമുൾക്കു സമ്മതിച്ചു മഹാരാഷ്ട്രരുമായി സന്ധിചെയ്തു. അക്കാലത്തു മദ്ധ്യഭാരതത്തിലെ മഹാരാഷ്ട്രദേശങ്ങളുടെ ഭരണം നടത്തിവന്നതു രഘൂജിബോൺസലേ ആയിരുന്നു. അല്ലഹബാദുവരെയുള്ള ദേശങ്ങൾ ബോൺസലേ ആക്രമിച്ചു സ്വാധീനപ്പെടുത്തിയിരുന്നു. എന്നാൽ നൎമ്മദായ്ക്കു മറുകരയിലുള്ള ദേശങ്ങളെല്ലാം തൻെറ അധികാരസീമയിൽ ഉൾപ്പെട്ടവയാണെന്നു പേഷ്വാ കരുതുകയും രഘൂജിബോൺസലയുടെ നേൎക്ക് ഒരു സേനയെ നിയോഗിക്കുകയും ചെയ്തു. എങ്കിലും ൧൭൩൯-ൽ അവർ തമ്മിൽ യോജിച്ചു ചില നൂതനവ്യവസ്ഥകൾ ചെയ്യുകയാൽ യുദ്ധം കൂടാതെ കഴിഞ്ഞു. ൧൭൪൦-ൽ ബാജിറാവു നിൎയ്യാണം പ്രാപിച്ചു. അപ്പോഴേക്കു മഹാരാഷ്ട്രത്തേ രാജാവിൻെറയും മന്ത്രിസഭയുടെയും സൎവ്വശക്തിയും ക്ഷയിച്ചുപോയിരുന്നു. പേഷ്വായുടെ പ്രാ

ബല്യം അത്യുച്ചത്തിൽ എത്തിയിരുന്നു. സെൻട്രൽപ്രോവിൻസിലെ നാഗപുരം രാജവംശസ്ഥാപകനായ രഘൂജിബാൺസലേ, ഗുജറാററിലെ ഗയിക്കുവാർ (ബറോഡയിലെ ഗയിക്കുവാർമഹാരാജാവിൻെറ പൂർവ്വികൻ), മാൾവയിലെയും ഇൻഡോറിലെയും രാജാവായ മുൾഹർറാവു ഹോൾക്കാർ, ഗ്വാളിയറിലെ റാണോജി സിൻഡ്യ എന്നീ നാലു മഹാരാഷ്ട്രസേനാധിപന്മാർ ഉൽക്കർഷം പ്രാപിച്ചതു ബാജിറാവുവിൻെറ കാലത്തായിരുന്നു.

ബലാജിബാജിറാവു (൧൭൪൦—൧൭൬൧)

വലിയ വിഷമം ഒന്നുംതന്നെ കൂടാതെ ബലാജിബാജിറാവു പേഷ്വാസ്ഥാനം കൈയേററു. യുദ്ധതന്ത്രം അദ്ദേഹത്തിനു വശമില്ലായിരുന്നു. എങ്കിലും പ്രസ്തുത പേഷ്വാ വിദഗ്ദ്ധനായ രാജ്യതന്ത്രജ്ഞനായിരുന്നതിനാൽ മഹാരാഷ്ട്രം അദ്ദേഹത്തിൻെറ ഭരണത്തിൽ പൂർവ്വാധികം അഭിവൃദ്ധിയെ പ്രാപിച്ചു. നികുതി വസൂൽ ചെയ്യുന്ന ഭാരം ഗവമ്മെണ്ടുതന്നെ നേരിട്ടു ആരംഭിച്ചതു ബലാജിബാജിറാവുവിൻെറ കാലത്തായിരുന്നു.

൧൭൪൯-ൽ മഹാരാഷ്ട്രരാജാവായ സാഹുവിൻെറ പിൻതുടച്ച്യാവകാശത്തേക്കുറിച്ചു തക്കങ്ങൾ ഉണ്ടായി. കോലപ്പൂരിലെ സാംബജിഛത്രപതിയനെ തൻെറ അനന്തരാവകാശിയായി സ്വീകരിക്കുവാൻ സാഹു ആലോചിച്ചു. എന്നാൽ ശിവാജിഛത്രപതിയൻെറ പുത്രനാണെന്നു പറഞ്ഞു രാമൻ എന്നൊരു യുവാവിനെ കിരീടാവകാശവാദത്തിനായി താരാഭായി പ്രേരിപ്പിച്ചു. ക്രമേണ പേഷ്വാ താരാഭായിയുടെ പക്ഷം ചേന്നു. അനന്തരം സാഹുവിൻെറ മരണത്തോടുകൂടി 'സതീ'വ്രതം അനുഷ്ഠിച്ചു പ്രാണനാശം വരുത്തിയ വിധവയുടെ പക്കൽനിന്നു ശിവാജിയുടെ രാജകുടുംബത്തിൻെറ പ്രഖ്യാതി പരിപാലിച്ചുകൊണ്ടു മഹാരാഷ്ട്രസാമ്രാജ്യം ഭരിച്ചുകൊള്ളണമെന്നുള്ള ഒരു റീട്ടൂരം ബലാജിബാജിറാവു സമ്പാദിച്ചു. പാരമ്പര്യമായി കൈകാര്യംചെയ്യാനുള്ള പ്രസ്തുതാവകാശം പേഷ്വായുടെ അനന്തരാവകാശികൾ യഥോചിതം ഉപയോഗപ്പെടുത്തിത്തുടങ്ങി. സററാറായ്ക്കു ചുററുമുള്ള ചില ദേശങ്ങളുടെ ജന്മാവകാശവും രാജ്യഭണ്ഡാരത്തിൽനിന്ന് ഒന്ദവാർഷികാവതനവും രാജാവിന് അനുവദിച്ചു കൊടുക്കുകയാണുണ്ടായതു്. അ

പ്രകാരം പെഷവ മഹാരാഷ്ട്രത്തിൻെറ യഥാൎത്ഥാധിപത്യം കൈക്കലാക്കുകയും, രാജധാനി സററാറയിൽനിന്നു പൂനയിലേക്കു നീക്കംചെയ്കയും ചെയ്തു.

എന്നാൽ കാലാന്തരത്തിൽ ശിവാജിയുടെ കുടുംബത്തിൻെറ അപകൎഷാവസ്ഥയും പെഷവയുടെ കുടുംബത്തിൻെറ ഉൽക്കൎഷവും വൃദ്ധയായ താരാഭായിക്കു ദുസ്സഹമായിത്തോന്നി. ദക്ഷിണഭാരതത്തിലെ അധിപനായ സലബത്ത്ജംഗിൻെറനേൎക്കു പേഷവാ യുദ്ധപ്രസ്ഥാനം ചെയ്തിരുന്ന സന്ദൎഭം നോക്കി താരാഭായി, ഭാമജ്ജിഗയിക്കുവാറിനെ ക്ഷണിച്ചുവരുത്തി ; ആ മഹാരാഷ്ട്രപ്രഭുവിൻെറ സഹായത്തോടുകൂടി തൻെറ പൌത്രനെ രാജാവായി അഭിഷേകം ചെയ്യുവാൻ ഉദ്യമിച്ചു ; എങ്കിലും രാമൻ അതിനു വൈമനസ്യം പ്രദൎശിപ്പിച്ചിരുന്നതിനാൽ താരാഭായി കുപിതയായി അയാളെ ഒരു നിലവറയിൽ അടച്ചു. പെഷവാ രാജധാനിയിൽ മടങ്ങിഎത്തിയയുടൻതന്നെ വിപ്ലവങ്ങൾ ക്ഷണികമായി ശമിപ്പിച്ചു. ഗയിക്കുവാറിനെ ബന്ധനസ്ഥനാക്കുവാൻ ബലാജിബാജിറാവുവിനു സാധിച്ചുവെങ്കിലും താരാഭായിയോടു പ്രതികാരം ചെയ്യുവാൻ അദ്ദേഹം ഉദ്യമിച്ചില്ല. മഹാരാഷ്ട്രസമുദായത്തിന് ആ വയോധികയായ രാജസ്ത്രീയിൽ ഉള്ള അനുകമ്പ അനന്യസാധാരണമായിരുന്നുവെന്നു പെഷവായ്ക്കു ബോദ്ധ്യമുണ്ടായിരുന്നു. ൧൭൬൧ വരെ താരാഭായി ജീവിച്ചിരുന്നു. അക്കാലംവരെ മഹാരാഷ്ട്രരാജകുമാരനെ സ്വാധീനത്തിൽ രക്ഷിച്ചുകൊണ്ടു കൈവശമുണ്ടായിരുന്ന ദേശങ്ങളുടെ ഭരണം ആ സ്ത്രീതന്നെ നടത്തിപ്പോന്നു.

ബങ്കാൾവൈസറായിയായിരുന്ന ആലിവേൎഡിഖാൻെറ ദേശങ്ങളിൽ രഘൂജിബാൺസലേ പ്രവേശിച്ച് ആക്രമണം നടത്തിക്കൊണ്ടിരുന്നു. ബാൺസലയുടെ ആക്രമണത്തിൽനിന്നും ബങ്കാളത്തെ രക്ഷിക്കണമെന്നു ചക്രവൎത്തി മഹമ്മദുഷാ ബലാജിബാജിറാവുവിനോടു് അപേക്ഷിച്ചു. മുകിലചക്രവൎത്തിയുടെ അഭ്യൎത്ഥനയനുസരിച്ചു പെഷവാ ബങ്കാളത്തിൽ എത്തി ബാൺസലയെ ശാസിച്ച് അവിടെനിന്നും പലായനം ചെയ്യിച്ചു. അതിനു പ്രതിഫലമായി മാൾവയുടെ ജന്മാവകാശം ചക്രവൎത്തി പേഷവായിക്കു നല്കി. അത്രയും സാധിച്ചതോടുകൂടി ബലാജിബാജിറാവു ബങ്കാളത്തിൽനിന്നു തിരിച്ചുപോകയും ബാൺസലേ വീണ്ടും ആക്രമണം ആരംഭിക്കു

കയും ചെയ്തു. ഏതാവാൽ ആലിവേർഡിഖാൻ ഒറീസ രഘുജിബാ ൺസിലേക്ക വിട്ടുകൊടുത്തു സമാധാനം അപേക്ഷിച്ചു. അതുകൂടാതെ പത്തുലക്ഷം നാണ്യം ബാൺസലേക്ക കപ്പം കൊടുത്തുകൊള്ളാമെന്നും സമ്മതിച്ചു.

പേഷ്വായുടെ ഒരു സഹോദരനായ സദാശിവറാവു ദക്ഷിണേന്ത്യയിൽ സാലിബററ്ജംഗിനെ ഏന്നാംഠ_ൽ ഉദയഗിരിയിൽ വെച്ചു പരാജിതനാക്കി. ഉത്തരേന്ത്യയിൽ മഹാരാഷ്ട്രന്മാർ റോഹില്ലന്മാരെ ഉൻമൂലനം ചെയ്കയും, ബലാജിബാജിറാവുവിൻെറ സഹോദരനായ രഘുനാഥറാവു പഞ്ചാബ് ആക്രമിച്ചു സ്വാധിനപ്പെട്ടുത്തി അവിടെ ഒരു മഹാരാഷ്ട്രഗവർണറെ നിയമിക്കുകയും ചെയ്തു. പഞ്ചാബ് അഹമ്മദ്ഷാ അബ്ദാലിയുടെ രാജ്യത്തിൽ ഉൾപ്പെട്ടതായിരുന്നു. മഹാരാഷ്ട്രരോടു വൈരനിര്യാതനം ചെയ്വാൻ ഷാ ഒരു വലിയ സേനയോടുകൂടി പുറപ്പെട്ടു. മഹാരാഷ്ട്രനേതാക്കൾ സമസ്തരും ഒത്തുചേൎന്നു സൎവ്വവൈഭവവും ഉപയോഗിച്ചു മഹമ്മദീയശത്രുവിനെ എതൃക്കുവാൻ യുദ്ധസന്നാഹങ്ങൾ ഒരുക്കം ചെയ്തു. അനന്തരം ഉഭയകക്ഷികളുടെയും സേനകൾ ചരിത്ര പ്രഖ്യാതമായ പാനിപ്പട്ടു യുദ്ധക്കളത്തിൽ ചെന്നെത്തി. യുദ്ധതന്ത്രനൈപുണ്യം ലേശമില്ലാത്ത ശിവദാസറാവുവായിരുന്നു മഹാരാഷ്ട്രരുടെ പ്രധാനസേനാനായകൻ. ഹോൾക്കർ മുതലായ മഹാരാഷ്ട്രപ്രഭുക്കളെല്ലാം, അവനവൻെറ സേനാവിഭാഗത്തോടുകൂടി യുദ്ധഭൂമിയിൽ സന്നദ്ധരായിരുന്നു. ഭയങ്കരമായ യുദ്ധംനടന്നു. മഹാരാഷ്ട്രരും അവരുടെ സഹായാൎത്ഥം എത്തിയിരുന്ന ഇതര ഹിന്ദുക്കളും ആകമാനം പരാജിതരായി. ഇൻഡ്യയുടെ ആധിപത്യത്തേ ലാക്കാക്കി ഹിന്ദുക്കളും മഹമ്മദീയരും പക്ഷാഭിപക്ഷമായിനിന്നു നടത്തിയ അവസാനയുദ്ധം ഇങ്ങനെ പൎയ്യവസാനിച്ചു. മഹാരാഷ്ട്രരുടെ പ്രാബല്യം നിശ്ശേഷം അസ്തപ്രായമായി. പ്രസ്തുതയുദ്ധത്തിൽ സംഭവിച്ച പരാജയത്തെക്കുറിച്ചു കേട്ടശേഷം അചിരേണ ബലാജിബാജിറാവു പരലോകപ്രാപ്തനായി. മഹാരാഷ്ട്രസാമ്രാജ്യത്തിൻെറ ഭരണകൂടം അതോടുകൂടി ശിഥിലീഭവിച്ചുപോയി. ഉൽക്കർഷേച്ഛുക്കളും വീരപരാക്രമികളുമായ മഹാരാഷ്ട്രർ പിന്നീടൊരിക്കലും സാമ്രാജ്യസ്ഥാപനത്തിനായി ഉദ്യമിക്കയുണ്ടായിട്ടില്ല.

---

അദ്ധ്യായം വ്വ

## മഹമ്മദീയ പരിഷ്ക്കാരം

മഹമ്മദീയരുടെ ഭരണകാലത്തു ഭാരതഖണ്ഡത്തിൽ ശില്പവിദ്യയ്ക്കും സംഗീതസാഹിത്യങ്ങൾക്കും അനല്പമായ പ്രചാരമുണ്ടായി. ഫ്രാൻസ്, ഇററലി, പേഷ്യ മുതലായ വിദേശങ്ങളിൽനിന്നു പലേ ശില്പശാസ്ത്രവിദഗ്ദ്ധന്മാരെയും മുകിലചക്രവത്തികൾ ഇൻഡ്യയിൽ വരുത്തി ഏതാനും വിശിഷ്ടഹമ്മ്യങ്ങൾ പണി കഴിപ്പിച്ചിട്ടുണ്ട്. നൂപുരാകൃതിയിലുള്ള കപാടങ്ങളും വാതായനങ്ങളും ഇൻഡ്യയിൽ നടപ്പായതു് അക്കാലം മുതൽക്കായിരുന്നു. മഹമ്മദീയജേതാക്കളായ ഗസ്നിയിലെ മഹമ്മദിൻെറയും ഗോറിയിലെ മഹമ്മദിൻെറയും ആക്രമണത്തോടുകൂടി ഭാരതഖണ്ഡത്തിലെ വിശ്രുതമായ കരകൌശലത്തിനും സാഹിത്യാദികൾക്കും ബലവത്തായ നാശം സംഭവിക്കാതെയിരുന്നിട്ടില്ല. ഹിന്ദുമതദ്വേഷികളായിരുന്ന ആ വിജിഗീഷുക്കൾ ഹൈന്ദവപരിഷ്കാരത്തെ ഇൻഡ്യയിൽ അസ്തപ്രായമാക്കിത്തീക്കത്തക്കവിധം ശക്തിമത്തായ ചില നാശങ്ങൾ ചെയ്യാതിരുന്നിട്ടില്ല. അടിമവംശം, കിൽജിവംശം എന്നീ മഹമ്മദീയവംശജരായ സുൽത്താന്മാരുടെ കാലത്തും ഭാരതീയ പരിഷ്കാരത്തിനു പ്രബലമായ ഹാനി സംഭവിച്ചുകൊണ്ടിരുന്നു. എന്നാൽ ടാഗ്ലക്കുവംശക്കാരുടെ ഭരണകാലം മുതൽ ഹിന്ദുക്കളോടു് മഹമ്മദീയർ അല്പമെങ്കിലും പ്രതിപത്തി കാണിക്കുവാൻ ആരംഭിച്ചിരുന്നതായിക്കാണാം. മുകിലരാജവംശത്തിൻെറ ഭരണകാലം ഹൈന്ദവപരിഷ്കാരത്തിൻെറ പുനരുദ്ധാരണഘട്ടമായിരുന്നു. ഭാരതീയരുടെയും പാരസികരുടെയും കലാസാഹിത്യങ്ങളുടെ ഹാദ്ദമായ സമ്മേളനം നടന്നുകൊണ്ടിരുന്ന കാലം അതായിരുന്നു. ഇൻഡ്യയിൽ ഉർദ്ദുഭാഷയുടെ പ്രചാരത്തിനു ഹേതു മഹമ്മദീയരാജാക്കന്മാർ തന്നെയായിരുന്നുവെന്ന വസ്തുത അഭിമാനപൂവ്വം സ്മരണീയമാണു്.

ഇൻഡ്യയിലെ മഹമ്മദീയഭരണത്തിൻെറ നാനാമുഖങ്ങളായ അവസ്ഥാന്തരങ്ങളെപ്പററി ചിന്തിച്ചുനോക്കുന്നതായാൽ രാജ്യതന്ത്രവിദഗ്ദ്ധന്മാരായ സുൽത്താന്മാരുടെ സംഖ്യ ഏററവും കുറവായിരുവെന്നും, വിദേശീയസൈന്യങ്ങളുടെ അവലംബത്തോടുകൂടിയുള്ള സേനാധിപത്യഭരണമായിരുന്ന അക്കാലത്തു നടന്നുപോന്നതെ

ന്നും വ്യക്തമാകുന്നതാണ്. എഴുത്തുജോലി, കൃഷികാര്യങ്ങൾ എന്നീ രണ്ടു പ്രധാന ജോലികളും ഹിന്ദുക്കളുടെ സഹകരണം കൂടാതെ, എത്ര പ്രബലനായ സുൽത്താൻെറ കാലത്തും മഹമ്മദിയക്കു സാധിച്ചിട്ടില്ലതന്നെ. ഹിന്ദുക്കളും മഹമ്മദിയരും തമ്മിലുള്ള മതസംബന്ധമായ അകൽച്ച മേൽവിവരിച്ച ഹേതുക്കളാൽ കാലാന്തരത്തിൽ നിങ്ങിപ്പോകുകയും ഏകയോഗക്ഷേമത്തിന് ആസ്പദമായ സൌഹാർദ്ദം ആ രണ്ടു സമുദായങ്ങൾക്കും തമ്മിൽ ഉദിക്കുകയും ചെയ്തു.

പുത്രന്മാരിൽ ജ്യേഷ്ഠനു കിരീടാവകാശമെന്നുള്ള ആചാരക്രമം മഹമ്മദിയസുൽത്താന്മാരുടെ ഭരണകാലത്ത് ആദ്യന്തം ആചരിക്കപ്പെട്ടിട്ടുണ്ടെങ്കിലും ഓരോ രാജാവിൻെറയും ഭരണദശയെ ഇടയ്ക്കിടെ വിപ്ലവസംയുക്തമാക്കിത്തീർത്തതു രാജ്യാധിപത്യത്തിനായി രാജസഹോദരന്മാർ കൂടെക്കൂടെ നടത്താറുണ്ടായിരുന്ന ഉൽക്കർഷേച്ഛാപ്രേരിതമായ ഉദ്യമങ്ങളായിരുന്നു. പ്രസ്തുതമായ അവസ്ഥ ഇൻഡ്യയിലെ മഹമ്മദിയഭരണഘട്ടത്തിൻെറ ഒരു പ്രകൃതവിശേഷമാണെന്ന് അറിയേണ്ടതാണ്. എത്ര പ്രതാപശാലിയായ സുൽത്താൻെറ കാലത്തും പ്രത്യവകാശികളുടെ പ്രേരണനിമിത്തം അഭ്യന്തരകലഹങ്ങൾ ഉണ്ടാകാതെയിരുന്നിട്ടില്ല.

മഹമ്മദിയരാജാക്കന്മാരുടെ രാഷ്ട്രമിമാംസ കൊറാൻതന്നെ ആയിരുന്നു. ഒരു മഹമ്മദിയരാജാവിനു വിഹിതമായ ഭരണനയം സ്വീകരിച്ച സുൽത്താൻെറ പ്രാബല്യം അലംഘ്യമായിത്തന്നെ കാണപ്പെട്ടു. ഭരണകാര്യങ്ങളിൽ മഹമ്മദിയധർമ്മോപദേശം നല്കുന്നതിന് ഒരു വൈദികസംഘം ഉണ്ടായിരുന്നു. അവരിൽനിന്നുതന്നെ ന്യായാധിപന്മാർ തിരിഞ്ഞെടുക്കപ്പെട്ടുപോന്നു. മഹമ്മദിയപ്രജകളും അമഹമ്മദിയപ്രജകളും ഒരേക്രമത്തിൽ രാജഭോഗം കൊടുത്താൽമതിയെന്ന് ആദ്യമായി വ്യവസ്ഥചെയ്ത സുൽത്താൻ സൂർരാജവംശസ്ഥാപകനായ ഷെർഖാൻ ആയിരുന്നു. അക്ബർ ജഹാംഗിർ മുതലായ രാജാക്കന്മാരുടെ നയം അതിനേക്കാൾ വിശാലമായിരുന്നതിനാൽ മതപ്രതിപത്തിയേറിയ മഹമ്മദിയർ അവരേ വിദ്വേഷിക്കുകയാണു ചെയ്തിട്ടുള്ളത്; എങ്കിലും പ്രസ്തുത നയം അക്ബർപ്രഭൃതികളുടെ ഭരണവിജയത്തിനു ഹേതുവായി ഭവിച്ചു. അറംഗസീബു, പ്രപിതാമഹൻെറ സുസമ്മത

മായ നയത്തിൻെറ വിപരീതപ്രകൃതി സ്വീകരിച്ചതിനാൽ ഒരു യഥാൎത്ഥമഹമ്മദീയ സാമ്രാജ്യം ഇൻഡ്യയിൽ നിലനിൎത്തുന്നതിനുള്ള അദ്ദേഹത്തിൻെറ ഉദ്യമം വിഫലീഭവിച്ചുപോയി. എങ്കിലും മുകിലസാമ്രാജ്യത്തിലുണ്ടായിരുന്നിടത്തോളം വ്യവസ്ഥാപിതമായ ഭരണസമ്പ്രദായം ഇൻഡ്യയിലേ ഇതരമഹമ്മദീയരാജ്യങ്ങളിൽ ഉണ്ടായിരുന്നില്ല. രാജഭോഗം വസൂൽചെയ്യുന്നതിനുള്ള സൌകൎയ്യം പ്രമാണിച്ചു, രാജ്യത്തെ അനേകം സംസ്ഥാനങ്ങളായി ഭാഗിക്കുകയും ഓരോ സംസ്ഥാനത്തെയും ഭൂനികുതി മുതലായവ പിരിക്കുന്നതിന്നും നീതിന്യായാദിഭരണം നടത്തുന്നതിനുമുള്ള സൎവ്വാധികാരത്തോടുകൂടിയ വൈസറോയി എന്ന ഉദ്യോഗസ്ഥനെ നിയമിക്കുകയും, മഹമ്മദീയഭരണകാലത്തു സാധാരണമായിരുന്നു. പ്രസ്തുത ഭരണാധികാരികളുടെ നടപടികളെ ശ്രദ്ധമായി അന്വേഷിച്ചറിഞ്ഞു് അപ്പഴപ്പോൾ ചക്രവൎത്തിയെ അറിയിക്കുവാൻ പ്രത്യേകതരം ഉദ്യോഗസ്ഥന്മാർ നിയമിക്കപ്പെട്ടിരുന്നു. ജനനിബിഡമായ നഗരങ്ങളുടെ സൎവ്വസ്വാതന്ത്ര്യഭരണം നടത്തുവാൻ അധികൃതന്മാരായി നവാബു് എന്നൊരുതരം നഗരാദ്ധ്യക്ഷന്മാർ വൈസറായിമാരുടെ കീഴിൽ ഉണ്ടായിരുന്നു. യഥാകാലം സാമ്രാജ്യഭണ്ഡാരത്തിൽ അടയ്ക്കുവാനുള്ള നികുതിവക പണം നിൎവ്വിഘ്നം വസൂൽ ചെയ്തു് അടച്ചുകൊണ്ടും സമാധാനപരമായ ഭരണം നടത്തിക്കൊണ്ടും ഇരിക്കുന്ന വൈസറായിമാൎക്കു സാമ്രാജ്യഗവൎമ്മെണ്ടിൽനിന്നും യാതൊരുവിധ നിയന്ത്രണവും ഉണ്ടായിരുന്നില്ല. സ്വകൃത്യചതുരന്മാരായ ഭരണാധികൃതന്മാൎക്കു സ്വാതന്ത്ര്യരാജാക്കന്മാരുടെ നിലതന്നെയായിരുന്നു. പോലീസുഭരണത്തിനു ദേശംതോറും കൊത്തുവാലന്മാർ നിയമിക്കപ്പെട്ടിരുന്നു. മഹമ്മദീയപ്രജകൾ വാദിപ്രതികളായുണ്ടാകുന്ന കേസ്സുകൾ വിചാരണ ചെയ്തുവന്നതു 'കാസികൾ' എന്ന ഉദ്യോഗസ്ഥന്മാരായിരുന്നു. ഹിന്തുക്കൾ കക്ഷികളായുള്ള സിവിൾ ക്രിമിനൽ കേസുകൾ ബ്രാഹ്മണവൈദികരുടെ ഉപദേശത്തോടുകൂടി മഹമ്മദീയന്യായാധിപന്മാർതന്നെ മുകിലസാമ്രാജ്യത്തിൽ നടത്തിപ്പോന്നു. ക്രിമിനൽകേസ്സുകളിൽ പ്രതികൾക്കു നൽകപ്പെട്ടുവന്ന ശിക്ഷാരീതി കൎക്കശമായിരുന്നുവെന്നു പറയാതെ നിൎവ്വാഹമില്ല. അൿബരുടെ സാമ്രാജ്യത്തിൽ ഉണ്ടായിരുന്ന ൧൫ പ്രോവിൻസുകളിൽനിന്നു ആകെക്കൂടി പ്രതിവൎഷം ൧൫ കോടിയോ

ളവും, ഇരുപതു പ്രോവിൻസുകളോടുകൂടിയ അറംഗസീബിൻെറ സാമ്രാജ്യത്തിൽനിന്ന് ആകെ മുപ്പതുകോടിയിൽ പരവും രൂപ രാജഭോഗമായി ലഭിച്ചുപോന്നതായിക്കാണുന്നു.

അക്കാലത്തെ രാജപാഥകൾ വിസ്തൃതങ്ങളും പരിഷ്കൃതങ്ങളും ആയിരുന്നില്ല. ചോരഭീതി സാധാരണമായിരുന്നു. രാജപാഥകളെ നിർദ്ദേശിക്കുന്ന സ്തംഭങ്ങൾ അതതു ഗ്രാമക്കാർ തന്നേ റോഡിൻെറ ഇരുപാൎശ്വവും സ്ഥാപിച്ചു വെള്ളക്കുമ്മായം പൂശി രക്ഷിക്കുവാൻ ബാദ്ധ്യസ്ഥരായിരുന്നു. സൎക്കാർവകയായും ധനാഢ്യന്മാരായ പ്രഭുക്കന്മാരുടെ വകയായുമുള്ള ഉറപ്പേറിയ സത്രങ്ങൾ റോഡരികിൽ ഇടയ്ക്കിടെ പണിയിക്കപ്പെട്ടിരുന്നു. ആ പഥികതാവളങ്ങളിൽ രാത്രികാലം പാന്ഥന്മാർ വിശ്രമിച്ചുപോന്നു. തുറമുഖങ്ങളിലും നഗരങ്ങളിലും പണവ്യാപാരികൾ നിപുണമായി പ്രവൃത്തി നടത്തിക്കൊണ്ടിരുന്നു. അഞ്ചൽവകുപ്പ് അക്കാലം ഏൎപ്പെടുത്തിയിരുന്നതായും കുതിരപ്പുറത്തുവച്ചു കത്തുസഞ്ചികൾ അയയ്ക്കപ്പെട്ടുവന്നതായും കാണുന്നു. വാണിജ്യവ്യവസായങ്ങൾ അത്ര ഉൽക്കൎഷം പ്രാപിച്ചിരുന്നില്ല. ചുങ്കങ്ങളുടെ ആധിക്യവും കാഠിന്യവും വാണിജ്യാദി വ്യാപാരങ്ങൾക്കു പ്രതിബന്ധമായിത്തീൎന്നിരുന്നു. സമ്പൽസമൃദ്ധിയുള്ള നാട്ടിൽ പ്രമാണികൾപോലും ധനാഢ്യതയുടെ ബാഹ്യചിഹ്നങ്ങളായ രമ്യസദനാദി ആഡംബരങ്ങൾ പാലിക്കുന്നതു് അക്കാലസ്ഥിതിക്കു സുരക്ഷിതമായിരുന്നില്ലെന്നു കരുതിപ്പോന്നു.

അക്കാലത്തു അടിമവ്യാപാരം നിരങ്കുശമായി നടന്നുവന്നു. സ്വന്ത വസ്തുക്കളിൽ, ഗൃഹണിയായ സ്ത്രീക്കുപോലും സ്വസ്വാതന്ത്ര്യം നിയമാനുസൃതം ഉണ്ടായിരുന്നുവെങ്കിലും ലോകകാൎയ്യങ്ങളിൽ സ്ത്രീകൾക്കു യാതൊരു സ്വാതന്ത്ര്യവും അനുവദിക്കപ്പെട്ടിരുന്നില്ല. ശങ്കരാചാൎയ്യമതത്തിനു വിപരീതമായ രാമാനുജമതം ഇൻഡ്യയിൽ സാൎവ്വത്രികമായി പ്രചരിച്ചിരുന്നുവെങ്കിലും ൧൪-ാം ശതാബ്ദത്തിൽ ബനാറീസുകാരനായ രാമാനന്ദൻ ഭക്തിയോഗം എന്നൊരു നവ്യമതപദ്ധതി നടപ്പിലാക്കുകയുണ്ടായി. ഭക്തിമാൎഗ്ഗത്തിൻെറ സൌഗമ്യം നിമിത്തം അതിനു അചിരേണ ഇൻഡ്യയിലെങ്ങും പ്രചാരമുണ്ടായി. അതോടുകൂടി ശ്രീരാമകൃഷ്ണന്മാരുടെ ആരാധന സാൎവ്വത്രികമായി നടപ്പിൽ വന്നു. തുളസീദാസൻ രാമായണം ഹിൻഡിഭാഷയിൽ തൎജ്ജിമ ചെയ്തതു് അക്കാലമായിരുന്നു. അകൃതിക്കു ഉത്ത

രേന്ത്യയിൽ അപരിമിതമായ പ്രചാരമുണ്ടായി. ബങ്കാളത്തു ചൈതന്യനും പശ്ചിമദേശങ്ങളിൽ വല്ലഭാചാര്യനും ശ്രീകൃഷ്ണാരാധന നടപ്പിലാക്കി. രാമദാസൻ, ദുഃഖരാമൻ, ആദിയായ മഹാരാഷ്ട്രയതികളുടെ ജീവിതകാലവും അതുതന്നെയായിരുന്നു.

കരവാളമുഷ്ടിയുടെയും കാരാഗൃഹജീവിതത്തിൻെറയും പ്രേരണയാൽ മഹമ്മദീയ ഭരണകാലത്തു് അനവധി ഹിന്ദുക്കൾ സഹസ്രമാനം മഹമ്മദുമതാവലംബികളായിത്തീൎന്നിട്ടുണ്ടു്. എങ്കിലും പരിശുദ്ധമായ മഹമ്മദുമതത്തിൻെറ ഉത്തമാദർശങ്ങൾ ഹിന്ദുക്കളുടെ സാമൂഹ്യാചാരങ്ങളിലും മതാനുഷ്ഠാനങ്ങളിലും ഗണ്യങ്ങളായ ചില അവസ്ഥാന്തരങ്ങൾ ഉൽപ്പാദിപ്പിക്കുവാൻ ശക്തിമത്തായിത്തന്നെയിരുന്നിട്ടുണ്ടെന്നു സമ്മതിക്കാതെ തരമില്ല. മഹമ്മദുമതാദർശമാസ്പദമാക്കിയുള്ള ഈശ്വരൻെറ ഏകീഭാവം, മഹമ്മദീയവൈദികസംഘം എന്നിവ 'ഭക്തിമാൎഗ്ഗ' പ്രസ്ഥാനത്തോടു് എത്രയും സംയോജ്യമായിരിക്കുന്നുണ്ടു്. കബർപിമ്ഥി എന്ന മഹമ്മദിയഭക്തൻ രാമാനന്ദൻെറ ശിഷ്യത്വം അവലംബിച്ചു് ഉത്തരേന്ത്യയിൽ ഒരു പ്രത്യേക മതം സ്ഥാപിച്ചതും, ഹിന്ദുമതസ്ഥനായ നാനക്കു കബർപിമ്ഥിയുടെ ശിഷ്യഗണത്തിൽ ചേൎന്നു സിക്കുമതം സ്ഥാപിക്കുവാൻ ഇടയയാതും മഹമ്മദുമതത്തിൻെറ പ്രേരണാവൈഭവത്തിൻെറ ഫലമാണെന്നു വ്യക്തമാകുന്നു.

മഹമ്മദീയസാമ്രാജ്യത്തിൻെറ പരിപാലനത്തിനു് ആസ്പദമായ മഹമ്മദീയസേനകളെ യഥാപൂൎവ്വം ഉത്തരദക്ഷിണദേശങ്ങളിൽനിന്നും ശേഖരിച്ചു സജ്ജീകരിക്കുകയെന്നുള്ളതു കാലാന്തരത്തിൽ ദുഷ്കരമായിത്തീൎന്നു. എന്നുമാത്രമല്ല, ഇൻഡ്യയിലെ സ്ഥിരിവാസികളായ മഹമ്മദീയയോദ്ധാക്കളുടെ ആരോഗ്യവും കായബലവും കാലക്രമേണ പരിതസ്ഥിതിയുടെ പ്രേരണമൂലം മന്ദീഭവിച്ചുപോകയും ചെയ്തു. ബാഹുബലത്താൽ സ്ഥാപിച്ചു നിലനിൎത്തിപ്പോന്ന ഒരു സാമ്രാജ്യശക്തി അപ്രതിഹതമായി പാലിച്ചുകൊണ്ടു പോകുക ആ നിലയിൽ വിഷമമായിത്തീരുകയും, ക്രമേണ ആ സാമ്രാജ്യത്തിൻെറ ശിഥിലീഭാവത്തിനു ഹേതുവായ്പരിണമിക്കുകയും ചെയ്തു. എന്നുമാത്രമല്ല, സുവ്യവസ്ഥിതമായ രാഷ്ട്രീയഭരണ കൂടത്തിന്മേലോ, സാമുദായികബന്ധത്തിന്മേലോ സ്ഥാപിക്കപ്പെടാത്ത മഹമ്മദീയ സുൽത്താന്മാരുടെ ഭരണാധികാരശക്തി അവരുടെ പ്രാഭവഹാനി

യോട്ടുകൂടി അസ്തപ്രായമായിത്തീന്നുപോയതിൽ ആശ്ചൎയ്യത്തിനു ലേശവും അവകാശമില്ലല്ലൊ.

---

## മൂന്നാം ഭാഗം

## ബ്രിട്ടീഷുഭരണം.

---

### അദ്ധ്യായം ൧

### ഇൻഡ്യയും യൂറോപ്പും

ഇൻഡ്യയും യൂറോപ്പും തമ്മിൽ വാണിജ്യസമാഗമങ്ങൾ നടന്നു വന്ന ഒരു കാലമുണ്ടായിരുന്നു. ആധുനിക പരിഷ്കാരത്തിൻെറ പ്രവാഹധോരണിയിൽനിന്നും ഏററവും വിദൂരമായ അക്കാലത്തു് ഇൻഡ്യയും യൂറോപ്പുമായുള്ള ഗതാഗതത്തിനു് ഇക്കാലത്തുള്ളതുപോലെ യാതൊരുവിധ സൌകൎയ്യവും ഉണ്ടായിരുന്നില്ല. എങ്കിലും ഉൽക്കർഷേച്ഛുക്കളും സാഹസികരുമായ വണിക്കുകളുടെയും നാവികന്മാരുടെയും പരിശ്രമത്തിൻെറയും പരിശോധനകളുടെയും ഫലമായി നിയതമായ മൂന്നു പ്രധാന വാണിജ്യപഥങ്ങൾ അന്നേതന്നെ ഉപയോഗത്തിലായിരുന്നു. അവയിൽ ഏററവും ദാക്ഷിണാത്യമായിരുന്നതു് വെനീസു്, ജിനോവാ എന്നി നഗരങ്ങളിൽനിന്നു പുറപ്പെട്ടു മെഡിററേനിയൻ സമുദ്രം തരണം ചെയ്തു് അലാക്സാണ്ഡ്രിയയിൽ എത്തി അവിടെനിന്നു ചെങ്കടൽമാൎഗ്ഗമായി ഇൻഡ്യൻമഹാസമുദ്രത്തിൽ ചെന്നുചേരുന്ന ഒരു നാവികപഥമായിരുന്നു. ഇൻഡ്യൻതീരങ്ങളിൽനിന്നു പുറപ്പെട്ടു മെസൊപ്പൊട്ടേമിയയിലേക്കുള്ള കരമാൎഗ്ഗത്തിൽകൂടി ഏഷ്യാമൈനറിലോ പാലസ്റ്റയിനിലോ ഉള്ള തുറമുഖങ്ങളിൽ ചെന്നെത്തിയശേഷം ചരക്കുകൾ ജലമാൎഗ്ഗേണ വെനിസ്സിലേക്കും ജിനോവയിലേക്കും അയയ്ക്കുവാൻ സൌകൎയ്യം നല്കുന്നതായിരുന്നു രണ്ടാമത്തെ പദ്ധതി. മൂന്നാമത്തേ വാണിജ്യമാൎഗ്ഗം ഇൻഡ്യയുടെ ഉത്തരപശ്ചിമപ്രദേശങ്ങളിൽ കൂടി പുറപ്പെട്ടു ഹിമാലയത്തിൻെറ വിദരങ്ങൾ മാൎഗ്ഗമായി ഓക്സസ്നദീതടങ്ങളിൽ ചെന്നെത്തി, ആ സ്ഥാനത്തുനിന്നും രണ്ടു ശാഖകളായി പിരിഞ്ഞു് ഒരു ഉപശാഖ ഉത്തരാഭിമുഖമായി കാസ്പിയൻസമുദ്രം

കടന്നു, വാൾഗാനദീതടങ്ങളിൽകൂടി പ്രതിലോഭമായി ഗതികൊണ്ടു നിജ്നിനോവ് ഗോറാഡ് നഗരത്തിലേക്കും, ബാൾടിക്കുസമുദ്രം, ഉത്തരസമുദ്രം എന്നിവയുടെ തീരത്തുള്ള തുറമുഖങ്ങളിലേക്കും മറേറതു പശ്ചിമാഭിമുഖമായി പുറപ്പെട്ടു കരിങ്കടൽ കടന്നു കാൺസ്റ്റാൻറിനോപ്പിളിൽ കൂടി മെഡിററേനിയൻസമുദ്രത്തിലെ നൌകാശയങ്ങളിലേക്കും ചെന്നുചേരുന്നതായിരുന്നു. പ്രസ്തുത വാണിജ്യമാർഗ്ഗങ്ങളിൽകൂടി നിർബാധം നടന്നുകൊണ്ടിരുന്ന പാശ്ചാത്യഭാരതീയവാണിജ്യത്തിൻെറ ഗതിപ്രവാഹത്തിനു തുർക്കികളുടെ ദിഗ്ജയപരിശ്രമവും അതിൻെറ അനന്തര ഫലമായ ഓട്ടോമാൻ സാമ്രാജ്യത്തിൻെറ സ്ഥാപനവും ഏറെക്കുറെ പ്രതിബന്ധം ഉൽപ്പാദിപ്പിക്കാതിരുന്നില്ല. ദാക്ഷിണാത്യമായ വാണിജ്യപഥത്തിൻെറ ഗതിപ്രദേശങ്ങൾ ഓട്ടോമാൻസാമ്രാജ്യത്തിൻെറ അധികാരസീമയിൽ ഉൾപ്പെട്ടു പോകയാൽ, ആ പദ്ധതി നിർബാധം ഉപയോഗപ്പെടുത്തുവാൻ യൂറോപ്യവർത്തകന്മാർക്കു നിർവ്വാഹമില്ലാതായി. ആകയാൽ ഇൻഡ്യയിലേക്ക് നൂതനമായ ഒരു വാണിജ്യപഥം കണ്ടുപിടിക്കുവാൻ യൂറോപ്പിലെ ക്രൈസ്തവസമുദായങ്ങൾ ഉററുശ്രമിക്കുവാൻ ആരംഭിച്ചു. ൧൫-ാം ശതാബ്ദത്തിൻെറ അന്ത്യഘട്ടമായപ്പോഴേക്ക് ആ ശ്രമത്തിൻെറ തൈക്ഷ്ണ്യം പൂർവ്വാധികം വർദ്ധമാനമായിത്തീർന്നു. സാഹസികന്മാരായ പോർട്ടുഗീസു നാവികന്മാരാണ് പ്രസ്തുതോദ്യമത്തിൽ ഇതരസമുദായങ്ങൾക്കു മാർഗ്ഗദർശികളായി തീർന്നത്. അക്കാലങ്ങളിൽ അതലാന്തികമഹാസമുദ്രത്തിൻെറ ദക്ഷിണഭാഗങ്ങളും ആഫ്രിക്കാഖണ്ഡത്തിൻെറ പശ്ചിമതീരങ്ങളും അജ്ഞാതങ്ങളായിരുന്നു. നാവികവിദഗ്ദ്ധനായ പോർട്ടുഗലിലെ ഹെൻറിരാജാവിൻെറ ഭരണകാലത്തു കപ്പൽപണിയും നാവികപ്രസ്ഥാനങ്ങളും നിരങ്കുശമായി നടന്നുകൊണ്ടിരുന്നു. എങ്കിലും ൧൪൮൬-ൽ മാത്രമാണ് ആഫ്രിക്കാഖണ്ഡത്തിൻെറ ഏററവും ദാക്ഷിണാത്യമായ കോടിപ്രദേശം ഡയസ് എന്ന പോർട്ടുഗീസുനാവികവര്യൻ കണ്ടുപിടിക്കയുണ്ടായത്. ഗുഡ്ഹോപ്പ് എന്ന ആ കോടിയുടെ ദക്ഷിണഭാഗത്തുകൂടി ആഫ്രിക്കയെ ചുററി കപ്പലോടിച്ച് ഇൻഡ്യയിൽ ചെന്നെത്തുവാനുള്ള ഉദ്യമങ്ങൾ പോർട്ടുഗലിൽ അചിരേണ ആരംഭിച്ചു. ൧൪൯൭-ൽ വാസ്കോഡഗാമാ പോർട്ടുഗലിൽനിന്നും പുറപ്പെട്ടു ഗുഡ്ഹോപ്പ് ചുററി കപ്പൽ വിട്ടു ഇൻഡ്യയിൽ മ

ലബാർതീരത്തു ചെന്നെത്തി. കോഴിക്കോട്ടു നൌകാശയത്തിലായിരുന്നു ഗാമ ആദ്യമായി നങ്കൂരം ഉറപ്പിച്ചത്. അക്കാലം കോഴിക്കോട്ടുരാജാവായ സാമൂതിരി പ്രതാപവും പ്രാബല്യവും ഏറിയ ഒരു രാജ്യാധിപനായിരുന്നു. കോഴിക്കോട്ടുരാജ്യത്തെ സമ്പൽസമൃദ്ധിയും ക്ഷേമാഭിവൃദ്ധിയും കണ്ടു പോർട്ടുഗീസുകാർ വിസ്മയഭരിതരായി തീർന്നുവെന്നുള്ളതിനു രേഖകൾ ഉണ്ട്.



വാസ്കോഡഗാമാ

ഫെർൻവ്വൽ ഗാമാ കോഴിക്കോട്ട് എത്തിയപ്പോൾ സാമൂതിരി പോർട്ടുഗീസുനാവികരെ സന്തോഷപുരസ്സരം സ്വീകരിച്ചു വാണിജ്യവിഷയത്തിൽ വേണ്ട ആനുകൂല്യങ്ങൾ നല്കിയെങ്കിലും, അറബിവർത്തകന്മാരുടെ പ്രേരണമൂലം രാജാവിനു ഗാമായോടും അനുചരന്മാരോടും വിദ്വേഷം അങ്കുരിച്ചു. തന്നിമിത്തം പോർട്ടുഗീസുകാർ സ്വദേശത്തേക്കു മടങ്ങിപ്പോയി. അനന്തരം ഫെർവൽ ഗാമാ

വീണ്ടും ഇൻഡ്യയിൽ എത്തി കൊച്ചീത്തുറമുഖത്തു നംകൂരം ഉറപ്പിച്ചു. സാമൂതിരിയുടെ പ്രതിപക്ഷിയായിരുന്ന അന്നത്തേ കൊച്ചീരാജാവുമായി പോർട്ടുഗീസുകാർ സഖ്യംചെയ്തു് അറബിവർത്തകരുടെ പീഡകളിൽനിന്നും രക്ഷപ്രാപിക്കയും, വാണിജ്യസൌകര്യം പ്രമാണിച്ചു അവശ്യം വേണ്ട പണ്ടകശാലകളും മററും പണികഴിപ്പിക്കയും ചെയ്തു. വാസ്ക്കോഡഗാമയുടെ പിൻഗാമിയായി ഫ്രാൻസിസ്കോഅൽമിഡാ എന്ന പോർട്ടുഗീസുഗവർണർ ഇൻഡ്യയിൽ വന്നു. അക്കാലത്തു് അറബികളും ഇൻഡ്യാക്കാരും യോജിച്ചു പോർട്ടുഗീസുകാരെ ഇൻഡ്യയിൽനിന്നും പലായനം ചെയ്യിക്കുവാനുള്ള ഒരു മഹോദ്യമം നടന്നുകൊണ്ടിരിക്കയായിരുന്നു. ൧൫൦൯-ൽ ഡ്യൂ എന്ന തുറമുഖത്തിൽ വെച്ചുണ്ടായ ഒരു ഭയങ്കരമായ നാവികയുദ്ധത്തിൽ ഫ്രാൻസിസ്കൊ അറബികളുടെയും ഇൻഡ്യാക്കാരുടെയും ഒട്ടധികം കപ്പലുകൾ നശിപ്പിക്കുകയും, സ്തുത്യർഹമായ വിജയം സമ്പാദിക്കുകയും ചെയ്തു. ആ സംഭവം ഇൻഡ്യയിൽ പോർട്ടുഗീസുകാരുടെ നാവികപ്രാഭവത്തെ അത്യുഗ്രമായി ഉറപ്പിച്ചു. അനന്തരം അൽബ്യൂക്കർക്കു് എന്ന ജനറൽ ഓർമസ്സ് പിടിച്ചടക്കി പേർഷ്യൻഉൾക്കടലിൽ പോർട്ടുഗീസുകാരുടെ അധികാരം സംസ്ഥാപനം ചെയ്കയും, ൧൫൧൦ ൽ ഗോവയും ൧൫൧൧ ൽ മൊളുക്കാസു ദ്വീപും സ്വാധീനമാക്കുകയും ചെയ്തു. അതിൻെറ ശേഷം ഗോവനഗരം ഇൻഡ്യയിലേ പോർട്ടുഗീസുദേശങ്ങളുടെ തലസ്ഥാനമാക്കപ്പെട്ടു. അക്കാലം പോർട്ടുഗീസുകാരുടെ മനോരാജ്യവിഷയമായിരുന്ന ഒരു പോർട്ടുഗീസുസാമ്രാജ്യത്തിൻെറ രാജസ്ഥാനത്തിനു് ഉചിതമായ രീതിയിൽ ഗോവാനഗരം സജ്ജമാക്കുവാനും അവർ ഉദ്യമിക്കാതിരുന്നില്ല. എങ്കിലും ഇൻഡ്യയിൽ പോർട്ടുഗീസുസാമ്രാജ്യം സ്ഥാപിക്കുവാൻ അവർ നടത്തിയ ശ്രമങ്ങൾ വിഫലീഭവിച്ചുപോയി. പരിതസ്ഥിതികൾ പോർട്ടുഗീസുകാരുടെ ഉദ്ദേശ്യസാദ്ധ്യത്തിനു ലേശവും അനുകൂലമായിരുന്നില്ല. ഉൽക്കർഷേച്ഛുക്കളായ ഏതാനും ചില പോർട്ടുഗീസുഗവർണറന്മാർ ഇൻഡ്യയിൽ സാമ്രാജ്യസ്ഥാപനാർത്ഥം നടത്തിയ ഉദ്യമങ്ങളിൽ അവർക്കു യഥാകാലം അവശ്യം വേണ്ട ധനസഹായം നല്കുവാൻ അന്നത്തെ പോർട്ടുഗീസുഗവണ്മെണ്ടിൻെറ ഭണ്ഡാരസ്ഥിതി തീരെ അനുവദിച്ചിരുന്നില്ല. എന്നുമാത്രമല്ല, കാലാന്തരത്തിൽ ഇൻഡ്യയിലേക്കു

നിയോഗിക്കപ്പെട്ട പോർട്ടുഗീസ് ഉദ്യോഗസ്ഥന്മാർ ആഡംബരപ്രസക്തരും ദുർമ്മോഹികളും സ്വാൎത്ഥലോലുപരും ആയിരുന്നതിനാൽ രാഷ്ട്രീയകാൎയ്യങ്ങളിൽ ഉത്തമാദൎശങ്ങൾ സ്വീകരിച്ചു പ്രയത്നിക്കുവാൻ വേണ്ട മനോഭാവം അവൎക്കില്ലായിരുന്നു. പോർട്ടുഗീസു വൈദികന്മാരുടെ മതപ്രചരണശ്രമങ്ങൾ അവരുടെ രാഷ്ട്രീയോദ്ദേശ്യങ്ങളുടെ സാദ്ധ്യത്തിനു പ്രതിബന്ധമായിത്തീൎന്നു. പൌരസ്ത്യദേശങ്ങളുമായി വാണിജ്യാദികൾ നടത്തിക്കൊള്ളുവാനുള്ള പൂൎണ്ണാധികാരം പോർട്ടുഗീസുകാൎക്കു മാത്രമായി പോപ്പ് അനുവദിച്ചുകൊടുക്കുകയാൽ. ലൌകികകാൎയ്യങ്ങളിൽ പോപ്പിന്റെ അധികാരം യൂറോപ്യസമുദായങ്ങൾ പരിഗണിച്ചുപോന്ന കാലത്തോളം യൂറോപ്യരാജ്യങ്ങളിൽനിന്നും പ്രതിപക്ഷികളുടെ നാവികോദ്യമങ്ങൾ ഇൻഡ്യയിലേക്കു് ഉണ്ടാകാതെയുമിരുന്നു. ക്യാബട്ട് എന്ന നാവികവൎയ്യന്റെ കപ്പലോട്ടവും അതിന്റെ അനന്തരഫലമായ അജ്ഞാനദേശങ്ങളുടെ പ്രത്യക്ഷീഭാവവും നിമിത്തം യൂറോപ്യന്മാരുടെ ഇടയിൽ നാവികോദ്യമങ്ങളിൽ അഭൂതപൂൎവ്വമായ ഒരു ഔത്സുക്യം അങ്കുരിച്ചു. ഇംഗ്ലീഷുകാർ, ഡച്ചുകാർ, ഫ്രഞ്ചുകാർ എന്നിങ്ങനെ പലേ യൂറോപ്യസമുദായങ്ങളും നാവികോദ്യമങ്ങൾ നടത്തിത്തുടങ്ങി.

൧൫൭൭ മുതൽ ൧൫൮൦ വരെയുള്ള കാലത്തിനിടയ്ക്കു ഡ്രേക്ക് എന്ന നാവികവിദഗ്ദ്ധൻ ഭൂമണ്ഡലം ചുററി കപ്പൽയാത്ര ചെയ്തു. ൧൫൮൮-ൽ 'സ്പാനിഷ്അർമേഡാ' എന്ന വിഖ്യാതമായ സ്പെയിൻകാരുടെ യുദ്ധക്കപ്പൽസമൂഹത്തെ നിധനം ചെയ്തതോടുകൂടി ബ്രിട്ടീഷുകാരുടെ സമുദ്രാധിപത്യം സുസമ്മതമായി. ലങ്കാസ്റ്റർ എന്ന നാവികനേതാവു മലേഷ്യയിലേക്കു കപ്പൽ യാത്ര നടത്തി. പൌരസ്ത്യരാജ്യങ്ങളുമായുള്ള വാണിജ്യം ക്രമേണ പ്രബലീഭവിക്കുകയും അപരിമിതമായ ധനലാഭം ഇംഗ്ലീഷുകാൎക്കുണ്ടാകയും ചെയ്തു. അങ്ങനെയിരിക്കെ ൧൬൦൦-ൽ എലിസബെത്തുരാജ്ഞി ലണ്ടനിലെ ഏതാനും വൎത്തകന്മാൎക്കു് പൌരസ്ത്യരാജ്യങ്ങളുമായി വാണിജ്യം നടത്തുവാൻ പ്രത്യേകാവകാശം നൽകി. ആ വണിക്കുകൾ ഒരു സംഘംചേൎന്നു വാണിജ്യപ്രസ്ഥാനം ആരംഭിച്ചു. രണ്ടു വൎഷം കഴിഞ്ഞപ്പോൾ വിപുലതരമായ മൂലധനത്തോടുകൂടിയ ഒരു ഡച്ചുവാണിജ്യസംഘവും ഉത്ഭവിച്ചു. ൧൬-ാം ശതാബ്ദത്തിൽ പോർട്ടുഗീസുകാരുടേയും ൧൭-ാം ശതവൎഷത്തിൽ ഡച്ചുകാരുടെയും

പ്രാബല്യവും ഇൻഡ്യയിൽ ക്രമാതീതമായി വൎദ്ധിച്ചിരുന്നു. ഹാളണ്ടിൻെറ സമുദ്രാധിപത്യവൈഭവം യൂറോപ്പിൽ ഉൽക്കൎഷത്തിലിരുന്ന കാലത്തോളം ഡച്ചുകമ്പനി പൌരസ്ത്യരാജ്യങ്ങളിൽ പ്രബലമായിത്തന്നെയിരുന്നു. സുഗന്ധദ്രവ്യങ്ങൾക്കു പ്രസിദ്ധിയേറിയ ഈസ്റ്റിൻഡ്യാദ്വീപസമൂഹത്തിൽ പ്രവേശവും കൈമയും ലഭിക്കുവാൻ ഓരോ യൂറോപ്യസമുദായവും ഉററു ശ്രമിച്ചുവന്ന കാലമായിരുന്നു അത്. ഡച്ചുകാൎക്ക് ആ ദ്വീപങ്ങളിൽ മിക്കതും സ്വാധീനമായിരുന്നു. ഇംഗ്ലീഷുകാരും അവിടെ പ്രവേശത്തിനു ശ്രമിച്ചു. എങ്കിലും ഡച്ചുകമ്പനിക്കാരുടെ ശക്തി അപരിമിതമായി വൎദ്ധിച്ചിരുന്നതിനാൽ ഇംഗ്ലീഷുകമ്പനിക്കാരുടെ ഉദ്യമങ്ങൾ യഥേഷ്ടം സഫലമായില്ല. എന്നുമാത്രമല്ല, ൧൬൨൩-ൽ അംബോയിനാ എന്ന ദ്വീപിൽവച്ചു ഡച്ചുഭടന്മാർ ഏതാനും ഇംഗ്ലീഷുകാരെ മൃഗീയമായ രീതിയിൽ ഉപദ്രവിച്ചു കൊലപ്പെടുത്തുകയുമുണ്ടായി. ആ സംഭവം കഴിഞ്ഞതോടുകൂടി സുഗന്ധദ്വീപുകളിൽ ഡച്ചുകാരുടെ ആധിപത്യം സുസ്ഥാപിതമാകയും, ഇൻഡ്യയുടെയും സീലോണിൻെറയും തീരങ്ങളിൽ അവൎക്ക് ഏതാനും ഉപവേശസ്ഥാനങ്ങൾ സമ്പാദിക്കുവാൻ സാധിക്കയും ചെയ്തു. ക്രമേണ ഡച്ചുകാരുടെ ഉപവേശനഗരികൾ സമ്പൽസമൃദ്ധവും ജനനിബിഡവും ആയിത്തീൎന്നു. അവരുടെ വാണിജ്യം അത്യുൽക്കൎഷം പ്രാപിച്ചു. വാണിജ്യസംരക്ഷണത്തിന്നു പരിഹാൎയ്യമായ കോട്ടകൊത്തളങ്ങളും സൈന്യാഗാരവും തോക്ക്, വെടിമരുന്ന് ആദിയായ യുദ്ധസാമഗ്രികളും, അശ്വ, പദാതി, നാവികം എന്നിങ്ങനെയുള്ള ഭടസമൂഹവും അവർ സജ്ജീകരിച്ചു. അപ്രകാരം യൂറോപ്പിലെ സാഹസികരായ ഇതരസമുദായങ്ങൾക്കു ഡച്ചുകാർ വാണിജ്യോദ്യമത്തിലും രാജ്യസമ്പാദനത്തിലും മാതൃകയായിത്തീൎന്നു. സൂററററ്, കൊച്ചി, പുലിക്കട്ട്, മുസലിപട്ടണം, ചിൻസൂറ മുതലായ പട്ടണങ്ങളിൽ പോൎട്ടുഗീസുകാൎക്കുണ്ടായിരുന്ന ഉപവേശങ്ങൾ ക്രമേണ ഡച്ചുകാൎക്കു അധീനമായി.

ഇംഗ്ലീഷുവാണിജ്യസംഘത്തിന് അതിൻെറ പ്രാരംഭദശയിൽ ഇംഗ്ലണ്ടിലെ ഗവൎമ്മെണ്ടിൻെറ സഹായസഹകരണങ്ങൾ വേണ്ടുവോളം ലഭിച്ചിരുന്നില്ല. കച്ചവടമായിരുന്നു ദീൎഘകാലത്തേക്ക് ആ സ്ഥാപനത്തിൻെറ പ്രധാനോദ്ദേശ്യം. അംബോയിനയിലെ ഭയങ്കരസംഭവങ്ങൾ കഴിഞ്ഞശേഷം ഇംഗ്ലീഷുകമ്പനി ഇൻഡ്യയു

മായി കച്ചവടം നടത്തുവാൻ ആരംഭിച്ചു. ൧൬൩൨-ൽ അവർ മുസലിപട്ടണത്തിലും ൧൬൩൭-ൽ സൂററിലും പണ്ടകശാലകൾ കെട്ടിച്ചു വാണിജ്യസങ്കേതമാക്കി. സൂററുനഗരം ഏകദേശം അദ്ധശതവഷത്തോളം മുകിലസാമ്രാജ്യത്തിൻെറ പ്രധാന തുറമുഖമായിരുന്നു. ക്രമേണ പോർട്ടുഗീസുകാരും ഇംഗ്ലീഷുകമ്പനിക്കാരും തമ്മിൽ കലഹം ആരംഭിച്ചു. ഇരുകക്ഷികളുടെയും കപ്പലുകൾ പരസ്പരം അടുത്തു് ഇടഞ്ഞു. ൧൬൧൨-ൽ ഡൌൺടണിൽവച്ചുണ്ടായ യുദ്ധത്തിൽ പോർട്ടുഗീസുകാർ നിശ്ശേഷം പരാജിതരായി. പ്രസ്തുത വിജയംനിമിത്തം ഇംഗ്ലീഷുകാക്കു മുകിലസാമ്രാജ്യത്തിലെ പ്രാബല്യം വദ്ധിച്ചു. അവക്കു വാണിജ്യസംബന്ധമായ കൂട്ടതലധികാരങ്ങൾ ചക്രവത്തി നൽകി. ൧൬൨൨-ൽ ഇംഗ്ലീഷു കമ്പനിക്കാർ പോർട്ടുഗീസുകാരുടെ അധീനത്തിൽനിന്നും ഓർമസ് പിടിച്ചടക്കി. ൧൬൩൫-ൽ ഇംഗ്ലീഷുകാരും ഫ്രഞ്ചുകാരും തമ്മിൽ ഇൻഡ്യയിൽ സന്ധിവ്യവസ്ഥ ചെയ്കയാൽ പടയോട്ടം തൽക്കാലം നിലച്ചു.

ഇംഗ്ലീഷുകമ്പനി ദീഘകാലം ഒരു വാണിജ്യസംഘം മാത്രമായിരുന്നു. ഭാരതീയനാട്ടുവാഴികളുടെ സംരക്ഷണത്തിലും അധികാരത്തിൻകീഴിലുമായിരുന്നു വാണിജ്യവൃത്തികൾ നടത്തിപ്പോന്നതു്. അവരുടെ ഉപവേശസ്ഥാനത്തെ സംബന്ധിച്ചേടത്തോളം നീതിന്യായഭരണം നടത്തുവാനുള്ള അധികാരം മുകിലചക്രവത്തി കമ്പനിഉദ്യോഗസ്ഥന്മാക്കുതന്നെ അനുവദിച്ചുകൊടുത്തിരുന്നു. മദ്രാസു മുതലായ നഗരങ്ങൾ കമ്പനിയുടെ അധീനത്തിൽ വന്നതോടുകൂടി ഇംഗ്ലീഷുകാർ അവിടങ്ങളിൽ നഗരസമിതികൾ ഏപ്പെടുത്തുകയും നിതിന്യായഭരണത്തിനു ജഡ്ജിമാരെയും സമാധാനപരിപാലനാത്ഥം പോലീസുസൈന്യത്തെയും നിയമിക്കുകയും ചെയ്തു.

മുസലിപട്ടണത്തിൽ പണ്ടകശാല സ്ഥാപിക്കുവാൻ ഇംഗ്ലീഷുകമ്പനിക്കു സാധിച്ചുവെങ്കിലും ഡച്ചുകാരിൽനിന്നുമുള്ള പീഡനിമിത്തം അവർ അവിടംവിട്ടു ഒഴിയേണ്ടിവന്നു. ചന്ദ്രനഗരിയിലെ രാജാവിൻെറ ഒരു ജന്മിയായ ചേന്നപ്പനായിക്കനിൽനിന്നു, പൂവ്വതീരത്തിൽ കൂവംനദിമുഖത്തുള്ള ഒരു ചെറിയ മണൽപ്രദേശം സമ്പാദിക്കുവാൻ കമ്പനിക്കു സാധിച്ചു. ൧൬൩൯-ൽ ഇംഗ്ലീഷുകാക്കു് ഇപ്രകാരം പ്രഥമമായി ലഭിച്ച പ്രസ്തുതപ്രദേശത്താണു മദ്രാസുനഗരം ഉത്ഭവിച്ചു വദ്ധിഭവിച്ചതെന്നു വിശേഷിച്ചു പറയേ

ണ്ടതില്ലല്ലൊ. ൧൬൭൦ൽ ഹൂഗ്ലിതീരത്തും കാസിംബെസാറിലും പണ്ടകശാല കെട്ടിക്കുവാൻ കമ്പനിക്കാൎക്ക് അനുവാദം ലഭിച്ചു. ബോംബേ, സാൽസെററ് എന്നി ദ്വീപുകൾ പോർട്ടുഗീസുകാരുടെ വകയായിരുന്നു. പോർട്ടുഗൽ രാജകുമാരിയായ കാതറൈനേ ഇംഗ്ലണ്ടിലെ രാജാവായ ചാറത്സ് ദ്വിതിയൻ വിവാഹം കഴിച്ചപ്പോൾ ആ ദ്വീപുകൾ സ്ത്രീധനമായി നൽകപ്പെട്ടു. ചാറത്സ് അവയെ ൧൦ പവൻ പാട്ടം നിശ്ചയിച്ചു കമ്പനിക്കാൎക്കു വിട്ടുകൊടുത്തു.

അക്കാലത്തു മുകിലസാമ്രാജ്യം ക്ഷയോന്മുഖമായിത്തീരുകയായിരുന്നു. ശിവാജി മുതലായ സ്വതന്ത്രരാജാക്കന്മാർ ക്രമേണ ഉൽക്കൎഷം പ്രാപിച്ചുവന്നതോടുകൂടി ഇംഗ്ലീഷുകമ്പനിക്കാൎക്ക് അവരുടെ പണ്ടകശാലകളേയും വാണിജ്യവിഭവങ്ങളേയും സാഹസികന്മാരായ വിജിഗീഷുക്കളിൽനിന്നു രക്ഷിച്ചുകൊള്ളേണ്ട ഭാരം വന്നുകൂടി. തന്നിമിത്തം അവർ തങ്ങളുടെ ഉപവേശസ്ഥാനങ്ങളിൽ കോട്ടകൊത്തളങ്ങൾ പണിചെയ്യാനും യുദ്ധസാമഗ്രികൾ സംഭരിക്കുവാനും ആരംഭിച്ചു. അപ്രകാരം വെറും വാണിജ്യവൃത്തിയെന്ന നിലയിൽനിന്ന് കമ്പനിയുടെ ഉദ്ദേശ്യത്തിന്നു കാലാന്തരത്തിൽ ഗണ്യമായ അന്തരം ഉണ്ടാകാതെയിരുന്നില്ല. ഇൻഡ്യയിലെ രാജ്യാധിപന്മാരുടെ ആക്രമങ്ങളിൽനിന്നു കമ്പനിയുടെ ധനാദിയെ പാലിക്കേണ്ടതിന്നു മുകിലന്മാരുമായിത്തന്നെ പടവെട്ടി അവരെ അമച്ചുവരുത്തുകയാണ് ഉത്തമമാൎഗ്ഗമെന്നു കമ്പനിഡയറക്ടറന്മാൎക്കു അഭിപ്രായം അങ്കുരിച്ചതിൻെറ ഫലമായി ൧൬൮൬മുതൽ ൧൬൯൦വരെ മുകിലന്മാരും ഇംഗ്ലീഷുകാരും തമ്മിൽ ഇൻഡ്യയിൽ യുദ്ധം നടന്നുകൊണ്ടിരുന്നു. അതിൻെറ പരിണാമം കമ്പനിക്കാൎക്കു ലേശവും പ്രോത്സാഹജനകമായിരുന്നില്ല. കാസിംബെസാർ, ഹൂഗ്ലി, മസലിപട്ടണം എന്നി ഉപവേശസ്ഥാനങ്ങളിൽനിന്ന് ഇംഗ്ലീഷുകാർ വിട്ടൊഴിയേണ്ടിവന്നു. അനന്തരം അറംഗസിബ്ബുമായി സന്ധി നടന്നു. ഒന്നരലക്ഷം രൂപ ചക്രവൎത്തിക്കു കൊടുക്കാമെന്നുള്ള കരാറിന്മേൽ വാണിജ്യാവകാശം കമ്പനിക്കു നല്കപ്പെട്ടു. ൧൬൯൦ൽ കൽക്കട്ടാനഗരത്തിൻെറ അടിസ്ഥാനമായ ഹൂഗ്ലിയുടെ പൂൎവ്വതീരത്തെ ഉപവേശം ആരംഭിച്ചു.

൧൭ ാം ശതവൎഷത്തിൻെറ അന്ത്യഘട്ടമായപ്പോൾ ഇൻഡ്യയുമായി വാണിജ്യം നടത്തുവാൻ ഉത്സുകരായ ഇംഗ്ലീഷുകാരുടെ സം

ഖ്യ വൎദ്ധിച്ചു. പരിമിതാംഗങ്ങളോടുകൂടിയ ഒരു വൎത്തകസംഘത്തിനു മാത്രം കൈകാൎയ്യംചെയ്യാൻ അനുവദിച്ചുകൊടുത്തിരിക്കുന്ന വാണിജ്യാവകാശം ആംഗലസമുദായത്തിനു പരക്കെ സിദ്ധിക്കുവാൻ ആശ മുഴുത്തു. അതിന്റെ ഫലമായി ൧൬൯൮-ൽ പാർലമെന്റു അംഗീകരിച്ച ഒരു നിയമമനുസരിച്ചു ഒരു പുതിയ ഈസ്റ്റിൻഡ്യാക്കമ്പനി കൂടി ഏൎപ്പെടുത്തപ്പെട്ടു. രണ്ടു കമ്പനികളും വാണിജ്യവൃത്തി നടത്തിത്തുടങ്ങിയെങ്കിലും ഉഭയകക്ഷികളും തമ്മിൽ ഇൻഡ്യയിൽ വെച്ചു കലഹം ആരംഭിച്ചു. പ്രസ്തുതമാത്സൎയ്യത്തിന്റെ പരിണാമം ഇരുപക്ഷത്തിനും ക്ഷേമോദയമല്ലെന്നു് അനുഭവപ്പെടുകയാൽ ൧൭൦൨ ൽ രണ്ടു കമ്പനികളും യോജിച്ചു പ്രവൃത്തികൾ നടത്തുവാൻ വ്യവസ്ഥചെയ്തു. അപ്രകാരമാണു് ഇംഗ്ലീഷ് ഈസ്റ്റിൻഡ്യാക്കമ്പനിയുടെ ഉത്ഭവം.

---

അദ്ധ്യായം ൨

## ഫ്രഞ്ചുകാരും ഇംഗ്ലീഷ് ഈസ്റ്റിൻഡ്യാക്കമ്പനിയും

പൌരസ്ത്യദേശങ്ങളിൽ രാജ്യസമ്പാദനം ചെയ്യണമെന്നുള്ള ആശ ഇംഗ്ലീഷുകമ്പനിക്കുദിച്ചിരുന്നതായും മുകിലചക്രവൎത്തിയായ ഔറംഗസീബുമായുണ്ടായ യുദ്ധത്തിൽ സംഭവിച്ച പരാജയത്തോടുകൂടി ആ മോഹം കമ്പനി കൈവിട്ടുകളഞ്ഞതായും മുൻ പ്രസ്താവിച്ചിട്ടുണ്ടല്ലോ. എന്നാൽ ഇൻഡ്യയിൽ ഒരു ഫ്രഞ്ചുസാമ്രാജ്യം സ്ഥാപിക്കുവാനായി ഡ്യൂമാസു്, ഡ്യൂപ്ലെ എന്നീ രാജ്യതന്ത്രവിശാരദന്മാരായ ഫ്രഞ്ചുഗവർണറന്മാർ ഉദ്യമം ആരംഭിച്ചപ്പോൾ ഇംഗ്ലീഷുകമ്പനിയുടെ രാജ്യസമ്പാദനമോഹത്തിനു പുനൎജ്ജീവൻ സിദ്ധിച്ചു.

ഫ്രെഞ്ചുകാർ ആദ്യമായി ഇൻഡ്യയിലേക്കു വാണിജ്യാൎത്ഥം പുറപ്പെട്ടതു ൧൭ ാം ശതാബ്ദത്തിന്റെ പ്രാരംഭദശയിലായിരുന്നു. എങ്കിലും ൧൬൬൪ മുതലാണു് ഫ്രെഞ്ചുകമ്പനിയും ഇൻഡ്യാചരിത്രവുമായി ബന്ധം ആരംഭിക്കുന്നതു്. ഡച്ചുകാരും ഫ്രെഞ്ചുകാരും തമ്മിൽ ഇൻഡ്യയിൽ അനേകം യുദ്ധങ്ങൾ ഉണ്ടായിട്ടുണ്ടു്. മദ്രാസിനു് അല്പം തെക്കുമാറിയുള്ള സെയിന്റു് തോം എന്ന സ്ഥലത്തുവെച്ചുള്ള യുദ്ധത്തിൽ ഡച്ചുകാർ പരാജിതരാകയും ആ സ്ഥലം ഫ്രെ

ഞ്ചുകാക്ക് അധീനമാകയും ചെയ്തു ; എങ്കിലും അചിരേണ ഡച്ചുകാർ അവിടം തിരിച്ചെടുക്കുകയും ശത്രുക്കളെ പലപ്രകാരത്തിൽ ഹിംസിക്കുകയും ഉണ്ടായി. ആ സന്ദർഭത്തിൽ മാർട്ടിൻ എന്ന നേതാവും ഏതാനും ഫ്രഞ്ചുകാരും കൂടി പോണ്ടിച്ചേരി എന്ന സ്ഥലത്തു ചെന്ന് അഭയംപ്രാപിച്ചു. ക്രമേണ ആ സ്ഥലം സമ്പൽസമൃദ്ധമായ ഒരു ഫ്രെഞ്ചുജനസ്ഥാനമായിത്തീൎന്നു. എങ്കിലും കാലവിളംബം കൂടാതെ ഡച്ചുകാർ പോണ്ടിച്ചേരി പിടിച്ചടക്കുകയാൽ ഫ്രെഞ്ചുഗവർണർ നൈരാശ്യത്തോടുകൂടി യൂറോപ്പിലേക്കു മടങ്ങി. എന്നാൽ യൂറോപ്പിൽ ഡച്ചുകാരും ഫ്രെഞ്ചുകാരും തമ്മിൽ നടന്ന സന്ധിവ്യവസ്ഥയനുസരിച്ചു പോണ്ടിച്ചേരി ഫ്രെഞ്ചുകമ്പനിക്കു തിരിച്ചുകിട്ടുകയാൽ മാർട്ടിൻ വീണ്ടും ഇൻഡ്യയിൽ എത്തി പ്രശസ്തമായ രീതിയിൽ ഭരണം നടത്തുവാൻ ആരംഭിച്ചു. ൧൭൨൫ ൽ ഫ്രെഞ്ചുകാക്കു മാഹി എന്ന നഗരം സ്വാധീനമായി.

൧൭൩൫ മുതൽ ൧൭൪൧ വരെ ദക്ഷിണാപഥത്തിലേ ഫ്രെഞ്ചുദേശങ്ങളുടെ ഗവർണറായിരുന്ന ഡ്യൂമാസിൻെറ കാലംമുതലാണു ഇൻഡ്യയിലെ ഫ്രെഞ്ചുചരിത്രത്തിൻെറ പ്രധാനഘട്ടം ആരംഭിക്കുന്നതു്. ആക്കാട്ടിലെ നവാബായ ഡാസ്റ്റ്ആലിഖാൻെറ സഖ്യം സമ്പാദിച്ചുകൊണ്ടു് ആ ഗവർണർ ഫ്രെഞ്ചുകാരുടെ പ്രാബല്യം ഇൻഡ്യയിൽ ക്രമാതീതമായി വർദ്ധിപ്പിച്ചു. അദ്ദേഹം പാണ്ടിച്ചേരിയിൽ ഒരു കമ്മട്ടം ഏൎപ്പെടുത്തി നാണ്യങ്ങൾ അടിച്ചു പ്രചരിപ്പിച്ചുതുടങ്ങി. ഏതദ്ദേശിയരാജ്യാധിപന്മാർ അവരുടെ അഭ്യന്തരകലഹങ്ങളിൽ പലപ്പോഴും ഫ്രെഞ്ചുകാരുടെ സഹായം അവലംബിക്കുകയും മാദ്ധ്യസ്ഥം സ്വീകരിക്കുകയും ചെയ്തുവന്നു.

ഡ്യൂമാസിൻെറ പിൻഗാമിയായി പോണ്ടിച്ചേരിയിലെ ഗവർണരുദ്യോഗത്തിൽ നിയമിക്കപ്പെട്ടതു ഡ്യൂപ്ലേ ആയിരുന്നു. ഇൻഡ്യയിൽ ഒരു ഫ്രെഞ്ചുസാമ്രാജ്യം സ്ഥാപിക്കണമെന്നുള്ള അഭിലാഷത്തോടുകൂടി ആ രാജ്യതന്ത്രജ്ഞൻ സ്വാചയ്യയെ ക്രമികരിച്ചു. ഏതദ്ദേശിയരാജാക്കന്മാരോടുള്ള പെരുമാററത്തിൽ ഡ്യൂമാസിൻെറ നയം തന്നെ ഡ്യൂപ്ലേ സ്വീകരിച്ചു.

പുതിയ ഗവർണർ പോണ്ടിച്ചേരി (പുതുശേരി) യിൽ ചെന്നു് ഉദ്യോഗത്തിൽ പ്രവേശിച്ച് അധികകാലം കഴിയുന്നതിനു മുൻപു തന്നെ യൂറോപ്പിൽ ഇംഗ്ലീഷുകാരും ഫ്രെഞ്ചുകാരും തമ്മിൽ യുദ്ധം

ആരംഭിക്കുകയാൽ ഇൻഡ്യയിലും അവർ തമ്മിൽ യുദ്ധപ്രഖ്യാപനം ചെയ്തു. അനന്തരം മദ്രാസിലുണ്ടായിരുന്ന ഇംഗ്ലീഷുഭടന്മാർ ഫ്രെഞ്ചുതലസ്ഥാനമായ പുതുശേരി ആക്രമിച്ചു. ഉടൻതന്നെ ഡ്യൂപ്ലേ മദ്രാസു ആക്രമിച്ചു സ്വാധീനമാക്കി. ആ സംഭവം കർണ്ണാടകദേശത്തെ നവാബിനു രസമായില്ല. തൻെറ ആധിപത്യത്തിലുള്ള രാജ്യങ്ങളിൽ വാണിജ്യാർത്ഥം വന്നു താമസിക്കുന്ന യൂറോപ്യസമുദായങ്ങൾ പരസ്പരം യുദ്ധങ്ങളിൽ ഏർപ്പെടുന്നതും ദേശങ്ങളും നഗരങ്ങളും ജയിച്ചടക്കുന്നതും സ്വാധികാരത്തിനു ഹാനികരമെന്നു നവാബിനു തോന്നുകയാൽ ഡ്യൂപ്ലേയുടെ നടപടികളെ അദ്ദേഹം പ്രതികൂലിക്കയും മദ്രാസു തനിക്കു വിട്ടുതരണമെന്ന് ആവശ്യപ്പെടുകയും ചെയ്തു. എന്നുമാത്രമല്ല മദ്രാസു വീണ്ടെടുക്കുവാനായി ഒരു സേനയെ നിയോഗിക്കയുമുണ്ടായി. ഡ്യൂപ്ലേയുടെ ഒരു ചെറിയ യൂറോപ്യൻസൈന്യം നവാബിൻെറ സേനയെ സാൻതോമിൽവച്ചു നിശ്ശേഷം പരാജിതരാക്കി. പ്രസ്തുത വിജയത്താൽ പ്രോത്സാഹിതനായ ഫ്രെഞ്ചുഗവർണർ യഥേഷ്ടം ഏതദ്ദേശിയരാജാക്കന്മാരുടെ അഭ്യന്തരഭരണകാര്യങ്ങളിൽ ഇടപെട്ടു രാജാക്കന്മാരെ അവരോധിക്കുക, സ്ഥാനഭ്രംശം ചെയ്ക മുതലായ പ്രബലാധികാരങ്ങൾ നിർവ്വിശങ്കം നടത്തുവാൻ ആരംഭിച്ചു. ഹൈദരബാദിലെ നൈസാമുൾമുൾക്കു പരേതനായപ്പോഴാണു ഡ്യൂപ്ലേയ്ക്കു സ്വാഭിലാഷപ്രയോഗങ്ങൾക്കു കൂടുതൽ സൌകര്യം ലഭിച്ചത്. നൈസാം മുൻകൂട്ടിത്തന്നെ പുത്രനായ നാസിർജ്ജംഗിനെ നിരവകാശിയാക്കുകയും പൌത്രനായ മുസഫർജ്ജംഗിനെ കിരിടാവകാശിയായി പരിഗണിച്ചു പ്രഖ്യാപനം ചെയ്കയും ചെയ്തിരുന്നു. അക്കാലത്ത് ആർക്കാട്ടിലെ നവാബ് അനുവേർഡിൻ ആയിരുന്നു. അയാളുടെ പൂർവ്വഗാമിയായ ഡാസ്റ്റ് ആലിക്കു ചന്ദസാഹിബ് എന്നൊരു ദുർമ്മോഹിയായ ജാമാതാവുണ്ടായിരുന്നു. പ്രസ്തുത കാലത്തു മഹാരാഷ്ട്രത്തിൽ ബന്ധനസ്ഥനാക്കപ്പെട്ടിരുന്ന ചന്ദസാഹിബ്, മുസഫർജ്ജംഗ്, ഫ്രഞ്ചുകാർ എന്നിവർ തമ്മിൽ ഒരു സഖ്യം ആരംഭിച്ചു. ചന്ദസാഹിബിനെ ആർക്കാട്ടിലെ നവാബായും മുസഫർജ്ജംഗിനെ ഹൈദരബാദിലെ നൈസാമായും വാഴിക്കണമെന്നുള്ളതായിരുന്നു ആ സഖ്യത്തിൻെറ ഉദ്ദേശ്യം. ഫ്രെഞ്ചുകാരുടെ ജാമ്യത്തിന്മേൽ ചന്ദസാഹിബ് സററാറയിൽനിന്നു വിണ്ടു

കൊണ്ടുവരപ്പെട്ടു. ഫ്രെഞ്ചുസേനാപതിയായ ബ്യസി, മുസഫർ ജംഗ്, ചന്ദസാഹിബ് എന്നിവർ അവരവരുടെ സേനകളോടു കൂടി ആംബർ എന്ന സ്ഥലത്തു ഒരുമിച്ചു ചേൎന്ന് ആനുവേർഡിനെ എതിൎത്തു. ആ യുദ്ധത്തിൽ ആനുവേർഡിൻ നിഗ്ഘാതനായി. നവാബിൻെറ പുത്രനായ മഹമ്മദ് ആലി തൃശ്ശിനാപ്പള്ളിയിൽ പോയി അഭയം പ്രാപിച്ചു. അയാളുടെ അപേക്ഷാനുസൃതം ഈസ്റ്റിൻഡ്യാക്കമ്പനിക്കാർ നവാബിൻെറ പക്ഷത്തു സഹായത്തിനായി പുറപ്പെട്ടു. നാസിർജംഗ്, മഹമ്മദ് ആലി, ഇംഗ്ലീഷുകാർ എന്നിവരുടെ സേനകൾ പോണ്ടിച്ചേരിയെ സമീപിച്ചു. ഫ്രെഞ്ചുകാരുടെ തലസ്ഥാനനഗരിയിൽനിന്ന് ഒൻപതു മൈൽ അകലെവച്ചു നടന്ന യുദ്ധത്തിൽ ഫ്രെഞ്ചുകാർ പരാജിതരാവുകയും മുസഫർജംഗ് തടവുകാരനായി പിടിക്കപ്പെടുകയും ചെയ്തു. എങ്കിലും ഒരു ദിവസം രാത്രിയിൽ അപ്രതീക്ഷിതമായി ഫ്രെഞ്ചുകാർ നാസിർജംഗിൻെറ കൈനില ആക്രമിക്കുകയാൽ പ്രാണരക്ഷാൎത്ഥം അയാൾ ആർക്കാട്ടിലേക്കു പ്രയാണം ചെയ്തു. ഇംഗ്ലിഷുസേന മദ്രാസിലേക്കും പുറപ്പെടേണ്ടിവന്നു. എങ്കിലും പിന്നിടു കുറേക്കാലത്തേക്കു വിജയം നാസിർജംഗിനുതന്നെ ആയിരുന്നു. അങ്ങനെയിരിക്കെ അയാൾ സ്വന്തകൂടാരത്തിൽവച്ച് അനുയായികളാൽ വധിക്കപ്പെട്ടു. അപ്രകാരം മുസഫർജംഗിൻെറ പ്രതിപക്ഷി നാമാവശേഷമാകയും ഫ്രെഞ്ചുകാരുടെ ഇംഗിതം നിഷ്പ്രയാസം അചിരേണ സാധിക്കയും ചെയ്തു. അവർ മുസഫർജംഗിനേ ഹൈദരബാദിലെ നൈസാമായി വാഴിച്ചു. ഡ്യൂപ്ലേയോടുള്ള കൃതജ്ഞതയുടെ സൂചനയായി അയാൾ ൫൦ ലക്ഷം രൂപ ഗവർണർക്കു സംഭാവന ചെയ്കയും ഒരു ഫ്രെഞ്ചുസേനയെ തൻെറ തലസ്ഥാനത്തു താമസിപ്പിച്ചുകൊള്ളാമെന്നു സമ്മതിക്കുകയും ചെയ്തു. ആ സന്ദൎഭത്തിൽതന്നെ ചന്ദസാഹിബ് ആർക്കാട്ടിലെ നവാബായി അവരോധിക്കപ്പെട്ടു.

ബ്യസി എന്ന ഫ്രെഞ്ചുസേനാപതിയായിരുന്നു നൈസാമിൻെറ രാജ്യത്തിലെ ഫ്രെഞ്ചുസേനയുടെ അധിപനും ആ രാജധാനിയിലെ ഫ്രെഞ്ചുപ്രതിനിധിയും. മുസഫർജംഗും ബ്യസിയും ഒന്നിച്ച് ഔറംഗബാദിലേക്കു പുറപ്പെട്ടു. മാൎഗ്ഗമദ്ധ്യേതന്നെ നൈസാമിനെ ഘാതകന്മാർ നിഗ്രഹിച്ചുകളഞ്ഞു. ഉടൻതന്നെ മുസഫർജംഗിൻെറ ഒരു പുത്രനായ സലബറദ്‌ജംഗിനെ ഫ്രെഞ്ചുപ്രതിനിധി

നൈസാമായി അവരോധിക്കുകയാൽ, നിയ്യാതനായ നവാബിന്റെ ശത്രുക്കളായ മഹമ്മദിയപ്രഭുക്കൾക്കു യഥേഷ്ടം ഒരാളെ വാഴിക്കുവാൻ സൌകൎയ്യം ലഭിച്ചില്ല. ഫ്രെഞ്ചുകാർ വീണ്ടും നൈസാമിനെ അവരോധിക്കുവാൻ ഈ വിധം സാധിക്കയാൽ ഫ്രെഞ്ചുകാരുടെ പ്രാബല്യം ദക്ഷിണാപഥത്തിൽ പൂൎവ്വാധികം വൎദ്ധമാനമായി. അതിനിടെ ചന്ദസാഹിബ് ഒരു ഫ്രെഞ്ചുസേനയോടുകൂടി തൃശ്ശിനാപ്പള്ളിയിലേക്കു പുറപ്പെട്ടു കഴിഞ്ഞു. ഇംഗ്ലീഷുകാർ തൃശ്ശിനാപ്പള്ളിയുടെയും മഹമ്മദ് ആലിയുടെയും രക്ഷയ്ക്കായി ഒരു സൈന്യം അയച്ചിട്ടുണ്ടായിരുന്നു. ഫ്രെഞ്ചുകാരും മിത്രങ്ങളും ദീൎഘകാലം യുദ്ധംകൂടാതെ കഴിച്ചു. ഒടുവിൽ വൊൾക്കോൻഡയിലെ ഇൻഡ്യൻഗവൎണരുടെ അവലംബത്തോടുകൂടി ഫ്രെഞ്ചുകാർ ഇംഗ്ലീഷുസൈന്യത്തെ ശ്രീരംഗത്തിലേക്കു പലായനം ചെയ്യിച്ചു. ഇംഗ്ലീഷുസേനാനായകനായ ജെംഗിന്റെ യുദ്ധനയം അപജയത്തിൽ കലാശിച്ചതു കണ്ട് കമ്പനിയിലെ ഒരു സിവിലിയനായ ക്ലൈവു സാണ്ഡെഴ്സ് ഗവൎണരുടെ മുമ്പിൽ എത്തി, ഫ്രെഞ്ചുബലത്തെ ഭേദിച്ചു മഹമ്മദാലിയെ തൃശ്ശനാപ്പള്ളിയിൽനിന്നു വീണ്ടുകൊള്ളുവാൻ തനിക്കു തോന്നിയ ഒരു ഉപായം അറിയിച്ചു. യുവാവായ ക്ലൈവിന്റെ ആലോചന ഗവൎണൎക്കു ബോദ്ധ്യമാകയാൽ ൨൦൦ ഇംഗ്ലീഷുകാരും ൩൦൦ ഇൻഡ്യൻഭടന്മാരും അടങ്ങിയ ഒരു ചെറിയ സേന ക്ലൈവിന്റെ നേതൃത്വത്തിൽ ആൎക്കാട്ട് ആക്രമിക്കുവാൻ നിയോഗിക്കപ്പെട്ടു. ചന്ദസാഹിബിന്റെ തലസ്ഥാനമായ ആൎക്കാട്ടു രോധിക്കപ്പെട്ടപ്പോൾ നവാബും ഫ്രെഞ്ചുകാരും ആ സ്ഥലം രക്ഷിക്കുവാനായി തൃശ്ശനാപ്പള്ളി വിട്ടൊഴിയാതെ തരമില്ലെന്നും അപ്പോൾ മഹമ്മദ് ആലിക്കു രക്ഷ ലഭിക്കുമെന്നുമുള്ള ക്ലൈവിന്റെ ആലോചനയുടെ യുക്തി വ്യക്തമാണല്ലോ. ആ പ്രതീക്ഷ ഫലിച്ചു. ക്ലൈവ് നിഷ്പ്രയാസം ആൎക്കാട്ടു പിടിച്ചടക്കി. ആ വൎത്തമാനം അറിഞ്ഞമാത്രയിൽ തന്നെ ചന്ദസാഹേബും ഫ്രെഞ്ചുകാരും ആൎക്കാടിനെ വളഞ്ഞു. അൻപതു ദിവസത്തോളം ക്ലൈവും ചെറിയസേനയും ആൎക്കാട്ടിലെ കോട്ടയ്ക്കുള്ളിൽ കഴിച്ചുകൂട്ടി. ശത്രുക്കൾ യുദ്ധംചെയ്യാതെ കോട്ടയെ ചുററിക്കിടന്നതേയുള്ളു. ക്ലൈവും ഭടന്മാരും ഭക്ഷണസാധനങ്ങളുടെ കുറവുനിമിത്തവും മററും പല ക്ലേശങ്ങളും സഹിച്ചുകൊണ്ടു ധീരധീരം ശത്രുക്കളുടെ ആക്രമണം രോധിച്ചുകൊണ്ടിരു

ന്നു. അതിനിടയ്ക്കു വന്നുചേൎന്ന മററൊരു ഇംഗ്ലീഷുസൈന്യത്തിൻെറ അവലംബത്തോടുകൂടി ക്ലൈവും ഭടന്മാരും ആൎക്കാടു വിട്ടിറങ്ങി തൃശ്ശിനാപ്പള്ളിയിലേക്കു പുറപ്പെട്ടു. മാൎഗ്ഗമദ്ധ്യേ ൧൭൫൨-ൽ ശ്രീരംഗത്തിൽവച്ചു നടന്ന യുദ്ധത്തിൽ ഫ്രഞ്ചുകാർ നിശ്ശേഷം പരാജിതരായി. അടുത്തവൎഷം തൃശ്ശിനാപ്പള്ളിൽവച്ചും ഫ്രഞ്ചുകാൎക്കു വലുതായ പരാജയം സംഭവിച്ചു. അതോടുകൂടി ഡ്യൂപ്ലേയുടെ സാമ്രാജ്യസ്ഥാപനമോഹം നിലച്ചു. കമ്പനിഡയറക്ടറന്മാൎക്ക് ആ ഗവൎണരുടെ നയം ലേശവും ഹിതമാകായ്കയാൽ അവർ അയാളെ തിരിച്ചുവിളിക്കുകയും പകരം തൽസ്ഥാനത്തു ൧൭൫൮-ൽ കൌണ്ട് ലാലിയെ നിയമിച്ചയക്കുകയും ചെയ്തു.

ലാലി ഇൻഡ്യയിൽ എത്തി രണ്ടു വൎഷം കഴിഞ്ഞയുടൻ തന്നെ യൂറോപ്പിൽ ഫ്രെഞ്ചുകാരും ഇംഗ്ലീഷുകാരും തമ്മിൽ വീണ്ടും യുദ്ധം ആരംഭിച്ചു. തന്നിമിത്തം ഇൻഡ്യയിലും ആ രണ്ടു സമുദായങ്ങളും യുദ്ധപ്രഖ്യാപനം ചെയ്തു. ഫോൎട്ടുസെൻറ് ജാൎജ്ജ അചിരേണ ഫ്രഞ്ചുകാൎക്കു കീഴടങ്ങിക്കൊടുത്തു. അനന്തരം ഫ്രെഞ്ചുകാർ മദ്രാസുനഗരം രോധിക്കുവാൻ ആരംഭിച്ചു. രണ്ടുമാസം കഴിഞ്ഞപ്പോൾ വന്നെത്തിയ ഒരു ഇംഗ്ലീഷ് നാവികസൈന്യത്തിൻെറ സഹായത്തോടുകൂടി മദ്രാസു രക്ഷിക്കപ്പെട്ടു. കൎണ്ണൽകൂട്ട് എന്ന സമൎത്ഥനായ ഇംഗ്ലീഷുസേനാധിപൻ വന്നെത്തിയതോടുകൂടി ഇംഗ്ലീഷുപക്ഷത്തിൽ അഭൂതപൂൎവ്വമായ ഒരുണൎവുണ്ടായി. ൧൭൬൦-ൽ വാണ്ഡിവാഷിൽവച്ചു ആ സേനാനായകൻ ഫ്രഞ്ചുകാരെ പരാജിതരാക്കി. ആ യുദ്ധത്തിൻെറ ഫലമായി ജിഞ്ചി പുതുശ്ശേരി എന്നി നഗരങ്ങളൊഴികെ ദക്ഷിണാപഥത്തിൽ ഫ്രഞ്ചുകാൎക്കുണ്ടായിരുന്ന മററെല്ലാ സ്ഥലങ്ങളും കൈവിട്ടുപോയി. ൧൭൬൧-ൽ കൂട്ട പാണ്ഡിശ്ശേരി ആക്രമിക്കയും സമ്പൽസമൃദ്ധമായ ആ നഗരത്തെ ശിഥിലപ്രായമാക്കുകയും ചെയ്തു. ഇങ്ങനെ ഇൻഡ്യയിൽ ഫ്രഞ്ചുകാരുടെ പ്രാബല്യം അസ്തപ്രായമായി. എന്നാൽ ൧൭൬൩-ൽ പാരീസിൽവച്ചുണ്ടായ ഉടമ്പടി അനുസരിച്ചു ഇംഗ്ലീഷുകാരും ഫ്രഞ്ചുകാരും രാജിയാകയാൽ ഇൻഡ്യയിൽ പിടിച്ചടക്കപ്പെട്ട ദേശങ്ങൾ അവൎക്കായി തിരിച്ചുകൊടുക്കപ്പെട്ടു. ഒരു ഫ്രഞ്ചുസാമ്രാജ്യസ്ഥാപനത്തിനു ഉള്ള സൎവ്വശ്രമങ്ങളും നിധനംചെയ്ത വാണ്ഡിവ്വാഷ്‌യുദ്ധത്തിൻെറ പരിണാമം ബ്രിട്ടീഷ് ചരിത്രത്തിൽ എത്രയും പ്രാധാന്യ

മേറിയ ഒരു ഘട്ടമാകുന്നു. ദക്ഷിണാപഥത്തിലും ഫ്രഞ്ചുകാരുടെ പ്രാബല്യത്തിന്നു ഗണ്യമായ ഹാനി സംഭവിച്ചു. അതിൻെറ ഹേതുവും കൌണ്ട്ലാലിയുടെ ദുർന്നയമായിരുന്നു. ഹൈദ്രബാദിലെ നൈസാമിൻെറ രാജധാനിയിൽ അനിതരസാധാരണമായ സ്വാധീനബലത്തോടും പ്രതാപത്തോടുംകൂടി മിക്കവാറും രാജാധികാരം നടത്തിപ്പോന്ന ഫ്രഞ്ചുപ്രതിനിധിയായ ബുസിയെ അവിടെനിന്നും തിരിച്ചുവിളിച്ചതു ലാലിയുടെ ബുദ്ധിഹീനതയെയാണ് പ്രത്യക്ഷമാക്കുന്നത്. ആലോചനാരഹിതമായി ചെയ്ത പ്രസ്തുതപ്രവൃത്തിയുടെ അനന്തരഫലമായി പിന്നീടൊരു കാലത്തും ദക്ഷിണേന്ത്യയിൽ അത്രത്തോളം സ്വാധീനബലം പ്രയോഗിക്കുവാൻ സാധിക്കാതെ വന്നുകൂടി.

---

അദ്ധ്യായം ൩

## ഇംഗ്ലീഷ് ഈസ്റ്റിൻഡ്യാകമ്പനിയുടെ പ്രാബല്യം

൧൭൪൦ മുതൽ ൬൦ വരെ ഉള്ള കാലങ്ങളിൽ കർണ്ണാടകത്തിലും ഉത്തരഭാരതത്തിലും വിപ്ലവങ്ങളും പടയോട്ടങ്ങളും നടന്നുകൊണ്ടിരുന്നപ്പോൾ ബങ്കാളത്തെ രാഷ്ട്രീയകാര്യങ്ങളിലും ഗണ്യങ്ങളായ ചില ഭേദഗതികൾ സംഭവിച്ചുകൊണ്ടിരുന്നതായി കാണാം. അക്കാലം ബംഗാൾ ഭരിച്ചിരുന്നത് ആലിവർഡിഖാൻ എന്ന ഗവർണ്ണരായിരുന്നു. പ്രബലനും പ്രജാക്ഷേമതല്പരനുമായ ആ രാജ്യാധിപൻ ബംഗാളത്തെ വാണിജ്യാഭിവൃദ്ധിക്കായി പ്രശസ്തങ്ങളായ പല പരിശ്രമങ്ങളും നടത്തിക്കൊണ്ടിരുന്നു. നാവികതസ്കരന്മാരുടെ പിടികളിൽനിന്നു വത്തകന്മാരെ രക്ഷിക്കുവാൻ അവശ്യംവേണ്ട നിപുണമായ വ്യവസ്ഥ ആ നവാബ് ചെയ്തിട്ടുണ്ടായിരുന്നു. ഗുണവാനായ ആലിവർഡിഖാൻ ൧൭൫൬-ൽ നിര്യാതനാകയും പൌത്രനായ സുരാജുഡൌള തൽസ്ഥാനം സ്വീകരിക്കയും ചെയ്തു. അലിവർഡിഖാൻെറ കാലത്തു ഇംഗ്ലീഷുവർത്തകന്മാർക്കു ബംഗാളത്തു വാണിജ്യാവകാശങ്ങൾ അനുവദിച്ചുകൊടുത്തിട്ടുണ്ടായിരുന്നു. പുതിയ നവാബ് രാജ്യാധികാരം കൈക്കൊണ്ടു് ദീർഘകാലം കഴിയുമ്മു

മ്പുതന്നെ ആംഗലവത്തകന്മാരുടെ ചരക്കുകളിൽ ചില നൂതനനികുതികൾ ചുമത്തുവാനുദ്യമിച്ചു. പുതിയ നികുതികൾ അടയ്ക്കുന്നതിനു ഈസ്റ്റിൻഡ്യാകമ്പനിയിലെ ഉദ്യോഗസ്ഥന്മാർ വൈമനസ്യം ഉള്ളവരായി കാണപ്പെട്ടു. തന്നിമിത്തം കുപിതനായ നവാബ് അവരെ ശാസിക്കുവാനായി കൽക്കട്ടായിലേക്കു പുറപ്പെട്ടു. സുറാജുഡൌളയും സേനയും വലിയ പ്രതിബന്ധം ഒന്നുംകൂടാതെ തന്നെ നഗരത്തിൽ പ്രവേശിച്ചു. ഉടൻതന്നെ പല ഇംഗ്ലീഷുകാരും പ്രാണരക്ഷയ്ക്കായി അവിടെനിന്നും നിർഗ്ഗമിക്കയും ശേഷിച്ചവർ ബന്ധനസ്ഥരാക്കപ്പെട്ടുകയും ചെയ്തു. കൽക്കട്ടയിലെ ഇംഗ്ലീഷു തടവുകാരോടു നവാബിൻെറ ഭടന്മാർ മൃഗീയമായ രീതിയിൽ പെരുമാറിയതായി പറയപ്പെട്ടിരിക്കുന്നു. കൽക്കട്ടയിലെ ഇരുട്ടറ എന്നു ഇൻഡ്യാചരിത്രത്തിൽ പ്രസിദ്ധമായിരിക്കുന്ന ഒരു ചെറിയ കാരാഗൃഹത്തിൽ ചുരുന്ന ഇംഗ്ലീഷുകാററെ സുറാജുഡൌളയുടെ ഭടന്മാർ ഒരു രാത്രി അടച്ചു സൂക്ഷിച്ചതായും വേനല്ക്കാലത്തെ ദുസ്സഹമായ തൈക്ഷ്ണ്യവും കാരാഗൃഹത്തിൻെറ പരിമിതാവസ്ഥയും വാതായനങ്ങളുടെ അഭാവവും നിമിത്തം തടവുകാരിൽ ൨൩ പേർ മാത്രം പിറെറന്നാൾ പ്രഭാതത്തിൽ ജീവനോടെ ശേഷിച്ചിരുന്നതായും ഉള്ള വൃത്താന്തം അതിൻെറ ഭയങ്കരത നിമിത്തം ഇതിനകം ഒരു രാഷ്ട്രീയ ഐതിഹ്യത്തിൻെറ നിലയെ പ്രാപിച്ചു കഴിഞ്ഞിട്ടുണ്ട്. പ്രസ്തുതമായ ഭയങ്കര സംഭവത്തിനു സുറാജ്ഡൌള എത്രത്തോളം ഉത്തരവാദിയായിരുന്നെന്നു നമുക്കു നിശ്ചയമില്ല. നിഷ്ഠുരന്മാരായ ചില ഭടനായകന്മാരുടെ സേച്ഛാവൃത്തിയുടെ ഫലമായിരിക്കാം പ്രസ്തുതസംഭവമെന്നു ഊഹിക്കപ്പെട്ടിരിക്കുന്നു. കൽക്കട്ടയിലെ കലാപങ്ങളുടെ വൃത്താന്തം മദ്രാസിൽ എത്തിയപ്പോൾ അവിടത്തെ ഗവണ്ണർ ക്ലൈവായിരുന്നു. കർണ്ണാടകത്തിലെ പ്രശസ്തമായ വിജയം കഴിഞ്ഞശേഷം ഇംഗ്ലണ്ടിലേക്കു തിരിച്ചുപോയ ആ യുവാവിനെ ഫോർട്ട്സെൻറ് ഡേവിഡിലെ ഗവണ്ണരായി കമ്പനി ഡയറക്ടറന്മാർ നിയോഗിക്കയാണു ചെയ്തതു്. കൽക്കട്ടായിൽ ഇംഗ്ലീഷുകാക്കു സംഭവിച്ച വിപത്തുകൾ മദ്രാസിലെ അവരുടെ സഹോദരന്മാരെ ദുസ്സഹമായി പീഡിപ്പിച്ചു. അധികം താമസിയാതെ ക്ലൈവിൻെറ നായകത്വത്തിൽ ഒരു സൈന്യം കൽക്കട്ടായിലേക്കു പുറപ്പെട്ടു. നാവികസേനയുടെ അധിപൻ അഡ്മിറൽ

വാഡ്സ് ആയിരുന്നു. ഹൂഗ്ലിമുഖത്തുനിന്നും പത്തു മൈൽ താഴെയായി പടക്കപ്പലുകൾ നങ്കൂരമുറപ്പിച്ചു. അനന്തരം ക്ലൈവ് തന്റെ സേനയോടുകൂടി കരയ്ക്കിറങ്ങി. അടുത്തുതന്നെ ഉണ്ടായ യുദ്ധത്തിൽ നവാബിന്റെ സൈന്യത്തിനു പരാജയം സംഭവിക്കയും ബജ്ബജ് എന്ന സ്ഥലം ഇംഗ്ലീഷുകാൎക്കു സ്വാധീനമാകയും ചെയ്തു. അനന്തരം നവാബിന്റെ ഭടന്മാർ കൽക്കട്ടാനഗരം ഇംഗ്ലീഷുകാൎക്കു വിട്ടുകൊടുക്കേണ്ടതായി വന്നു. മൂന്നു ദിവസം കഴിഞ്ഞശേഷം ഹൂഗ്ലിനഗരം ക്ലൈവ് ആക്രമിച്ചു കൊള്ള നടത്തി. പ്രസ്തുത വിജയങ്ങൾകൊണ്ട് ക്ലൈവ് സംതൃപ്തനായില്ല. കൽക്കട്ടായിൽ ഇംഗ്ലീഷുകാരുടെ ഉപവേശം ഉറപ്പിക്കത്തക്കവിധം ഏതാനും ചില രാഷ്ട്രീയവ്യവസ്ഥകൾ നടപ്പാക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു എന്നു അദ്ദേഹത്തിനു തോന്നി. ബങ്കാളത്തെ നവാബന്മാർ ഇംഗ്ലീഷുകാരുടെ ഹിതാനുവൎത്തികളായി ഇരിക്കേണ്ടതു ഈസ്റ്റിൻഡ്യാകമ്പനിയുടെ വാണിജ്യപരവും രാഷ്ട്രീയവുമായുള്ള പ്രസക്തിക്കു അപരിഹാൎയ്യം ആകയാൽ ബങ്കാളത്തിൽ ഒരു പുതിയ നവാബിനെ അവരോധിക്കണമെന്നു ക്ലൈവ് തീരുമാനിച്ചു. ആ ഉദ്ദേശ്യത്തോടുകൂടി നവാബിന്റെ സേനാനായകന്മാരിൽ ഒരാളായ മിയർജ്ജാഫിയറുമായി സഖ്യം ചെയ്തുകൊണ്ടു ക്ലൈവ് വീണ്ടും സുരാജ്ഡൌളയുമായി യുദ്ധം തുടൎന്നു. നവാബ് വിപുലമായ തന്റെ സൈന്യത്തോടുകൂടി പ്ലാസി എന്ന ഗ്രാമത്തിൽ സേനാനിവേശം ചെയ്തിരുന്നു. ൧൦൦൦ യൂറോപ്യൻഭടന്മാരും ൨൧൦൦ ഇൻഡ്യൻഭടന്മാരുമടങ്ങിയ ഒരു ചെറുസേനയോടും ഏതാനും പീരങ്കികളോടും കൂടി ക്ലൈവ് സുറാജ്ഡൌളയുടെ പാളയത്തെ സമീപിച്ചു. നവാബിന്റെ പക്ഷത്തിൽ അൻപതിനായിരം പദാതിയും ൧൮൦൦൦ അശ്വഭടരും, ൫൦ വലിയ പീരങ്കികളും സജ്ജമായിരുന്നു. നവാബിന്റെ യുദ്ധസന്നാഹങ്ങൾ കണ്ടു ഇംഗ്ലീഷുഭടന്മാരുടെ ഇടയിൽ കഠിനമായ നൈരാശ്യവും ഭീതിയും അങ്കുരിക്കാതെ ഇരുന്നില്ല. യുദ്ധംകൂടാതെ കൽക്കട്ടയിലേക്കു മടങ്ങി പോവുകതന്നെ ഉത്തമമെന്നു പല സേനാധിപന്മാരും അഭിപ്രായപ്പെട്ടു. എന്നാൽ സാഹസികനായ ക്ലൈവിനു അവരുടെ ആലോചന ലേശവും ഹിതമായില്ല. അദ്ദേഹം യുദ്ധാങ്കണത്തിനു സമീപം ഒരു സ്ഥലത്തു സേനാധിപന്മാരുടെ ഒരു യോഗം വിളിച്ചുകൂട്ടി അനന്തരകര

ണിയങ്ങളെ പററി പൎയ്യാലോചന നടത്തി. എന്നാൽ യുദ്ധംചെയ്യാതെ കൽക്കട്ടായിലേക്കു മടങ്ങിപ്പോകണമെന്നു തന്നെയാണ് ആ യോഗവും തീരുമാനിച്ചതു. യോഗത്തിൻെറ നിശ്ചയം അവഗണിച്ചു യുദ്ധംതന്നെ നടത്തുവാൻ ക്ലൈവ് ഉറച്ചു കഴിഞ്ഞു. മിർജാഫറുമായി അദ്ദേഹം ഒരു ഗൂഢാലോചന നടത്തുകയും യുദ്ധാങ്കണത്തിൽവെച്ചു തന്നെ സേനയോടു കൂടി ഇംഗ്ലീഷുപക്ഷത്തിൽ ചേൎന്നുകൊള്ളാമെന്നു നവാബിൻെറ വിശ്വാസപാതകിയായ സേനാനായകനെക്കൊണ്ടു പ്രതിജ്ഞ ചെയ്യിക്കയും ചെയ്തു കഴിഞ്ഞിരുന്നു. നദിയുടെ വക്രഗതി പൂണ്ട ഒരു സ്ഥാനത്തായിരുന്നു സുറാജ്ഡെൌളയുടെ സേനകൾ അണിനിരന്നു നിന്നതു്. എന്നുമാത്രമല്ല സുറാജ്ഡെൌളയുടെ സേനാനിരയ്ക്കു ആവശ്യപ്പെട്ടപ്പോൾ പതിയിരിക്കത്തക്കവിധം ഒട്ടധികം കിടങ്ങുകൾ യുദ്ധരംഗത്തിൽ കുഴിച്ചു തയ്യാറാക്കീട്ടുണ്ടായിരുന്നു. വിദഗ്ദ്ധന്മാരായ ഏതാനും ഫ്രെഞ്ചുപീരങ്കിക്കാർ നവാബിൻെറ പക്ഷത്തിൽ അവരുടെ യന്ത്രങ്ങളോടുകൂടി വന്നുചേൎന്നിരുന്നു. ഇംഗ്ലീഷുസൈന്യങ്ങൾ നവാബിൻെറ സേനയ്ക്കഭിമുഖമായി ഒരു മാവിൻതോട്ടത്തിൽ പാളയമടിച്ചു. അവൎക്കും പതിയിരിക്കുന്നതിന്നുള്ള കിടങ്ങു മുതലായ സംരക്ഷണോപായങ്ങൾ ഇല്ലാതിരുന്നില്ല. നവാബിൻെറ സൈന്യം യുദ്ധത്തിന്നുദ്യമിക്കാതെ ഇംഗ്ലീഷുസൈന്യത്തെ മിക്കവാറും നാലുപാടും വളഞ്ഞു മാൎഗ്ഗരോധം ചെയ്വാനാരംഭിച്ചു. അന്നു മദ്ധ്യാഹ്നം വരെ മിക്കവാറും ആ നിലയിൽ കഴിച്ചു. പീരങ്കിപ്രയോഗം ഇരുപക്ഷത്തുനിന്നും അധികമായി ഉണ്ടായില്ല. സുരാജ്ഡെൌളയുടെ ഫ്രെഞ്ചുപീരങ്കികളിൽനിന്നും പുറപ്പെട്ട ഉണ്ടകൾ പാമരങ്ങളുടെ മറവിലും കിടങ്ങുകളിലും ഒളിച്ചിരുന്ന ഇംഗ്ലീഷുഭടന്മാൎക്കു യാതൊരു ഹാനിയും വരുത്തുകയുണ്ടായില്ലെങ്കിലും ഇംഗ്ലീഷുപക്ഷത്തുനിന്നും ഇടക്കിടെ ഉണ്ടായിക്കൊണ്ടിരുന്ന പീരങ്കിപ്രയോഗം നിമിത്തം നവാബിൻെറ സൈന്യനിരയ്ക്കു ഗണ്യമായ നാശം സംഭവിച്ചു. മദ്ധ്യാഹ്നത്തിൽ ഉണ്ടായ ഭയങ്കരമായ മഴനിമിത്തം നവാബിൻെറ പീരങ്കികൾ നിശ്ശേഷം നനഞ്ഞു തല്ക്കാലത്തേക്കു ഉപയോഗശൂന്യമായിത്തീൎന്നു. ക്ലൈവിൻെറ പീരങ്കിക്കാർ തോക്കുകൾ, മരുന്നു മുതലായവ നനയാതെ പ്രത്യേകം സൂക്ഷിച്ചിരുന്നതിനാൽ ഇംഗ്ലീഷുഭടന്മാൎക്കു് അവ അവസരോചിതം പ്രയോഗിക്കുവാൻ സൌകൎയ്യം ല

ഭിച്ചു. ഇംഗ്ലീഷുപക്ഷത്തിലെ തോക്കുകൾ മുതലായവ നനഞ്ഞു പോയിരിക്കുമെന്നു തെററിധരിച്ചുകൊണ്ടു നവാബിൻെറ അശ്വസൈന്യം പ്രതിപക്ഷത്തെ സമീപിച്ചപ്പോഴാണ് യാഥാൎത്ഥ്യം അവക്കു ബോദ്ധ്യമായതു്. ഇംഗ്ലീഷുകാററുടെ നിരങ്കുശമായ പീരങ്കിവെടി ഏററു സുറാജ്ഡൌളയുടെ അശ്വസേനയ്ക്കു വലിയ വിപത്തു സംഭവിച്ചു. അതോടുകൂടി ശത്രുക്കളുടെ സൈന്യനിരയിൽ കലശലായ സംഭ്രമം അങ്കുരിക്കയും സൈന്യങ്ങൾ ഛിന്നഭിന്നമായിത്തീരുകയും ചെയ്തു. പ്രാണരക്ഷാൎത്ഥം പടക്കളം വിട്ടു പോകുന്നതുതന്നെ ഉത്തമമായിരിക്കുമെന്നു മിയർജാഫിയർ മുതലായ ചില സേനാപതികൾ ഉപദേശിച്ചതനുസരിച്ചു സുറാജ്ഡൌള അവിടം വിട്ടുപോയി. ക്ലൈവ് ഉടൻതന്നെ ശത്രുപക്ഷത്തോടു ഏററവും അടുക്കുകയും നവാബിൻെറ സൈന്യം യുദ്ധാങ്കണത്തിൽ പിൻതിരിഞ്ഞു പലായനം ചെയ്കയും ചെയ്തു. അതിനിടെ മിയർജാഫിയർ തൻെറ സേനയോടുകൂടി ഇംഗ്ലീഷുപക്ഷത്തിൽ ചെന്നുചേരുക ഉണ്ടായി. ഇപ്രകാരം ചരിത്രപ്രഖ്യാതമായ പ്ലാസിയുദ്ധം ഇംഗ്ലീഷുപക്ഷത്തിനു് അനുകൂലമായി പരിണമിച്ചു. അനന്തരം അചിരേണ മിയർജാഫറിനെ ബങ്കാൾ, ബിഹാർ, ഒറീസ എന്നീ ദേശങ്ങളിലെ ഗവൎണ്ണരായി ക്ലൈവ് വാഴിച്ചു. സുറാജ്ഡൌള ബന്ധനസ്ഥനാക്കപ്പെട്ടുകയും മിയർജാഫിയറുടെ ആജ്ഞാനുസരണം വധിക്കപ്പെട്ടുകയും ചെയ്തു. കൽക്കട്ടായുടെ ദക്ഷിണഭാഗത്തായി ഏതാനും ദേശങ്ങളും ആ നഗരത്തിനു ചുററുമായി ൬00 ഗജം വിസ്താൎണ്ണമുള്ള ഭൂമിയും കമ്പനിക്കാൎക്കു വിട്ടുകൊടുക്കണമെന്നും, ഹൂഗ്ലിപട്ടണത്തിൽനിന്നും തെക്കായി മിർജാഫിർ കോട്ട കെട്ടുകയില്ലെന്നു് ഉറപ്പുകൊടുക്കണമെന്നും ഉഭയകക്ഷികളുടെയും ശത്രുക്കളെ രോധിക്കുവാൻ പരസ്പരം സഹായിക്കണമെന്നുമുള്ള വ്യവസ്ഥകളിന്മേലായിരുന്നു പുതിയ നവാബിൻെറ അവരോധം നടന്നതു്. പ്രസ്തുത കരാറുകൾക്കു പുറമേ തനിക്കു രാജ്യാധിപത്യം നൽകിയ ഈസ്റ്റിൻഡ്യാക്കമ്പനിക്കാൎക്കു, കൃതജ്ഞതാസൂചകമായി ഒരു വലിയ തുക ജാഫിർ സംഭാവന ചെയ്കയുമുണ്ടായി. സംഭാവനയും പാരിതോഷികങ്ങളും ധനസഹായവും ലോഭമില്ലാതെയും വിവേകശൂന്യമായും നടത്തിക്കൊണ്ടിരിക്കയാൽ ബങ്കാൾ നവാബിൻെറ ഭണ്ഡാരം ക്ഷണികമായി ശോഷിക്കുകയും, നഷ്ടപരിഹാരാ

ത്തം ജാഫിർ പുതിയ നികുതികൾ ഏപ്പെടുത്തുകയും ചെയ്തു. തന്നിമിത്തം ജനസാമാന്യത്തിൻെറയും പ്രഭുക്കന്മാരുടെയും ഇടയിൽ ഒന്നുപോലെ ക്ഷോഭം അങ്കുരിക്കുകയും ചുരുക്കം ചിലരെല്ലാം നവാബിനോടു പരസ്യമായി മത്സരിക്കുവാൻ ഉദ്യമിക്കയും ചെയ്യുമെന്ന നിലയായി. നികുതി വസൂൽചെയ്യുക ദുസ്സാധമെന്നു ബോദ്ധ്യംവരുകയാൽ ജാഫിർ ക്ലൈവിൻെറ സഹായം അപേക്ഷിച്ചു. ക്ലൈവ് ഒരു സൈന്യത്തോടൊന്നിച്ചു മൂഷിദബാദിൽ എത്തി കമ്പനിക്കു കൊടുത്തുതീക്കുവാനുള്ള പണം ഉടൻ അടച്ചുകൊള്ളണമെന്നു നിബ്ബന്ധിച്ചു. നികുതി വസൂൽചെയ്യാൻ അശക്തനായിച്ചമഞ്ഞ നവാബ് ബർഡ്ഡാൻ, കിഷനഗരം, ഹ്യൂഗ്ലി എന്നി ദേശങ്ങളിൽ നിന്നു് ഈടാകുവാനുള്ള നികുതി വസൂൽചെയ്തുകൊള്ളുവാൻ ക്ലൈവിന് അധികാരം നൽകി. അതിനിടയ്ക്കു് അക്കാലത്തെ പതിവനുസരിച്ചു മുകിലചക്രവത്തിയുടെ നാമമാത്ര മേൽക്കോയ്മയെ ആദരിക്കുവാനായി ജാഫറെ ബങ്കാളത്തേ നവാബായി അംഗീകരിച്ചവകയ്ക്കുള്ള സ്ഥാനാങ്കങ്ങൾ അനുവദിച്ചുകൊടുക്കണമെന്നു ക്ലൈവ് അന്നത്തെ നാമമാത്ര ചക്രവത്തിയോടു് അപേക്ഷിച്ചു. അപ്പോൾ തന്നെ ബങ്കാളത്തേ വെടിയുപ്പുകണ്ട്രാക്റ്റ് ഈസ്റ്റിൻഡ്യാക്കമ്പനിക്കാക്കു നവാബ് അനുവദിച്ചുകൊടുത്തു.

ഫ്രഞ്ചുസ്ഥാനാപതിയായ ബുസി നൈസാമിൻെറ രാജധാനിയെ അധിവസിച്ച കാലത്തോളം ഫ്രഞ്ചുകാരുടെ പ്രാബല്യം ദക്ഷിണാപഥത്തിൽ പ്രബലീഭവിച്ചിരുന്നു. മിക്ക ഏതദ്ദേശിയരാജാക്കന്മാരും അവരുമായി സഖ്യംചെയ്തു മൈത്രിബന്ധം നിലനിത്തിപ്പോന്നു. ബുസിയെ ഡക്കാണിൽനിന്നു തിരിച്ചുവിളിച്ച അവസരം നോക്കി വിശാഖപട്ടണംരാജാവു ഫ്രഞ്ചുകാരുമായുള്ള സന്ധിവ്യവസ്ഥയിൽനിന്നു മോചിക്കുവാൻ ഉദ്യമിച്ച് അവരോടു മത്സരിക്കുവാൻ ആരംഭിക്കുകയും ബങ്കാളിലെ ഇംഗ്ലീഷുഗവർണരുടെ സഹായം അപേക്ഷിക്കുകയും ചെയ്തു. അക്കാലം അയോദ്ധ്യയിലെ നവാബു ബങ്കാളം ആക്രമിക്കുമെന്നു ശങ്കിക്കപ്പെട്ടിരുന്നതിനാലും, ഫ്രഞ്ചുഗവർണരായ കൌണ്ട്ലാലി മദ്രാസു രോധിച്ചിരുന്നതിനാലും ബങ്കാളത്തും മദ്രാസിലും ആയി സൈന്യങ്ങളെ വിഭജിക്കേണ്ട ആവശ്യം ക്ലൈവിനു നേരിട്ടിരുന്നുവെങ്കിലും, ബുസിയുടെ സ്ഥാനഭ്രംശം നിമിത്തം ദക്ഷിണേന്ത്യയിൽ ക്ഷയോന്മുഖമായി പരിണമിച്ച ഫ്ര

ഞ്ചുശക്തിയെ ഉന്മൂലനം ചെയ്ത് ഇംഗ്ലീഷുകാരുടെ നിസ്തുലമായ സ്ഥാനം അവിടെ ഉറപ്പിക്കുവാൻ പ്രസ്തുതാവസരം സമുചിതമെന്നു തോന്നുകയാൽ ക്ലൈവ് വിശാഖപട്ടണം രാജാവിന്റെ അഭ്യത്ഥന കൈക്കൊള്ളുവാൻ തന്നെ തീരുമാനിച്ചു. അചിരേണ കണ്ണൽഫോർഡിന്റെ നേതൃത്വത്തിൽ ൨൫൦൦ ഭടന്മാരടങ്ങിയ ഒരു സേനയെ ക്ലൈവ് അങ്ങോട്ടു നിയോഗിച്ചു. ഫോഡ്സ് വിശാഖപട്ടണത്തിൽ എത്തി, അവിടെ പാളയമടിച്ചു കിടന്ന ഫ്രഞ്ച് ഭടന്മാരെ നിഷ്പ്രയാസം തോല്പിച്ച് പലായനം ചെയ്യിച്ചു. അപ്പോഴേക്ക് ഇംഗ്ലീഷുകാരുടെ സഹായാത്ഥം മിർജാഫറും സേനയും യുദ്ധസ്ഥലത്തു ചെന്നു ചേന്നു. എങ്കിലും പരസഹായം അപേക്ഷണീയമല്ലായിരുന്നതിനാൽ ഫോർഡ്സും സേനയും മിർജാഫിറോടൊന്നിച്ചു മുഷിദബാദിലേക്കു പോയി. ആ സന്ദർഭത്തിൽ മുകിലചക്രവത്തിയുടെ ഒരു പുത്രനും അയോദ്ധ്യാനവാബുംകൂടി ജാഫറുടെ ദേശങ്ങളെ ആക്രമിച്ചതായി അറിവുകിട്ടുകയാൽ ക്ലൈവ് ഒരു സേനയോടുകൂടി യുദ്ധരംഗമായ പാററ്നയിൽ എത്തി ശത്രുക്കളെ തോല്പിച്ചു ഓടിച്ചു. അനന്തരം നയജ്ഞനായ ആ ഗവർണർ കൽക്കട്ടയിൽ മടങ്ങിച്ചെന്നപ്പോൾ അപ്രതിക്ഷിതമായ ഒരു സംഭവമുണ്ടായി. ഇംഗ്ലീഷുകാരുടെ വദ്ധമാനമായ അഭ്യുദയത്തിൽ അസഹിഷ്ണുക്കളായിത്തീന്ന ഡച്ചുകാർ അവരുടെ ഉപവേശസ്ഥാനമായ ചിൻസൂറയിൽ ഇംഗ്ലീഷുകാക്കു വിരോധമായി ചില ഗൂഢാലോചനകൾ നടത്തിക്കൊണ്ടിരിക്കയായിരുന്നു. സഖ്യവ്യവസ്ഥയനുസരിച്ച് ഇംഗ്ലീഷ് ഈസ്റ്റിൻഡ്യാക്കമ്പനിക്കാക്ക് അടച്ചുതീക്കേണ്ടിയിരുന്ന പണം മുഴുവനും കൊടുക്കുവാൻ സാധിക്കാതെ കുഴങ്ങിക്കൊണ്ടിരുന്ന മിർജാഫിർ അവരുടെ മൈത്രീബന്ധത്തിൽ നിന്നും അകന്നു ഡച്ചുകാരോടുകൂടി യോജിക്കുവാൻ അക്കാലം തീരുമാനിച്ചു. നവാബും ഡച്ചുകാരും ഒന്നിച്ച് ഇംഗ്ലീഷുകാരെ കൽക്കട്ടായിൽ നിന്നു ബഹിഷ്കരിക്കുവാനുള്ള ഒരുക്കങ്ങൾ പൂത്തിയാക്കി. ക്ലൈവു കൽക്കട്ടയിൽ എത്തിയയുടൻ വസ്തുതയൊക്കെ മനസ്സിലാക്കി. ഏഴു ഡച്ചുയുദ്ധക്കപ്പലുകൾ ഗൂഢമായി ഹൂഗ്ലിനദിയിൽക്കൂടി ബങ്കാളത്തിൽ പ്രവേശിച്ച് അപ്രതീക്ഷിതമായി കൽക്കട്ട ആക്രമിച്ചു. ക്ലൈവിന്റെ അധിനത്തിൽ മൂന്നു പടക്കപ്പലുകൾ മാത്രമേ ഉണ്ടായിരുന്നുള്ളു. ആ സന്ദർഭത്തിൽ കണ്ണൽഫോർഡ്സും സേനയും ഡക്കാനിൽ

നിന്നു തിരിച്ചെത്തി. കൽക്കട്ടയിൽ ഇറങ്ങി ചിൻസൂറയിലേക്കു പുറപ്പെട്ട ഡച്ചുഭടന്മാരെ മാർഗ്ഗരോധം ചെയ്യാൻ ക്ലൈവു ഫോർഡിനെ നിയോഗിച്ചു. ആ സേനാപതി നിയതസ്ഥാനത്തു ചെന്ന് അതുവഴി വന്ന ഡച്ചുസേനയെ നിശ്ശേഷം നശിപ്പിച്ചു. അതേസന്ദർഭത്തിൽതന്നെ ഡച്ചുകപ്പലുകളിൽ അധികഭാഗവും ഇംഗ്ലീഷുനാവികവര്യന്മാർ നശിപ്പിക്കുകയുണ്ടായി. പ്രസ്തുത പരാജയം ഡച്ചുപ്രാബല്യത്തിന് അഭൂതപൂർവ്വമായ ഹാനി ഉണ്ടാക്കാതെയിരുന്നില്ല. ൧൭൬൦-ൽ ക്ലൈവ് ഇംഗ്ലണ്ടിലേക്കു മടങ്ങിപ്പോയപ്പോൾ ഇംഗ്ലീഷുകാർ യഥാർത്ഥത്തിൽ ബങ്കാളത്തെ ഭരണാധിപന്മാരായിത്തീർന്നിരുന്നുവെന്നുള്ളതു പ്രത്യേകം പ്രസ്താവയോഗ്യമായിരിക്കുന്നു.

---

അദ്ധ്യായം ൪

## ബങ്കാളത്തെ വിപ്ലവങ്ങൾ

ക്ലൈവിന്റെ അവധിക്കാലത്തു ബങ്കാൾഭരണം നടത്തിവന്നതു വാൻസിററർട്ട് ആയിരുന്നു. അക്കാലം ബങ്കാളത്തെ നവാബായിരുന്ന മിർജാഫറിന്റെ പിൻതുടർച്ചാവകാശത്തേക്കുറിച്ചു തർക്കങ്ങൾ ഉത്ഭവിച്ചു. നവാബുദ്യോഗം വംശപാരമ്പര്യം അനുസരിച്ചുള്ള മാറാസ്ഥാനമായിത്തീർന്നിരുന്നു. ജാഫറുടെ പുത്രനു അകാലമരണം സംഭവിക്കുകയാൽ മീർകാസിം എന്ന മഹമ്മദീയ പ്രഭുവിനു അടുത്ത നാവാബായിത്തീരണമെന്നൊരു മോഹമുദിച്ചു. ആ ഉദ്ദേശ്യസാദ്ധ്യത്തിനായി അയാൾ പലവിധ ശ്രമങ്ങൾ നടത്തി. കമ്പനിയുടെ ഉദ്യോഗസ്ഥന്മാർക്കും ബങ്കാളത്തെ ആലോചനാസംഘത്തിലേ അംഗങ്ങൾക്കും ഒട്ടുവളരെ പണം മിർകാസിം കൈക്കൂലികൊടുക്കുകയും മിർജാഫറെ സ്ഥാനഭ്രഷ്ടനാക്കി തൽസ്ഥാനത്തു തന്നെ നിയമിക്കുവാൻ അവരെ പ്രേരിപ്പിക്കുകയുംകൂടി ചെയ്യാൻ അയാൾ ലേശവും വൈമനസ്യം പ്രദർശിപ്പിച്ചില്ല. വാൻസിററർട്ടു മൂർഷിദബാദിൽ ചെന്നു മിർജാഫറെ നിർബ്ബന്ധിച്ചു ഉദ്യോഗത്തിൽനിന്നും വിടർത്തുകയും പകരം മിർകാസിമിനെ നവാബായി അവരോധിക്കുകയും ചെയ്തു. പുതിയ നവാബു പ്രജാക്ഷേമാഭികാംക്ഷിയായ ഒരു ഭരണകർത്താവായിരുന്നു. അയാൾ നവാബായി

ത്തിന്റ് അധികകാലം കഴിയുംമുമ്പുതന്നെ തലസ്ഥാനത്തെ മൂർഷിദബാദിൽനിന്നു മോൺഗീറിലേക്കു മാററി. എന്നുമാത്രമല്ല ഒരു സൈന്യം ശേഖരിക്കുകയും ഭടന്മാരെ യൂറോപ്യരീതിയിൽ ആയോധനവിദ്യ അഭ്യസിപ്പിക്കുകയും ചെയ്തു. മിർജാഫിർ കമ്പനിക്കാർക്കു കൊടുത്തുതീർക്കേണ്ടിയിരുന്ന കടം പുതിയ നവാബു തന്നേ അടച്ചു അവരെ തൃപ്തിപ്പെടുത്തുകയുമുണ്ടായി.

ബങ്കാളത്തിൽ ചരക്കുകൾക്കു തീരുവ കൊടുക്കാതെ കച്ചവടം നടത്തുവാൻ ഈസ്റ്റിൻഡ്യാക്കമ്പനിക്കാർക്കു നവാബ് അനുവാദം കൊടുത്തിട്ടുണ്ടായിരുന്നു. എന്നാൽ കമ്പനിയുടെ ഉദ്യോഗസ്ഥന്മാരും പ്രസ്തുതാവകാശത്തിന്റെ പേരും പറഞ്ഞുകൊണ്ടു സ്വകാര്യമായി ചുങ്കം അടയ്ക്കാതെ വാണിജ്യം നടത്തിപ്പോന്നു. എന്നു മാത്രമല്ല അല്പശമ്പളക്കാരായ കമ്പനിയുദ്യോഗസ്ഥന്മാർ ഏതദ്ദേശീയ വർത്തകന്മാരിൽനിന്നു കൈക്കൂലി വാങ്ങിക്കൊണ്ടു കമ്പനിവക സൌജന്യനീട്ടുരങ്ങൾ അവർക്കും അനുവദിച്ചുകൊടുക്കുക സാധാരണമായിത്തീർന്നു. തന്നിമിത്തം വാണിജ്യവകുപ്പിൽനിന്നു മിർകാസിമിന്റെ ഗവണ്മെണ്ടിനു ലഭിച്ചുകൊണ്ടിരുന്ന ആദായത്തിനു ഗണ്യമായ കുറവുണ്ടായി. ഗർഹ്യമായ ആ അഴിമതിയ്ക്കു ശമനംവരുത്തുവാൻ ഇതരമാർഗ്ഗം കാണായ്കയാൽ നവാബു സകല വാണിജ്യനികുതികളും നിർത്തലാക്കി. പ്രസ്തുതനയം വാണിജ്യോൽക്കർഷത്തിനു ഹേതുകമായിത്തീർന്നുവെങ്കിലും, അനിതരലഭ്യമായ വാണിജ്യാവകാശം ദീർഘകാലമായി കൈകാര്യം ചെയ്തു് അപരിമിതമായി ധനാർജ്ജനം ചെയ്തുവന്ന ഈസ്റ്റിൻഡ്യാകമ്പനിയുടെ വാണിജ്യാഭിവൃദ്ധിക്കു് അതു വലുതായ ഹാനി വരുത്താതിരുന്നില്ല. തന്നിമിത്തം മിർകാസിമിന്റെ വാണിജ്യനയം ബങ്കാളത്തെ ഇംഗ്ലീഷുകൌൺസിലിന്റെ ഗാഢമായ പര്യാലോചനയ്ക്കു വിഷയീഭവിച്ചു. നവാബിന്റെ രാജ്യഭരണസംബന്ധമായ അഭ്യന്തരകാര്യങ്ങളിൽ പ്രവേശിക്കുവാനുള്ള അർഹത കമ്പനിക്കില്ലെന്നു വാറെൻഹേസ്റ്റിംഗ്സ്, വാൻസിററർട്ട് എന്നീ അംഗങ്ങൾ അഭിപ്രായപ്പെട്ടു. എന്നാൽ എലിസ് എന്ന ഇംഗ്ലീഷുസേനാപതി ഒരു ചെറിയ സേനയോടുകൂടി പാററ്നയിൽ പ്രവേശിച്ച് ആ നഗരം സ്വാധീനമാക്കി. ഏന്നനന്തരം ഇംഗ്ലീഷുകാരും മിർകാസിമുമായുണ്ടായ യുദ്ധത്തിൽ പാററ്നയിൽവെച്ചു തടവുകാരായി പിടിക്കപ്പെട്ട ഇംഗ്ലീഷുഭടന്മാ

ർ വധിക്കപ്പെട്ടു. മിർകാസിം അയോദ്ധ്യാനവാബിൻെറ സന്നിധിയിൽ അഭയം പ്രാപിച്ചു. അയോദ്ധ്യാനവാബും മുകിലചക്രവത്തി ഷാഅലവും മിർകാസിമിനെ സഹായിക്കുക തന്നേ ചെയ്തു. എന്നാൽ ആ സങ്കലിതശക്തികളും ഇംഗ്ലീഷുസേനാപതി സർ ഹെക്റ്റർ മണ്രോയും ബക്സാറിൽവെച്ചു തമ്മിൽ ഇടഞ്ഞു. യുദ്ധത്തിൽ ഇംഗ്ലീഷുകാർ വിജയികളായി.

ബക്സാറിലെ യുദ്ധാനന്തരം, ബങ്കാൾഗവർണരും സർവ്വസേനാധിപനുമായി നിയമിക്കപ്പെട്ട ലാർഡുക്ലൈവ് ബങ്കാളത്തു വന്നുചേന്നു. കമ്പനിവക കൌൺസിലിൻെറ അനുവാദം ലഭിക്കുന്നതിനു കാത്തിരിക്കാതെ തന്നെ അത്യാവശ്യകങ്ങളായ ഔദ്യോഗികകൃത്യങ്ങൾ നിർവ്വഹിക്കുവാൻ ബങ്കാൾഗവർണക്കു ഉപദേശം നൽകുന്നതിനു നാലു സാമാജികന്മാരോടുകൂടിയ ഒരു സമിതി പ്രഥമത ബങ്കാളത്തു് ഏപ്പെടുത്തപ്പെട്ടു. ആ കൌൺസിലിൻെറ സഹകരണത്തോടുകൂടി ക്ലൈവു ഭരണം നടത്തുവാൻ ആരംഭിച്ചു. വെറും വണിക്സംഘമെന്ന നിലയിൽനിന്നു് ഒരു ഭരണനിർവ്വഹണസംഘത്തിൻെറ സ്ഥിതിയെ പ്രാപിച്ച ഈസ്റ്റിൻഡ്യാക്കമ്പനിയുടെ ഉദ്യോഗസ്ഥമണ്ഡലത്തിൽ കാലോചിതമായ പരിഷ്കാരം നടപ്പിലാക്കേണ്ടിയിരിക്കുന്നതായി ക്ലൈവിനു ബോദ്ധ്യം വരുകയാൽ സർവ്വീസുപരിഷ്കാരത്തിനു ഗവർണർ പദ്ധതി ആലോചിച്ചുതുടങ്ങി. കമ്പനിവക ഉദ്യോഗസ്ഥന്മാരിൽ പലരും സ്വാത്ഥലോലുപരായിത്തീന്നിരുന്നതിനാൽ അവരുടെ ഔദ്യോഗികകൃത്യങ്ങളിൽ ഗഹ്യങ്ങളായ പല വീഴ്ചകളും സംഭവിച്ചുകൊണ്ടിരുന്നു. ഉദ്യോഗസ്ഥന്മാർ ആരുംതന്നേ യാതൊരുതരം സമ്മാനങ്ങളും സംഭാവനകളും ഏതദ്ദേശിയരിൽനിന്നു സ്വീകരിച്ചുപോകരുതെന്നു നിഷ്കർഷിക്കുന്നതായ ഒരു കല്പന കമ്പനിഡയറക്റ്റന്മാർ അക്കാലം പുറപ്പെടുവിച്ചതു ഗവർണക്കു അവസരോചിതമായ സഹായമായിത്തീന്നു. ഡയറക്റ്റന്മാരുടെ കല്പന ആധാരമാക്കിക്കൊണ്ടു് അഴിമതിക്കാരായ കൌൺസിൽമെമ്പറന്മാരിൽ പലരെയും ക്ലൈവു് ഉദ്യോഗത്തിൽനിന്നു പിരിച്ചയച്ചു. അനന്തരം അദ്ദേഹം ഒരു പുതിയ കൌൺസിൽ രൂപീകരിക്കുകയും അതിലെ മെമ്പറന്മാർ സ്വകാര്യവാണിജ്യം നടത്തുവാൻ പാടില്ലെന്നു വ്യവസ്ഥ ചെയ്കയും ചെയ്തു. കമ്പനിഉദ്യോഗസ്ഥന്മാക്കു സ്വകാര്യമായി വാണിജ്യം നടത്തുവാ

ൻ നാളതുവരെ നൽകപ്പെട്ടിരുന്ന അനുവാദം റദ്ദാക്കി അവരുടെ ശമ്പളം വൎദ്ധിപ്പിക്കുവാൻ ക്ലൈവ് ഉദ്ദേശിച്ചു എങ്കിലും ശമ്പളക്കൂട്ടൽ അനുവദിക്കുന്നതിൽ ഡയറക്ടറന്മാരുടെ വൈമനസ്യം നിമിത്തം അതു സാദ്ധ്യമല്ലാതെവന്നു. തന്നിമിത്തം, അവർ സ്വകാൎയ്യമായി കച്ചവടം നടത്തുമ്പോൾ കമ്പനിവക സൌജന്യതീട്ടൂരം ഉപയോഗപ്പെടുത്തി, തീരുവ തീക്കേണ്ട നിയമത്തിൽനിന്നും ഒഴിഞ്ഞുകൂടെന്നു മാത്രം ഗവർണർ കശ്ശനമായി നിഷ്കൎഷ ചെയ്തു. എന്നു മാത്രമല്ല, മനുഷ്യന് അപരിത്യാജ്യമായ ഉപ്പ് ഏററവും കുറഞ്ഞ വിലയ്ക്കു വിൽക്കുവാനും ക്ലൈവ് ആജ്ഞാപിച്ചു.

മൂർഷിദബാദിലെ നവാബുമായി അദ്ദേഹം ഒരു ഉടമ്പടി ചെയ്കയുണ്ടായി. അതനുസരിച്ചു നീതിന്യായം, പോലീസ്, ഭൂനികുതി എന്നീ വകുപ്പുകൾ നവാബു തന്നേ പരിപാലിച്ചുകൊള്ളുവാനും, കമ്പനി ഗവർണർ നവാബിൻെറ ദിവാൻജിയുടെ നിലയിൽ രാജ്യത്തെ ആയവ്യയങ്ങൾ നടത്തി നീക്കിയിരിപ്പുള്ള പണം കമ്പനിവക ഭണ്ഡാരത്തിൽ സൂക്ഷിച്ചുകൊള്ളുവാനും പ്രതിവൎഷം ഒമ്പ ലക്ഷം രൂപാ കമ്പനിക്കാരിൽനിന്നു നവാബു പററിക്കൊള്ളുവാനും വ്യവസ്ഥയായി. അനന്തരം ക്ലൈവ് മുകിലചക്രവൎത്തിയുമായി എഴുതിയ ഒരു ഉടമ്പടിപ്രകാരം ചൂനാർദുൎഗ്ഗം കമ്പനിക്കാൎക്കു ലഭിച്ചു; എന്നു മാത്രമല്ല, അല്ലഹബാദ്, കോറ എന്നീ ദേശങ്ങൾ ചക്രവൎത്തിക്കുവേണ്ടി ട്രസ്റ്റികളുടെ നിലയിൽ ഇംഗ്ലീഷുകാർ കൈവശം വെച്ചുകൊള്ളുവാൻ ആരംഭിക്കുകയും ചെയ്തു. യുദ്ധച്ചെലവുകൾ എന്ന ഇനത്തിൽ അൻപതു ലക്ഷം രൂപയും രാജ്യമൊട്ടുക്കു വാണിജ്യം നടത്തുവാൻ അനുവാദവും അയോദ്ധ്യയിലെ നവാബ് ഇംഗ്ലീഷുകാൎക്കു നൽകണമെന്നും കമ്പനിവക സൈന്യങ്ങളുടെ സഹകരണം നവാബിൻെറ രാജ്യരക്ഷയ്ക്ക് ആവശ്യമായിരുമ്പോൾ അവയുടെ സംരക്ഷണത്തിനു വേണ്ടിവരാവുന്ന ചെലവു നവാബിൻെറ ഭണ്ഡാരത്തിൽനിന്നു വഹിക്കണമെന്നുമായിരുന്നു ക്ലൈവ് ആ നവാബുമായി ചെയ്ത സന്ധിവ്യവസ്ഥകൾ. അതിനും പുറമേ അയോദ്ധ്യാനവാബ്, മൂർഷിദബാദുനവാബു, ഇംഗ്ലീഷുകാർ എന്നിവർ പരസ്പരം സഹായിച്ചുകൊള്ളാമെന്നു മറെറാരുടമ്പടിയും ചെയ്യപ്പെട്ടു. എന്നു മാത്രമല്ല, അലഹബാദ്, ചൂനർ, ബനാറീസു, ലക്നൊ എന്നീ നഗരങ്ങളിൽ ബ്രിട്ടീഷുസൈന്യങ്ങളെ പാൎപ്പിക്കു

വാൻ ഏൎപ്പാട്ടു ചെയ്കയുമുണ്ടായി. ൨൬ ലക്ഷം രൂപ പ്രതിവൎഷം കപ്പം കൊടുത്തുകൊള്ളാമെന്നുള്ള കരാറിന്മേൽ ബങ്കാൾ, ബീഹാർ, ഒറിസ എന്നീ ദേശങ്ങൾ മുകിലചക്രവൎത്തി ഈസ്റ്റിൻഡ്യാക്കമ്പനിക്കു വിട്ടുകൊടുത്തതു ക്ലൈവിൻെറ രാജ്യസമ്പാദനവൈദഗ്ദ്ധ്യത്തെ വ്യക്തമാക്കുന്നുണ്ടു. ഏതദ്ദേശിയ രാജ്യാധിപന്മാരുമായി സന്ധി ചെയ്തു ഇൻഡ്യയിൽ ഇംഗ്ലീഷുകാരുടെ നില ഉറപ്പിക്കയാൽ അക്കാലം മുതൽ വാണിജ്യത്തിനു നിൎബ്ബാധമായ അഭിവൃദ്ധി ഉണ്ടായി.

ശിപായി ലഹള

ബങ്കാളത്തെ സൈന്യങ്ങൾക്കു യുദ്ധകാലങ്ങളിൽ ശമ്പളത്തിനു പുറമെ ബത്തകൂടി നൽകിപ്പോരുന്ന പതിവുണ്ടായിരുന്നു. ബക്സാർയുദ്ധം കഴിഞ്ഞശേഷം കമ്പനിഡയറക്ടറന്മാർ ആ ഏൎപ്പാട്ടു നിൎത്തൽചെയ്തു. യുദ്ധമില്ലാത്ത കാലം ബത്ത അനുവദിച്ചു കൊടുക്കുന്നതല്ലെന്നുള്ള ഉത്തരവു ക്ലൈവു സൈനികവകുപ്പിലേക്കു് അയച്ചതോടുകൂടി ഉദ്യോഗസ്ഥന്മാരുടെയും പട്ടാളക്കാരുടെയും ഇടയിൽ അനല്പമായ അസന്തുഷ്ടി ഉത്ഭവിച്ചു. ക്രമേണ അതൃപ്തി വൎദ്ധിച്ചു ലഹളയുടെ മട്ടിലായി. എങ്കിലും ഹൃദയാകർഷണമായ നയവിശേഷത്താൽ വിപ്ലവം ശമിപ്പിക്കുവാൻ ക്ലൈവിനു കഴിവുണ്ടായി. ൧൭൬൭-ൽ ലാർഡുക്ലൈവു ഉദ്യോഗമൊഴിഞ്ഞു് ഇംഗ്ലണ്ടിലേക്കു യാത്ര തിരിച്ചു. ഇൻഡ്യയിലെ ബ്രിട്ടീഷ് ആധിപത്യത്തിൻെറ അസ്ഥിവാരമുറപ്പിച്ച ആ രാജ്യതന്ത്രവിദഗ്ദ്ധൻ പിന്നീടു് ഏഴു സംവത്സരംകൂടി ജീവിച്ചിരുന്നുവെങ്കിലും അദ്ദേഹത്തിൻെറ അന്ത്യഘട്ടം ലേശവും സൌഭാഗ്യപരമായിരുന്നില്ല. ശത്രുക്കളിൽനിന്നുള്ള പീഡ, സമ്പാദ്യക്കുറവു് എന്നിവ നിമിത്തം ക്ലൈവിനു മനസ്സ്വാസ്ഥ്യം കുറഞ്ഞു. ദാരിദ്ര്യവും നൈരാശ്യവും വൎദ്ധിക്കയാൽ അദ്ദേഹം ആത്മഹത്തി ചെയ്തതായി പറയപ്പെട്ടിരിക്കുന്നു.

---

അദ്ധ്യായം ൩

## മൈസൂർകാൎയ്യങ്ങൾ

ബെങ്കാളത്തു് ഇംഗ്ലീഷുകാരുടെ പ്രാബല്യം വൎദ്ധമാനമായിക്കൊണ്ടിരുന്ന കാലത്തു ദക്ഷിണാപഥത്തിൽ മൈസൂർരാജ്യം ഹൈദർ എ

ന്ന മഹമ്മദീയ രാജാവിൻെറ ആധിപത്യത്തിൽ അത്യുൽക്കർഷം പ്രാപിച്ചുവരുകയായിരുന്നു. മൈസൂർരാജ്യം വാണിരുന്ന ഹിന്ദുരാജാവിൻെറ സൈന്യത്തിൽ കേവലം ഒരു ഭടനായി ഉദ്യോഗത്തിൽ പ്രവേശിച്ച ഹൈദർ തൻെറ കൃത്യചാതുര്യം നിമിത്തം സേനാധിപനായിത്തീരുകയും കാലാന്തരത്തിൽ, രാജാവിനെ ഹിതാനുവർത്തിയാക്കി സ്വാധികാരം നടത്തിവന്ന മന്ത്രിയെ സ്ഥാനഭ്രഷ്ടനാക്കി മന്ത്രിപദം സ്വയം സ്വീകരിച്ചു നടത്തുവാൻ ആരംഭിക്കുകയും ചെയ്തു. അചിരേണ രാജാവിനെ സ്ഥാനത്യാഗം ചെയ്യിച്ചശേഷം ഹൈദരാലി തന്നേ രാജകീയ പ്രതാപത്തോടുകൂടി രാജ്യഭാരം നടത്തിത്തുടങ്ങി. അക്കാലത്തു മൈസൂർരാജ്യം കൂടെക്കൂടെ മഹാരാഷ്ട്രരുടെ ആക്രമണത്താൽ പീഡിതമായിരുന്നു.

ഒന്നാമത്തെ മൈസൂർ യുദ്ധം

രാജ്യവിസ്തീർണ്ണം വരുത്തുവാൻ ഹൈദർക്കുണ്ടായിരുന്ന അപരിമിതമായ മോഹമായിരുന്നു ഒന്നാമത്തെ മൈസൂർയുദ്ധത്തിൻെറ ഹേതു. ൧൭൬൭-ൽ ഹൈദരാലി നൈസാമിൻെറ സഹകരണത്തോടുകൂടി ഇംഗ്ലീഷുകാരുടെ ചില വാണിജ്യനഗരങ്ങളെ ആക്രമിച്ചു. കർണ്ണൽ സ്മിത്ത് എന്ന ഇംഗ്ലീഷുസേനാപതിയുടെ സാമർത്ഥ്യത്താൽ ഹൈദർ യുദ്ധത്തിൽ പരാജിതനായി മൈസൂരിലേക്കു മടങ്ങി. അപ്പോൾ നൈസാം ഹൈദരുടെ പക്ഷത്തിൽനിന്നു വിട്ടുമാറുകയും സ്മിത്തു സുൽത്താനെ അനുധാവനം ചെയ്തു മൈസൂരിൽ എത്തുകയും ചെയ്തു. ബങ്കളൂർനഗരം ഇംഗ്ലീഷുകാർ പിടിച്ചടക്കിയേക്കുവാനിടയാകുമെന്നു ശങ്ക ജനിക്കുകയാൽ ഹൈദർ സമാധാനത്തിനു് അപേക്ഷിച്ചു. എന്നാൽ അതിനിടയ്ക്കു മദ്രാസു ഗവണ്മെണ്ടു കർണ്ണൽസ്മിത്തിനെ തിരിച്ചു വിളിക്കുകയും പകരം യുദ്ധതന്ത്രനൈപുണ്യമില്ലാത്ത ഒരാളെ സേനാപതിയായി നിയോഗിക്കുകയും ചെയ്കയാൽ ആ സന്ദർഭം ശരിയായി ഉപയോഗപ്പെടുത്തുവാൻ ഹൈദർ തീരുമാനിച്ചുകൊണ്ടു് ഒരു വലിയ സേനയോടൊന്നിച്ചു മദ്രാസിലേക്കു പുറപ്പെട്ടു. ൧൭൬൯-ൽ സുൽത്താൻെറ അഭിപ്രായാനുസൃതമായ ഒരു സന്ധി വ്യവസ്ഥപ്പെടുത്തുവാൻ മദ്രാസ് ഗവണ്മെണ്ടു് സമ്മതിക്കേണ്ടതായ്വന്നുകൂടി. മദ്രാസിലെ ഉടമ്പടിപ്രകാരം ഉഭയകക്ഷികളും പിടിച്ചടക്കിയ ദേശങ്ങൾ പരസ്പരം തിരിച്ചുകൊടുക്കുകയും, ഇരുപക്ഷക്കാരുടെയും ശത്രുക്കളുടെ ആക്ര

ണത്തിൽനിന്നും രക്ഷ പ്രാപിക്കുവാൻ പരസ്പരം സഹായിക്കാമെന്നു സമ്മതിക്കുകയും ചെയ്തു.

൧൭൭൦-ൽ മഹാരാഷ്ട്രർ മൈസൂറിനെ ആക്രമിച്ചു പലവിധ നാശങ്ങൾ ചെയ്തുയുണ്ടായി. മദ്രാസിലെ സന്ധിവ്യവസ്ഥയനുസരിച്ചു ഹൈദർ ഇംഗ്ലീഷുകാരുടെ സഹായം അപേക്ഷിച്ചുവെന്നുവരികിലും അന്നത്തെ മദ്രാസുഗവർണർ ആ അഭ്യർത്ഥന നിരാകരിച്ചുകളയുകയാണ് ചെയ്തതു്. തന്നിമിത്തം മൈസൂർ സുൽത്താന്മാൎക്കു് ഈസ്റ്റിൻഡ്യാക്കമ്പനിയുടെ നേൎക്കു കഠിനമായ രോഷം അങ്കുരിച്ചുവെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ.

---

അദ്ധ്യായം ൩൩

## വാറെൻഹേസ്റ്റിംഗ്സ്

മദ്രാസുപ്രസിഡൻസിയിൽ മൈസൂർയുദ്ധം നടന്നുകൊണ്ടിരുന്ന കാലത്തു ബങ്കാളത്തു ഭയങ്കരമായ ക്ഷാമം ഉത്ഭവിക്കുകയും ആഹാരസാധനങ്ങളുടെ ദൌൎല്ലഭ്യം നിമിത്തം അകാലമരണങ്ങൾ വൎദ്ധിച്ചു ജനസംഖ്യയിൽ ഗണ്യമായ ഒരു വിഭാഗം നഷ്ടിഭവിക്കയും ചെയ്തു. കമ്പനിക്കാരുടെ വാണിജ്യത്തിനും ബലവത്തായ ഹാനി സംഭവിക്കാതിരുന്നില്ല. തന്നിമിത്തം കുഴപ്പങ്ങൾ പരിഹരിക്കുവാനായി ഡയറക്ടറന്മാർ സമൎത്ഥനായ വാറെൻഹേസ്റ്റിംഗ്സിനെ ബങ്കാൾ ഗവർണരായി നിയമിച്ചയച്ചു. ൧൭൭൨-ൽ പുതിയ ഗവർണർ ബങ്കാളത്തു ചെന്നെത്തി. അമിതവ്യയം നിയന്ത്രിച്ചും വാണിജ്യം അഭിവൃദ്ധിപ്പെടുത്തിയും, കമ്പനിയുടെ ധനകാൎയ്യങ്ങളെ ക്രമീകരിക്കണമെന്നുള്ള നിർദ്ദേശത്തോടുകൂടിയാണ ഡയറക്ടറന്മാർ ഹേസ്റ്റിംഗ്സിനെ ഇൻഡ്യയിലേക്കയച്ചതു്.

പുതിയ ഗവർണർ ഉദ്യോഗം കൈയ്യേററു് അധികകാലം കഴിയുംമുമ്പു തന്നെ ഭരണസംബന്ധമായ പല പരിഷ്കാരങ്ങളും നടപ്പിൽ വരുത്തുവാൻ ആരംഭിച്ചു. നാളതുവരെ ബങ്കാളത്തേ നികുതി പിരിച്ചു കമ്പനിയുടെ ഖജനാവിൽ അടച്ചുവന്നതു നവാബിൻെറ ഉദ്യോഗസ്ഥന്മാരായിരുന്നു. അവർ കൂടുതൽ തുക വസൂൽ ചെയ്തുയും അതിൻെറ ഒരംശം മാത്രം കമ്പനിക്കാരെ ബോദ്ധ



വാറെൻഹേസ്റ്റിംഗ്സു

പ്പെടുത്തുകയും ചെയ്കു സാധാരണമായിരുന്നതിനാൽ കമ്പനിയുടെ വരുമാനത്തിലും ഡയറക്ടറന്മാരുടെ ആദായത്തിലും കുറവു സംഭവിച്ചു. പ്രസ്തുത ന്യൂനത പരിഹരിക്കുവാനായി, നികുതി വസൂൽ ചെയ്യുന്ന അവകാശം ഹേസ്റ്റിംഗ്സ് നവാബിൽനിന്നും തിരിച്ചെടുത്തു കമ്പനിയുടെ ഉദ്യോഗസ്ഥന്മാൎക്കു തന്നെ നല്കി. കലക്ടറന്മാർ എന്ന സ്ഥാനപ്പേരുള്ള ഇംഗ്ലീഷു റവന്യൂ ഉദ്യോഗസ്ഥന്മാരെ പ്രഥമതഃ നിയമിക്കുവാൻ ആരംഭിച്ചതു ഹേസ്റ്റിംഗ്സിൻെറ കാലത്തായിരുന്നു. നിയതകാലങ്ങളിൽ നികുതി പിരിച്ചു കല്ക്കട്ടായിലെ ഖജനാവിൽ അടയ്ക്കുവാൻ കലക്ടറന്മാർ ബാദ്ധ്യസ്ഥരായിരുന്നുവെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. ഓരോ ഡിസ്ട്രിക്ടിലെയും നികുതി വസൂൽ ചെയ്യിക്കുന്നതിനു പുറമേ അവിടത്തെ ക്രിമിനൽ നീതിഭരണം നടത്തുവാനുള്ള മജിസ്ട്രേട്ടധികാരവും അന്നേ മുതല്ക്കുതന്നെ ഈ ഉദ്യോഗസ്ഥന്മാൎക്കു് നല്കപ്പെട്ടിട്ടുള്ളതാണ്. സിവിൾ, ക്രിമിനൽ തീൎപ്പുകളിന്മേൽ അപ്പീൽ കേൾക്കുവാനായി കല്ക്കട്ടായിൽ രണ്ടു് അപ്പീൽക്കോടതികൾ സ്ഥാപിക്കപ്പെട്ടു. ഇൻഡ്യയിൽ ഭൂസ്വത്തു സമ്പാദിക്കുകയോ സ്വന്തമായി വാണിജ്യം നടത്തുകയോ ചെയ്യുന്നതിൽനിന്നു കമ്പനിയുദ്യോഗസ്ഥന്മാർ കൎശനമായി നിരോധിക്കപ്പെട്ടിരുന്നു. പൊലിസു വകുപ്പിലും ഹേസ്റ്റിംഗ്സ് പ്ര

യോജനകരങ്ങളായ ചില പരിഷ്കാരങ്ങൾ വരുത്താതിരുന്നില്ല. എങ്കിലും ബങ്കാൾഗവർണരുടെ ആലോചനാസംഘം പരിഷ്കരിക്കുവാൻ ഡയറക്ടറന്മാരുടെ അനുവാദം സിദ്ധിച്ചില്ല. കൌൺസിലിൻെറ അഭിപ്രായാനുസൃതമല്ലാതെ, എത്ര വലിയ അത്യാവശ്യഘട്ടത്തിലും എന്തെങ്കിലും ഔദ്യോഗിക കാര്യങ്ങൾ നടത്തുവാൻ ഗവർണക്ക് അധികാരമില്ലായിരുന്നു. ഹേസ്റ്റിംഗ്സിൻെറ രാജ്യതന്ത്രനൈപുണ്യവും സൌശീല്യവും നിമിത്തം കൌൺസിലിൽ അദ്ദേഹം ഹാജരാക്കിവന്ന പ്രമേയങ്ങൾക്കു ഭൂരിപക്ഷം ലഭിച്ചുപോന്നുവെന്നേയുള്ളു.

ഹേസ്റ്റിംഗ്സ് ബങ്കാളിലെ ഗവർണരുദ്യോഗം കൈയേററ കാലത്തു മഹാരാഷ്ട്രന്മാൎക്കു ഡൽഹിയിൽ അനല്പമായ പ്രാബല്യമുണ്ടായിരുന്നു. അവർ മുകിലചക്രവൎത്തിയായ ഷാ അലമിനേ സ്വാധീനപ്പെടുത്തി അല്ലഹബാദ്, കോറ എന്നീ ദേശങ്ങൾ ചക്രവൎത്തിയുടെ അധീനത്തിൽനിന്നും സമ്പാദിച്ചു കഴിഞ്ഞു. എന്നു മാത്രമല്ല അവർ കൂടെക്കൂടെ റോഹിൽഖണ്ഡിൽ പ്രവേശിച്ചു കൊള്ള നടത്തുകയും സാധാരണമായിത്തീൎന്നു. അയോദ്ധ്യാനവാബിൻെറ രാജ്യത്തോട് ഏററം സമീപിച്ച റോഹിൽഖണ്ഡിൽ മഹാരാഷ്ട്രന്മാർ നടത്തിവന്ന അതിക്രമങ്ങൾ നിർബാധം തുടരുവാൻ അനുവദിക്കുന്നത് അയോദ്ധ്യയുടെ പ്രസക്തിയെ സംബന്ധിച്ചേടത്തോളം തന്നെയും അഭിലഷണിയമല്ലെന്നു ബോദ്ധ്യം വരുകയാൽ നവാബു മഹാരാഷ്ട്രരെ ശാസിക്കുവാൻ ഒരുക്കം ആരംഭിച്ചു. സന്ധിവ്യവസ്ഥയനുസരിച്ചു നവാബിനെ ശത്രുഭയത്തിൽനിന്നു രക്ഷിക്കുവാൻ ബാദ്ധ്യസ്ഥരായ ഇംഗ്ലീഷുകാരും, റോഹില്ലരും നവാബിൻെറ പക്ഷത്തിൽ ചേൎന്നു യുദ്ധോദ്യമം തുടങ്ങി. അല്ലഹബാദും കോറയും മഹാരാഷ്ട്രരുടെ കൈവശത്തിൽ ഉറച്ചുപോകാതെ അവയെ വീണ്ടെടുക്കേണ്ട ഭാരവും ഇംഗ്ലീഷുകാൎക്കുണ്ടായിരുന്നു. ഹേസ്റ്റിംഗ്സ് ഷാഅലത്തിൻെറ പെൻഷൻ വന്ന ലക്ഷം രൂപാ കൊടുക്കാതെ നിൎത്തിവയ്ക്കുകയും, അദ്ദേശങ്ങളുടെ ബന്തവസ്സിനായി ഒരു സേനയെ നിയോഗിക്കുകയും ചെയ്തു. അനന്തരം ൫൦ ലക്ഷം രൂപാ പ്രതിഫലത്തിന്മേൽ അദ്ദേശങ്ങൾ രണ്ടും ഹേസ്റ്റിംഗ്സ് അയോദ്ധ്യാ നവാബിനു വിട്ടുകൊടുക്കുകയും മഹാരാഷ്ട്രരുടെ ആക്രമണം ഉണ്ടാകുന്നപക്ഷം അപ്പോൾ സഹായിച്ചുകൊള്ളാമെന്ന് വാഗ്ദാനം

ചെയ്കയും ചെയ്തു. ശത്രുക്കളിൽ നിന്നു രക്ഷിക്കാമെന്നുള്ള കരാറനുസരിച്ചു പ്രത്യേകമായൊരു തുക പ്രതിവൎഷം കമ്പനിക്കാൎക്കു കൊടുത്തുകൊള്ളാമെന്നും നവാബു സമ്മതിക്കുകയുണ്ടായി. ഇപ്രകാരം ബനാറിസിലെ ഉടമ്പടി ഈസ്റ്റിൻഡ്യാക്കമ്പനിക്കാരുടെ രാജ്യാധിപത്യത്തിന്റെ ഉറപ്പിനും, ധനാഭിലാഷമതികളായ ഡയറക്ടറന്മാൎക്ക് അത്യധികമായ ധനലാഭത്തിനും കാരണമായിത്തീൎന്നു.

അനന്തരം ൧൭൭൪-ൽ ഹേസ്റ്റിംഗ്സ് റോഹിൽഖണ്ഡ് ആക്രമിച്ചു സ്വാധീനപ്പെടുത്തി. മഹാരാഷ്ട്രരുടെ ആക്രമണത്തിനു കൂടെക്കൂടെ ലാക്കായിത്തീൎന്ന ആ രാജ്യം ഭരിച്ചുകൊള്ളുവാൻ അവിടത്തെ ഏതദ്ദേശീയ രാജാവിനു ശേഷി പോരെന്നും, ആ നിലയിൽ റോഹിൽഖണ്ഡ് അരാജകമായിക്കിടക്കുവാൻ അനുവദിക്കുന്നപക്ഷം മഹാരാഷ്ട്രൎക്കു് അവിടംവഴി അയോദ്ധ്യയിലും ബങ്കാളത്തും പ്രവേശിച്ചു അതിക്രമങ്ങൾ നടത്തുവാൻ സൌകൎയ്യമുണ്ടായേക്കാമെന്നും ഉള്ള ബോദ്ധ്യമാണു ഗവൎണരെ പ്രസ്തുതോദ്യമത്തിനു പ്രേരിപ്പിച്ചതെന്നു വ്യക്തമാകുന്നു.

---

അദ്ധ്യായം ൭

## റെഗുലേററിങ്ങ് ആക്റ്റ്

### വാറെൻഹേസ്റ്റിംഗ്സ്

പ്ലാസി, ബക്സാർ എന്നീ യുദ്ധങ്ങളുടെ പരിണാമഫലമായി ഈസ്റ്റിൻഡ്യാക്കമ്പനിക്കാൎക്കു ഇൻഡ്യയിൽ രാജ്യാധിപത്യം സിദ്ധിച്ചതോടുകൂടി കമ്പനിസംബന്ധമായ കാൎയ്യങ്ങളിൽ ആംഗലസമുദായത്തിന്റെയും ബ്രിട്ടീഷുപാൎലമെൻറിന്റെയും ശ്രദ്ധ പതിയുവാൻ ആരംഭിച്ചു. ഒരു രാജ്യത്തെ ജനസമുദായങ്ങളുടെ ക്ഷേമോദയത്തിനു ആസ്പദമായ രാജ്യഭരണം വാണിജ്യവൃത്തിയും ധനസമ്പാദനവും മാത്രം ലാക്കാക്കി കൃത്യനിൎവ്വഹണം ചെയ്തുപോരുന്ന ഒരു കമ്പനി നടത്തുവാൻ പാടില്ലെന്നും ബ്രിട്ടീഷുഗവൎമ്മെണ്ടു്, ഇൻഡ്യാഭരണം സംബന്ധിച്ച കാൎയ്യങ്ങളിൽ ഇടപെടേണ്ടതു് അത്യാവശ്യമായിരിക്കുന്നുവെന്നും ഉള്ള അഭിപ്രായം ഇംഗ്ലണ്ടിൽ ക്രമേണ പ്രബലീഭവിച്ചു വന്നു. ആ പൊതുജനാഭിപ്രായത്തിന്റെ ഫലമായി ഇൻഡ്യൻ ഭരണവിഷയം പരാമൎശിക്കുന്ന ഒരു ബിൽ ബ്രിട്ടീഷുപാർ

ലമെൻറിൽ ഹാജരാക്കപ്പെട്ടു. പ്രസ്തുത ബില്ലിന് അംഗീകാരം സിദ്ധിച്ചുണ്ടായ നിയമമാണ റെഗ്ഗുലേററിങ്ങ് ആക്ററ്. ൧൭൭൨-ൽ ആ നിയമം പാസ്സാകുകയും അടുത്ത വഷം മുതൽ അത് ഇൻൻഡ്യയിൽ നടപ്പാകയും ചെയ്തു. റെഗ്ഗുലേററിങ്ങ്ആക്ററ് അനുസരിച്ച് ഈസ്റ്റിൻഡ്യാക്കമ്പനി, ഇൻഡ്യയിലെ സംസ്ഥാനങ്ങളുടെ ഭരണം സംബന്ധിച്ചേടത്തോളം ബ്രിട്ടീഷുഗവമ്മെണ്ടിൻെറ അധികാരത്തിൻകീഴിലും നിയന്ത്രണത്തിലും ആയിത്തിന്നു. ബങ്കാൾഗവർണർ ഇൻഡ്യയിലെ ബ്രിട്ടീഷു സംസ്ഥാനങ്ങളുടെ ഗവർണർജനറൽ ആയി നിയമിക്കപ്പെട്ടുകയാൽ മദ്രാസു, ബോംബേ എന്നി ഗവമ്മെണ്ടുകളും ഗവർണർജനറലിൻെറ അധികാരത്തിൻ കിഴായ്പന്നു. ഗവർണർജനറലിൻെറ ആലോചനാസംഘത്തിലെ മെമ്പറന്മാരുടെ സംഖ്യ പന്ത്രണ്ടിൽനിന്നു നാല് ആയിക്കുറയ്ക്കുകയും അവരെ നിയമിക്കുവാനുള്ള അധികാരം ബ്രിട്ടീഷുഗവമ്മെണ്ടു തന്നെ കൈവശം വെച്ചുകൊള്ളുകയും ചെയ്തു. നൂതനമായ ഭരണവ്യവസ്ഥയനുസരിച്ചു, ബങ്കാൾഗവർണരായിരുന്ന വാറെൻ ഹേസ്റ്റിംഗ്സ് ഇൻഡ്യയിലെ ആദ്യത്തെ ഗവർണർജനറലായി നിയമിക്കപ്പെട്ടു.

പുതിയ കൌൺസിലിലെ അംഗങ്ങളിൽ ഒരാൾ മാത്രമേ ഹേസ്റ്റിംഗ്സിൻെറ പക്ഷത്തിൽ നിൽക്കുവാൻ സന്നദ്ധനായിരുന്നുള്ളു. മററു മൂന്നുപേക്കും അദ്ദേഹത്തിൻെറ ഭരണനയത്തേ പാടേ ഭേദപ്പെടുത്തണമെന്നുള്ള ഉദ്ദേശ്യം ഇംഗ്ലണ്ടിൽനിന്നു പുറപ്പെട്ട കാലത്തു തന്നെ ഉണ്ടായിരുന്നു. കൌൺസിലിൻെറ വൈപരീത്യം നിമിത്തം ഗവർണർജനറലിൻെറ മനോഭാവം പോലെ ഭരണകായ്യങ്ങൾ ഒന്നുംതന്നെ നടക്കാതെയായി. എന്നു മാത്രമല്ല മുമ്പ് ഹേസ്റ്റിംഗ്സ് ചെയ്തിട്ടുള്ള പല വ്യവസ്ഥകളും കൌൺസിലന്മാർ ഒന്നുചേന്നു റദ്ദ് ചെയ്വാൻ കൂടി ആരംഭിച്ചു.

അക്കാലത്ത് അയോദ്ധ്യാനവാബു നിയ്യാതനായി. ഉടൻ തന്നെ നവാബിൻെറ പുത്രനേ കൌൺസിലറന്മാർകൂടി നവാബായി വാഴിക്കുകയും ഗവർണർജനറലിൻെറ ഹിതത്തിനു വിരുദ്ധമായി പുതിയ നവാബിനെക്കൊണ്ടു, ബനാറിസുസംസ്ഥാനത്തെ നികുതി വസൂൽചെയ്വാനുള്ള അവകാശം കമ്പനിക്കു വിട്ടുകൊടുത്തിരിക്കുന്നതായി ഒരു ഉടമ്പടി ഒപ്പിട്ടുവിക്കുകയും ചെയ്തു. എന്നു

മാത്രമല്ല, അയോദ്ധ്യയിൽ ക്കാവലിട്ടിട്ടുണ്ടായിരുന്ന ബ്രിട്ടീഷുപട്ടാളത്തിൻെറ ചെലവിലേക്കു നവാബ്ബ കൊടുക്കുവാൻ നിശ്ചയിച്ചിട്ടുള്ള കപ്പം വർദ്ധിപ്പിക്കുകകൂടി അവർ ചെയ്യാതെയിരുന്നില്ല. അതിനും പുറമേ പരേതനായ നവാബിൻെറ വിധവകളുടെ വകയും അവരെ ഏൽപ്പിക്കുവാനുള്ളതുമായ സ്വകായ്യസ്വത്തും രാജ്യത്തെ പൊതുമുതലും ഉൾപ്പെടെയുള്ള ൩൦ ലക്ഷം രൂപാ നിർബ്ബന്ധപൂൎവ്വം കൌൺസിലറന്മാർ പുതിയ നവാബിനെക്കൊണ്ടു കമ്പനിക്കു കൊടുപ്പിച്ചു. തന്നിമിത്തം നവാബിൻെറ ഭണ്ഡാരം തീരെ ശോഷിച്ചുപോകയും, ആപൽഘട്ടങ്ങളിൽ അയോദ്ധ്യാനവാബിൻെറ സഹായം കമ്പനിക്കു ലഭിക്കുവാൻ മാൎഗ്ഗമില്ലാതെ വരുകയും ചെയ്തു.

൧൭൭൫-ൽ കൌൺസിലിലെ മൂന്നു സാമാജികന്മാർ യോജിച്ചുകൊണ്ടു ഹേസ്റ്റിംഗ്സിൻെറ പേരിൽ കൈക്കൂലിക്കുററം ആരോപിച്ചുള്ള ഒരു കേസ്സ് ഉണ്ടാക്കി. നന്ദകുമാരൻ എന്ന ബങ്കാളി പ്രഭുവായിരുന്നു വാദി. അക്കേസ്സ് അന്വേഷണത്തിലിരുന്ന ഘട്ടത്തിൽ തന്നെ വ്യാജപ്രമാണം നിൎമ്മിച്ചുവെന്നൊരു കേസ്സ് നന്ദകുമാരൻെറ പേരിൽ ഉത്ഭവിക്കുകയും കൽക്കട്ടയിലെ സുപ്രീം കോടതി ആ കേസ്സ് വിചാരണ നടത്തി പ്രതിയെ തൂക്കിലിട്ടു കൊല്ലുവാൻ വിധിക്കുകയും ചെയ്തു. ഹേസ്റ്റിംഗ്സിൻെറ പ്രതിപക്ഷി അപ്രകാരം കഥാവശേഷനായെങ്കിലും, വ്യാജപ്രമാണനിൎമ്മാണത്തിനു് ഒരു സവൎണ്ണഹിന്ദുപ്രഭുവിനു ഹീനമായ മരണശിക്ഷ നൽകുവാനുണ്ടായ വിധി ഇൻഡ്യയിൽ വലുതായ ക്ഷോഭം അങ്കുരിപ്പിക്കാതെയിരുന്നില്ല. അടുത്ത വൎഷം, കൌൺസിലറന്മാരിൽ പ്രബലനും ഹേസ്റ്റിംഗ്സിൻെറ പ്രധാന വൈരിയുമായ കൎണ്ണൽ മോൺസൺ മരിച്ചുപോകയാൽ ഗവർണർജ്ജനറലുൾപ്പെടെ കൌൺസിലിൽ ആകെയുള്ള അംഗങ്ങളുടെ സംഖ്യ നാലാകയും, ഹേസ്റ്റിംഗ്സിനു പ്രസിഡണ്ടിൻെറ നിലയിൽ ഒരു യുക്തസമ്മതിദാനാവകാശം കൂടി ലഭിക്കയും ചെയ്തു. ആകയാൽ സ്വാഭിപ്രായാനുസൃതം രാജ്യകാൎയ്യങ്ങൾ നിൎവ്വഹിക്കുവാൻ ഗവർണർജ്ജനറലിനു പിന്നിട്ടു വൈഷമ്യം ലേശവും ഉണ്ടായതില്ല.

ആദ്യത്തെ മഹാരാഷ്ട്രയുദ്ധം.

൧൭൭൩-ൽ പൂനയിലെ പേഷ്വാ നാരായണറാവുവിനെ ഘാതകന്മാർ നിഗ്രഹിച്ചു. മൃതനായ പേഷ്വായുടെ പിതൃവ്യനാ

യ രഘുനാഥറാവു അചിരേണ പേഷവാസ്ഥാനം കൈയേററു. രഘുനാഥറാവുവിൻെറ പ്രേരണയാലാണ നാരായണറാവുവിൻെറ വധം നടന്നതെന്നാണ ജനശ്രുതി. പുതിയ പേഷ്വാ രാജ്യവിസ്തൃതിക്കായി ഹൈദരബാദും മൈസൂരും ആക്രമിച്ചു. രഘുനാഥറാവു മൈസൂറിൽ യുദ്ധോദ്യമത്തിലേപ്പെട്ടിരുന്ന കാലം പൂനയിൽ അദ്ദേഹത്തിന്റ പ്രതികൂലമായ ചില പ്രവൃത്തികൾ നടന്നുകൊണ്ടിരുന്നു. നാനാഫർണാവിസ്സ് എന്ന രാജ്യതന്ത്രജ്ഞൻ നാരായണറാവുവിൻെറ മരണാനന്തരജാതനായ ഒരു പുത്രനേ പേഷവായായി അവരോധിക്കുവാൻ ഒരുക്കങ്ങൾ ചെയ്യുയായിരുന്നു. ആ വൎത്തമാനം അറിഞ്ഞു രഘുനാഥറാവു ഉടൻതന്നെ ഇൻഡോറിലേക്കു പുറപ്പെട്ടുചെന്നു ഹോൾക്കർ, സിൻഡ്യ എന്നീ മഹാരാഷ്ട്രപ്രഭുക്കന്മാരെ സ്വാധീനപ്പെടുത്തി ഹിതാനുവൎത്തികളാക്കിത്തീൎത്തു. എന്നാൽ നാനാഫർണാവീസ്സ് കോഴകൊടുത്തു് ആ പ്രഭുക്കന്മാർ രണ്ടുപേരെയും സ്വപക്ഷത്തേക്കു് ആനയിച്ചു. അനന്തരം ൧൭൭൪-ൽ സിൻഡ്യ, ഹോൾക്കർ, നാനാഫർണാവിസ്സ് എന്നിവർ യോജിച്ചു രഘുനാഥരായരോട്ടു് എതിൎക്കുകയും വസദിൽവച്ചുണ്ടായ ആ യുദ്ധത്തിൽ രഘുനാഥറാവു പരാജിതനാകയും ചെയ്തു. ഉടൻതന്നെ പേഷ്വാ ബോംബേ ഗവൎമ്മെണ്ടുമായി സൂററററിൽവച്ചു് ഒരു ഉടമ്പടി ചെയ്തതനുസരിച്ചു സാൽസെററ് ദ്വീപും ബസീൻതുറമുഖവും രഘുനാഥറാവു ഇംഗ്ലീഷുകാൎക്കു വിട്ടുകൊടുക്കുകയും, അദ്ദേഹത്തേ ശത്രുക്കളിൽനിന്നു രക്ഷിച്ചുകൊള്ളാമെന്നു ബോംബേഗവർണർ വാഗ്ദാനംചെയ്കയും ഉണ്ടായി. സൂററററിലെ സഖ്യവ്യവസ്ഥയനുസരിച്ചു് ഒരു ബ്രിട്ടീഷുസേന നാനാഫർനാവിസിൻെറ സൈന്യത്തെ അരശ്ശ് എന്ന സ്ഥലത്തുവച്ചു് എതിൎത്തു. ആ യുദ്ധത്തിൽ വിജയം ഇംഗ്ലീഷുസൈന്യത്തിനുതന്നെ സിദ്ധിച്ചു. എന്നാൽ ബോംബേ ഗവൎമ്മെണ്ട സ്വമേധയാ നടത്തിയ സൂററററിലെ ഉടമ്പടി കൽക്കട്ടാകൌൺസിൽ അംഗീകരിച്ചില്ല. അവർ ആ ഉടമ്പടി റദ്ദു ചെയ്കയും ൧൭൭൬-ൽ പുരന്ധറിൽവച്ചു നിഷ്പ്രയോജനമായ മറെറാരു ഉടമ്പടി എഴുതി അംഗീകരിക്കുകയും ചെയ്തു. എങ്കിലും അതിനിടയ്ക്കു കമ്പനിഡയറക്ടറന്മാർ സൂററററിലെ ഉടമ്പടിതന്നെ അംഗീകരിച്ചതായി എഴുതിവരുകയാൽ സാൽസററ്, ബസീൻ എന്നീ സ്ഥലങ്ങൾ കമ്പനിക്കാൎക്കു വീണ്ടും വിട്ടുകൊ

ട്ടക്കത്തക്കവിധം ൧൭൭൪-ൽ രഘുനാഥറാവുവുമായി രണ്ടാമതൊരുട മ്പടി ചെയ്യപ്പെട്ടു. അനന്തരം യുദ്ധം തുടന്നു. രഘുനാഥറാവുവും ഒരു ബ്രിട്ടീഷുസൈന്യവും കൂടി പശ്ചിമപവ്വതം കടന്നു പൂനനഗരം ആക്രമിക്കുവാൻ ഉദ്യമിച്ചുവെങ്കിലും സേനാനായകന്മാരുടെ സാമത്ഥ്യക്കുറവു നിമിത്തം ആ സേന വർഗ്ഗണിൽവച്ചു പ്രതിപക്ഷിക്കു കീഴടങ്ങേണ്ടതായ്വന്നു. അസന്തോഷകരമായ ആ വത്തമാനം ലഭിച്ച മാത്രയിൽതന്നെ ഗവർണർജ്ജനറൽ കർണ്ണൽഗോഡാർഡ്ഡ് എന്ന സേനാധിപൻെറ നേതൃത്വത്തിൽ ഒരു സൈന്യത്തെ ബോംബേഗവമ്മെണ്ടിൻെറ സഹായാത്ഥം നിയോഗിച്ചു. കർണ്ണൽഗോഡാർഡ്ഡ് ഗുജറാററിൽ എത്തി അഹമ്മദബാദ്ദ് പിടിച്ചുടക്കുകയും, ഹോൾക്കാർ സിൻഡ്യ എന്നിവരുടെ സേനകളെ തോല്പിക്കുകയും ചെയ്തു. ക്യാപ്ററൻ പോഫാം എന്ന സേനാനായകൻ സിൻഡ്യയുടെ സൈന്യത്തേ പലായനംചെയ്യിക്കയും ദുഷ്പ്രാപമായ ഗ്വാളിയർദുഗ്ഗം അനിതരസാധാരണമായ പ്രാഗത്ഭ്യത്തോട്ടുകൂടി ആക്രമിച്ചു സ്വാധീനമാക്കുകയും ചെയ്തു. ആ വിജയം ബ്രിട്ടീഷുസൈന്യങ്ങളുടെ ആയോധനവൈഭവത്തേക്കുറിച്ചു ഭാരതീയരുടെയിടയിൽ അഭൂതപൂവ്വകമായ ബോദ്ധ്യം അങ്കുരിപ്പിച്ചു.

ബറോഡയിലെ ഗയിക്കുവാർ ഒഴിച്ചുള്ള എല്ലാ മഹാരാഷ്ട്രരാജാക്കന്മാരും ഒന്നുചേൎന്ന് രാഷ്ട്രീയമായ ഒരു മഹോദ്യമത്തിനു തയ്യാറാവുന്നതായും, ഹൈദരാലിയും നൈസാമും കൂടി ഇൻഡ്യയിലെ ബ്രിട്ടിഷുസംസ്ഥാനങ്ങൾ ആകമാനം ആക്രമിക്കുവാൻ സന്നദ്ധരായിരിക്കുന്നതായും ഉള്ള ഒരു അസന്തോഷവത്തമാനം ഗവർണർജ്ജനറലിനു കിട്ടി. ആശങ്കിതമായ സംഭവം അചിരേണ നടക്കുകയുമുണ്ടായി.

രണ്ടാം മൈസൂർ യുദ്ധം

൧൭൮൦-ൽ ഹൈദരാലി ൮൩,൦൦൦ ഭടന്മാരടങ്ങിയ ഒരു സേനയുമായി പുറപ്പെട്ടു കർണ്ണാടകദേശം ആക്രമിച്ചു. കാഞ്ചിപുരത്തേക്കു യാത്രചെയ്തുകൊണ്ടിരുന്ന കർണ്ണൽ ബെയിലിയേയും സൈന്യത്തേയും മാൎഗ്ഗമദ്ധ്യേ ഹൈദർ എതിൎത്തു പലായനം ചെയ്യിച്ചു. അനന്തരം ഹൈദർ ആക്കാട്ടു പിടിച്ചടക്കുകയും, മദ്രാസിൻെറ സംരക്ഷണാത്ഥം നിയോഗിക്കപ്പെട്ടിരുന്ന സർ ഐർക്കൂട്ടിനെ പോർട്ടോനോവോയിൽവെച്ചു ആക്രമിക്കുകയും ചെയ്തു. എന്നാൽ പോ

ർട്ടോനോവോയിൽ മൈസൂർസുൽത്താനു പരാജയം സംഭവിക്കുകയും പലായനം ചെയ്യേണ്ടിവരുകയും ചെയ്കയാൽ ഹൈദരുടെ പുത്രനായ ടിപ്പുസുൽത്താൻ രോധിച്ചുകൊണ്ടിരുന്ന വാൻഡിവാഷിലെ ദുൎഗ്ഗം മഹമ്മദിയർ കൈവിടേണ്ടിവന്നു. സർ ഐർക്കൂട്ടിന്റെ യുദ്ധനൈപുണ്യംനിമിത്തം വെല്ലൂരിലെ ദുൎഗ്ഗവും ശത്രുക്കളുടെ ആക്രമണത്തിൽനിന്നു രക്ഷിക്കപ്പെട്ടു. യുദ്ധം ഈദൃശമായ നിലയിൽ എത്തിയപ്പോൾ നൈസാം മൈസൂർസുൽത്താന്റെ പക്ഷത്തിൽനിന്നു പിന്മാറുകയും ഡച്ചുകാർ ഫ്രെഞ്ചുകാർ എന്നിവർ ഹൈദരുമായി സഖ്യംചെയ്തു സൈന്യസഹായം ചെയ്യാൻ ആരംഭിക്കുകയും ഉണ്ടായി. എന്നാൽ വൎഷകാലം ആയതിനാൽ യുദ്ധം തൽക്കാലത്തേക്കു നിൎത്തിവച്ചു ഓരോ ശക്തിയും പാളയസ്ഥാനങ്ങളിലേക്കു മടങ്ങി. അചിരേണ ഹൈദരാലി മരിച്ചു. എങ്കിലും സുൽത്താന്റെ നയവൈശിഷ്ട്യത്താൽ അതിനകം നൈസാം, മഹദജിസിൻഡ്യ എന്നിവർ കൂടി സ്വപക്ഷത്തിൽ ചേൎന്നു കഴിഞ്ഞിരുന്നു. ൧൭൮൨-ൽ സാൽബയിലേ ഉടമ്പടിപ്രകാരം മഹാരാഷ്ട്രനായകന്മാർ ഹൈദരുടെ പക്ഷത്തിൽനിന്നു വിട്ടൊഴിഞ്ഞുകൊള്ളാമെന്ന് ഇംഗ്ലീഷുകാരോടു സമ്മതിച്ചിട്ടുണ്ടായിരുന്നു. ആ ഉടമ്പടിയിലെ വ്യവസ്ഥകൾ അനുസരിച്ചു ബ്രിട്ടീഷുകാർ രഘുനാഥറാവുവിന്റെ പേഷ്വാ സ്ഥാനാവകാശത്തെ വിസംവദിക്കുകയും പ്രതിഫലമായി പ്രതിവൎഷം ൩ ലക്ഷം രൂപാ അദ്ദേഹത്തിനു കൊടുത്തുകൊള്ളാമെന്നു മഹാരാഷ്ട്രർ സമ്മതിക്കുകയും ചെയ്തു. ഈവിധം മഹാരാഷ്ട്രർ ഇംഗ്ലീഷുപക്ഷത്തിൽ ചേൎന്നുവെങ്കിലും ഫ്രെഞ്ചുകാരുടേ സഹായത്തോടുകൂടി ടിപ്പു യുദ്ധം തുടൎന്നുകൊണ്ടിരുന്നു. എന്നാൽ ൧൭൮൩-ൽ ഇംഗ്ലീഷുകാരും ഫ്രെഞ്ചുകാരും തമ്മിൽ യൂറോപ്പിൽ സന്ധി ചെയ്കയാൽ ടിപ്പുവിന് ഫ്രെഞ്ചുകാരുടെ അവലംബം ലഭിക്കാതെവരുകയും ൧൭൮൪-ൽ ബ്രിട്ടീഷുസൈന്യങ്ങൾ മംഗലപുരം പിടിച്ചടക്കുകയും ചെയ്തു. തന്നിമിത്തം മംഗലപുരത്തുവച്ച് ഇംഗ്ലീഷുകാരും ടിപ്പുവും സന്ധിചെയ്തതനുസരിച്ചു ഇരുകക്ഷികളും യുദ്ധകാലത്തു സ്വാധീനമാക്കിയ ദേശങ്ങൾ പരസ്പരം വിട്ടുകൊടുക്കുകയുണ്ടായി.

ബനാറിസ്സു യുദ്ധം.

൧൭൮൧-ൽ ഇൻഡ്യയിലേ ഇംഗ്ലീഷു ആധിപത്യം ഉന്മൂലനം

ചെയ്യാനായി പ്രതികൂലശക്തികൾ ഉററുശ്രമിച്ചുകൊണ്ടിരുന്ന സന്ദർഭത്തിൽ ഹേസ്റ്റിംഗ്സ്തന്നെ ബനാറിസിൽ എത്തി, ഉടമ്പടിപ്രകാരം രാജാവു കമ്പനിക്കാൎക്കു് കൊടുത്തുതീൎക്കുവാനുള്ള പണം ഉടൻ അടച്ചുകൊള്ളണമെന്നും ഒരു അശ്വസൈന്യം ബ്രിട്ടീഷുകാൎക്കു വിട്ടുകൊടുക്കണമെന്നും ആവശ്യപ്പെടുകയുണ്ടായി. എന്നാൽ രാജാവു ഗവർണർജ്ജനറലിന്റെ അപേക്ഷ നിരസിക്കുകയാൽ അവിടെവച്ചു ബ്രിട്ടീഷുസൈന്യവും ഏതദ്ദേശിയസൈന്യവും തമ്മിൽ ഒരു യുദ്ധം നടന്നു. പരാജിതനായ രാജാവിനെ ഹേസ്റ്റിംഗ്സ് സ്ഥാനഭ്രഷ്ടനാക്കുകയും കിരിടാവകാശിയായ ഭാഗിനേയനെ രാജാവായി അവരോധിക്കുകയും ചെയ്തു. യുദ്ധച്ചെലവു കപ്പക്കുടിശ്ശിക എന്നി ഇനങ്ങളിലായി ൫൦ ലക്ഷം രൂപ പുതിയ നവാബു കമ്പനിക്കാൎക്കു ഉടൻതന്നെ കൊടുത്തുതീൎത്തു. മരിച്ചുപോയ അയോദ്ധ്യാനവാബിന്റെ വിധവകളുടെ സ്വത്തു് കൽക്കട്ടാകൌൺസിൽമുഖാന്തരം അവൎക്കു തിരിച്ചുകൊടുക്കുവാനായി പുതിയ നവാബ് അതിനെ കമ്പനിക്കാരെ ഏൽപ്പിച്ച വസ്തുത മുൻ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ൧൭൮൧-ൽ ഹേസ്റ്റിംഗ്സ് ചൂനറിൽവച്ചു് അയോദ്ധ്യാനവാബുമായി നടത്തിയ ഉടമ്പടി അനുസരിച്ചു് ആ പണം വിധവകളിൽനിന്നും ഈടാക്കി നവാബിനു നൽകുകയാണു ചെയ്തതു്. ൧൭൮൫-ൽ ഹേസ്റ്റിംഗ്സ് ഉദ്യോഗം ഒഴിഞ്ഞു് ഇംഗ്ലണ്ടിലേക്കു പോയി. അദ്ദേഹത്തിന്റെ ശത്രുക്കൾ പലവിധ കുററങ്ങൾ ആരോപിച്ചു കേസ്സുകൾ നടത്തുവാൻ ആരംഭിച്ചു. ശത്രുക്കളിൽ പ്രബലൻ എഡ്മണ്ഡു ബൎക്ക് ആയിരുന്നു.

ഹേസ്റ്റിംഗ്സ് ബങ്കാളത്തു നടപ്പാക്കിയ ഭരണസമ്പ്രദായമാണു ഇൻഡ്യയിലെ ആധുനികബ്രിട്ടീഷുഭരണക്രമത്തിന്റെ അടിസ്ഥാനമെന്നുള്ളതു പ്രത്യേകം പ്രസ്താവയോഗ്യമായിരിക്കുന്നു.

ഹിന്ദുക്കളുടെയും മഹമ്മദിയരുടെയും മതഗ്രന്ഥങ്ങളെ ആസ്പദമാക്കി, കോടതികളിലെ ഉപയോഗാൎത്ഥം നിയമഗ്രന്ഥങ്ങൾ രൂപവൽകരിച്ചതും, പൊലീസുവകുപ്പു് അഭിനവമായ രീതിയിൽ ക്രമീകരിച്ചതും, ജന്മികളായ സെമിന്ദാരന്മാരുടെയും കുടിയാന്മാരുടെയും അധികാരാവകാശങ്ങളെ നിയന്ത്രിച്ചതും, വാറെൻഹേസ്റ്റിംഗ്സിന്റെ ഭരണകാലത്തായിരുന്നു. കൌൺസിൽമെമ്പറന്മാർ ആദിയായ ഉത്തരവാദിത്വമേറിയ ഉദ്യോഗസ്ഥന്മാരുടെ വൈപരീത്യം,

ഏതദ്ദേശിയരാജാക്കന്മാരുടെ ശത്രുത, ധനാഭികാംക്ഷികളായ ഡയറക്ടറന്മാരുടെ ദുസ്സഹമായ നിയന്ത്രണം, ഫ്രഞ്ചുകാർ, ഡച്ചുകാർ എന്നിങ്ങനെയുള്ള യൂറോപ്യശക്തികളുടെ പ്രേരണയിൽ ഇംഗ്ലീഷുകാരുടെ ഇൻഡ്യയിലെ ആധിപത്യം നാമാവശേഷമാക്കണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടി ഏതദ്ദേശിയശക്തികളുടെ ഇടയിൽ ഇടക്കിടെ ഉണ്ടായിക്കൊണ്ടിരുന്ന രാഷ്ട്രീയവിപ്ലവങ്ങൾ, കമ്പനിയുടെ ഭണ്ഡാരത്തിൻെറ ശുഷ്കാവസ്ഥ എന്നിങ്ങനെയുള്ള പലേ വൈഷമ്യങ്ങളും സഹിച്ച് ഇംഗ്ലീഷുകാരുടെ ഖ്യാതിയും നിലയും ഇൻഡ്യയിൽ പാലിച്ചുകൊണ്ടുപോകുന്നതിനും, സ്വദേശാഭിമാനിയായ ആ ഗവർണർജനറലിനു പലവിധ ക്ലേശങ്ങൾ അനുഭവിക്കുവാനും, ചുരുക്കം ചില ഘട്ടങ്ങളിലെല്ലാം ധർമ്മവ്യതിയാനം ചെയ്യാനും ഇടയായിട്ടുള്ളതു ലേശവും അത്ഭുതമല്ല. തന്നിൽ ആരോപിതങ്ങളായ കുററങ്ങൾ സംബന്ധിച്ചു ദീർഘകാലത്തെ വിസ്താരം നടന്നശേഷം, 'നിസ്സ്വാർത്ഥപരമായ ഉദ്ദേശ്യത്തോടുകൂടി പെരുമാറുകയാൽ നിർദ്ദോഷി'യെന്നു വിധി സമ്പാദിച്ച വാറെൻഹേസ്റ്റിംഗ്സ് ൧൮൧൮വരെ ജീവിച്ചിരുന്നു. ഇൻഡ്യയിലെ ദീർഘകാലസേവനത്തിനിടയിൽ സമ്പാദിച്ച ധനമാസകലം കേസ്സുവകക്കു ചെലവായിപ്പോകയാൽ വാർദ്ധക്യകാലത്തു് അദ്ദേഹം ക്ലൈവിനേപ്പോലെ തന്നെ ദാരിദ്ര്യദുഃഖം അനുഭവിക്കേണ്ടതായ്വന്നു.

---

അദ്ധ്യായം ൮

## ലാർഡ് കാറൺവാലിസ് (൧൭൮൬—൧൭൯൩)

**വാ**റെൻഹേസ്റ്റിംഗ്സിനു പകരം ഗവർണർജനറലായി നിയമിക്കപ്പെട്ട കാറൺവാലിസുപ്രഭു ൧൭൮൬ൽ ബ്രിട്ടിഷ് ഇൻഡ്യയുടെ ഭരണം കൈയേററു. അക്കാലത്തു് ഇൻഡ്യയിലെ ബ്രിട്ടീഷ് സംസ്ഥാനങ്ങളുടെ വിസ്താരം പൂർവ്വാധികം വർദ്ധിച്ചിരുന്നു. ബങ്കാളം, ബിഹാറും, ഒറിസയിലെ മിക്ക ഭാഗങ്ങളും കമ്പനിയുടെ നേരിട്ടുള്ള ഭരണത്തിലായിരുന്നതു കൂടാതെ ബോംബേ തുറമുഖവും മദ്രാസ് നഗരവും അതിനെ ചുററിയുള്ള ഏതാനും ദേശങ്ങളും അവരുടെ കൈവശം തന്നെയായിരുന്നു ; എന്നു മാത്രമല്ല അയോദ്ധ്യാനവാബിൻെറ മൈത്രിയും അവക്കുണ്ടായിരുന്നു. സിൻഡ്യാ, ഹോൾ

ക്കർ എന്നീ മഹാരാഷ്ട്രരാജാക്കന്മാരും, ഹൈദരബാദിലെ നൈസാമും, മൈസൂർ സുൽത്താനും, തിരുവിതാംകൂർ, തഞ്ചാവൂർ എന്നീ രാജ്യങ്ങളിലെ മഹാരാജാക്കന്മാരും ആയിരുന്നു അക്കാലത്തെ ഏതദ്ദേശിയ രാജാക്കന്മാരിൽ പ്രബലന്മാർ. കർണ്ണാടകത്തിലെ നവാബ് ആർക്കാട്ടിനെ രാജസ്ഥാനമാക്കി രാജ്യം ഭരിച്ചുപോന്നു.

രണ്ടാമത്തെ മൈസൂർ യുദ്ധം.

൧൭൯൦ൽ ടിപ്പു തിരുവിതാംകൂറിനെ ആക്രമിച്ചു. തിരുവിതാംകൂർ മഹാരാജാവ്. ഇംഗ്ലീഷുകാരുടെ മിത്രമായിരുന്നതിനാൽ കാറൺവാലിസ്പ്രഭു മൈസൂറിലേക്ക് ഒരു സേനയെ അയച്ചു. ആ സൈന്യം ബംഗളൂർ നഗരത്തിൽ കൊള്ള നടത്തി. ഈ വർത്തമാനമറിഞ്ഞു ടിപ്പു സസംഭ്രമം തലസ്ഥാനനഗരമായ ശ്രീരംഗപട്ടണത്തിലേക്കു പുറപ്പെട്ടു. അനന്തരം ഭക്ഷണസാധനങ്ങളുടെ കുറവു നിമിത്തവും മററും ബ്രിട്ടീഷ്‌സൈന്യം പിൻവാങ്ങിയെങ്കിലും



ടിപ്പുസുൽത്താൻ

അടുത്ത വഷം വീണ്ടും യുദ്ധം തുടരുകയും ടിപ്പുവിനെ കാവേരിനദിയുടെ ദക്ഷിണദേശംവരെ ഓടിക്കുകയും ചെയ്തു. ആ ഘട്ടത്തിൽ സുൽത്താൻ സമാധാനത്തിനു് അപേക്ഷിച്ചു. ഉടമ്പടി അനുസരിച്ചു ടിപ്പു സ്വരാജ്യത്തിൽ ഏതാനും ഭാഗം ഇംഗ്ലീഷുകാൎക്കു വിട്ടു

കൊട്ടത്തതിനു പുറമെ, യുദ്ധച്ചെലവുകൾക്കായി ഒരു വലിയ തുകയും പ്രസ്തുത കരാറുകൾ അനുസരിച്ച് ഭാവിയിൽ സമാധാനമായി വത്തിക്കുമെന്നുള്ളതിനു ജാമ്യമായി രണ്ടു പുത്രന്മാരെയും ഇംഗ്ലീഷുകാരെ ഏല്പിക്കുകയുണ്ടായി. രണ്ടാം മൈസൂർയുദ്ധത്തിൻെറ പരിണാമത്തോടുകൂടി ഇൻഡ്യയിൽ കുറഞ്ഞൊരു കാലത്തേക്ക് അഭൂതപൂർവ്വമായ സമാധാനമുണ്ടായി. ആ സന്ദർഭത്തിൽ ഗവർണർജ്ജനറൽ, ബങ്കാളത്തെ നികുതി വസൂൽ ചെയ്യുന്നതിനു നടപ്പിലിരുന്ന വ്യവസ്ഥയെ കാര്യക്ഷമമായി പരിഷ്കരിക്കുവാൻ ഉദ്യമിച്ചു.

സ്ഥിരമായ കണ്ടെഴുത്ത്

ആക്ബർ ചക്രവർത്തിയുടെ കാലത്തു ടോഡർമാൾ മുകിലസാമ്രാജ്യത്തിൽ ഒരു കണ്ടെഴുത്തു നടത്തുകയും ഭൂനികുതി നിയതകാലംതോറും ജനങ്ങളിൽനിന്ന് ഈടാക്കി ക്ലിപ്തമായ ഒരോഹരി സാമ്രാജ്യഭണ്ഡാരത്തിൽ അടയ്ക്കുവാനായി സെമിന്ദാരന്മാർ എന്ന ഒരു കൂട്ടം ഉദ്യോഗസ്ഥന്മാരെ നിയമിക്കുകയുംചെയ്തു. ആ വ്യവസ്ഥ നാളതുവരെ ബങ്കാളത്തു നിലനിന്നു പോന്നു. സെമിന്ദാരന്മാർ വസ്തു ഉടമസ്ഥന്മാരായിരുന്നില്ല. കരംപിരിവിനെ സംബന്ധിച്ചേടത്തോളം, ഗവണ്മെണ്ടനുവാദത്തിന്മേൽ അവർ ഏതാനും വസ്തുക്കളിൽ ബാദ്ധ്യതയുള്ളവരായിരുന്നതേയുള്ളു. വസ്തുക്കളുടെ നല്പതിപ്പനുസരിച്ച് സെമിന്ദാരന്മാർ, കുടിയാനവന്മാരിൽനിന്ന് ഈടാക്കേണ്ട കരത്തിൽ കൂടുതൽകുറവുകൾ വരുത്തിക്കൊണ്ടിരുന്നതിനാൽ പത്തു സംവത്സരത്തിലൊരിക്കൽ ഗവണ്മെണ്ടും ഓരോ സെമിന്ദാരി (ഒരു സെമിന്ദാരുടെ അധീനത്തിലുള്ള വസ്തുമണ്ഡലം) യിലും കണ്ടെഴുത്തുനടത്തി ഭൂമിയുടെ നല്പതിപ്പും അനുഭവത്തിൻെറ കൂടുതൽകുറവും നിർണ്ണയിച്ച് ഭൂനികുതി മുതലായ ഇനങ്ങളിൽ ഭേദഗതികൾ വരുത്തുക സാധാരണമായിത്തീർന്നു. തന്നിമിത്തം കരക്കൂടുതലിനെ ചിന്തിച്ച് പല സെമിന്ദാരന്മാരും വസ്തുക്കൾ നന്നാക്കുന്നതിൽ വിമുഖന്മാരായി പരിണമിച്ചു. നിലങ്ങളും പുരയിടങ്ങളും അഭിവൃദ്ധിപ്പെടുത്തി ആദായം വർദ്ധിപ്പിച്ചു കുടികളിൽ കൂടുതൽ കരം ചുമത്തുന്നതായാൽ, വർദ്ധിച്ച ആദായത്തിൻെറ പരിമാണമനുസരിച്ചുള്ള നികുതി ഗവണ്മെണ്ടിലേക്കും അടയ്ക്കേണ്ടിവന്നിരുന്നതുകൊണ്ടു മിക്കവാറും സെമിന്ദാരന്മാർ വസ്തുക്കൾ ഫലസമൃദ്ധമാക്കാതെ തന്നെ കുടികളിൽനിന്ന് അന്യായമായ കരം ഈടാക്കുക

അക്കാലങ്ങളിൽസാധാരണമായിരുന്നു. എന്നുമാത്രമല്ല ചിലരെല്ലാം അതിനും പുറമെ പ്രാദേശികനികുതികളും ഈടാക്കി വന്നു. അനാദികാലമായി ബങ്കാളത്തു വൎദ്ധമാനമായിക്കൊണ്ടിരിക്കുന്ന ജനബാഹുല്യത്തിൻെറ സ്ഥിതിക്കു കൂടുതൽ ഭൂമി കൃഷി ചെയ്യപ്പെടാത്ത പക്ഷം ക്ഷാമപീഡയും ദാരിദ്ര്യവും കൂടാതെ ജനങ്ങൾക്കു കാലയാപനം ചെയ്യാനും നിവ്വാഹമില്ലല്ലൊ. കുടിയാനവന്മാരിൽനിന്നു കൂടുതൽ നികുതി വസൂൽ ചെയ്വാൻ സെമിന്ദാരന്മാർ നടത്തിവന്ന ശ്രമം നിമിത്തം ജനങ്ങൾ അനല്പമായ സങ്കടം അനുഭവിക്കേണ്ടി വന്നു. ബങ്കാളത്തെ ജനസാമാന്യത്തിൻെറ കഷ്ടാരിഷ്ടതകൾ കണ്ടറിഞ്ഞ ആർദ്രമനസ്കനായ ഗവർണർജനറൽ അവിടത്തെ റവന്യൂവകുപ്പു പരിഷ്കരിക്കുവാനുള്ള ഉദ്യമം ആരംഭിച്ചു. അതിൻെറ ഫലമാണു ബങ്കാളത്തെ സ്ഥിരമായ കണ്ടെഴുത്ത്. പ്രസ്തുതപരിഷ്കാരം അനുസരിച്ച് ഓരോ സെമിന്ദാരും ഗവണ്മെണ്ടിലടയ്ക്കേണ്ട നികുതിയുടെ പരിമാണം ക്ലിപ്തപ്പെടുത്തിയിരുന്നു. എന്നാൽ എത്രയും ക്രമമായ രീതിയിലായിരുന്നു നികുതി നിയതപ്പെടുത്തിയിരുന്നത്. കുടിയാനവന്മാർ സെമിന്ദാൎക്കു കൊടുക്കേണ്ട നികുതിയുടെ പരിമാണവും ക്ലിപ്തം ചെയ്യപ്പെട്ടു. ഒരു സിവിൾക്കോടതി മുഖാന്തരമല്ലാതെ സെമിന്ദാരന്മാൎക്കു സെമിന്ദാരിവസ്തുക്കളിന്മേലുള്ള കരം വൎദ്ധിപ്പിക്കുവാൻ അവകാശമില്ല തന്നെ. പ്രാദേശിക നികുതികൾ ചുമത്തുവാൻ സെമിന്ദാരന്മാൎക്ക് അധികാരമില്ലെന്നു പ്രത്യേകം വ്യവസ്ഥ ചെയ്തിട്ടുണ്ട്. പ്രസ്തുതമായ വ്യവസ്ഥ വസ്തുക്കളുടെ ഫലസമൃദ്ധിക്കു നിദാനമാകത്തക്ക വിധം സെമിന്ദാരന്മാൎക്കു പ്രോത്സാഹജനകമായിത്തീൎന്നു. കാറൺവാലിസിൻെറ ഭരണകാലത്തു തന്നെ ബങ്കാളത്തു കൃഷിക്കാൎയ്യം ഏററവും അത്യുൽക്കൃഷ്ടമായ അവസ്ഥയെ പ്രാപിക്കയുണ്ടായി. കൃഷകന്മാരും സംതൃപ്തരായിത്തീൎന്നു. എങ്കിലും കാലാന്തരത്തിൽ പ്രസ്തുത വ്യവസ്ഥ കൃഷകജനത്തിൻെറ പ്രസക്തിക്കു ഹാനികരമാണെന്നു വ്യക്തമാകാതിരുന്നില്ല. തന്നിമിത്തം ൧൮൫൯-ലും ൧൮൮൫-ലും ആ നിയമത്തിൽ ചില ഭേദഗതികൾ ചെയ്യപ്പെടേണ്ടി വന്നിട്ടുണ്ട്, എങ്കിലും അദ്യാപി ബങ്കാളത്തു കാറൺവാലിസിൻെറ പേർമനെൻറു റവന്യൂ സെററിൽമെൻറു നിയമം നടപ്പിലിരിക്കുന്നുവെന്നുള്ള വസ്തുത പ്രത്യേകം സ്മരണീയമാണ്.

കാറൺവാലിസ്പ്രഭു ഇൻഡ്യൻ സിവിൾസവ്വീസിലും ഗണ്യങ്ങളായ ഏതാനും ചില പരിഷ്കാരങ്ങൾ വരുത്തി. അക്കാലത്തു കലക്ടറന്മാക്കു റവന്യൂ, മജിസ്റ്റീരിയൽ ജോലികൾക്കു പുറമേ കമ്പനിയുടെ വാണിജ്യകാൎയ്യത്തിന്റെ മേൽവിചാരം കൂടിയുണ്ടായിരുന്നു. തന്നിമിത്തം അവരുടെ കൃത്യപരിധി എത്രയും വിസ്തൃതവും ദുൎവ്വഹവും ആയിത്തീൎന്നിരുന്നു. ആ ഉദ്യോഗസ്ഥന്മാരുടെ ശമ്പളം തുലോം ലഘുവായിരുന്നതിനാൽ അവർ സ്വകാൎയ്യമായി കച്ചവടം നടത്തുകയും പലേ പ്രലോഭനങ്ങൾക്കും വശംവദരാകയും ചെയ്തുവന്നു. കാറൺവാലിസ് അവരുടെ ശമ്പളം വദ്ധിപ്പിക്കുകയും, സെമിന്ദാരന്മാരും കുടിയാനവന്മാരും തമ്മിലുണ്ടാകുന്ന തക്കങ്ങൾ കേട്ടു തീരുമാനിക്കുന്നതൊഴിച്ചുള്ള ജ്യൂഡിഷ്യലധികാരം അവരിൽ നിന്ന് എടുത്തുകളയുകയും, അവർ സ്വകാൎയ്യമായ ഒരു തൊഴിലിലും ഏപ്പെട്ടുകൂടെന്നു നിഷ്കർഷിക്കുകയും ചെയ്തു. എന്നു മാത്രമല്ല റവന്യൂവകുപ്പിന്റെ നിയന്ത്രണത്തിനായി, ഗവർണർജനറൽ അദ്ധ്യക്ഷനായുള്ള ഒരു റവന്യൂബോർഡ് കൽക്കട്ടയിൽ ഏപ്പെടുത്തുകയുമുണ്ടായി. ഹിന്ദുക്കളും മഹമ്മദിയരുമായ പണ്ഡിതന്മാരുടെ സഹകരണത്തോടുകൂടി നീതിന്യായം നടത്തുവാൻ യൈറോപ്യ ന്യായാധിപന്മാരോടുകൂടിയ ക്രിമിനൽകോടതികൾ ആദ്യമായി സ്ഥാപിക്കപ്പെട്ടതു കാറൺവാലീസിന്റെ കാലത്തായിരുന്നു. ഹിന്ദുക്കളുടെയും മഹമ്മദീയരുടെയും മതാചാരങ്ങളേയും ദായക്രമാദികളേയും കുറിച്ചു ന്യായാധിപന്മാരെ യഥാകാലം ഗ്രഹിപ്പിക്കുകയായിരുന്നു കോടതികളിൽ പണ്ഡിതന്മാർ നടത്തിവന്ന കൃത്യം. കൽക്കട്ടായിലെ അപ്പീൽക്കോടതി കൂടാതെ പാററ്നാ, ഡാക്കാ, മൂർഷിദബാദ് എന്നീ സ്ഥലങ്ങളിലും സുപ്രീംകോടതികൾ സ്ഥാപിക്കപ്പെട്ടു. കാറൺവാലിസിന്റെ ഭരണത്തിന്റെ അന്ത്യഘട്ടമായപ്പോഴേക്ക് ഇപ്പോഴത്തേ രീതിയിൽ ഉള്ള മദ്രാസുപ്രസിഡൻസി ഇംഗ്ലീഷുകാരുടെ ആധിപത്യത്തിൽ ആയിത്തീൎന്നു. മദ്രാസിലും ശാശ്വതമായ കണ്ടെഴുത്തു നടപ്പാക്കുവാൻ ഗവർണർജനറൽ ഉദ്ദേശിച്ചുവെങ്കിലും, കുടികളിൽനിന്നു നേരിട്ടു കലക്ററന്മാർ നികുതി വസൂൽ ചെയ്യുന്നതായ അവിടെ നടപ്പിലിരുന്ന രീതി തന്നെ ആശാസ്യമെന്നു പിന്നിട്ടു ബോദ്ധ്യപ്പെട്ടുകയാൽ അതു നടപ്പാക്കിയില്ല. പരിഷ്കാരങ്ങൾ പൂൎത്തിയായ ശേഷം ൧൭൯൩-ൽ ലാർഡ് കാറൺവാലിസ് ഉദ്യോഗമൊഴിഞ്ഞ് ഇംഗ്ലണ്ടിലേക്കു പുറപ്പെട്ടു.

അദ്ധ്യായം ൯

# സർ ജാൺ ഷർ

കാറൺവാലീസുപ്രഭുവിൻെറ പിൻഗാമിയായി നിയമിക്കപ്പെട്ട ഗവർണർജ്ജനറൽ സർ ജാൺ ഷർ ആയിരുന്നു. സമാധാനനയം രാജ്യഭരണത്തിൻെറ കാൎയ്യക്ഷമതയ്ക്കു് അത്യാവശ്യമാണെന്നുള്ള അഭിപ്രായക്കാരനായിരുന്നു അദ്ദേഹം. തന്നിമിത്തം സർ ജാൺ ഷറിൻെറ കാലത്തു് ഇംഗ്ലീഷുകാരുടെ മിത്രങ്ങളിൽ ചിലരെല്ലാം ശത്രുക്കളായി തീൎന്നു. സന്ധിവ്യവസ്ഥയനുസരിച്ചു പല ഏതദ്ദേശിയ രാജാക്കന്മാരെയും ശത്രുക്കളുടെ ആക്രമണത്തിൽനിന്നു രക്ഷിക്കുവാൻ ഇംഗ്ലീഷുകാർ ബാദ്ധ്യസ്ഥരായിരുന്നുവെങ്കിലും പുതിയ ഗവർണർജ്ജനറൽ ഏതദ്ദേശിയ രാജ്യങ്ങളെ സംബന്ധിച്ച കാൎയ്യങ്ങളിൽ ഇടപെടുന്നതിൽ വിമുഖനായിരുന്നു. അദ്ദേഹത്തിൻെറ ഭരണകാലത്തു മഹാരാഷ്ട്രർ നൈസാമിൻെറ രാജ്യം ആക്രമിച്ചു. അപ്പോൾ നൈസാം ഉടമ്പടിയനുസരിച്ചു് ഇംഗ്ലീഷുകാരുടെ സഹായം അപേക്ഷിച്ചുവെങ്കിലും സർ ജാൺ ഷർ ആ അപേക്ഷ ഗൌനിച്ചതേ ഇല്ല. തന്നിമിത്തം ൧൭൯൫-ൽ കർഡ്‌ലായിൽവച്ചു മഹാരാഷ്ട്രർ നൈസാമിനെ നിശ്ശേഷം തോല്പിച്ചു. പ്രസ്തുത പരാജയത്തിൻെറ ഫലമായി നൈസാമിൻെറ വക ഏതാനും ദേശങ്ങൾ മഹാരാഷ്ട്രനേതാവായ നാനാഫർണാവിസിനു വിട്ടുകൊടുക്കേണ്ടി വന്നതു കൂടാതെ മൂന്നുകോടി രൂപാ സംഭാവന ചെയ്യാനും നൈസാം നിർബന്ധിതനായിത്തീൎന്നു. എന്നാൽ അക്കാലത്തു് അയോദ്ധ്യയിൽ ദുർഭരണം നടന്നുകൊണ്ടിരുന്നതായി അറിവു കിട്ടുകയാൽ ഗവർണർജ്ജനറൽ അവിടെയെത്തി നാടുവാണിരുന്ന നവാബിനെ സ്ഥാനഭ്രംശം ചെയ്തശേഷം മറെറാരാളെ നവാബായി വാഴിച്ചു. സർ ജാൺ ഷറിൻെറ ഭരണത്തേക്കുറിച്ചു് ഇംഗ്ലണ്ടിലും ഇൻഡ്യയിലും കഠിനമായ അതൃപ്തി അങ്കുരിക്കയാൽ ൧൭൯൮-ൽ അദ്ദേഹം ഉദ്യോഗം രാജിവച്ചു് ഇംഗ്ലണ്ടിലേക്കു പുറപ്പെട്ടു.

മാർക്വിസ് വെല്ലസ്ലി (൧൭൯൮—൧൮൦൫)

സർ ജാൺ ഷറിൻെറ സമാധാനനയത്തിൻെറ ഫലമായി ടിപ്പു, മഹാരാഷ്ട്രർ ആദിയായ ഏതദ്ദേശിയ ശക്തികളുടെ പ്രാബല്യം ക്രമാതിതമായി വൎദ്ധിച്ചിരുന്നു. ദക്ഷിണാപഥത്തിൽ ഇംഗ്ലി



മാർക്വിസ് വെല്ലസ്ലി

ഷ്ടകാർക്കുള്ള ദേശങ്ങളെ ടിപ്പു ആക്രമിക്കുമെന്നു ശങ്കിക്കപ്പെട്ടിരുന്നു. നൈസാമിന്റെ രാജ്യത്തു ഫ്രെഞ്ചുകാരുടെ സ്വാധീനശക്തി അഭൂതപൂൎവ്വമായി വ്യാപിച്ചുമിരുന്നു. മൈസൂർസുൽത്താനും, നൈസാമും ഫ്രെഞ്ചുകാരും കൂടി യോജിച്ചുകൊണ്ടു് ഇംഗ്ലീഷുകാരെ ദക്ഷിണേന്ത്യയിൽനിന്നു ബഹിഷ്കരിക്കുവാനുള്ള ഒരു ഉദ്യമത്തിന്റെ സൂചനകൾ ഇല്ലാതിരുന്നില്ല. ഈദൃശമായ ഒരു വിഷമഘട്ടത്തിലാണു വെല്ലസ്ലിപ്രഭു ഇൻഡ്യാഭരണം കൈയേററതു്. അദ്ദേഹം ഭരണം കൈയേററശേഷം ആദ്യമായി നടത്തിയ പ്രധാനകാൎയ്യം നൈസാമുമായി ഒരു പുതിയ ഉടമ്പടി ചെയ്യുകയെന്നുള്ളതായിരുന്നു. ൧൭൯൮-ൽ നടന്ന ആ ഉടമ്പടിപ്രകാരം ബ്രിട്ടീഷ് ഉദ്യോഗസ്ഥന്മാരുടെ നായകത്വത്തിൽ ൬൦൦൦ ശിപായിമാരുൾപ്പെട്ട ഒരു പട്ടാളത്തെ ഹൈദരബാദിൽ പാൎപ്പിച്ചുകൊള്ളാമെന്നും ഫ്രെഞ്ചുകാരായ ഉദ്യോഗസ്ഥന്മാരെയും ഫ്രെഞ്ചുസൈന്യത്തെയും പിരിച്ചയച്ചുകൊള്ളാമെന്നും, കമ്പനിക്കാരുടെ അനുവാദംകൂടാതെ ഇംഗ്ലീഷുകാരൊഴിച്ചുള്ള ഇതരയൂറോപ്യന്മാരെ ഉദ്യോഗങ്ങളിൽ നിയമിക്കുകയില്ലെന്നും നൈസാം സമ്മതിച്ചു. ൧൮൦൦ ൽ അവിടത്തെ ബ്രിട്ടീഷ്പട്ടാളത്തിന്റെ സംഖ്യ ൧൦൦൦൦ ആയി വൎദ്ധിപ്പിക്കുകയുണ്ടായി. പ്രസ്തുത ബ്രിട്ടിഷുസൈന്യത്തിന്റെ ചെലവിലേക്കായി

ഹൈദരബാദിനു തെക്കുള്ള ഏതാനും ദേശങ്ങൾ നൈസാം ബ്രിട്ടീഷുകാർക്കു വിട്ടുകൊടുത്തു. അവ അദ്യാപി 'വിട്ടുകൊടുക്കപ്പെട്ട ദേശങ്ങൾ' എന്നർത്ഥമുള്ള 'സിഡെഡ് ഡിസ്ട്രിക്റ്റുകൾ' എന്നു വിളിക്കപ്പെട്ടു പോരുന്നു.

മൈസൂർയുദ്ധം

ഇംഗ്ലീഷുകാരെ ഇൻഡ്യയിൽനിന്നു ബഹിഷ്കരിക്കുന്നതിനായി ടിപ്പുസുൽത്താൻ മറിഷിയസിലെ ഫ്രെഞ്ചുഗവർണറുമായി ഗൂഢാലോചന നടത്തിവരുന്നതായി വെല്ലസ്ലിപ്രഭുവിന് അറിവു കിട്ടി. അക്കാലം ഫ്രെഞ്ചുകാരുടെ പ്രാബല്യം യൂറോപ്പിൽ അത്യുന്നതമായിരുന്നു. ലോകപ്രസിദ്ധനായ നെപ്പോളിയൻ ബോണപ്പാർട്ട ദിഗ്ജയം നടത്തിവരവെ ഈജിപ്റ്റിലേക്കും അവിടെനിന്നും ഇൻഡ്യയിലേക്കും വന്നേക്കുവാൻ ഇടയുണ്ടെന്ന് ശങ്കിക്കപ്പെട്ടിരുന്നു. ആ സ്ഥിതിക്ക് മുൻകൂട്ടിത്തന്നെ ഇൻഡ്യയിൽ ഫ്രെഞ്ചുശക്തി നിശ്ശേഷം ധ്വംസനം ചെയ്യേണ്ടതു് അത്യാവശ്യമെന്നു ഗവർണർ ജനറലിനു തോന്നി. തന്നിമിത്തം ഫ്രെഞ്ചുകാരുമായുള്ള സഖ്യം ഉടൻ അവസാനിപ്പിച്ചു, മൈസൂറിൽനിന്നു ഫ്രെഞ്ചുകാരെ പിരിച്ചയച്ചുകൊള്ളണമെന്നു വെല്ലസ്ലിപ്രഭു ടിപ്പുവിൻെറ പേർക്കു എഴുതിഅയച്ചു. എന്നാൽ സുൽത്താൻ ആ കത്തിനെ നിസ്സാരമായി ഗണിച്ചതേയുള്ളു. അതിനാൽ ഗവർണർജനറൽ കാലവിളംബം വരുത്താതെ യുദ്ധസന്നാഹങ്ങളോടുകൂടി മദ്രാസിലേക്കു പുറപ്പെട്ടു. ഉടൻ യുദ്ധം ആരംഭിച്ചു. മദ്രാസിൽനിന്നു ജനറൽ ഹാരിസിൻെറയും ബാംബെയിൽനിന്നു ജനറൽ സ്റ്റുവർട്ടിൻെറയും വരുതിയിൽ ഓരോ സൈന്യം മൈസൂറിലേക്കു തിരിച്ചു. രണ്ടു യുദ്ധങ്ങളിൽ ടിപ്പു പരാജിതനായി ശ്രീരംഗപട്ടണത്തിലേക്കു മടങ്ങി. തലസ്ഥാനനഗരിയെ ശത്രുക്കൾ ആക്രമിച്ചപ്പോൾ അതിനെ രക്ഷിക്കുവാനായി സുൽത്താൻ ഘോരമായ യുദ്ധം നടത്തി. അതിനിടെ ടിപ്പു കഠിനമായി മുറിവേററു മരിച്ചു. അനന്തരം മൈസൂർരാജ്യം ഛിന്നഭിന്നമായി. കണ്ണാടകദേശം, തീരപ്രദേശങ്ങൾ മുതലായ പ്രധാന ദേശങ്ങൾ അടങ്ങിയ ഒരു വലിയ രാജ്യവിഭാഗം ബ്രിട്ടീഷുകാർ നേരിട്ടുള്ള ഭരണത്തിലാക്കി. ഹൈദ്രബാദിനു സമീപമുള്ള മൈസൂർ രാജ്യാംശങ്ങൾ വെല്ലസ്ലിപ്രഭു സൌഹാർദ്ദപൂർവ്വം നൈസാമിന് വിട്ടുകൊടുത്തു. ഫ്രെഞ്ചുകാരുമായി സഖ്യം

ചെയ്യുകയൊ അന്ന്യ യൂറോപ്യന്മാരെ ഇംഗ്ലിഷുകാരുടെ സമ്മതംകൂ
ടാതെ ഉദ്യോഗത്തിൽ പ്രവേശിപ്പിക്കുകയൊ ചെയ്കയില്ലെന്നുള്ള ക
രാറിന്മേൽ ഏതാനും ദേശങ്ങൾ മഹാരാഷ്ട്രക്ക് വിട്ടുകൊടുക്കാമെ
ന്നു ഗവൎണ്ണർജനറൽ അഭിപ്രായപ്പെട്ടു എന്നു വരികിലും പെഷ്വാ
ആ സംഭാവനയെ കൃതജ്ഞതാപുരസ്സരം ഉപേക്ഷിക്കതന്നെ ചെ
യ്തു. തന്നിമിത്തം അദ്ദേശങ്ങളും നൈസാമും ഇംഗ്ലിഷുകാരും കൂടി
വിതിച്ചെടുത്തു. ടിപ്പുവിൻെറ വിസ്തൃതമായ മൈസൂർരാജ്യത്തി
ൻെറ സിംഹാംശം ഇപ്രകാരം നിപുണമായി വിനിയോഗിക്കപ്പെ
ട്ടശേഷം ശേഷിച്ച ദേശങ്ങളുടെ ആധിപത്യം പുരാതന മൈസൂ
ർരാജവംശത്തിലെ ഒരു രാജകുമാരനു വിട്ടുകൊടുത്തു. തദനന്തരം
നിയന്ത്രണത്തിനും മേൽനോട്ടത്തിനുമായി ഒരു ബ്രിട്ടീഷ് റസിഡ
ണ്ടിനെ ഗവൎണ്ണർജനറൽ മൈസൂർ രാജധാനിയിൽ താമസിപ്പി
ക്കുവാൻ വ്യവസ്ഥചെയ്തു. ഇപ്രകാരം ദക്ഷിണാപഥത്തിലെ ഗംഭീ
രനായ ശത്രുവിനെ ഉന്മൂലനം ചെയ്കയാൽ അവിടെ ഇംഗ്ലിഷുകാരു
ടെ ആധിപത്യത്തിനു സമഗ്രമായ പ്രാബല്യം ഉണ്ടായി. മൈസൂർ
രാജ്യത്തിൻെറ അധഃപതനവും ഇംഗ്ലിഷുകാരും നൈസാമും തമ്മി
ലുള്ള മൈത്രിയുടെ ആരംഭവും മൂലം ഇൻഡ്യയിൽ ഫ്രെഞ്ചുകാരുടെ
ശക്തി തിരെ ക്ഷയോന്മുഖമായി. പ്രസ്തുത വിജയത്തിൻെറ വൃ
ത്താന്തം ഇംഗ്ലണ്ടിൽ എത്തിയ ഉടൻതന്നെ നാളതുവരെ ലാർഡു
സ്ഥാനം മാത്രമുണ്ടായിരുന്ന ഗവൎണ്ണർജനറലിനു മാൎക്വിസ് സ്ഥാ
നം നല്കപ്പെട്ടു എന്നുള്ളതും പ്രസ്താവ്യമാണ്. കൎണ്ണാട്ടിക്കിലെ ന
വാബിൻെറ ഭരണം കുറഞ്ഞോരു കാലമായി അതൃപ്തികരമായ നില
യെ പ്രാപിച്ചിരുന്നു. പ്രതിമാസം ഒരു തുക പ്രതിഫലം കൊടുക്കാ
മെന്നുള്ള കരാറിന്മേൽ ശത്രുക്കളുടെ ആക്രമണത്തിൽനിന്നു അദ്ദേ
ഹത്തെ രക്ഷിക്കാമെന്നു ബ്രിട്ടീഷുകാർ സമ്മതിച്ചിട്ടുണ്ടായിരുന്നു.
എന്നാൽ ബ്രിട്ടീഷുകാരുടെ അറിവു കൂടാതെ ഏതെങ്കിലും വിദേശി
യഗവൎമ്മെൻറുമായി നവാബ് എഴുത്തുകുത്തു നടത്തുവാൻ പാടുള്ള
തല്ലെന്നു കമ്പനിക്കാർ നിഷ്കൎഷിച്ചിരുന്നു. എന്നാൽ കൎണ്ണാട്ടിക്കി
ലെ അഭ്യന്തരഭരണകാൎയ്യങ്ങളിൽ ബ്രിട്ടീഷുകാൎക്കു യാതൊരുപ്രകാര
ത്തിലുമുള്ള പ്രവേശം ഉണ്ടായിരുന്നില്ല. പ്രതിമാസം കമ്പനിക്കാ
ൎക്കു കൊടുക്കുവാനുള്ള കപ്പം കുടിശ്ശികവരുത്തുന്നപക്ഷം നവാബി
ൻെറ ദേശങ്ങളിൽ ഏതാനും ചിലതു കമ്പനിക്കാൎക്കു അധീനമായി

തിരുമെന്നും അവർ തമ്മിൽ ഉള്ള ഉടമ്പടിയിൽ വ്യവസ്ഥയുണ്ടായിരുന്നു. വെല്ലസ്ലിപ്രഭുവിൻെറ ഭരണകാലത്തു ആക്കാട്ടു ഭരിച്ചിരുന്ന നവാബ് ദുബ്ബലനായിരുന്നു. ഭരണവൈകല്യം നിമിത്തം രാജ്യത്തിലെ മുതലെടുപ്പു തിരെ കുറഞ്ഞുപോകയാൽ ബ്രിട്ടീഷുകാക്കു കൊടുക്കേവാനുള്ള കപ്പംതന്നെയും യഥാകാലം അടച്ചു തീക്കുവാൻ നവാബിനു കഴിവില്ലാതെവന്നു. ആ സന്ദഭ്ത്തിൽ ബ്രിട്ടീഷുകാക്കെതിരായി ടിപ്പുസുൽത്താനോടുകൂടി ചില ഗൂഢാലോചനകൾ നടത്തി എന്നുള്ളതിനു മതിയായ ലക്ഷ്യങ്ങൾ ശ്രീരംഗപട്ടണത്തുനിന്നു ഗവണ്ണർജ്ജനറലിനു ലഭിക്കുകയുമുണ്ടായി. ഏതാദൃശങ്ങളായ കാരണങ്ങളാൽ കണ്ണാട്ടിക്കിൻെറ ഭരണം ബ്രിട്ടീഷുകാർ തന്നെ നേരിട്ടു കൈയേററു ൧൮൦൧ മുതൽ മുതലെടുപ്പിൻെറ അഞ്ചിലൊരംശം പെൻഷനായി നവാബിനു കൊടുക്കുവാനും ആരംഭിച്ചു. ബ്രിട്ടീഷ് ഭരണത്തിൽ കണ്ണാട്ടിക്കിനു് അഭൂതപൂവ്വമായ ക്ഷേമോദയമുണ്ടായി. രാജ്യത്തെ മുതലെടുപ്പും ക്രമാതീതമായി വദ്ധിച്ചു. തഞ്ചാവൂർരാജ്യവും അക്കാലത്തുതന്നെ അവിടത്തെ രാജാവുമായി ചില പ്രത്യേക കരാറുകൾ ചെയ്തശേഷം കമ്പനിയുടെ ഭരണത്തിലാക്കി.

ഉത്തരദേശങ്ങളിൽ സിമൻഷാ എന്ന അഫ്ഗാൻ നേതാവിൻെറ ആക്രമണം ഉണ്ടായേക്കുമോ എന്നു ശങ്ക ജനിക്കത്തക്ക സംഭവങ്ങൾ നടന്നുകൊണ്ടിരുന്നു. ടിപ്പുസുൽത്താനെ സഹായിക്കുവാൻ ഉദ്യമിച്ച ഒരു ആഫ്ഗാൻപ്രഭുവാണ് ഷാ എന്നുള്ള വിവരവും ഗവണ്ണർജ്ജനറലിനു അറിവു കിട്ടി. മദ്ധ്യഇൻഡ്യയിലെ ദിഗ്ജയകാംക്ഷികളായ മഹാരാഷ്ട്രരുടെ ആധിപത്യത്തിലായിരുന്നു. അവരുടെ സാമീപ്യം നിമിത്തം ബംഗാളത്തെ ഇംഗ്ലീഷു ആധിപത്യത്തിനു ഇടയ്ക്കിടെ സൈ്വരക്കേടു സംഭവിച്ചുവന്നു. ബംഗാളത്തിനും മദ്ധ്യഇൻഡ്യയ്ക്കും മദ്ധ്യേ കിടക്കുന്ന അയോദ്ധ്യാരാജ്യത്തിൻെറ ഭരണകത്താവായ നവാബ് അക്കാലം ദുബ്ബലനായ ഒരാളായിരുന്നു. മുൻ ഉടമ്പടിപ്രകാരം ൧൩൦൦൦ ഭടന്മാരടങ്ങിയ ഒരു ബ്രിട്ടീഷ് സൈന്യം നവാബിൻെറ രാജ്യരക്ഷയ്ക്കായി അയോദ്ധ്യയിൽ പാളയം അടിച്ചു കിടന്നിരുന്നു. റോഹിൽഖണ്ഡ് ഉൾപ്പടെ ഉള്ള അയോദ്ധ്യാരാജ്യത്തിൻെറ വിസ്താരത്തെപ്പററി ചിന്തിച്ചപ്പോൾ പ്രസ്തുത സൈന്യം ലേശവും പോരാതെ വരുമെന്നു വെല്ലസ്ലിപ്രഭുവിനു ബോദ്ധ്യംവന്നു. അതിനാൽ നവാബിൻെറ ഉപയോഗശ്രൂ

ന്യമായ ഏതദ്ദേശിയ സൈന്യത്തെ പിരിച്ചയച്ചു തൽസ്ഥാനത്തു കൂടുതൽ ബ്രിട്ടീഷുപട്ടാളങ്ങളെ കാവൽ ഉറപ്പിക്കേണ്ടതു് അത്യാവശ്യമായിരിക്കുന്നുവെന്നു ഗവൎണ്ണർജനറൽ നവാബിനെ അറിയിച്ചു. എന്നാൽ നവാബു് ആ അഭിപ്രായത്തെ അംഗീകരിച്ചില്ല. ഗവൎണ്ണർജനറലും നവാബുമായി അക്കാര്യം സംബന്ധിച്ചു ദീർഘമായ എഴുത്തുകുത്തുകൾ നടന്നു. അതിൻെറ ഫലമായി ൧൮൦൧-ൽ ലക്നൌവിൽവെച്ചു നവാബു് ഇംഗ്ലീഷുകാരുമായി ഒരു ഉടമ്പടി ചെയ്തു. ആ ഉടമ്പടി അനുസരിച്ചു റോഹിൽഖണ്ഡും ദ്വായാബു് ദേശവും ബ്രിട്ടീഷുകാൎക്കു നവാബു വിട്ടുകൊടുത്തു.

ബങ്കാളം, അയോദ്ധ്യ, കൎണ്ണാടകം എന്നീ ദേശങ്ങൾ ബ്രിട്ടീഷ്ഭരണത്തിൽ അഭിവൃദ്ധിയെ പ്രാപിച്ചുവന്നു. മുകിലചക്രവൎത്തികളുടെ ദുൎബ്ബലരായ പിൻഗാമികളെ സ്വാധീനമാക്കിക്കൊണ്ടു മഹാരാഷ്ട്രനേതാക്കന്മാർ ബ്രിട്ടീഷുകാൎക്കു് ഇൻഡ്യയിൽ അനല്പമായ വൈഷമ്യങ്ങൾ വരുത്തിക്കൊണ്ടിരുന്നു. ഗ്വാളിയറിൽ സിൻഡ്യയും, നാഗപുരത്തു ബോൺസലെയും, ഹോൾക്കാർ ഇൻഡോറിലും പ്രതാപസമേതം രാജ്യഭാരം നടത്തിവന്നു. വിദഗ്ദ്ധരായ ഫ്രഞ്ചു സേനാധിപരുടെ നേതൃത്വത്തിൽ ആയുധാഭ്യാസം പരിശീലിച്ച ഭടന്മാരോടുകൂടിയ സിൻഡ്യയുടെ സേന അഭേദ്യമെന്നു പരിഗണിക്കപ്പെട്ടിരുന്നു. മഹാരാഷ്ട്രപ്രഭുക്കളുടെ പ്രാബല്യം ക്രമോൽഗതമായി വൎദ്ധമാനമായതോടുകൂടി പെഷ്വാമാരുടെ ശക്തി ക്ഷയോന്മുഖമായിത്തീൎന്നു. എന്നു മാത്രമല്ല അവർ സ്വാധികാരപ്രയോഗത്തിനായി ചെയ്ത ശ്രമങ്ങൾ മഹാരാഷ്ട്രപ്രഭുക്കളിൽ അസൂയയും മാത്സൎയ്യവും അങ്കുരിപ്പിക്കാതെയുമിരുന്നില്ല. ക്രമേണ മഹാരാഷ്ട്രരുടെ ഇടയിൽ അഭ്യന്തരകലഹം ആരംഭിച്ചു. ഹോൾക്കാർ പേഷ്വായെ യുദ്ധത്തിൽ പരാജിതനാക്കുകയും വേറെ ഒരാളെ പേഷ്വായായി അവരോധിക്കുകയും ചെയ്തു. തന്നിമിത്തം, സ്ഥാനഭ്രഷ്ടനായ പെഷ്വാ ബാജിറാവു ബ്രിട്ടീഷുകാരുടെ സഹായം അപേക്ഷിച്ചു. അതനുസരിച്ചു ൧൮൦൨-ൽ അവർ തമ്മിൽ ബസ്സീനിൽ വെച്ചു് ഒരു ഉടമ്പടി നടന്നു. ബസ്സീനിലെ ഉടമ്പടിപ്രകാരം ൧൮൦൨-ൽ ഒരു ബ്രിട്ടീഷുസൈന്യത്തെ രാജ്യരക്ഷയ്ക്കായി പേഷ്വായുടെ രാജ്യത്തിൽ താമസിപ്പിക്കുകയും ആ പട്ടാളത്തിൻെറ ചെലവിലേക്കായി ഏതാനും ദേശങ്ങൾ പേഷ്വാ ബ്രിട്ടീഷുകാൎക്കു വിട്ടു

കൊടുക്കുകയും, അവരുടെ സമ്മതം കൂടാതെ മററു് രാജാക്കന്മാരുമായി ഉടമ്പടി ചെയ്യുയോ യുദ്ധങ്ങളിൽ ഏർപ്പെടുകയോ ചെയ്യുയില്ലെന്നു വാഗ്ദാനം ചെയ്യുയും ചെയ്തു.

രണ്ടാമത്തെ മഹാരാഷ്ട്ര യുദ്ധം

ബസ്സീനിലെ ഉടമ്പടി മഹാരാഷ്ട്രപ്രഭുക്കൾക്കു തീരെ രസമായില്ല. അവർ എല്ലാവരും അവരവരുടെ അഭിപ്രായവ്യത്യാസങ്ങളെ നിസ്സാരമായി ഗണിച്ചു ബ്രിട്ടീഷുകാരോടു യുദ്ധപ്രഖ്യാപനം ചെയ്തു. ൧൮൦൩-ൽ ഗവർണർജ്ജനറലിൻെറ ഒരു സഹോദരനായ ജനറൽ വെല്ലസ്ലി ദക്ഷിണാപഥത്തിലെ ബ്രിട്ടീഷ്സൈന്യത്തിൻെറ നായകത്വം വഹിച്ചു. പിൽക്കാലം വെല്ലിങ്ങ്ടൺപ്രഭുവെന്നു പ്രഖ്യാതനായിത്തീർന്ന ആ സേനാനായകൻ അഹമദുനഗരം സ്വാധീനമാക്കുകയും, അസ്സേ എന്ന സ്ഥലത്തുവെച്ചുണ്ടായ യുദ്ധത്തിൽ ബോൺസലെയെ നിശ്ശേഷം തോല്പിക്കുകയും ചെയ്തു. അർഗൺ എന്ന സ്ഥലത്തെ യുദ്ധത്തിലും ബ്രിട്ടീഷ്പക്ഷത്തിനു വിജയം സിദ്ധിച്ചു. അനന്തരം ഗാവിൽഗർ എന്ന ദുർഗ്ഗം വെല്ലസ്ലി ആക്രമിച്ചപ്പോൾ ബോൺസലേ കീഴടങ്ങുകയും സമാധാനത്തിനു് അപേക്ഷിക്കുകയും ചെയ്തു. ദേവഗണിലെ ഉടമ്പടിയനുസരിച്ച് ഒരു ബ്രിട്ടീഷുറെസിഡണ്ടിനെ ബോൺസലെയുടെ രാജധാനിയിൽ താമസിപ്പിച്ചുകൊള്ളാമെന്നും രാഷ്ട്രീയതർക്കങ്ങൾ ആ ഉദ്യോഗസ്ഥൻെറ മാദ്ധ്യസ്ഥതയിൽ തീർച്ചചെയ്തുകൊള്ളാമെന്നും ബോൺസലേ സമ്മതിച്ചു.

ഹിന്ദുസ്ഥാനത്തിൽ സേനാധിപത്യം വഹിച്ചതു ജനറൽ ലൂക്ക് ആയിരുന്നു. ആ സേനാനായകൻ സിൻഡ്യയുടെ ഫ്രെഞ്ചുഭടന്മാരോടു എതിർക്കുകയും ആലിഗർ സ്വാധീനപ്പെടുത്തിയശേഷം ഡൽഹിയിലേക്കു പുറപ്പെടുകയും ചെയ്തു. ഡൽഹിയുടെ പ്രാന്തത്തിൽവെച്ചു നടന്ന ഭയങ്കരയുദ്ധത്തിൽ ഇംഗ്ലീഷ്സേനയ്ക്കു തന്നെ വിജയം സിദ്ധിച്ചു. ഫ്രെഞ്ചുസേനാനായകന്മാർ കിഴടങ്ങി. വൃദ്ധനായ ഷാഅലം ഇംഗ്ലീഷുകാർക്ക് അധീനനായിത്തീർന്നു. ലാസ്വാറിയിലെ യുദ്ധത്തിൽ സിൻഡ്യാ പരാജിതനാകയും സർജ്ജിഅഞ്ജൻഗനിൽവെച്ച് ഇംഗ്ലീഷുകാരുമായി സന്ധിചെയ്യുയും ചെയ്തു. ഉടമ്പടി അനുസരിച്ചു യമുനാ ഗംഗാ നദികൾക്കിടയിലുള്ള

ദേശങ്ങളും അഹമദ്നഗരവും സിൻഡ്ധ്യ ഇംഗ്ലീഷുകാൎക്ക വിട്ടുകൊടു ത്തു. അനന്തരം അചിരേണ ബോൺസലേയും ബ്രിട്ടീഷുകാരുമാ യി സന്ധിചെയ്തു. ഗെയിക്കുവാറും ബ്രിട്ടീഷുകാരുടെ മേൽക്കോയ്മ സ്ഥാനം അംഗീകരിച്ചു. എന്നാൽ ഹോൾക്കർ മാത്രം യുദ്ധോദ്യമ ത്തിൽനിന്നു വിരമിച്ചില്ല. കൎണ്ണൽ മോൺസൻെറ ഒരു സേന യെ ആ മഹാരാഷ്ട്രരാജാവു തോല്പിച്ചു. എന്നാൽ അചിരേണ ഒരു ബ്രിട്ടീഷ്സേന ഇൻഡോർ സ്വാധീനമാക്കുകയും ഡിഗ് എ ന്ന സ്ഥലത്തുവെച്ചു ഹോൾക്കറെ നിശ്ശേഷം തോല്പിക്കുകയും ചെ യ്തു. ഭരതപുരം സ്വാധീനമാക്കുവാൻ ജനറൽ ലോക്കിനു സാധി ച്ചില്ലെങ്കിലും ഹോൾക്കറിൻെറ സേനകൾ ആ യുദ്ധത്തിൽ ശിഥി ലീഭവിച്ചുപോയെന്നുള്ളതും പ്രസ്താവ്യമാണ്. എന്നാൽ യുദ്ധം പൂ ൎത്തി ആകുന്നതിനു മുമ്പു വെല്ലസ്ലിപ്രഭുവിനു ഇംഗ്ലണ്ടിലേക്കു മടങ്ങി പോകേണ്ടിവന്നു.

വെല്ലസ്ലിപ്രഭു ഇൻഡ്ധ്യാരാജ്യഭരണം കൈയേററ കാലത്തു ബ്രിട്ടീഷുകാരുടെ നിലയ്ക്കു സ്വാസ്ഥ്യമുണ്ടായിരുന്നില്ല. അഫ്ഗാ ൻനേതാവായ സെമൻഷാ ഇൻഡ്ധ്യയെ ആക്രമിക്കുമെന്നു ശങ്കിക്ക പ്പെട്ടിരുന്നു. ദിഗ്വിജയാകാംക്ഷിയായ നെപ്പോളിയൻ ബോണ പ്പാർട്ടിൻെറ ദൃഷ്ടി ഇൻഡ്ധ്യയിലേക്കും പതിച്ചുകഴിഞ്ഞിരുന്നു. നൈ സാം ടിപ്പുസുൽത്താൻ മഹാരാഷ്ട്രർ എന്നിവരുടെ ശക്തി ക്രമാതീ തമായി വൎദ്ധിക്കുകയും സ്വാൎത്ഥപരരായിരുന്ന അവർ ജനക്ഷേമ ത്തിനെക്കാൾ ഉപരിയായി സ്വാധികാരം കാംക്ഷിച്ചതിനാൽ ഇൻ ഡ്ധ്യയിലെങ്ങും ക്ഷേമവും സമാധാനവും കുറഞ്ഞുവരികയും ചെയ്തി രുന്നു. രാജ്യത്തിൻെറ ക്ഷേമോദയത്തിനു ഹാനികരങ്ങളായ ഏതദ്ദേശീയ ശക്തികളെ നിയന്ത്രണം ചെയ്തു ഇൻഡ്ധ്യയിൽ സമാധാന പരമായ ഭരണം സംസ്ഥാപനം ചെയ്യണമെന്നു വെല്ലസ്ലിപ്രഭു തീ രുമാനിക്കുകയും ആ ഉദ്ദേശ്യസാദ്ധ്യത്തിനു ആസ്പദമായ ശ്രമമാരം ഭിക്കയും ചെയ്തു. നൈസാമും ബ്രിട്ടീഷുകാരും തമ്മിൽ നടന്ന ഉട മ്പടി ബ്രിട്ടീഷു ഇൻഡ്ധ്യാചരിത്രത്തിൽ ഒരു നവ്യഘട്ടത്തെ അനാ ഛാദനം ചെയ്യുന്നുണ്ടെന്നുള്ളതു നിസ്തൎക്കം തന്നേ. നയകോവിദ നായ വെല്ലസ്ലിയുടെ ദീൎഘാലോചനാഫലമായ ആ ഉടമ്പടി അനു സരിച്ചു നൈസാം ഇംഗ്ലീഷുകാരുടെ മേൽക്കോയ്മ സമ്മതിക്കയാ ണ് ചെയ്തതു്. അനന്തരം ഗവൎണർജനറൽ രജപുത്രരാജാക്ക

ന്മാരെക്കൊണ്ടും ഇംഗ്ലീഷുകാരുടെ മേൽക്കോയ്മസ്ഥാനം സമ്മതിപ്പിച്ചു. യുദ്ധം കൂടാതെ മഹാരാഷ്ട്രരെ ബ്രിട്ടീഷ്ശക്തിക്കു അധീനമാക്കുവാൻ സാധിക്കുകയില്ലെന്നു ബോദ്ധ്യം വന്നതിനാലാണ് അവരെ സംബന്ധിച്ചേടത്തോളം വെല്ലസ്ലിപ്രഭു ദണ്ഡോപായം പ്രയോഗിച്ചതു എന്നു കാണാം. മൈസൂരിൻെറ നേക്കും അതേ നയം തന്നേ പ്രയോഗിച്ചു തന്ത്രവിശാരദനായ ഗവർണർജനറൽ ബ്രിട്ടിഷുഭരണം അവിടെത്തന്നേയും സ്ഥാപിച്ചു. ഏതാദൃശങ്ങളായ പരിശ്രമങ്ങളുടെ ഫലമായി ഇൻഡ്യയിലെങ്ങും ജനക്ഷേമവും സമ്പൽസമൃദ്ധിയും ഉണ്ടാകുവാനാരംഭിച്ചു. ൧൮൦൫ ൽ വെല്ലസ്ലിപ്രഭു ഉദ്യോഗമൊഴിഞ്ഞു ഇംഗ്ലണ്ടിലേക്കു യാത്രയായപ്പോൾ ബ്രിട്ടീഷുകാരുടെ മേൽക്കോയ്മസ്ഥാനം ഇൻഡ്യയിലെ ഏതദ്ദേശീയരാജാക്കന്മാരിൽ ഭൂരിപക്ഷവും അംഗീകരിച്ചു കഴിഞ്ഞിരിക്കുന്നു.

---

അദ്ധ്യായം ൧൭

## സമാധാന നയം

ഏതദ്ദേശീയ രാജ്യകായ്യങ്ങളിൽ ഇടക്കിടെ ഇടപെട്ടു ഒട്ടധികം യുദ്ധങ്ങളിൽ ഏൎപ്പെടേണ്ടിവന്ന വെല്ലസ്ലിപ്രഭുവിൻെറ ഭരണം ഈസ്റ്റിൻഡ്യാക്കമ്പനിക്കാൎക്കു തൃപ്തിജനകമായിരുന്നില്ല. ബ്രിട്ടീഷുകാരുടെ ശക്തി പ്രയോഗിച്ചു അവൎക്കു ഇൻഡ്യയിൽ രാജ്യസമ്പാദനം ചെയ്യാൻ കൂടുതൽ സൌകയ്യം സിദ്ധിച്ചു എന്നു വരികിലും കമ്പനിയുടെ പരമോദ്ദേശ്യമായ വാണിജ്യോദ്യമങ്ങൾക്കു അക്കാലത്തു ഹാനി സംഭവിച്ചുപോയിരിക്കുന്നതായി കമ്പനിഡയറക്ടറന്മാൎക്കു ബോദ്ധ്യംവന്നു. തന്നിമിത്തം സമാധാനപരമായ ഭരണനയം തുടൎന്നുണ്ടതിൻെറ അത്യാവശ്യകത അവൎക്കു ബോദ്ധ്യപ്പെട്ടുകയും ൧൮൦൫-ൽ ആ ഉദ്ദേശ്യസാദ്ധ്യത്തിനായി ലാർഡു കാറൺവാലീസിനെ വീണ്ടും ഗവർണർജനറലായി നിയമിച്ചു വീണ്ടും ഇൻഡ്യയിലേക്കു അയക്കുകയും ചെയ്തു. ഏതദ്ദേശ്യരാജാക്കന്മാരുടെ രാജ്യകായ്യങ്ങൾ യാതൊരു പ്രകാരേണയും ഇടപെടുകയില്ലെന്നുള്ള ദൃഢവൃതത്തോടുകൂടി ഇൻഡ്യലേക്കു പുറപ്പെട്ട ആ ഗവർണർജനറൽ ഇൻഡ്യയിലെത്തി അധിക ദിവസം കഴിയും മുമ്പുതന്നേ പര

ലോകം പ്രാപിച്ചതിൽ ഇൻഡ്യയ്ക്കും ബ്രിട്ടീഷാധിപത്യത്തിനും ശ്രേയസ്കരം ആയി ഭവിച്ചു എന്നു വേണം പറയുവാൻ. ഈസ്റ്റിൻഡ്യാക്കമ്പനിയുടെ ഉദ്ദേശ്യം വാണിജ്യം തന്നേ. യുദ്ധങ്ങൾ നടത്തി രാജ്യസമ്പാദനം ചെയ്ക എന്നുള്ളത് അവരുടെ കൃത്യസീമയിൽ ഉൾപ്പെട്ടിട്ടുള്ള കാര്യമല്ല. എന്നാൽ യുദ്ധങ്ങളിലേർപ്പെടാതെ സമാധാനപരമായ വാണിജ്യവൃത്തി നടത്തിക്കൊണ്ടു ഇൻഡ്യയിൽ കാലയാപനം ചെയ്ക ദുഷ്കരമാണെന്നും താദൃശമായ നയം സ്വീകരിക്കപ്പെടുന്നപക്ഷം ബ്രിട്ടീഷുകാർ അക്കാലത്തു ഇൻഡ്യാ വിട്ടു ഒഴിയേണ്ടിവരുമെന്നും മേധാവികളായ പലേ ഗവർണർജ്ജനറൽമാക്കും അനുഭവസിദ്ധം ആയിട്ടുള്ളതാണ്. ആ കാരണത്താൽ മാത്രമല്ല അവർ കലഹനയം സ്വീകരിച്ചിട്ടുള്ളതെന്നു ധരിക്കേണ്ടതാണ്. രാജ്യസമ്പാദനത്തിലുള്ള ദുർമ്മോഹമാണ് ഏതദ്ദേശിയ രാജാക്കന്മാരുടെ അഭ്യന്തരകലഹങ്ങളിൽ ഇടപെടുവാൻ അവരെ പ്രേരിപ്പിച്ചതെന്നു വിചാരിപ്പാനും ന്യായം കാണുന്നില്ല. ഇൻഡ്യയുടെ ക്ഷേമാഭിവൃദ്ധിക്കും ബ്രിട്ടീഷുവാണിജ്യത്തിൻെറ പ്രസക്തിക്കും കലഹനയം അപരിഹാര്യമായി വന്നുകൂടിയതാണ്.

സർ ജാർജ്ജ് ബാർലൊ (൧൮൦൫—൧൮൦൭)

ലാർഡ്ഡു കാറൺവാലീസിൻെറ കാലാനന്തരം കൌൺസിലിലെ സീനിയർമെംബറായ സർ ജാർജ്ജു ബാർലൊ ഗവർണ്ണർജ്ജനറലായി നിയമിക്കപ്പെട്ടു. സഖ്യനയം, കമ്പനിക്കാരുടെ വാണിജ്യപ്രസക്തിക്കു ഹാനികരമാകയാൽ നിർവ്വാഹമുള്ളിടത്തോളം സ്വീകരിക്കരുതെന്നു നിർബ്ബന്ധമുള്ള ആളായിരുന്നു ബാർലൊ. എന്നാൽ ഏതദ്ദേശിയ രാജാക്കന്മാരുമായി യുദ്ധത്തിലേർപ്പെടുവാൻ ഇടകൊടുക്കാതെ ഏററവും കരുതലോടുകൂടിയും ഗവർണ്ണർജ്ജനറൽ ഭരണകാര്യങ്ങൾ നടത്തിവന്നു. ക്ഷുഭിതനായ സിൻഡ്യയെ സ്വാധീനമാക്കുവാൻ ഗോഹത്തി, ഗ്വാളിയർ എന്നിങ്ങനെ രണ്ടു ദുർഗ്ഗങ്ങൾ അദ്ദേഹം ആ മഹാരാഷ്ട്രനായകനു വിട്ടുകൊടുത്തു. ബ്രിട്ടീഷുകാർ മഹാരാഷ്ട്രശക്തിയെ ഭയന്നു ഈദൃശമായ ആനുകൂല്യം നൽകിയതാണെന്നു തെററിദ്ധരിച്ചുകൊണ്ടു സിൻഡ്യ മുതലായ മഹാരാഷ്ട്രപ്രമാണികൾ അടുത്തുതന്നേ സൈന്യശേഖരമാരംഭിച്ച് യുദ്ധസന്നദ്ധരായി. ബാർലോയുടെ സമാധാനനയംനിമിത്തം രജ്ഞ

പുത്രരാജാക്കന്മാരിൽ പലരും ബ്രിട്ടീഷുകാരുടെ വൈരികളായി ത്തിൎന്നു.

വെല്ലൂരിലെ ശിപായിലഹള

സർ ജാൎജ്ജു ബാർലോയുടെ കാലത്താണു് വെല്ലൂരിലെ ബ്രിട്ടീഷുപട്ടാളക്കാർ ലഹളയുദ്ദ്യമിച്ചതു്. വെല്ലൂരിലെ ഒരു മഹമ്മദീയ പ്രഭുവിൻെറ പ്രേരണയാൽ പ്രസ്തുതവിപ്ലവം ആരംഭിച്ചതായി ഊഹിക്കപ്പെട്ടിരിക്കുന്നു. ഗവൎണ്ണർജനറൽ വലിയ വിഷമമൊന്നും കൂടാതെ ലഹള ശമിപ്പിക്കയും ടിപ്പുവിൻെറ പുത്രനായ ആ മഹമ്മദീയപ്രഭുവിനെ ബംഗാളത്തേക്കു മാററിപാൎപ്പിക്കുകയും ചെയ്തു. അനന്തരം ൧൮൦൭-ൽ അദ്ദേഹം ഉദ്യോഗം ഒഴിഞ്ഞു.

മിൻെറാപ്രഭു (൧൮൦൭—൧൮൧൩).

ഏതദ്ദേശ്യരാജ്യങ്ങളുമായി നിഷ്പ്രവേശകനയത്തിൽ വൎത്തിക്കേണ്ടതാണെന്നുള്ള നിഷ്കൎഷയോടുകൂടി ആണു് മിൻേറാപ്രഭുവിനെ കമ്പനിഡയറക്ററന്മാർ ഇൻഡ്യയിലേക്കയച്ചതെങ്കിലും അദ്ദേഹം ഇൻഡ്യയിൽ വന്നെത്തിയവൎഷം തന്നെ ബണ്ഡൽഖണ്ഡിലെ അരാജകതചത്തെ നീക്കംചെയ്യാനായി ഒരു ബ്രിട്ടീഷു സൈന്യത്തെ നിയോഗിക്കുവാൻ നിബ്ബന്ധനായ്ത്തീൎന്നു.

അക്കാലത്തു യൂറോപ്പിൽ ഇംഗ്ലീഷുകാരും ഫ്രഞ്ചുകാരും തമ്മിൽ യുദ്ധം നടന്നുകൊണ്ടിരുന്നതിനാൽ ഇൻഡ്യയിലെ ഏതദ്ദേശിയ രാജാക്കന്മാരേ സ്വാധിനപ്പെടുത്തിക്കൊണ്ടു് കൈവിട്ടുപോയ ദേശങ്ങളേ വീണ്ടെടുക്കുവാൻ ഫ്രഞ്ചുകാർ ശ്രമിച്ചേക്കുമെന്നു ഗവർണർ ജനറൽ ശങ്കിച്ചു. തന്നിമിത്തം മിൻെറാപ്രഭു കാബൂൾ, സിൻഡു്, പേഷ്യാ എന്നീ രാജ്യങ്ങളിലേ രാജാക്കന്മാരുടെയും രംജിററ്സിങ്ങിൻെറയും ലാഹൂർ മഹാരാജാവിൻെറയും രാജധാനികളിലേക്കു ബ്രിട്ടീഷുപ്രതിനിധികളെ അയയ്ക്കുകയും ഫ്രെഞ്ചുകാരുമായി യാതൊരുവിധമായ ഇടപാടും നടത്തുന്നതല്ലെന്നു് അവർ ഉടമ്പടിചെയ്യുകയും ചെയ്തു.

ഫ്രെഞ്ചുകാരുടെ വകയായ മറിഷിയസ്ദ്വീപും ഡച്ചുകാരുടെ വകയായ ജാവാദ്വീപും ഇൻഡ്യയിൽ അവർ ബ്രിട്ടീഷുകാരുമായി യുദ്ധം നടത്തിയ കാലങ്ങളിൽ നാവികസ്ഥാനങ്ങളായി ഉപയോഗി

ച്ചുപോന്നു. ൧൮൦൯-ൽ മിൻറാപ്രഭു ആ ദ്വീപുകളേ സ്വാധീനപ്പെടുത്തി.

൧൮൧൩-ൽ ഈസ്റ്റിൻഡ്യാക്കമ്പനിവക ചാർട്ടർ ഇരുപതു വഷത്തേക്കുകൂടി ബ്രിട്ടീഷുഗവമ്മെണ്ടു പുതുക്കിക്കൊടുത്തു.

ഹേസ്റ്റിംഗ്സ്പ്രഭു (൧൮൧൩—൧൮൨൨)

തൻെറ മുൻഗാമികളേപ്പോലെതന്നെ സമാധാനനയം പരിപാലിക്കണമെന്നുള്ള ദൃഢനിശ്ചയത്തോടുകൂടിയാണ് ഹേസ്റ്റിംഗ്സ്പ്രഭു ഇൻഡ്യയിലേക്കു പുറപ്പെട്ടതെങ്കിലും രാജ്യഭരണം കയ്യേററതിൻെറ പിറേറവഷംതന്നെ ഒരു യുദ്ധത്തിൽ ഏപ്പെടേണ്ടിവന്നു.

നേപാളയുദ്ധം. (൧൮൧൪ — ൧൮൧൬)

ഹിമാലയത്തിൻെറ ദക്ഷിണപാർശ്വങ്ങളിൽ വ്യാപിച്ചിരിക്കുന്ന നേപാളരാജ്യത്തെ നിവാസികളായ ഗൂർഖ്വസമുദായം വീര്യപരാക്രമങ്ങൾക്കു സുപ്രസിദ്ധരാണ്. ഗൂർഖ്വജനങ്ങളിൽപെട്ട പലേ യുദ്ധവീരന്മാരും ഇടയ്ക്കിടെ ബ്രിട്ടീഷ് അതിത്തികളിൽ കടന്നു ദേശങ്ങൾ ആക്രമിച്ചുപോന്ന പതിവു നിത്തൽചെയ്യണമെന്നു മിൻേറാപ്രഭു അവരോട് ആവശ്യപ്പെട്ടുവെങ്കിലും വിശേഷിച്ചു ഫലമൊന്നുമുണ്ടായില്ല. ഹേസ്റ്റിംഗ്സുപ്രഭു ഇൻഡ്യയിൽ വന്നെത്തിയശേഷം ഇദംപ്രഥമമായി നടത്തിയ പ്രധാന കാര്യം നേപാളയുദ്ധമായിരുന്നു. ബ്രിട്ടീഷുസൈന്യങ്ങൾ നാലു വിഭാഗമായിട്ടാണു നേപാളത്തേക്കു പുറപ്പെട്ടതു്. ഒരു സേനാവിഭാഗത്തിൻെറ ആധിപത്യം വഹിച്ചതു ജനറൽ ഒക്ടേർലോണി ആയിരുന്നു. ബ്രിട്ടിഷുസൈന്യങ്ങൾക്കു, യുദ്ധത്തിൻെറ പ്രാരംഭഘട്ടത്തിൽ അല്പം പരാജയമുണ്ടായെങ്കിലും ഹേസ്റ്റിംഗ്സ് അചിരേണ ഒരു വലിയ സൈന്യത്തെ വീണ്ടും അങ്ങോട്ടു നിയോഗിച്ചതിനാൽ പോരായ്മ നിശ്ശേഷം നീങ്ങിപ്പോയി. ബ്രിട്ടീഷുസൈന്യം അൽമോറയിൽവച്ചു ഗൂർഖ്വരന്മാരെ നിശ്ശേഷം പരാജിതരാക്കി. അനന്തരം മലാൻ എന്ന സ്ഥലത്തുവച്ചുണ്ടായ യുദ്ധത്തിൽ ഓക്ടർലോണി ഗൂർഖ്വനേതാവായ അമീർസിങ്ങിനെ തോൽപ്പിച്ചശേഷം തലസ്ഥാനനഗരിയായ ഘട്ടമന്ദിരത്തിലേക്കു പുറപ്പെട്ടു. ആ പ്രസ്ഥാനം അപ്രതീക്ഷിതമായി നടത്തപ്പെട്ടുകയാൽ ഗൂർഖ്വരന്മാർ സംഭ്രമഭരിതരായി. അ

വർ ഇംഗ്ലീഷുകാൎക്ക് കീഴടങ്ങുകയും സെഗാലിയിലെ ഉടമ്പടി അനുസരിച്ച് ഉഭയകക്ഷികളുടെയും രാജ്യങ്ങളുടെ സീമ നിൎണ്ണയപ്പെടുത്തുകയും, ഒരു ബ്രിട്ടീഷുറസിഡണ്ടിനെ ഘട്ടമന്ദിരത്തിൽ താമസിപ്പിക്കുവാൻ വ്യവസ്ഥചെയ്യുകയും ചെയ്തു.

നേപാളയുദ്ധം നടന്നുകൊണ്ടിരുന്ന കാലത്തു പിൻഡാറികൾ എന്ന അരാജകവൎഗ്ഗക്കാരും മഹാരാഷ്ട്ര രാജ്യങ്ങളിൽനിന്നു പിരിച്ചയക്കപ്പെട്ട ഭടജനങ്ങളും മദ്ധ്യഭാരതത്തിൽ കടന്നു പലവിധ ദ്രോഹകൃത്യങ്ങൾ നടത്തിക്കൊണ്ടിരുന്നു. മഹാരാഷ്ട്രപ്രമാണികളിൽ പലരും പിൻഡാറികൾക്കു് അനുകൂലികളായിരുന്നു. നൎമ്മദാ നദീതടങ്ങളിൽ നിവസിച്ചിരുന്ന പ്രസ്തുതവൎഗ്ഗക്കാരേ സിൻഡ്യയും ഹോൾക്കാറും പലപ്രകാരേണയും സഹായിച്ചുവന്നതായിപ്പറയപ്പെട്ടിരിക്കുന്നു. അമിർഖാൻ എന്ന ആഫ്ഗാൻനേതാവിന്റെ വരുതിയിൽ പട്ടാണിവൎഗ്ഗജരായ ഒരു കൂട്ടം ചോരന്മാർ രാജപുട്ടാണയിൽ കടന്നു സാഹസകൃത്യങ്ങൾ നടത്തിപ്പോന്നു. ൧൮൧൬-ൽ പിൻഡാറികൾ ഒരു വലിയ സേനയോടുകൂടി ദക്ഷിണേന്ത്യയിൽ കടന്നു ചോരവൃത്തിയും അക്രമവും നടത്തുവാൻ ആരംഭിച്ചു. ജനക്ഷേമഹന്താക്കളായ അവരേ അമൎച്ചവരുത്തേണ്ട കാലം അതിക്രമിച്ചിരിക്കയാണെന്നു കമ്പനിഡയറക്ടറന്മാൎക്കു് അപ്പോൾ ബോദ്ധ്യമായി. പിൻഡാറികളുടെ അക്രമം ഭയന്നു ബോപാൽ, ഉദയപുരം, ജാതപുരം എന്നി ദേശങ്ങളിലെ രജപുത്രരാജാക്കന്മാർ ബ്രിട്ടീഷുകാരുമായി ഉപരാജസഖ്യം ചെയ്കയുണ്ടായി.

പിൻഡാറിയുദ്ധം.

പിൻഡാറികളേ അമൎച്ചവരുത്തുവാൻ ഉദ്യമിക്കുന്ന ഘട്ടത്തിൽ മഹാരാഷ്ട്രന്മാർ അവരെ സഹായിക്കുവാൻ പുറപ്പെടാതിരിക്കയില്ലെന്നു ബോദ്ധ്യമുള്ള ഗവർണർജനറൽ ബ്രിട്ടീഷുസൈന്യത്തേ രണ്ടായി വിഭജിച്ച് ഒരു വിഭാഗത്തേ സർ തോമസ്സ് ഹിസ്സ്ലോപ്പിന്റെ നേതൃത്വത്തിൽ സിൻഡ്യയുടെ രാജധാനിയിലേക്കു നിയോഗിക്കുകയും, മറെറാരു വിഭാഗത്തെ സ്വയം നയിക്കുകയും ചെയ്തു. അപ്രതീക്ഷിതമായി ആക്രമിക്കപ്പെട്ട സിൻഡ്യ ഗ്വാളിയറിൽ വെച്ച് ഇംഗ്ലീഷുകാരുമായി സന്ധി നടത്തി. കരാറുകൾ അനുസരിക്കുമെന്നുള്ളതിനു് ഉറപ്പിലേക്കായി രണ്ടു ദുൎഗ്ഗങ്ങൾ അദ്ദേഹം ബ്രിട്ടീഷുകാൎക്കു വിട്ടുകൊടുക്കുകയുമുണ്ടായി. അനന്തരം ബ്രിട്ടീഷുസൈ

ന്യനിര പിൻഡാറികളെ നാലുപാടും വളയുകയും അവരെ മാൾവ യിൽനിന്നു ഓടിക്കുകയും ചെയ്തു. അവരുടെ നായകന്മാരിൽ പല രും ബ്രിട്ടീഷുകാൎക്കു കീഴടങ്ങി. ചിററു എന്നൊരു നേതാവുമാത്രം മഹാരാഷ്ട്രപക്ഷത്തിൽ ചേൎന്നുകൊണ്ടു വീണ്ടും ദുർവൃത്തികൾക്കു് ഉ ദ്യമിച്ചുകൊണ്ടിരുന്നുവെങ്കിലും അയാളെ ശാർദ്ദൂലം കഥാവശേഷ നാക്കിയതായി പറയപ്പെട്ടിരിക്കുന്നു. അമിർഖാൻ എന്ന പട്ടാണി നായകനും ബ്രിട്ടീഷുകാരുമായി സന്ധിചെയ്തു. ടോങ്കിലെ രാജാ വ് അമീർഖാന്റെ വംശജനാണെന്നു വിശേഷിച്ചു പറയേണ്ടതി ല്ലല്ലോ.

മൂന്നാമത്തെ മഹാരാഷ്ട്രയുദ്ധം

അക്കാലമെല്ലാം ബ്രിട്ടീഷുനിയന്ത്രണത്തിൽനിന്നും മോചിക്കു വാനായി പെഷവാ ബാജിറാവു ശ്രമിക്കുകയായിരുന്നു. ഒരു വലി യ സൈന്യം ശേഖരിച്ചുകൊണ്ടു് അദ്ദേഹം പൂനായിലെ ബ്രിട്ടീഷുറ സിഡൻസി ആക്രമിച്ചു. എന്നാൽ പ്രസ്തുതദുരവസ്ഥയേക്കുറിച്ചു് ആശങ്കയുണ്ടായിരുന്ന റെസിഡൻറു യഥാകാലം അവിടെനിന്നു ക ക്കി എന്ന ദേശത്തേക്കു നിൎഗ്ഗമിച്ചു. പേഷ്വായുടെ സേന ബ്രിട്ടീ ഷ് ഉദ്യോഗസ്ഥനെ അനുധാവനംചെയ്തു് ആ സ്ഥലത്തു ചെന്നു ചേൎന്നെങ്കിലും അവിടെ കാവൽനിന്ന ബ്രിട്ടീഷുസൈന്യവുമായി നേ രിട്ടതിൽ അവൎക്കു പരാജയം സംഭവിച്ചു. അനന്തരം അഷ്ടി, സി യോണി എന്നീ സ്ഥലങ്ങളിൽവച്ചുണ്ടായ യുദ്ധങ്ങളിലും പേഷ്വാക്കു തോൽവിപററി. ആ മഹാരാഷ്ട്രനായകൻ സമാധാനം അപേക്ഷി ച്ചു. ബ്രിട്ടീഷുകാർ പെഷ്വാക്കു പ്രതിവൎഷം വ്യലക്ഷം രൂപ പെൻ ഷൻ കൊടുക്കാമെന്നു സമ്മതിച്ചു.

പെഷ്വായുടെ രാജ്യങ്ങളിൽ ദക്ഷിണാപഥത്തിലുള്ള ഭാഗം ജ നറൽ മൺറോ സ്വാധീനമാക്കിയതോടുകൂടി ഹോൾക്കർ യുദ്ധ സന്നദ്ധനായി. ബോൺസലേയും ഹോൾക്കരോടു സഹകരിച്ചു. അനന്തരം അവരുടെ സങ്കലിതസൈന്യം നാഗപുരത്തേ ബ്രിട്ടീ ഷ് റസിഡൻസി ആക്രമിച്ചുവെങ്കിലും ശ്രമം വിഫലമായി. അചി രേണ ബോൺസലേയും സേനയും തടവുകാരായി പിടിക്കപ്പെട്ടു. നൎമ്മദാതീരത്തുള്ള ദേശങ്ങളിൽ പലതും ബ്രിട്ടീഷുകാൎക്കു ലഭിച്ചു. മി ഹിതപുരത്തിൽവച്ചു നടന്ന യുദ്ധത്തിൽ ഹോൾക്കരുടെ സേനയും

നിശ്ശേഷം പരാജിതമായി. യുദ്ധാനന്തരം പേഷ്വായുടെ രാജ്യങ്ങളിൽ അധികഭാഗവും ബ്രിട്ടീഷുസംസ്ഥാനങ്ങളോടു ചേർക്കപ്പെട്ടു. സാററാറാസംസ്ഥാനം ശിവാജിയുടെ വംശജനായ ഒരു രാജാവിനു ബ്രിട്ടീഷുകാർ വിട്ടുകൊടുക്കുകയും പേഷ്വായുടെ ഭരണം അവസാനിപ്പിക്കുകയും ചെയ്തു. ഇങ്ങനെ മഹാരാഷ്ട്രരുടെ രാഷ്ട്രീയശക്തി നിലച്ചു. മഹാരാഷ്ട്രരാജാക്കന്മാരുടെ നിരങ്കുശമായ അഭ്യന്തരകലഹംനിമിത്തം ക്ഷീണപ്രായയായി ഭവിച്ചിരുന്ന രാജ്യശ്രീയെ പുനരുദ്ധാരണം ചെയ്യാൻ ബ്രിട്ടീഷുകാർ നടത്തിയ ശ്രമത്തിൽ ഒട്ടധികം രാജ്യങ്ങൾ അവക്ക് അധീനമായിത്തീൎന്നു.

പിടിച്ചടക്കപ്പെട്ട ദേശങ്ങളിലെ സമാധാനരക്ഷയ്ക്കും ക്ഷേമൈകനിരതമായ ഭരണത്തിനും ഹേസ്റ്റിംഗ്സ് പ്രയോജനകരങ്ങളായ പല വ്യവസ്ഥകൾ നടപ്പിൽ വരുത്തി.

ദക്ഷിണാപഥത്തിൻെറ ഏറിയൊരംശവും ബിറാർ പ്രോവിൻസസും ബോംബേപ്രസിഡൻസിയോടു ചേൎക്കപ്പെടുകയും അവിടെയും പഞ്ചായത്തു, മുതലായ പ്രാദേശികസ്വയംഭരണസ്ഥാപനകൾ നിൎത്തലാക്കാതെ പരിപാലിച്ചു ഭരണം നടത്തിക്കൊണ്ടുപോകയും ചെയ്തു. പല സംസ്ഥാനങ്ങളിലും കണ്ടെഴുത്തു നടത്തപ്പെട്ടു. ലാർഡ്ഡു് ഹേസ്റ്റിംഗ്സിൻെറ കാലത്തു വിദ്യാഭ്യാസപ്രചാരത്തിനായുള്ള വ്യവസ്ഥകൾ ഏൎപ്പെടുത്തുകയും വൎത്തമാനപ്പത്രങ്ങളുടെ പ്രസിദ്ധീകരണം സംബന്ധിച്ചുണ്ടായിരുന്ന ചട്ടങ്ങൾ ലഘൂകരിക്കുകയും ചെയ്തു. ആദ്യമായി ഇൻഡ്യയിൽ നാട്ടുഭാഷാവൎത്തമാനപ്പത്രങ്ങളുടെ പ്രസിദ്ധീകരണം ആരംഭിച്ചതു ഹേസ്റ്റിംഗ്സ് പ്രഭുവിൻെറ കാലത്തായിരുന്നു. റോഡ്ഡുകൾ, തോടുകൾ മുതലായവ വെട്ടിക്കുകയും പാലങ്ങൾ പണിയിക്കുകയും ചെയ്യുന്നതിൽ അദ്ദേഹം ശ്രദ്ധാലുവായിരുന്നു. സിവിൾകോടതികളുടെ സംഖ്യ വൎദ്ധിപ്പിക്കുകയും ഇൻഡ്യാക്കാരെ ഇദംപ്രഥമമായി ന്യായാധിപന്മാരായി നിയമിക്കുകയും ചെയ്തതു ഹേസ്റ്റിംഗ്സ്പ്രഭുവായിരുന്നു. അക്കാലത്തു ബൎമ്മാക്കാർ ബ്രിട്ടിഷുകാരുമായി യുദ്ധത്തിനു് ഉദ്യമിച്ചുവെങ്കിലും അവർ പരാജിതരായിപ്പോയി. ൧൮൧൫-ൽ സിലോൺ ബ്രിട്ടീഷ് ആധിപത്യത്തിലാക്കപ്പെട്ടു. വാണിജ്യാഭിവൃദ്ധിയെ പുരസ്കരിച്ചു ഗവർണർജ്ജനറൽ മലയാ ഉപദ്വീപിൻെറ അഗ്രഭാ

ഗത്തുള്ള സിംഗപ്പൂർ എന്ന ദ്വീപിൽ ബ്രിട്ടീഷ് ഉപവേശം ആരംഭിച്ചുവെന്നുള്ള വസ്തുതയും വിസ്മരണീയമല്ല.

---

അദ്ധ്യായം ൧൨

## ആമെർസ്ററുപ്രഭു (൧൮൨൩—൧൮൨൮)

ലാർഡ് ആമെർസ്ററ് ഇൻഡ്യാഭരണം കൈയേററ ഘട്ടത്തിൽ ബങ്കാൾ, ഒറീസാ, മദ്രാസ് പ്രസിഡൻസി, ബോംബെപ്രസിഡൻസി, എന്നീ ദേശങ്ങൾ ബ്രിട്ടീഷുകാരുടെ നേരിട്ടുള്ള ഭരണത്തിലും അയോദ്ധ്യാ, രാജപുട്ടാണയിലെ ഏതദ്ദേശിയരാജ്യങ്ങൾ, മഹാരാഷ്ട്രരാജ്യങ്ങൾ, ഹൈദരബാദ്, മൈസൂർ, ബോപ്പാൽ എന്നീ രാജ്യങ്ങളുൾപ്പെടെ ശേഷിച്ച ഭാഗം ആകമാനം ബ്രിട്ടീഷുനിയന്ത്രണത്തിലും ആയിരുന്നു.

### ആദ്യ ബർമ്മായുദ്ധം (൧൮൨൪—൧൮൨൬)

ബർമ്മാസാമ്രാജ്യം ഭരിച്ചിരുന്നത് ആവയിലെ രാജാക്കന്മാരായിരുന്നു. അരക്കാൻ, ആസാം എന്നീ രാജ്യങ്ങളും ബർമ്മാസാമ്രാജ്യത്തോടു ചേർക്കപ്പെട്ടിരുന്നു. ബർമ്മാ രാജാക്കന്മാരുടെ ക്രൂരനയം നിമിത്തം അരക്കാൻ നിവാസികളിൽ പലരും ബ്രിട്ടീഷുനഗരമായ ചിററഗാംഗിൽ അഭയം പ്രാപിച്ചിരുന്നു. ആ ജനാവലിയേ അനുധാവനം ചെയ്തു ഒരു ബർമ്മാസേന ചിററഗാംഗിൽ എത്തി അരക്കാൻകാരെ വിട്ടയയ്ക്കുവാൻ അധികാരികളോട് ആവശ്യപ്പെട്ടു. ബർമ്മാക്കാരുടെ അഭീഷ്ടംപോലെ കാര്യം നടക്കായ്കയാൽ യുദ്ധം ആരംഭിച്ചു. ഡാക്കാ, ചിററഗാംഗ് എന്നീ നഗരങ്ങൾ ബർമ്മാസാമ്രാജ്യത്തിൽ ചേർന്നവയാണെന്നും അവർ വാദം നടത്തി. യുദ്ധം മുറയ്ക്കു നടന്നു. ഒരു ബ്രിട്ടീഷ് നാവികസേന റംഗൂൺ പിടിക്കുകയും മററു സ്ഥലങ്ങൾ കൈവശപ്പെടുത്തുവാൻ ഉദ്യമിക്കുകയും ചെയ്തു. അചിരേണ പ്രോം എന്ന ദുർഗ്ഗം ബ്രിട്ടീഷുസേനയ്ക്കു് അധീനമായി. ആസ്സാം, ടെനാസെറിം, അരക്കാൻ എന്നീ സ്ഥലങ്ങളിൽനിന്നു ബർമ്മാക്കാരെ ബ്രിട്ടീഷ് സൈന്യങ്ങൾ ഓടിക്കുകയും ചെയ്തിരുന്നു. ൧൮൨൬-ൽ ബർമ്മാക്കാർ യൻഡാബു എന്ന സ്ഥലത്തുവച്ച് ബ്രിട്ടീഷുകാരുമായി ഉടമ്പടി ചെയ്തതനുസരിച്ച് ഒരുകോ

ടി രൂപാ യുദ്ധച്ചെലവും, ആരക്കാൻ ദേശവും ബ്രിട്ടീഷുകാൎക്കു ലഭിച്ചു; എന്നു മാത്രമല്ല, ഒരു ബ്രിട്ടീഷ് റസിഡണ്ടിനെ ബൎമ്മാ രാജധാനിയിൽ താമസിപ്പിച്ചുകൊള്ളാമെന്നു രാജാവു സമ്മതിക്കുകകൂടെ ചെയ്കയുണ്ടായി. രാജപുട്ടാണയിൽ ഉള്ള ഒരു ചെറിയ രാജ്യമായ ഭരതപുരത്തു കിരീടാവകാശത്തേ സംബന്ധിച്ചു തക്കങ്ങൾ ആരംഭിക്കയാൽ വിപ്ലവം ശമിപ്പിക്കുവാൻ ഗവൎണർജനറലിന്നു ഒരു സേനയെ നിയോഗിക്കേണ്ടതായ്വന്നുകൂടി. അചിരേണ ആ സേന ആ രാജ്യത്തേ കോട്ടകൾ പീരങ്കിപ്രയോഗത്താൽ നശിപ്പിക്കുകയും, നഗരത്തിൽ പ്രവേശിച്ച് അവിടം സ്വാധീനമാക്കിയശേഷം കിരീടാവകാശിയായ രാജകുമാരനേ രാജാവായി വാഴിക്കുകയും ചെയ്തു.

ഇൻഡ്യയിൽ അക്കാലത്തു തഗ്ഗുകളെന്ന ഒരു കൂട്ടം ചോരവൎഗ്ഗത്തിൻെറ ഉപദ്രവം രാജപാഥകളിൽ ഉണ്ടായിക്കൊണ്ടിരുന്നു. പാന്ഥന്മാരുടെ കൈവശമുള്ള ധനം അപഹരിക്കുവാനായി മാൎഗ്ഗമദ്ധ്യേ അവിടവിടെ ഒതുങ്ങിയിരുന്നു്, ചതിവായി ഉറുമാൽ കഴുത്തിലിട്ടു പഥികന്മാരെ ഞെക്കിക്കൊന്നുവന്ന തഗ്ഗന്മാർ പിൻഡാറികളുടെ പിൻഗാമികളെന്നു് ഊഹിക്കപ്പെട്ടിരിക്കുന്നു. അവരെ അമച്ചു വരുത്തുവാൻ ഗവൎണർജനറലിന്നു സാധിച്ചില്ല. എന്നാൽ അനേകം പാഠശാലകൾ രാജ്യത്തിൽ നാനാഭാഗങ്ങളിലുമായി ഏൎപ്പെടുത്തപ്പെട്ടു. ക്രിസ്തീയ മിഷ്യനറിമാർ വിദ്യാഭ്യാസപ്രചരണാൎത്ഥം പരിശ്രമം നടത്തിവന്ന കാലമായിരുന്നു അതു്. ആഗ്ര, ഡെൽഹി എന്നീ നഗരങ്ങളിൽ കാളേജുകൾ ഏൎപ്പെടുത്തപ്പെട്ടു. എന്നു മാത്രമല്ല ജലസംഭരണവും ജലസേചനവും സംബന്ധിച്ച് ഡെൽഹിഡിസ്ത്രിക്ററിൽ ഉപയോഗപ്രദങ്ങളായ വേലകൾ നടത്തപ്പെട്ടുകയുമുണ്ടായി.

ലാൎഡ് വില്യം ബൻറിങ്ക് (൧൮൨൮—൧൮൩൫)

ഇൻഡ്യയിൽ കമ്പനിക്കാരുടെ ധനകാൎയ്യങ്ങൾ ക്രമീകരിക്കണമെന്നുള്ള പ്രത്യേക നിഷ്കൎഷയോടുകൂടിയാണു ബൻറിങ്ക് പ്രഭു ഇൻഡ്യയിലേക്കു പുറപ്പെട്ടതു്. തന്നിമിത്തം അദ്ദേഹം ഇൻഡ്യയിൽ എത്തിയ ഉടൻതന്നെ പട്ടാളക്കാരുടെ ബത്ത കുറവുചെയ്തു ; എന്നു തന്നെയുമല്ല, ബങ്കാൾ, മദ്രാസ്സ്, ബോംബേ എന്നീ സ്ഥലങ്ങളിലെ ബ്രിട്ടീഷ് സൈന്യങ്ങളിൽനിന്നും വളരെ പട്ടാളക്കാരെ അദ്ദേ

ഹം പിരിച്ചുവിട്ടുകകൂടി ചെയ്യാതെയുമിരുന്നില്ല. പ്രാദേശിക അപ്പീൽക്കോടതികൾ നിൎത്തലാക്കുകയും ഇൻഡ്യാക്കാരെ മജിസ്റ്റ്രേട്ടന്മാരായി നിയമിക്കുവാൻ ആരംഭിക്കുകയും ചെയ്തതു് അദ്ദേഹമായിരുന്നു. ചുരുങ്ങിയ ശമ്പളത്തിന്മേൽ വലിയ ഉദ്യോഗങ്ങൾക്കു് ഇൻഡ്യാക്കാരെ നിയമിക്കുവാൻ സാധിച്ചതിനാൽ ഗവർണർജ്ജനറലിനു ചെലവു ചുരുക്കുവാൻ നിഷ്പ്രയാസം കഴിവുണ്ടായി. അദ്ദേഹം വടക്കുപടിഞ്ഞാറെ ദേശങ്ങളിൽ കണ്ടെഴുത്തു നടത്തുകയും അല്ലഹബാദിൽ പലേ കോടതികളും കച്ചേരികളും ഏൎപ്പെടുത്തുകയും അപ്പീൽക്കോടതി സ്ഥാപിക്കുകയും ചെയ്തു.

കണ്ടെഴുത്തു നിമിത്തം രാജ്യത്തിലെ മുതലെടുപ്പു ക്രമാതീതമായി വൎദ്ധിച്ചു. കറുപ്പിൽനിന്നുമുള്ള ചുങ്കം മുതലെടുപ്പിന്റെ വൎദ്ധമാനതയ്ക്കു വളരെ സഹായപ്രദമായി. ഏതദ്ദേശിയരാജ്യങ്ങളിൽ കൃഷിചെയ്യപ്പെടുന്ന കഞ്ചാവുചെടികൾക്കു് വിശേഷാൽ ഒരു നികുതിയും ഗവർണർജ്ജനറൽ ഏൎപ്പെടുത്താതിരുന്നില്ല. ഈ ഇനത്തിൽനിന്നും കമ്പനിക്കു ഗണ്യമായ വരുമാനം ഉണ്ടായി.

൧൮൩൧-ൽ ബെൻറിങ്ക്പ്രഭു തഗ്‍കളെ ഉന്മൂലനം ചെയ്യാൻ വ്യവസ്ഥകൾ ആരംഭിച്ചു. അവരിൽ പ്രമാണികൾ ബന്ധനസ്ഥരാക്കപ്പെട്ടുകയും, ചോരന്മാരിൽ അനേകംപേർ വധിക്കപ്പെട്ടുകയും ചെയ്തു. കൂടാതെ അക്കാലങ്ങളിൽ ഉൽകൃഷ്ടവൎഗ്ഗക്കാരായ ഹിന്ദുക്കളുടെ ഇടയിൽ സാധാരണമായിരുന്ന "സതി" എന്ന ഏൎപ്പാടു അദ്ദേഹം നിൎത്തലാക്കി. "സതി"യെ നിരോധിക്കുന്നതായ ഒരു റെഗുലേഷൻ പാസ്സാക്കപ്പെട്ടു. അതിന്റെ ഫലമായി, ഭൎത്താവിന്റെ മൃതശരീരത്തോടുകൂടി ഭാൎയ്യയേ, ജീവനോടുകൂടി വച്ചു ദഹിപ്പിക്കുന്ന ദുരാചാരം നാമാവശേഷമായിത്തീൎന്നു.

൧൮൩൩-ൽ ഈസ്റ്റ്ഇൻഡ്യാക്കമ്പനിയുടെ "ചാർട്ടർ" നവീകരിക്കപ്പെട്ടു. അതനുസരിച്ചു് ഈസ്റ്റിൻഡ്യാക്കമ്പനിയുടെ ഇൻഡ്യയുമായുള്ള വാണിജ്യം നിറുത്തലാക്കപ്പെട്ടുകയും, യൂറോപ്യന്മാർ സ്വാതന്ത്ര്യമായി ഇൻഡ്യയിൽ കുടിയേറി പാൎത്തുകൊള്ളുവാൻ അനുവദിക്കപ്പെട്ടുകയും ചെയ്തു. ഗവർണർജ്ജനറലുടെ കൌൺസിലിൽ നിയമകാൎയ്യങ്ങൾക്കായി യൂറോപ്യനെ ഒരംഗമായി നിയമിച്ചയച്ചതും അക്കാലത്തായിരുന്നു. ൧൮൩൦-ൽ മൈസൂറിൽ ദുൎഭരണം വ്യാപിക്കുകയാൽ ഗവർണർജ്ജനറൽ രാജാവിനെ സ്ഥാന

ത്യാഗം ചെയ്യിക്കുകയും, രാജ്യം ബ്രിട്ടീഷുഭരണത്തിൽ ആക്കുകയും ചെയ്തു. ൧൮൮൧ വരെയും മൈസൂർ ബ്രിട്ടീഷുകാരുടെ നേരിട്ട ഭരണത്തിൽ തന്നെ ഇരുന്നു. കടകിലെ രാജാവിന്റെ ഭരണദൂഷ്യം നിമിത്തം ൧൮൩൪-ൽ ആ രാജ്യവും ബ്രിട്ടീഷ്സംസ്ഥാനങ്ങളോടു ചേർക്കപ്പെട്ടു. ൧൮൩൫-ൽ "ഇംഗ്ലീഷ്" ഇൻഡ്യയിലെ രാജകീയഭാഷ ആക്കപ്പെട്ടുകയും, സ്കൂളുകളിലും, കാളേജുകളിലും ഇംഗ്ലീഷുഭാഷ പഠിപ്പിക്കുവാൻ വ്യവസ്ഥകൾ ചെയ്യപ്പെട്ടുകയും ചെയ്തു. ബോംബെയിലെ എല്ഫിൻസ്റ്റൺകാളേജും കൽക്കട്ടായിലെ മെഡിക്കൽ കാളേജും ഏപ്പെടുത്തിയതു ബെൻറിങ്ക്പ്രഭു ആയിരുന്നു.

---

അദ്ധ്യായം ൧൨

## ആക്ക്ലൻപ്രഭു (൧൮൩൬—൧൮൪൨)

ആക്ക്ലൻപ്രഭു ഇൻഡ്യയിൽ വന്നെത്തുന്നതിനു മുമ്പ് ഗവർണർ ജനറലായി കാര്യം വിചാരിച്ചതു സർ ചാറത്സ് മെററ്കാഫ് ആയിരുന്നു. അദ്ദേഹമാണ് വർത്തമാനപ്പത്രങ്ങളുടെ പ്രസിദ്ധീകരണം സംബന്ധിച്ചിട്ടുണ്ടായിരുന്ന പ്രതിബന്ധം നിശ്ശേഷം നീക്കം ചെയ്തതു്. അക്കാലത്തു് രാഷ്ട്രീയമായുള്ള വിഷയങ്ങളിൽ സ്വതന്ത്രമായി വിമർശനങ്ങൾ നടത്തുവാൻ വർത്തമാനപ്പത്രങ്ങൾക്കു സ്വാതന്ത്ര്യം നല്കപ്പെട്ടു. ൧൮൩൬-ൽ പ്രഭു ഇൻഡ്യയിൽ എത്തി ഉദ്യോഗത്തിൽ പ്രവേശിച്ചു. സമാധാനനയം പരിപാലിക്കണമെന്നുള്ള അഭിപ്രായക്കാരനായിരുന്നു അദ്ദേഹം. മെക്കാളിയുടെ ഉപദേശപ്രകാരം ഗവർണർജനറൽ പ്രാഥമിക പാഠശാലകളുടെ സംഖ്യ വർദ്ധിപ്പിക്കുകയും പ്രാഥമിക വിദ്യാഭ്യാസം നാട്ടുഭാഷകളിലാക്കുകയും ചെയ്തു. ദ്വയാബ്ദുകളിൽ ജലസേചനപദ്ധതി തുറക്കുവാനും അദ്ദേഹം വ്യവസ്ഥകൾ ചെയ്തു. എന്നാൽ അങ്ങനെ ഇരിക്കെ, അഫ്ഗാനിസ്ഥാനുമായി ഒരു യുദ്ധത്തിന് ഏപ്പെടേണ്ട ആവശ്യം അപരിഹാര്യമായി വന്നുകൂടി.

അഫ്ഗാൻ യുദ്ധം

അക്കാലത്തു് റഷ്യയും, പേർഷ്യായും ഇൻഡ്യയെ ആക്രമിക്കുവാൻ ലാക്കു് നോക്കിക്കൊണ്ടിരിക്കയായിരുന്നു. തന്നിമിത്തം അമീറു

മായി സന്ധിവ്യവസ്ഥ ചെയ്യുന്നതിന് ക്യാപ്ററൺ അലക്സാണ്ടർ ബേർൺസ് ആഫ്ഗാനിസ്ഥാനിലേക്ക് നിയോഗിക്കപ്പെട്ടു. അപ്പോൾ അമീറായിരുന്നത് "ഡാസ്റ്റ് മഹമ്മദ്" ആയിരുന്നു. അമീറായിരുന്ന ഷൂജാമുൾമുൾക്കിനെ സ്ഥാനഭ്രഷ്ടനാക്കിയ ശേഷമാണ് ഡാസ്റ്റ്മഹമ്മദ് സിംഹാസനാരോഹണനായത്. സ്ഥാനഭ്രഷ്ടനായ അമീർ ബ്രിട്ടീഷുകാരുടെ സംരക്ഷണയിൽ ഇൻഡ്യയിൽ താമസിച്ചിരുന്ന "സിക്ക്"കാരാൽ അപഹരിക്കപ്പെട്ട "പെഷവാർ" ഇംഗ്ലീഷുകാർ അമീറിന് വീണ്ടെടുത്തു കൊടുക്കുമെങ്കിൽ, മൈത്രീബന്ധത്തിൽ ഏർപ്പെട്ടുകൊള്ളാമെന്ന് ഡാസ്റ്റ്മഹമ്മദ് സമ്മതിച്ചു. എന്നാൽ ഇംഗ്ലീഷുകാരുടെ ബന്ധുക്കളായിരുന്ന "സിങ്കു"കളെ അസഹ്യപ്പെടുത്തുവാൻ ഗവർണർജ്ജനറലിന് സമ്മതമുണ്ടായിരുന്നില്ല. ഏതായാലും അഫ്ഗാനിസ്റ്റാൻ ബ്രിട്ടീഷുകാരുമായി മൈത്രിയിൽ വർത്തിക്കേണ്ടത് ഇൻഡ്യായുടെ പ്രസക്തിക്ക് അത്യാവശ്യമാണെന്ന് ഗവർണർജ്ജനറലിന് തോന്നുകയും, ഡാസ്റ്റ്മഹമ്മദിനെ സ്ഥാനഭ്രഷ്ടനാക്കി ഷൂജാമുൾമുൾക്കിനെ അവരോധിക്കുവാൻ തീരുമാനിക്കയും ചെയ്തു. അനന്തരം സിക്കുകളുടെ സഹായത്തോടുകൂടി ഒരു ബ്രിട്ടീഷുസൈന്യം സിൻഡിൽനിന്ന് കെപററാ മാർഗ്ഗം കൻഡാഹാറിലേക്കു പുറപ്പെട്ടു. അചിരേണ ബ്രിട്ടീഷുകാർ ഷൂജാമുൾമുൾക്കിനെ അമീരായി വാഴിക്കുകയാൽ ഡാസ്റ്റ്മഹമ്മദ് പലായനം ചെയ്തു. ബ്രിട്ടീഷുസൈന്യം കാബൂളിൽ പ്രവേശിക്കയും ഗസ്സനി ദുർഗ്ഗം പിടിച്ചടക്കുകയും ചെയ്തു. അമീറിൻെറ സഹായാർത്ഥം ഒരു ബ്രിട്ടീഷുസേന രണ്ടു വർഷത്തോളം അവിടെത്തന്നെ പാളയം അടിച്ചു കിടന്നു. "സർ വില്യം മാക്ക്നാട്ടൻ" ആയിരുന്നു കാബൂളിലെ ബ്രിട്ടീഷുപ്രതിനിധി. ഡാസ്റ്റ്മഹമ്മദ് ൧൮൪൦-ൽ ബ്രിട്ടീഷുകാർക്ക് കീഴടങ്ങിയെങ്കിലും അല്പം കഴിഞ്ഞ് അപ്രതിക്ഷിതമായി യുദ്ധം ആരംഭിക്കുകയും, ബ്രിട്ടീഷുസേനാധിപതിയായ സർ അലക്സാണ്ടർ ബേർണ്സിനെ വധിക്കയും ഉണ്ടായി. ഡാസ്റ്റ്മഹമ്മദിൻെറ പുത്രനായ മഹമ്മദ് അക്ബർ "സർ വില്യം മാക്ക്നാട്ടിനേയും" ചതിപ്രയോഗത്താൽ വധിച്ചു. ബ്രിട്ടീഷുസൈന്യങ്ങളുടെ നില വലിയ പരുങ്ങലിലായി. അവർ ശത്രുക്കളുമായി താല്ക്കാലികസന്ധി നടത്തുകയും, ഇൻഡ്യായിലേക്ക് മടങ്ങി പൊയ്ക്കൊള്ളാമെന്നു സമ്മതിക്കുകയും ചെയ്തു. ൧൮൪൨-ൽ ബ്രിട്ടീഷുസേന ഇൻഡ്യയിലേ

ക്ക് പുറപ്പെട്ടു. ശൈത്യവും, മാർഗ്ഗക്ലേശങ്ങളും നിമിത്തം, ഭടന്മാർ നിശ്ശേഷം മാർഗ്ഗമദ്ധ്യേ നിര്യാതരായി. യുദ്ധത്തിന്റെ പരിണാമ വർത്തമാനം അറിയിക്കുന്നതിനായി, ദൈവഗത്യാ, ഒരു ഭടനു മാത്രം ജലാലബാദിൽ ചെന്നെത്തുവാൻ സാധിച്ചു. ബ്രിട്ടീഷുകാർക്കു ഇത്ര അപകർഷമായ ഒരനുഭവം ഇതിനു മുമ്പ് ഉണ്ടായിട്ടില്ല.

ലാർഡ് എല്ലൻബറോ (൧൮൪൨—൧൮൪൪)

൧൮൪൨-ൽ ലാർഡ് എല്ലൻബറോ ഗവർണർജനറലായി നിയമിക്കപ്പെട്ടു. അദ്ദേഹത്തിന്റെ ചുരുങ്ങിയ ഭരണകാലമായ രണ്ടു വർഷം മുഴുവൻ അഫ്ഗാൻയുദ്ധത്തിനായി വിനിയോഗിക്കേണ്ടിവന്നു. കാബൂളിലും "കൻഡഹാറിലും" അകപ്പെട്ടുപോയ ഇംഗ്ലീഷുതടവുകാരേയും, സൈന്യങ്ങളേയും മോചിപ്പിക്കുകയും, നഷ്ടമായിപ്പോയ യുദ്ധപ്രഖ്യാതി വീണ്ടുകൊൾകയും ചെയ്യേണ്ടതു് അത്യാവശ്യമായി വന്നുകൂടി. ഈ ഉദ്ദേശ്യം സാധിക്കുവാനായി കൈബർപാസ്സ്മാർഗ്ഗം കർണൽ പോളക്കിന്റെ നേതൃത്വത്തിൽ ഒരു സൈന്യം പുറപ്പെട്ടു. ക്രമേണ അഫ്ഗാൻകാർ ജലാലബാദിൽ നിന്നു നിഷ്കാസനം ചെയ്യപ്പെടുകയും, പോളക്കിന്റെ സൈന്യം കാബൂളിലേക്കു് പുറപ്പെടുകയും ചെയ്തു. ആ സേന കാബൂളിലെ തെരുവുകൾ തീവച്ചു് നശിപ്പിക്കുകയും, അഫ്ഗാൻസൈന്യങ്ങളുടെ ശക്തിയെ പലപ്രകാരത്തിൽ ക്ഷയിപ്പിക്കുകയും ചെയ്തു. അനന്തരം, ബ്രിട്ടീഷുസൈന്യങ്ങൾ പെഷ്വാറിലേക്കു മടങ്ങേണ്ടി വന്നു. ദോസ്റ്റ്മഹമ്മദ് കാബൂളിൽ തിരിച്ചുവരികയും, അചിരേണ അമീരായി അവരോധിക്കപ്പെടുകയും ചെയ്തു.

അഫ്ഗാൻയുദ്ധത്തിന്റെ ഫലമായി ഇൻഡ്യയുടെ പ്രാന്തരാജ്യമായ അഫ്ഗാനിസ്റ്റാൻ ശത്രുഭാവത്തിൽ വർത്തിക്കുവാൻ ആരംഭിച്ചു എന്നു മാത്രമല്ല, ഒരു വലിയ ബ്രിട്ടീഷുസൈന്യം വധിക്കപ്പെടുകയും, അയോധനവൈഭവത്തിൽ ബ്രിട്ടീഷുസൈന്യങ്ങൾക്കുള്ള പ്രഖ്യാതി നഷ്ടപ്രായമാകുകയും ചെയ്തു.

അഫ്ഗാൻയുദ്ധം നടന്നുകൊണ്ടിരുന്ന കാലത്തു് "സിൻഡ്" രാജ്യം ഇംഗ്ലീഷുസേനാധിപന്മാർ സ്വാധീനമാക്കി. "മിയാനി, ഹൈദരബാദ്" എന്നീ സ്ഥലങ്ങളിലുണ്ടായ യുദ്ധങ്ങളിൽ ബ്രിട്ടീഷുകാർക്കു വിജയം സിദ്ധിച്ചു. അനന്തരം "സിൻഡ്" ബോംബേപ്രസിഡൻസിയോടു ചേർക്കപ്പെട്ടു. ഏഡൻതുറമുഖം ഇംഗ്ലീ

ഷുകാക്കു അധീനമായതും, എല്ലൻബറോ പ്രഭുവിൻെറ കാലത്താ
യിരുന്നു

---

## അദ്ധ്യായം ൧൩

## ഹാർഡിഞ്ച്പ്രഭു (൧൮൪൪—൧൮൪൭)

ഹാർഡിഞ്ച്പ്രഭു അതിവിദഗ്ദ്ധനായ ഒരു ഭടനായകനായിരുന്നു. അദ്ദേഹം രാജ്യഭരണം കൈയേററ് അധികകാലം കഴിയുന്നതിനു മുമ്പ് തന്നെ സിക്കുകാരുമായി യുദ്ധത്തിൽ ഏൎപ്പെട്ടു.

സിക്കുയുദ്ധം ഒന്നാമത്തേതു് (൧൮൪൫)

സിക്കുകളുടെ രാജാവായ റെഞ്ചിററുസിങ്ക ൧൮൩൯-ൽ പരലോകഗതനായി. അനന്തരം ആറുവൎഷത്തോളം കിരീടാവകാശം സംബന്ധിച്ചുള്ള അഭ്യന്തരകലഹങ്ങൾ നടന്നുകൊണ്ടിരുന്നു. ൧൮൪൫-ൽ ഡ്യൂലിപ്പ്സിംഗ് എന്ന രാജകുമാരനെ സിക്കുകാർ രാജാവായി വാഴിക്കയും, രാജ്യഭരണനിൎവ്വഹണത്തിനായി ഒരു സമിതി ഏൎപ്പെടുത്തുകയും ചെയ്തു. അതേ വൎഷത്തിൽതന്നെ ഒരു സിക്ക് സൈന്യം ദക്ഷിണസത്ത്ലജ്ദേശങ്ങളിൽ കടന്ന് ആക്രമണങ്ങൾ നടത്തി. അദ്ദേശങ്ങൾ ബ്രിട്ടിഷുകാൎക്കു അധീനമായിരുന്നു. തന്നിമിത്തം ഗവർണർജനറലും, 'സർ ഹഗ്ഗൌവും' കൂടി ഒരു മഹാസൈന്യത്തെ സിക്കരാജ്യങ്ങളിലേക്കു നയിച്ചു. മുക്കിടി എന്ന സ്ഥലത്തും ഫെറോഷ്ബാഡ് എന്ന സ്ഥലത്തും വെച്ചുണ്ടായ യുദ്ധങ്ങളിൽ സിക്കുകാർ പരാജിതരായി. അനന്തരം ൧൮൪൬-ൽ "അയിലിവാൾ" എന്ന സ്ഥലത്തും "സോബ്രൊൺ" എന്ന സ്ഥലത്തും വെച്ചു നടന്ന യുദ്ധങ്ങളിലും ബ്രിട്ടീഷ്പക്ഷത്തിനുതന്നെ വിജയം സിദ്ധിച്ചു. അനന്തരം സിക്കുസൈന്യം ശിഥിലപ്രായമായി. ഡ്യൂലിപ്പ് മഹാരാജാവു് ബ്രിട്ടീഷുകാൎക്കു കീഴടങ്ങുകയും, സമാധാനം അപേക്ഷിക്കുകയും ചെയ്തു്. അതനുസരിച്ച് പതിനഞ്ചുലക്ഷം പവൻ ബ്രിട്ടീഷുകാൎക്കു യുദ്ധച്ചെലവ് കൊടുക്കുകയും, ലാഹോറിൽ ഒരു ബ്രിട്ടീഷ്റസിഡൻറിനെ സ്വീകരിച്ചുകൊള്ളാമെന്ന് സമ്മതിക്കുകയും ചെയ്തതു് കൂടാതെ സത്ത്ലജ് രവി എന്നീ നദികൾക്കു മദ്ധ്യേയുള്ള ദേശം ബ്രിട്ടീഷുകാൎക്കു വിട്ടുകൊടുക്കുകയും ചെ

ഷ്ടം. നഷ്ടപരിഹാരത്തിന് വേണ്ടിവന്ന വലിയ തുക സമ്പാദിക്കുവാനായി കാശ്മീരദേശം സിക്കുകൾ വില്പാൻകൊടുക്കേണ്ടതായി വന്നുകൂടി. ശേഷിച്ച രണ്ടു വർഷം ബൻറിങ്ങ് പ്രഭുവിൻെറ പരിഷ്കാരങ്ങളും നടപ്പിൽ വരുത്തുന്നതിനുമായി വിനിയോഗിക്കപ്പെട്ടു. "സതി" നിറുത്തലാക്കുക, തഗ്കളെ ഉന്മൂലനം ചെയ്യുക എന്നി കൃത്യങ്ങളായിരുന്നു അവയിൽ ഏററവും പ്രധാനപ്പെട്ട കാര്യങ്ങൾ. ൧൮൪൮-ൽ ഹാർഡിഞ്ച് പ്രഭു ഇംഗ്ലണ്ടിലേക്കു മടങ്ങിപ്പോയി.



ലോർഡ് ഡൽഹൌസി.

ഡൽഹൌസിപ്രഭു (൧൮൪൮-൧൮൫൬)

ഹേസ്റ്റിംഗ്സുപ്രഭുവിൻെറ കാലംമുതൽ അർദ്ധശതാബ്ദമായിട്ടു ഇൻഡ്യയിലെ ഏതദ്ദേശിയരാജ്യങ്ങൾ ഓരോന്നായി ബ്രിട്ടീഷ് മേൽക്കോയ്മയ്ക്കു അധീനങ്ങളായിത്തീർന്നിരിക്കയായിരുന്നു. എങ്കിലും വ്യവസ്ഥകളില്ലുത്ഭവിച്ച കുഴപ്പങ്ങൾ നിമിത്തം സഖ്യ നിബന്ധനകളുടെ ശക്തിയും പ്രാധാന്യവും ക്രമേണ കുറഞ്ഞു വന്നുകൊണ്ടിരുന്നു. അക്കാലത്താണ് ഡൽഹൌസി ഇൻഡ്യാഭരണം ആരംഭിച്ചതു്. രാജ്യഭരണം കൈയേററശേഷം അചിരേണ ശിക്കികളുമായി രണ്ടാമതൊരു യുദ്ധംകൂടി നടത്തേണ്ടിവന്നു.

രണ്ടാമത്തെ ശിക്കിയുദ്ധം

മുൾട്ടാനിലെ ശിക്കിദിവാൻജിയായ മുൾരാജനോടു ബ്രിട്ടീഷു റെസിഡണ്ടു ചില കണക്കുകൾ ആവശ്യപ്പെട്ടതിൽ ആ ഉദ്യോഗസ്ഥൻ അതനുസരിച്ചു കണക്കുകൾ ഹാജരാക്കാതെ ഉദ്യോഗം രാജികൊടുത്തു. തന്നിമിത്തം കണക്കുകൾ പരിശോധിക്കുവാനായി രണ്ടു ബ്രിട്ടീഷ് ഉദ്യോഗസ്ഥന്മാർ മുൾട്ടാനിലേക്കു നിയോഗിക്കപ്പെട്ടു. എന്നാൽ മുൾരാജന്റെ അനുചരന്മാർ അവക്കു പ്രാണഹാനി വരുത്തി. ആപൽസൂചന മുൻകൂട്ടി ലഭിച്ച എഡ്വേർഡ്സ് എന്ന ഉദ്യോഗസ്ഥൻ ൮൦ മൈൽ അകലെയുള്ള ഒരു ബ്രിട്ടീഷ്നഗരത്തിൽനിന്ന് ഒരു സേനയോടുകൂടി മുൾട്ടാനിലേക്കു പുറപ്പെട്ടു. ഭവൽപൂരത്തിലെ രാജാവിന്റെ സഹായത്തോടുകൂടി ആ ഉദ്യോഗസ്ഥൻ ശിക്കികളുടെ യുദ്ധസാമഗ്രികൾ കൈവശപ്പെടുത്തുകയും ശിക്കിസേനയെ ശിഥിലപ്രായമാക്കുകയും ചെയ്തു. അതിനിടയ്ക്കു ഗവർണർജനറൽ ഒരു വലിയ സേനയെ സജ്ജീകരിച്ചു കഴിഞ്ഞു. ൧൮൪൯-ൽ ബ്രിട്ടീഷുകാർ മുൾട്ടാൻ പിടിച്ചടക്കി. എങ്കിലും ചില്ലിയൻവാല എന്ന സ്ഥലത്തുവച്ചു നടന്ന യുദ്ധത്തിന്റെ പരിണാമം ബ്രിട്ടീഷ്പക്ഷത്തിനു ശുഭോദർക്കമായിരുന്നില്ല. എന്നാൽ അടുത്തുതന്നെ ഗുജറാററിൽവെച്ചുണ്ടായ യുദ്ധത്തിൽ ബ്രിട്ടീഷുകാർ ശിക്കിസൈന്യത്തെ ശിഥിലീഭവിപ്പിച്ചു. അനന്തരം റാവിൽപിണ്ഡിയിലെ യുദ്ധത്തിൽ ശിക്കികൾ ജനറൽ ജിൽബെർട്ട് എന്ന സേനാധിപനു കീഴടങ്ങി. യുദ്ധത്തിന്റെ അവസാനത്തിൽ പഞ്ചാബു ബ്രിട്ടീഷ്സംസ്ഥാനങ്ങളോടു ചേക്കപ്പെട്ടു. അനന്തരം ഗവർണർജനറൽ പഞ്ചാബിൽ ഒരു കണ്ടെഴുത്തു നടത്തുകയും നികുതി ക്രമപ്പെടുത്തുകയും ചെയ്തു. എന്നുമാത്രമല്ല, വിദ്യാഭ്യാസം, നീതിന്യായം മുതലായ ജനരക്ഷാപരങ്ങളായ പരിഷ്കാരങ്ങൾക്കു പര്യാപ്തങ്ങളായ പാഠശാലകളും കോടതികളും അവിടെ ഏർപ്പെടുത്തി. പ്രാന്തപ്രദേശങ്ങളുടെ രക്ഷയ്ക്കായി ഒരു കോട്ട കെട്ടിക്കുകയും സൈന്യങ്ങളുടെ ഗതാഗതത്തിന്നുപയുക്തമായി റോഡു വെട്ടിക്കുകയും ചെയ്യുന്നതിലും ഗവർണർജനറൽ ശ്രദ്ധാലുവായിരുന്നു. രണ്ടുമൂന്നു സംവത്സരത്തിനുള്ളിൽ പഞ്ചാബിൽ പ്രശാന്തമായ ജനക്ഷേമം സർവ്വത്ര വ്യാപിച്ചു. ൧൨൦൦ മൈലോളം നീളമുള്ള ജലസേചനപദ്ധ

തികൾ ഡൽഹൌസി വെട്ടിക്കയാൽ കൃഷികാൎയ്യങ്ങൾ സമ്പൽസ
വൎദ്ധകമായി നടത്തപ്പെട്ടുവാൻ സൌകൎയ്യം ഉണ്ടായി.

രണ്ടാമത്തെ ബൎമ്മായുദ്ധം (൧൮൫൨)

ഡൽഹൌസിപ്രഭു പഞ്ചാബിൽ ക്ഷേമസംവൎദ്ധകമായ ഭര
ണവ്യവസ്ഥകൾ നടപ്പിൽ വരുത്തിക്കൊണ്ടിരുന്ന കാലത്തു ബൎമ്മാ
രാജാവുമായി ഒരു യുദ്ധം നടത്തേണ്ടതായ്വന്നുകൂടി. രാജാവിന്റെ
സ്വേച്ഛാധികാരം ക്രമാതീതമായി വൎദ്ധിച്ചിരുന്നു. തന്നിമിത്തം
ബ്രിട്ടീഷ് വണിക്കുകൾക്കും ആ രാജ്യത്ത് ക്ഷേമവും സമാധാനവും
വ്യാപാരസൌകൎയ്യവും ഇല്ലാതായി. ൧൮൫൧-ൽ അവർ ഗവർ
ണർജ്ജനറലിന്റെ അടുക്കൽ സങ്കടം അറിയിച്ചു. ഡൽഹൌസി
കാലവിളംബം കൂടാതെ യുദ്ധസന്നാഹങ്ങൾ സജ്ജീകരിച്ചുവെന്നു
വിശേഷിച്ചു പറയേണ്ടതില്ലല്ലൊ. ഒരു ബ്രിട്ടീഷ്സേന റംഗൂൺ
ദുൎഗ്ഗം പിടിച്ചടക്കുകയും ചെയ്തു. പെഗു മുഴവൻ ബ്രിട്ടീഷുകാൎക്കു സ്വാ
ധീനപ്പെട്ടപ്പോൾ ലോവർ ബൎമ്മ ബ്രിട്ടീഷ് സംസ്ഥാനങ്ങളോടു ചേ
ൎത്തിരിക്കുന്നതായി ഗവർണർജ്ജനറൽ ഒരു വിളംബരം പ്രസിദ്ധ
പ്പെടുത്തി. യുദ്ധത്തിന്റെ പൎയ്യാവസാനത്തോടുകൂടി ബൎമ്മയുടെ
ഭരണത്തിനായി ഒരു ബ്രിട്ടീഷ് കമ്മിഷണർ നിയമിക്കപ്പെട്ടു. ബ്രി
ട്ടീഷ് ഭരണത്തിൽ ബൎമ്മയിലെ വാണിജ്യത്തിനു അത്ഭുതപൂൎവ്വമായ
ഉൽക്കർഷമുണ്ടായി.

ബ്രിട്ടീഷ്ഇൻഡ്യയുടെ വിസ്തീൎണ്ണം വൎദ്ധമാനമാക്കുവാനും ജ
നക്ഷേമപരമായ ഭരണം ഇൻഡ്യയിൽ സൎവ്വത്ര നടപ്പാക്കുവാനും
ആയി ഡൽഹൌസിപ്രഭു ഏതദ്ദേശിയരാജ്യങ്ങളിൽ പലതിനെയും
ബ്രിട്ടീഷുകാരുടെ നേരിട്ടുള്ള ഭരണത്തിലാക്കുവാൻ ഒരു പുതിയ ന
യം സ്വീകരിച്ചു. സന്താനമില്ലാതെവരുന്ന ഏതദ്ദേശിയ രാജാക്ക
ന്മാർ ദത്തുപുത്രന്മാരെ സ്വീകരിച്ച് അവരേ രാജ്യാവകാശികളാ
ക്കിത്തീൎക്കുന്ന സമ്പ്രദായം അന്നു സാധാരണമായിരുന്നു. തന്നി
മിത്തം അയോഗ്യന്മാരായ പലരും രാജ്യാവകാശികളായിത്തീരാറു
ണ്ടായിരുന്നു. അക്കാരണത്താൽ ഏതദ്ദേശിയരാജ്യങ്ങളിലെ ഭര
ണം പ്രായേണ അനഭിലഷണീയമായ ഒരു നിലയേ പ്രാപിച്ചിരു
ന്നു. ആ ന്യൂനതയ്ക്കു പരിഹാരം വരുത്തുവാനായി ഡൽഹൌസി
പ്രഭു സന്താനമില്ലാത്ത ഏതദ്ദേശിയരാജാക്കന്മാൎക്കു ദത്തെടുക്കുവാ
ൻ അവകാശം നൽകാതെയായി ; എന്നുമാത്രമല്ല, കിരീടാവകാ

ശികളില്ലാതെ പരിണമിക്കുന്ന രാജ്യങ്ങളേ ബ്രിട്ടീഷ് ഇൻഡ്യയോടു ചേർക്കുവാനും ആരംഭിച്ചു. ഇപ്രകാരം ജാൻസി, തഞ്ചാവൂർ, നാഗപുരം, അയോദ്ധ്യ എന്നിങ്ങനെ ഗണ്യങ്ങളായ പല രാജ്യങ്ങളിലും ബ്രിട്ടീഷ് ആധിപത്യം സ്ഥാപിക്കപ്പെട്ടു. ഇങ്ങനെ ദിഗ്ജയവും, ഏതദ്ദേശിയരാജകുടുംബങ്ങളുടെ അന്യംനില്പും നിമിത്തം ബ്രിട്ടീഷ് ഇൻഡ്യയ്ക്കു് ഒരു സാമ്രാജ്യത്തിന്റെ നില സിദ്ധിച്ചു. ക്ഷേമവും സമാധാനവും ജനസാമാന്യം അനുഭവിക്കുവാൻ ആരംഭിച്ചു. കൃഷിവാണിജ്യാദികൾ നിർവിഘ്നം നടന്നുതുടങ്ങി. വാണിജ്യവ്യവസായങ്ങളുടെ പ്രോൽക്കർഷം പുരസ്കരിച്ചും ദേശസഞ്ചാരികളുടെയും പാന്ഥന്മാരുടെയും സൌകര്യം പ്രമാണിച്ചും ഇൻഡ്യയിൽ റെയിൽവേ നടപ്പാക്കുവാൻ ഡൽഹൌസി വ്യവസ്ഥചെയ്തു. ൧൮൫൬-ാമാണ്ടായപ്പോഴേക്കു് ഇൻഡ്യാസാമ്രാജ്യത്തിൽ അനേക മൈൽ നീളത്തിൽ റെയിൽവേപ്പണി നടക്കുന്നുണ്ടായിരുന്നു. തീവണ്ടി നടപ്പായതോടുകൂടി പരുത്തികൃഷിയും നെയിത്തും ഉൽക്കർഷം പ്രാപിച്ചു. തുറമുഖങ്ങളും നൌകാശയങ്ങളും പരിഷ്കരിക്കുക, ദീപസ്തംഭങ്ങൾ പണികഴിപ്പിക്കുക മുതലായി വാണിജ്യാഭിവൃദ്ധിക്കു പര്യാപ്തങ്ങളായ പല ഉദ്യമങ്ങളിലും ഗവർണർജനറൽ ഏർപ്പെട്ടുകൊണ്ടിരുന്നു. ൧൮൪൪-ൽ ഇൻഡ്യയിലെ കയറ്റുമതിച്ചരക്കുകൾക്കു് ആകെ കിട്ടിയ വില ഏകദേശം ൧൫ കോടിയും ൧൮൫൬-ൽ റെയിൽവേ നടപ്പാക്കിയശേഷം വർദ്ധമാനമായ വില ൨൩ കോടിയുമായിരുന്നുവെന്നുള്ളതിൽനിന്നു വാണിജ്യത്തിനും കൃഷികാര്യങ്ങൾക്കുമുണ്ടായ ക്രമാതീതമായ പുഷ്ടി എത്രമാത്രമെന്നു് ഊഹിക്കാവുന്നതാണല്ലൊ.

കമ്പിത്തപാലും അരയണാപോസ്റ്റേജുസ്റ്റാമ്പും നടപ്പാക്കിയതും ഡൽഹൌസിപ്രഭുവായിരുന്നു. ബങ്കാളത്തിന്റെ പ്രാദേശികഭരണം പ്രമാണിച്ചു് ഒരു ലഫ്ടനന്റുഗവർണർ നിയമിക്കപ്പെട്ടു. തന്നിമിത്തം ഗവർണർജനറലിനു സാമ്രാജ്യഭരണകാര്യങ്ങളിൽ കൂടുതൽ ശ്രദ്ധയും സമയവും വിനിയോഗിക്കുവാൻ സൌകര്യം ലഭിച്ചു. ഡൽഹൌസിയുടെ കാലത്താണു വിദ്യാഭ്യാസഡിപ്പാർട്ടുമെന്റു രൂപീകരിക്കപ്പെട്ടതു്. സ്കൂളുകളുടെയും കാളേജുകളുടെയും സംഖ്യ അനല്പമായി വർദ്ധിച്ചു. വിദ്യാഭ്യാസം, പൊതുമരാമത്തു്, റെയിൽവേ, കമ്പിത്തപാൽ മുതലായ ഇനങ്ങളിൽ ധനവ്യയം അധി

കമായ്ക്കേണ്ടിവന്നുവെങ്കിലും സാമ്രാജ്യഭണ്ഡാരത്തിനു തന്നിമിത്ത ലേശവും ക്ഷീണം സംഭവിച്ചിരുന്നില്ല. ഇപ്രകാരം ക്ഷേമോദ നിദാനങ്ങളായ പലേ പരിഷ്കാരങ്ങളും നടപ്പിൽ വരുത്തിയശേഷ ലാർഡ്സ് ഡൽഹൌസി ൧൮൫൬-ൽ ഇംഗ്ലണ്ടിലേക്കു മടങ്ങ പ്പോയി.

അദ്ധ്യായം ൧൮

## ലാർഡ് ക്യാനിങ്ങ് (൧൮൫൬—൧൮൬൨)

ക്യാനിങ്ങ് എന്ന വിഖ്യാതനായ ആംഗലരാജ്യതന്ത്രജ്ഞന്റെ പുത്രനായ ക്യാനിങ്ങ്പ്രഭു ൧൮൫൬-ൽ ഇൻഡ്യയിലെ ഗവർണർജ്ജനറലായി നിയമിക്കപ്പെട്ടു. അദ്ദേഹത്തിന്റെ ഭരണകാലം ബ്രിട്ടീഷ് ഇൻഡ്യയുടെ ചരിത്രത്തിൽ സർവ്വപ്രധാനമായ ഒരു ഘട്ടമാകുന്നു. ഇൻഡ്യയിലെ ബ്രിട്ടീഷ്ഭരണം നാമാവശേഷമാക്കി ഇൻഡ്യയിൽ അരാജകത്വം സംഭവിച്ചുപോയേക്കാമെന്ന് ആശങ്ക ജനിപ്പിച്ച വലിയ ശിപായിലഹളയാണു ക്യാനിങ്ങ്പ്രഭുവിന്റെ ഭരണകാലത്തു നടന്ന പ്രധാന സംഭവം.

ഡൽഹൌസിയുടെ രാജ്യസമ്പാദനനയവും ഭരണപരിഷ്കാരവും ഇൻഡ്യയുടെ ക്ഷേമോൽക്കർഷത്തിനു നിദാനമായിരുന്നുവെങ്കിലും, അവയുടെ യഥാർത്ഥോദ്ദേശ്യവും പ്രയോജനങ്ങളും മനസ്സിലാക്കുവാൻ ശക്തിയില്ലാത്ത ജനസാമാന്യത്തിന്റെ ഇടയിൽ പലേ ശങ്കകളും തെററിദ്ധാരണകളും അങ്കുരിച്ചു. ബ്രിട്ടീഷ് ആധിപത്യത്തിൽ അസൂയാലുക്കളായിരുന്ന ചില ഏതദ്ദേശീയപ്രമാണികൾ പ്രസ്തുതശങ്കകൾ വർദ്ധിപ്പിച്ചതേയുള്ളു. അങ്ങനെയിരിക്കെ, ഇൻഡ്യൻഭടന്മാരുടെ വേഷത്തിലും ആയുധസാമഗ്രികളിലും ചില പരിഷ്കാരങ്ങൾ നടപ്പാക്കപ്പെട്ടു. ഹിന്ദുഭടന്മാർ മുടിവളർത്തരുതെന്നും, പാളയത്തിൽ ഹാജരാകുമ്പോൾ ജാതിനാമാങ്കിതമായ ചന്ദനാദിലേപനം ചെയ്തിരിക്കരുതെന്നും ഉദ്യോഗസ്ഥന്മാർ നിഷ്കർഷിച്ചിരുന്നു. പശുവിന്റെയും പന്നിയുടേയും മററും കൊഴുപ്പുകലന്ന സാധനംകൊണ്ടു തോക്കുകൾ മുതലായ ആയുധങ്ങൾ മിനുക്കിക്കുന്നതിനു ആരംഭിച്ചതു് ഹിന്ദുക്കളും മഹമ്മദീയരുമുൾപ്പെട്ട പട്ടാളക്കാർക്കു ലേശവും ഹിതമായില്ല. മൂർഷിദബാദ് ബാറക്കുപുരം എന്നി സ്ഥ



ലോർഡ് ക്യാനിങ്ങ്

ലങ്ങളിലേ പട്ടാളക്കാർ പുതിയ തോട്ടാകൾ കൈകൊണ്ടു തൊടുക യില്ലെന്നു ശാഠ്യംപിടിച്ചു. മീററ്റിലാണ് ആദ്യമായി ലഹള ആരം ഭിച്ചതു്. ആ സ്ഥലത്തുണ്ടായിരുന്ന ശിപായിമാർ അനവധി ബ്രി ട്ടീഷ് ഉദ്യോഗസ്ഥന്മാരെ നിഗ്രഹിച്ചു. ക്രമേണ മററു പലേ പാള യങ്ങളിലും ലഹള ആരംഭിക്കുകയും ശിപായിമാർ ദൃഷ്ടിപഥത്തിൽ എത്തിക്കൂടിയ സമസ്തയൂറോപ്യന്മാരെയും സ്ത്രീപുരുഷഭേദം കൂടാതെ നിഗ്രഹിച്ചുതുടങ്ങുകയും ചെയ്തു. മീററ്റിൽനിന്നു ലഹളക്കാർ ഡൽ ഹിയിലേക്കു പുറപ്പെട്ടു. അല്ലഹബാദ്, ലക്നൌ, കാൺപൂർ, ആഗ്ര, ആലിഗർ എന്നീ സ്ഥലങ്ങളിലെല്ലാം ഇംഗ്ലീഷുഉദ്യോഗസ്ഥ ന്മാർ വധിക്കപ്പെട്ടു. മദ്ധ്യഇൻഡ്യയിലും, അയോദ്ധ്യയിലും ലഹ ളം വ്യാപിച്ചു. ലക്നൌവിലെ ബ്രിട്ടീഷ്റെസിഡൻസി ലഹള ക്കാർ വളഞ്ഞു. എങ്കിലും സർ ഹെൻറി ലാറെൻസിൻെറ വൈഭ വംനിമിത്തം അപകടം ഒന്നുംകൂടാതെ കഴിഞ്ഞു. പഞ്ചാബിലെ ഭ ടന്മാർ മാത്രം ലഹളയ്ക്കു് ഉദ്യമിക്കയുണ്ടായില്ല. ഡൽഹിനഗരം ല ഹളക്കാർക്ക് സ്വാധീനമായെങ്കിലും സർ ജോൺ നിക്കൾസൻെറ യുദ്ധവൈദഗ്ദ്ധ്യംനിമിത്തം അവിടം വീണ്ടെടുക്കുവാൻ സാധിച്ചു. പേഷ്വായുടെ ദത്തുപുത്രനായ നാനാഫർണാവിസ് ആയിരുന്നു കാൺപൂരിൽ ലഹളക്കാരുടെ നായകൻ. അവിടെവച്ചു അസം

ഖ്യം ഇംഗ്ലീഷുകാർ ആബാലവൃദ്ധം വധിക്കപ്പെട്ടു. സർ ഹെൻറ ഹാവ്ലോക്ക്, സർ കാളിൻക്യാംബെൽ എന്നി സേനാധിപന്മ രുടെ യുദ്ധവൈദഗ്ദ്ധ്യംനിമിത്തം ലഹളക്കാരെ കാൺപൂരിൽനിന്ന ലക്നൌവിലേക്കു ഓടിച്ചു. അനന്തരം റാഹിൽഖണ്ഡ്, സെന ട്രൽഇൻഡ്ധ്യ എന്നി ദേശങ്ങളിലെ ലഹളയും ക്രമേണ അമച്ചവര ത്തപ്പെട്ടു. ലഹളക്കാരിൽ പ്രമാണികളായ ടാൻടിയാ റേറാപ്പി നാനാഫർണാവീസു, ടിപ്പുസുൽത്താൻെറ രണ്ടു പുത്രന്മാർ മുതലാ യവർ തടവുകാരായി പിടിക്കപ്പെട്ടു.

൧൮൫൭-ലെ സംഭവങ്ങൾ നിമിത്തം ഇൻഡ്ധ്യയുടെ ഭരണം ബ്രിട്ടീഷുഗവമ്മെണ്ടുതന്നെ നേരിട്ടു കൈയേൽക്കേണ്ട അത്യാവശ്യ മുണ്ടെന്നു ബ്രിട്ടീഷ്പാർലിമെൻറിലും വിക്റേറാറിയാമഹാരാജ്ഞി ക്കും ബോദ്ധ്യംവന്നു. അതിൻെറ ഫലമായി ൧൮൫൮-ൽ ബ്രിട്ടീ ഷ്പാർലിമെൻറിൽ പാസ്സാക്കപ്പെട്ട ഒരു നിയമം അനുസരിച്ചു ബ്രിട്ടീഷു ഇൻഡ്ധ്യയുടെ ഭരണം ഈസ്റ്റിൻഡ്ധ്യാക്കമ്പനി കൈവിടുക യും ഇംഗ്ലണ്ടിലെ രാജ്ഞി ഇൻഡ്ധ്യയിലെ ചക്രവത്തിനിയായി പ്ര ഖ്യാപനം ചെയ്യപ്പെട്ടുകയും ചെയ്തു. ഇൻഡ്ധ്യയിലെ രാജ്യകാൎയ്യങ്ങ ൾ ബ്രിട്ടീഷ്പാർലിമെൻറിനെ യഥാകാലം അറിയിക്കുവാനും മററു മായി ഇംഗ്ലണ്ടിൽ ഇൻഡ്ധ്യാസ്റ്റേററു സെക്രട്ടറി എന്ന ഒരു ഉദ്യോ ഗസ്ഥനും ചക്രവത്തിനിയുടെ പ്രതിപുരുഷനെന്ന നിലയിൽ ഇൻ ഡ്ധ്യാമഹാരാജ്യത്തിൻെറ ഭരണം നടത്തുവാൻ വൈസറായി എ ന്നൊരു ഉദ്യോഗസ്ഥനും ഭരണകാൎയ്യങ്ങളിൽ അദ്ദേഹത്തിനു വേ ണ്ട ഒത്താശകൾ നൽകുവാൻ ഒരു കൌൺസിലും മേലിൽ ഉണ്ടാ യിരിക്കണമെന്ന് ആ നിയമം വ്യവസ്ഥചെയ്തു. അതനുസരിച്ചു ക്യാനിങ്ങ്പ്രഭുവിനെത്തന്നെ ഇൻഡ്ധ്യയിലെ വൈസറായിയായി ബ്രിട്ടീഷുമഹാരാജ്ഞി നിയമിച്ചു. അനന്തരം വിക്റേറാറിയാമഹാ രാജ്ഞിയുടെ 'ഭാരതപട്ടയം' എന്ന സുപ്രസിദ്ധമായ ഒരു തിരുവെ ഴുത്തുവിളംബരം ഇൻഡ്ധ്യയിൽ പല പ്രധാനസ്ഥലങ്ങളിലും പ്രസി ദ്ധം ചെയ്യപ്പെട്ടു. ആ തിരുവെഴുത്തുവിളംബരം ഇപ്രകാരമായിരു ന്നു :—"ദൈവകാരുണ്യത്താൽ ഗ്രേററുബ്രിട്ടൻ, അയർലണ്ട്, ഈ രാജ്യങ്ങൾക്കും യൂറോപ്പ്, ഏഷ്യ, അമേരിക്ക, ആസ്ട്രേലിയ ഈ ഖ ണ്ഡങ്ങളിലെ ഉപവേശരാജ്യം, അധിനരാജ്യം ഇവസ്സും അധിനാ യികയായി സംരക്ഷിണിയായ വിക്ടോറിയാരാജ്ഞി അരുളിച്ചെയ്യു

ന്നതാവിതു്: ഇതുവരെ നമുക്കുവേണ്ടി ബഹുമാനപ്പെട്ട ഈസ്റ്റിൻഡ്യാകമ്പനിക്കാർ ഭരിച്ചുവന്നിരുന്ന ഇൻഡ്യയിലുള്ള നാട്ടുകളുടേയും ഭരണം, ഗൌരവമേറിയ സംഗതികളാൽ, പ്രജാസഭ, ആത്മിയാനാത്മീയ പ്രഭുസമുദായം ഇവയുടെ സമ്മതനിമന്ത്രണപ്രകാരം നാം സ്വീകരിച്ചിരിക്കുന്നു. പ്രസ്തുതരാജ്യത്തുള്ള എല്ലാ പ്രജകളും നമ്മുടെനേരെയും, നമ്മുടെ അവകാശികളും പിൻവാഴ്ചക്കാരും ആയവരോടും ഭക്തിവിശ്വാസമുള്ളവരായിരിക്കണമെന്നും, നമുക്കുവേണ്ടി പ്രസ്തുതനാട്ടു ഭരിക്കുന്നതിനു നാം അപ്പഴപ്പോൾ നിയമിച്ചയക്കുന്നവൎക്കു കീഴടങ്ങി അവരെ അനുസരിക്കണമെന്നും നാം ആജ്ഞാപിക്കുന്നു. നമ്മുടെ പ്രധാനസെക്രട്ടറിമുഖാന്തരം അപ്പഴപ്പോൾ നാം അയക്കുന്ന ആജ്ഞകൾക്കും ശട്ടങ്ങൾക്കും അനുരൂപമായി നമുക്കുവേണ്ടി നമ്മുടെ നാമധേയത്തിൽ മേൽവിവരിച്ച രാജ്യം ഭരിക്കാനായി നമ്മുടെ പ്രിയ സഹോദരനായ ഗവൎണ്ണർജനറൽ ചാറത്സ് ക്യാനിങ്ങ്പ്രഭുവിനു അദ്ദേഹത്തിന്റെ ഭക്തി, ത്രാണി, ബുദ്ധി ഇവയിൽ പ്രത്യേകമായും പൂൎണ്ണമായും വിശ്വസിച്ചു നമ്മുടെ ആദ്യത്തെ വൈസ്രായിയായി നാം നിശ്ചയിച്ചിരിക്കുന്നു.

നാട്ടുരാജാക്കന്മാർ ബഹുമാനപ്പെട്ട ഈസ്റ്റിൻഡ്യാക്കമ്പനിക്കാരുമായി ചെയ്തിട്ടുള്ള സകല ഉടമ്പടിയും നാം അംഗീകരിച്ചിരിക്കുന്നു എന്നും, അവയെ നാം നിഷ്കൎഷയായി അനുവൎത്തിക്കുമെന്നും, അവരും അവയെ അനുഷ്ഠിക്കുമെന്നു വിശ്വസിക്കുന്നു എന്നും ഇതിനാൽ വിളംബരം ചെയ്യുന്നു. ഇപ്പോഴുള്ള രാജ്യത്തെ വിസ്തൃതമാക്കണമെന്നു നാം ആഗ്രഹിക്കുന്നില്ല. നമ്മുടെ രാജ്യങ്ങളെയൊ അധികാരങ്ങളെയൊ ആക്രമിക്കാൻ നാം സമ്മതിക്കുന്നതല്ലാത്തതുപോലെ, അന്യരുടെ രാജ്യങ്ങളെയും അധികാരങ്ങളെയും ആക്രമിക്കുന്നതിനും നാം അനുവദിക്കുന്നതല്ല. നാട്ടുരാജാക്കന്മാരുടെ അവകാശസ്ഥാനമാനങ്ങളെ നമ്മുടേതുപോലെ തന്നെ നാം മാനിക്കുന്നതാണു്. അവരും നമ്മുടെ പ്രജകളെപ്പോലെ തന്നെ ആഭ്യന്തരസമാധാനത്താൽ മാത്രം ലഭിക്കുന്ന ഐശ്വൎയ്യവും സാമുദായികോന്നമനവും അനുഭവിക്കണമെന്നു നാം ആഗ്രഹിക്കുന്നു. ഇൻഡ്യാരാജ്യത്തിലെ നിവാസികളോടു നാം നമ്മുടെ മറ്റു പ്രജകളോടു വൎത്തിക്കുന്നതുപോലെ വൎത്തിക്കുന്നതും, അവരോടുള്ള കടമയെ സൎവ്വ

ശക്തനായ ഈശ്വരൻെറ അനുഗ്രഹത്താൽ ഭക്തിവിശ്വാസപൂൎവ്വം നിൎവ്വഹിക്കുന്നതുമാണ്.

നാം ക്രിസ്തുമതത്തിൽ പൂൎണ്ണമായി വിശ്വസിക്കയും മതം നല്കുന്ന സമാധാനത്തെ നന്ദിപൂൎവ്വം സമ്മതിക്കയും ചെയ്യുന്നു. എങ്കിലും നമ്മുടെ പ്രജകളിൽ ഈ വിഷയത്തിലുള്ള നമ്മുടെ അധികാരവും മതപ്രതിപത്തിയും ചെലുത്തണമെന്നു നാം ഉദ്ദേശിക്കയോ ആഗ്രഹിക്കയോ ചെയ്യുന്നില്ല. യാതൊരുത്തരും മതപ്രതിപത്തിമൂലമോ ആചാരനിഷ്ഠകൊണ്ടോ മാത്രം ഒരു വിധത്തിലും സമ്മാന്യനാകയോ നിരോധിതനാകയോ അസ്വസ്ഥനാകയോ ചെയ്തുപോകരുതു.

പ്രത്യുത, സമമായും നിഷ്പക്ഷപാതമായും ഉള്ള നിയമരക്ഷ എല്ലാവരും ഒരുപോലെ അനുഭവിക്കേണ്ടതാണ്. നമ്മുടെ അധികാരം വഹിക്കുന്ന എല്ലാവരോടും നാം നിൎബ്ബന്ധമായി ആജ്ഞാപിക്കുന്നതു, നമ്മുടെ പ്രജകളിൽ ഒരുത്തൻെറയെങ്കിലും മതവിശ്വാസത്തിലും ആരാധനമാൎഗ്ഗത്തിലും ഒരുവിധത്തിലും തടസ്സം ചെയ്തുപോകരുതെന്നും, അങ്ങനെ ചെയ്തുപോകുന്നവൻ നമ്മുടെ കഠിനമായ അപ്രീതിക്കു പാത്രമാകുമെന്നും ആണ്.

പഠിത്തം, ത്രാണി, സത്യം ഇവകൊണ്ടു ഉദ്യോഗകൃത്യനിൎവ്വഹണത്തിനു പ്രാപ്തി സമ്പാദിച്ച നമ്മുടെ പ്രജകളെ ജാതിമതവ്യത്യാസംകൂടാതെ ധാരാളമായും നിഷ്പക്ഷപാതമായും ഉദ്യോഗങ്ങളിൽ നിയമിച്ചുകൊള്ളണമെന്നാണ് നമ്മുടെ ആജ്ഞ. ഇൻഡ്യാനിവാസികൾക്കു അവരുടെ പൂൎവ്വന്മാരിൽനിന്നു ലഭിച്ച രാജ്യത്തോടു എത്രവളരെ സ്നേഹവും ബഹുമാനവും ഉണ്ടെന്നു നമുക്കറിയാം. രാജ്യഭരണരീതിക്കനുസരിച്ചു ആ വക സകല അവകാശങ്ങളെയും രക്ഷിക്കുന്നതിനു നാം ആഗ്രഹിക്കുന്നു. അവിടത്തെ നിയമനിൎമ്മാണത്തിൽ സാധാരണയായി പുരാതന നടപ്പു, ക്രമം, അവകാശം ഇവയെ നല്ലതുപോലെ ആലോചിക്കണമെന്നും നാം ആജ്ഞാപിക്കുന്നു.

സൎവ്വജ്ഞനായ ഈശ്വരൻെറ അനുഗ്രഹത്താൽ രാജ്യത്തിൽ സമാധാനം വരുത്തിക്കഴിഞ്ഞാൽ വ്യവസായങ്ങളെ പ്രോത്സാഹിപ്പിക്കുന്നതിനും ജനസാമാന്യത്തിനുപകാരമുള്ളതും ഐശ്വൎയ്യവൎദ്ധന ഉണ്ടാക്കുന്നതും ആയ വേലകൾ ചെയ്യിക്കുന്നതിനും അവിടെയു

ള്ള നമ്മുടെ പ്രജകളുടെ ക്ഷേമത്തിനു മാത്രമായി രാജ്യഭാരം ചെയ്യുന്നതിനും ആണ് നാം ഹൃദയപൂർവ്വം ആശിക്കുന്നതു. നമ്മുടെ പ്രജകളുടെ ഐശ്വര്യത്തിലത്രെ നമ്മുടെ ബലം. അവരുടെ സംതൃപ്തിയിലല്ലോ നമ്മുടെ രക്ഷ. അവരുടെ കൃതജ്ഞത നമുക്കു ഉത്തമമായ പ്രതിഫലം. നമ്മുടെ ഈ ആഗ്രഹങ്ങളെ നമ്മുടെ പ്രജകളുടെ ക്ഷേമത്തിനുവേണ്ടി നടത്തുന്നതിനു നമുക്കും, നമ്മുടെ കീഴധികാരം വഹിക്കുന്നവൎക്കും വേണ്ട ശക്തി സൎവ്വശക്തനായിരിക്കുന്ന ഈശ്വരൻ നല്കുമാറാകട്ടെ.''

ബ്രിട്ടീഷുപ്രജകളെ നിഗ്രഹിക്കയൊ, നിഗ്രഹിച്ചവൎക്കു അഭയം നല്കുകയൊ ചെയ്തിട്ടുള്ളവരൊഴിച്ചു ലഹളയിൽ ചേൎന്ന സമസ്തജനങ്ങൾക്കും ചക്രവൎത്തിനി മാപ്പുകൊടുക്കുന്നതായി വിളംബരപ്പെടുത്തിയതിനാൽ ജനസാമാന്യത്തിനു ബ്രിട്ടീഷുഭരണകൎത്താക്കളുടെ മഹാമനസ്കതയിൽ ബോദ്ധ്യം അങ്കുരിച്ചു. ഇപ്രകാരം ഇൻഡ്യാസാമ്രാജ്യത്തിന്റെ ക്ഷേമൈശ്വൎയ്യങ്ങൾക്കു നാശകരമായ മഹാവിപ്ലവം അവസാനിച്ചു. അനന്തരം ക്യാനിങ്ങുപ്രഭുവിന്റെ സമാധാനപരമായ ഭരണകാലമായിരുന്നു. ആ വൈസറോയി ഉത്തരേന്ത്യയിൽ പലഭാഗങ്ങളിലും ചുററിസ്സഞ്ചരിക്കുകയും പല പ്രധാന നഗരങ്ങളെയും സന്ദൎശിക്കുകയും ചെയ്തു. നാനാഫർനാവിസ്, ടാൻടിയാടോപ്പി, ജാൻസിയിലെ റാണി എന്നിവരൊഴിച്ചുള്ള ഏതദ്ദേശിയരാജാക്കന്മാർ ആകമാനം വിപ്ലവകാലത്തു ബ്രിട്ടീഷുപക്ഷത്തിൽ തന്നെ നിലകൊണ്ടിരുന്നു. ഡൽഹൌസി സ്വീകരിച്ചു ഏതദ്ദേശിയരാജ്യങ്ങളിലെ അന്യംനിൽപ്പു നയം ഒരുപ്രകാരത്തിൽ ദോഷകരമാണെന്നു് ഇക്കാലം ബോദ്ധ്യമാകയാൽ, ഭാവിയിൽ ഏതദ്ദേശീയ രാജാക്കന്മാർ യഥാകാലം സന്തതികളെ ദത്തെടുത്തുകൊള്ളാമെന്നു വൈസറായി കാൺപൂരിൽവച്ചു പരസ്യമായി പ്രസ്താവിച്ചു. എന്നു തന്നെയുമല്ല, ലഹളക്കാലത്തു പ്രശംസാൎഹമായ രീതിയിൽ സഹായസഹകരണങ്ങൾ നല്കിയ എല്ലാ ഏതദ്ദേശീയ രാജാക്കന്മാൎക്കും പ്രഭുക്കന്മാൎക്കും അദ്ദേഹം സമ്മാനങ്ങളും ബഹുമതികളും പ്രദാനം ചെയ്കയുമുണ്ടായി. ലഹളയുടെ ഫലമായി സാമ്രാജ്യഭണ്ഡാരത്തിനു ക്ഷീണം തട്ടുകയാൽ മുതലെടുപ്പു വൎദ്ധിപ്പിക്കുവാനായി ആദായനികുതി നടപ്പിൽവരുത്തേണ്ടിവന്നു.

എൽജിൻ പ്രഭു

൧൮൬൨-ൽ എൽജിൻ പ്രഭു വൈസറായി ഉദ്യോഗം കയ്യേററു എങ്കിലും ഒരു വഷം പൂത്തിയാകുംമുമ്പ് അദ്ദേഹം ഇൻഡ്യയിൽ വെച്ചു തന്നെ മരണംപ്രാപിച്ചു.

സർ ജാൺ ലാറൻസ് (൧൮൬൪—൬൯)

ബൂട്ടാനുമായി പ്രസ്തുത വൈസറായി ഒരു യുദ്ധത്തിലേപ്പെട്ടു. വഷത്തിൻെറ കാഠിന്യംനിമിത്തം ഇംഗ്ലീഷുകാക്കു ബൂട്ടാൺകാരെ ജയിച്ചു കീഴടക്കുവാൻ സാധിച്ചില്ല. എങ്കിലും പിന്നീടൊരിക്കലും ആ രാജ്യക്കാർ ബ്രിട്ടീഷ്ഭരണത്തിനു് ഉപദ്രവകാരികളായിത്തീന്നുമില്ല.

അക്കാലത്തു് ഒറിസയിൽ ഭയങ്കരമായ ഒരു ക്ഷാമം വ്യാപിച്ചു. അപ്പോൾ ക്ഷാമനിവാരണാത്ഥം ബ്രിട്ടീഷ്ഗവമ്മെണ്ടു പല പ്രകാരത്തിൽ ശ്രമിക്കുകയും അന്നവസ്ത്രാദികൾ ക്ഷാമപീഡിതക്കു വിതരണം ചെയ്കയും ചെയ്തു.

അഫ്ഗാൻ കായ്യങ്ങൾ

രാജ്യാവകാശം സംബന്ധിച്ച് അക്കാലത്തു ഡാസ്റ്റ്മഹമ്മദിൻെറ പുത്രന്മാർ തമ്മിൽ തക്കങ്ങൾ ആരംഭിച്ചു. അവരിൽ ഒരാളായ ഷെർആലി ബ്രിട്ടീഷുകാരുടെ സഹായം അപേക്ഷിച്ചു. എന്നാൽ വൈസറായി ആ അഭ്യത്ഥന അവഗണിക്കുകയാണു ചെയ്തതു്. എങ്കിലും അചിരേണ ഷെർആലി അമീറായി അവരോധിക്കപ്പെട്ടു. ആപൽഘട്ടത്തിൽ തന്നെ സഹായിക്കാത്ത സർ ജാൺ ലാറൻസിൻെറ നേക്കു് അമീറിനു ക്ഷാത്രം അങ്കുരിക്കാതെയിരുന്നില്ല. ൧൮൬൯-ൽ വൈസറായി ഉദ്യോഗം ഒഴിഞ്ഞു് ഇംഗ്ലണ്ടിലേക്കു പോയി.

---

അദ്ധ്യായം ൧൭

## ലാർഡ് മേയോ (൧൮൬൯—൧൮൭൨)

ലാറൻസുപ്രഭുവിൻെറ പിൻഗാമിയായി ഇൻഡ്യാവൈസ്രായിപദം കൈയേററതു് ഏറൽമേയോ ആയിരുന്നു. അദ്ദേഹത്തിൻെറ ഭരണകാലം ഏററവും പരിമിതമായിരുന്നുവെങ്കിലും അക്കാലത്തി

നിടയ്ക്കു ഇൻഡ്യാഗവമ്മെണ്ടിൻെറ പ്രഖ്യാതി വീണ്ടെടുക്കുവാൻ അദ്ദേഹത്തിനു സാധിച്ചു. ശിപായിലഹളക്കാലം വരെ ബ്രിട്ടീഷു ഉദ്യോഗസ്ഥന്മാരിൽ പലക്കും ഏതദ്ദേശിയ രാജാക്കന്മാരിൽ അധികം പേരുടെയും സൌഹാൎദ്ദം വെറും ഭാവം മാത്രമായിരുന്നുവെന്നു ശങ്കയുദിച്ചുകൊണ്ടിരുന്നു. എന്നാൽ നിഷ്കളങ്കരായ ആപ്തരാണ് അവരിലധികം പേരുമെന്നു ശിപായിലഹളക്കാലത്തു ഗവമ്മെണ്ടിനു ബോദ്ധ്യമായി. അതിൻെറ ഫലമായി ബ്രിട്ടീഷുഗവമ്മെണ്ടിൻെറ സഖ്യത്തോടു കൂടി അതതുരാജ്യത്തിൻെറ സ്ഥിതി പാലിച്ചുകൊള്ളുവാൻ അവക്കു സാധിച്ചു. ഗുണവതിയായ രാജ്ഞിയുടെ വിളംബരപ്രകാരം എല്ലാ ഏതദ്ദേശിയ രാജാക്കന്മാക്കും അവരുടെ പ്രാചീനാവകാശങ്ങളെയും ആചാരങ്ങളെയും പാലിച്ചുകൊള്ളുവാൻ ഗവമ്മെണ്ടു് അവരെ സഹായിക്കുമെന്നു് ഉറപ്പു് കൊടുക്കുന്നുണ്ടെങ്കിലും അതിനു പകരമായി ഏതദ്ദേശിയ രാജാക്കന്മാർ കായ്യക്ഷമമായി രാജ്യഭരണം നടത്തേണ്ടതാണെന്നു മേയോപ്രഭു അവരെ ഉൽബോധിപ്പിച്ചു. രാജ്യഭരണം നിരാക്ഷേപമായി അവർ നടത്തുന്ന കാലത്തോളമേ അവക്കു ബ്രിട്ടീഷുഗവമ്മെണ്ടിൻെറ സഹായസഹകരണങ്ങൾ ലഭിക്കയുള്ളുവെന്നു് അദ്ദേഹം നിഷ്കർഷാപൂൎവ്വം അവരേ അറിയിച്ചു. നീതിയും ന്യായവും ക്രമവും നടക്കണമെന്നും ഓരോ പൌരൻെറയും സ്വത്തുകൾക്കു രക്ഷയുണ്ടായിരിക്കണമെന്നും, വഴിയാത്രക്കാക്കു് സൎവ്വത്ര നിർബാധമായി സഞ്ചരിക്കത്തക്ക നിലയുണ്ടായിരിക്കണമെന്നും, കൃഷിവാണിജ്യങ്ങളും വ്യവസായവും പ്രോത്സാഹിപ്പിക്കപ്പെടണമെന്നും, സഞ്ചാരസൌകര്യം, വിദ്യാഭ്യാസം എന്നിവ വൎദ്ധിപ്പിച്ചു സൎവ്വപ്രകാരേണയും ജനങ്ങൾക്കു ഭൂരിപക്ഷഭൂരിസൌഖ്യം വളത്തണമെന്നും ഉള്ളതാണു ക്ഷേമനിരതമായ ഭരണമെന്നു വൈസ്രായി അവരേ മനസ്സിലാക്കി. ഏതെങ്കിലും രാജ്യത്തു ദുർഭരണം നടക്കുന്നുവെന്നു കണ്ടാൽ അദ്ദേഹം അവിടത്തെ കായ്യങ്ങളിൽ ഇടപെടുകയും വേണ്ടിവന്നാൽ രാജാവിനെ സ്ഥാനത്യാഗം ചെയ്യിക്കുകയും ചെയ്യാതിരുന്നില്ല. രാജപുട്ടാണയിലെ ആൾവാർരാജ്യത്തു് ഇപ്രകാരം ഒരു സംഭവം ഉണ്ടായി. രാജാവിൻെറ ഭരണവൈകല്യംമൂലം ജനങ്ങൾ ലഹളയ്ക്കു് ഒരുങ്ങി. ആ സന്ദൎഭത്തിൽ ബ്രിട്ടീഷു പ്രതിനിധി അദ്ധ്യക്ഷനായും ഏതദ്ദേശിയ പ്രഭുക്കന്മാർ അംഗങ്ങളായുമുള്ള ഒരു കൌൺസിൽ അവിടത്തെ ഭ

രണം നടത്തത്തക്കവിധം വൈസ്രായി വ്യവസ്ഥചെയ്തു. അചിരേണ പ്രസ്തുത വ്യവസ്ഥയുടെ ഫലം കാണാറായി. ഏതാനും വഷങ്ങൾക്കുള്ളിൽ ആ ഗവമ്മെണ്ടിന്റെ കടങ്ങൾ നിശ്ശേഷം തീക്കുകയും രാജ്യത്തേ സാമ്പത്തികാവസ്ഥ തൃപ്തികരമായിവരുകയും ചെയ്തു. ശുദ്ധബുദ്ധിയും ധീരനുമായ മേയോപ്രഭുവിന്റെ സൌഹാദ്ദനയം നിമിത്തം ഏതദ്ദേശിയ രാജാക്കന്മാരും ബ്രിട്ടീഷുഗവമ്മെണ്ടും തമ്മിലുള്ള മൈത്രീബന്ധം പൂവ്വാധികം ദൃഢീഭവിച്ചു.

മേയോപ്രഭുവിന്റെ പരിഷ്കാരങ്ങളിൽ സവ്വപ്രധാനമായുള്ളതു് ധനകായ്യം സംബന്ധിച്ചതായിരുന്നു. ഡൽഹൌസിപ്രഭുവിന്റെ കാലംമുതൽ ബ്രിട്ടീഷുഗവമ്മെണ്ടിന്റെ ഭരണസംബന്ധമായ ചെലവ് അധികപ്പെട്ടുകയും ക്രമേണ അതു വരവിനെ അതിക്രമിക്കുകയും ചെയ്തിരുന്നു. സാരമായ ഈ ന്യൂനതയ്ക്കുള്ള ഹേതുക്കളേ കണ്ടുപിടിച്ചു പരിഹരിക്കുവാനായിരുന്നു അദ്ദേഹത്തിന്റെ ശ്രമം.

ഗവർണർജനറലും ആലോചനസംഘവുമാണല്ലൊ ഇൻഡ്യാഗവമ്മെണ്ടിന്റെ പ്രധാനപ്പെട്ട അംശം. അക്കാലത്തെ ആലോചനാസംഘത്തിൽ ഏഴ് അംഗങ്ങൾ ഉണ്ടായിരുന്നു. അവരിൽ ഓരോരുത്തരും ഓരോ ഡിപ്പാർട്ടുമെൻറ് ഭരണം നടത്തിവന്നു. വിദേശകായ്യം, പൊതുമരാമത്തു്, ഇംഗ്ലണ്ട് കായ്യം, റവന്യൂ കൃഷി കച്ചവടവകുപ്പ്, ധനകായ്യം, സൈനികം, നിയമനിമ്മാണം എന്നിവയാണ് ഏഴ് ഡിപ്പാർട്ടുമെൻറുകൾ. ഓരോ വഷത്തിന്റെയും പ്രാരംഭത്തിൽ ധനകായ്യമെമ്പർ തന്നാണ്ടത്തേ ഉദ്ദേശമായ വരവുചെലവുകളുടെ ഒരു കണക്കു തയ്യാറാക്കും. ബഡ്ജറ്റ് ചെലവിനം എപ്പോഴും ഉദ്ദേശമായ വരവിനത്തേക്കാൾ കുറഞ്ഞിരിക്കും. എങ്കിലും വഷംപ്രതി ചെലവുകൾ വരവിനങ്ങളേക്കാൾ കൂടുതലായി വന്നുകൊണ്ടിരുന്നു എന്നാൽ ഈ പ്രഭു നിരാക്ഷേപമായി ബഡ്ജററു തയ്യാറാക്കുവാനുള്ള നവീന സമ്പ്രദായം മനസ്സിലാക്കി പ്രവത്തിച്ചതിനാൽ ഗവമ്മെണ്ടിന്റെ വരവു ചെലവുകൾ മിക്കവാറും തുല്യമായിത്തന്നെ വന്നു. കടുത്ത ക്ഷാമമോ യുദ്ധമോ നിമിത്തം അധികച്ചെലവ് അപരിത്യാജ്യമായിരുന്ന ഘട്ടങ്ങളിൽ മാത്രമേ ബഡ്ജററിലും കവിഞ്ഞ ചെലവു ചെയ്യേണ്ടിവന്നുള്ളു.

പ്രാദേശിക ഗവമ്മെണ്ടുകളുടെ ആവശ്യങ്ങൾക്കുള്ള പണം ഇ

ൻഡ്യാഗവമ്മെണ്ടു തന്നെ കൊടുത്തുവന്ന പതിവാണ് അധിക ച്ചെലവിനുള്ള മററൊരു ഹേതു. സുപ്രീംഗവമ്മെണ്ടുവക ഖജനാവിലേക്കു മുതലെടുപ്പു മുഴുവൻ അടയ്ക്കുകയും മദ്രാസു, ബോംബേ മുതലായ പ്രാദേശികഗവമ്മെണ്ടുകൾ റെയിൽവേ, കൃഷിമരാമത്തു, വിദ്യാഭ്യാസം മുതലായുള്ള പ്രാദേശികങ്ങളായ പലേ ആവശ്യങ്ങൾക്കും വേണ്ടിവരുന്ന ചെലവിന് ഇൻഡ്യാഗവമ്മെണ്ടിലേക്ക് എസ്റ്റിമേററ് അയച്ച് അനുവദിപ്പിച്ചു പണം വരുത്തുകയും സാധാരണമായിരുന്നു. ഇപ്രകാരമുള്ള എസ്റ്റിമേററുകൾ അനുസരിച്ചു, വാസ്തവത്തിൽ ആവശ്യത്തിൽ കവിഞ്ഞു വളരെ പണം പ്രാദേശികഗവമ്മെണ്ടുകൾ ഈടാക്കിവന്നു. മേയോപ്രഭു, ഇപ്രകാരമുണ്ടായിക്കൊണ്ടിരുന്ന അമിതവ്യയം നിയന്ത്രിക്കുവാനായി, വഷംതോറും ഓരോ പ്രാദേശികഗവമ്മെണ്ടിനും ഇൻഡ്യാഗവമ്മെണ്ടിൽനിന്ന് അവകാശപ്പെടാവുന്ന തുക ക്ലിപ്തപ്പെടുത്തി. ഇങ്ങനെ നീക്കിവയ്ക്കപ്പെടുന്ന ഇനത്തിൽ ചെലവാകാതെ ബാക്കി വരുന്ന തുക അതതു ഗവമ്മെണ്ടിന് അടുത്ത വഷത്തേ വിനിയോഗത്തിനായി നീക്കി വയ്ക്കുവാൻ സാധിച്ചു. ഈ ക്രമത്തിൽ പ്രാദേശിക ഗവമ്മെണ്ടുകൾ മിതവ്യയം ശീലിക്കുകയും ഇൻഡ്യാഗവമ്മെണ്ടിന് വളരെ പണം ലാഭമാകയും ചെയ്തു. പ്രസ്തുതവ്യവസ്ഥ അദ്യാപി നിലനിന്നുപോരുന്നു. ഓരോ വഷത്തേയും ബഡ്ജററിൽ ചെലവിനങ്ങളിൽ വരാവുന്ന പോരായ്മ പരിഹരിക്കുന്നതിനായി വൈസ്രായി ആദായനികുതിയിൽ ൨ൽ ശതമാനം വധനവരുത്തി.

സർ ജ്ജാൺലാറൻസു വൈസ്രായിയായി കാര്യം വാചാരിച്ച കാലത്തു അഫ്ഗാനിസ്ഥാനും ബ്രിട്ടീഷുഗവമ്മെണ്ടുമായുള്ള മൈത്രീബന്ധത്തിന് അല്പം വികല്പം സംഭവിച്ചു. ൧൮൬൯-ൽ മേയോപ്രഭു ഇൻഡ്യയിൽ എത്തി ചാജ്ജ് എടുത്ത ഉടൻ തന്നെ അഫ്ഗാനിസ്ഥാനിലെ അമീറായ ഷെർആലി ഇൻഡ്യ സന്ദശിക്കുകയും അംബാലാ എന്ന സ്ഥലത്തുവച്ചു വൈസ്രായിയുമായി ഒരു കൂടിക്കാഴ്ച നടത്തുകയും ചെയ്തു. തൻെറ വരുതിയിൽ ബ്രിട്ടീഷുസൈന്യങ്ങളെ വിട്ടുകൊടുക്കണമെന്നും ബ്രിട്ടീഷുഗവമ്മെണ്ട് എല്ലാ സന്ദഭങ്ങളിലും അഫ്ഗാനിസ്ഥാൻ ഗവമ്മെണ്ടിനെ സഹായിക്കണമെന്നും അമീർ ആഗ്രഹിക്കുന്നതായി വൈസ്രായിയെ അറിയിച്ചു. എന്നാൽ പ്രസ്താവ്യമായ യാതൊരു തീരുമാനവും ഇക്കൂടിക്കാഴ്ച മൂലമുണ്ടാ

യില്ല. ഇൻഡ്യയുടെ എല്ലാ അയൽരാജ്യങ്ങളുമായി സഖ്യം വേണമെന്നുള്ള അഭിപ്രായക്കാരനായിരുന്നു മേയോപ്രഭു. പ്രസ്തുത ഡർബാറിൻെറ പരോക്ഷഫലമായി ഇൻഡ്യാഗവമ്മെണ്ടിൻെറ പ്രതാപവും ഇൻഡ്യയിലെ സമ്പത്സമൃദ്ധിയും അസാമാന്യമാണെന്ന് അമീറിനു ബോദ്ധ്യം വരുകയും, ബ്രിട്ടീഷുകാരുമായുള്ള സഖ്യം സർവ്വഥാ പ്രയോജനകരമാണെന്നു തോന്നിത്തുടങ്ങുകയും ചെയ്തു.

മേയോപ്രഭു ബലൂചിസ്റ്റാൻ, പേഷ്യ എന്നീ അയൽരാജ്യങ്ങളോടും മററു പലേ അയൽക്കോയ്മകളോടും സഖ്യം ആരംഭിച്ചു. ഇൻഡ്യയിലെ വാണിജ്യം ഉൽക്കർഷപ്പെടുത്തണമെന്നുള്ളതായിരുന്നു ഇതിൻെറ ആന്തരമായ ഉദ്ദേശ്യം. എങ്കിലും വൈസ്രായിയുടെ പ്രയോജനകരങ്ങളായ എല്ലാ ആദശങ്ങളെയും പ്രവൃത്തിരൂപത്തിലാക്കുവാൻ അദ്ദേഹത്തിന് അവസരം ലഭിക്കാതെയാണു വന്നത്.

൧൮൭൨-ൽ അദ്ദേഹം ആൻഡമാൻദ്വീപു സന്ദശിച്ചു. ഇൻഡ്യയിൽനിന്നും നാടുകടത്തപ്പെടുന്നവരെ താമസിപ്പിക്കുന്നതു അവിടെയാണ്. ആ തടവുകാരുടെ സ്ഥിതിയും ഭരണക്രമവും സംബന്ധിച്ചു അന്വേഷിക്കുന്നതിനും പല പരിഷ്കാരങ്ങളും നടപ്പിൽ വരുത്തുന്നതിനുമാണ് വൈസ്രായി പുറപ്പെട്ടതെങ്കിലും നിർഭാഗ്യവശാൽ ഒരു തടവുകാരൻ അദ്ദേഹത്തിൻെറ പ്രാണഹാനി വരുത്തി.

വിക്ടോറിയാമഹാരാജ്ഞിയുടെ ഒരു പുത്രനായ എഡിൻബറോപ്രഭു അക്കാലം ഇൻഡ്യ സന്ദശിച്ചു. ഇംഗ്ലീഷുരാജകുടുംബത്തിലെ ഒരംഗം ഇദംപ്രഥമമായിട്ടാണ് ഇൻഡ്യയിൽ വന്നിറങ്ങിയതെന്നുള്ളതു പ്രസ്താവ്യമാണ്.

നാത്ത്ബ്രൂക്കുപ്രഭു (൧൮൭൨—൧൮൭൬)

തൻെറ മുൻഗാമികളുടെ നയം തന്നെ നാത്ത്ബ്രൂക്കുപ്രഭു കൈക്കൊണ്ടു. ൧൮൭൪-ൽ ബങ്കാളിൽ വലുതായ കൃഷിപ്പിഴയും ഭയങ്കരമായ ക്ഷാമവും സംഭവിച്ചു. വൈസ്രായി ആ സന്ദർഭത്തിൽ യുക്തിയുക്തമായി ക്ഷാമനിവാരണമാർഗ്ഗങ്ങൾ സ്വീകരിച്ചതിനാൽ ജനങ്ങൾക്കു് അധികം ക്ലേശമുണ്ടായില്ല. തൊഴിൽ ലഭിക്കാതെ ഉഴന്ന പലക്കും ഗവമ്മെണ്ടിൽനിന്നുതന്നെ തൊഴിലുകൾ പതിവായി നൽകിവന്നു. ഈ ആവശ്യം പ്രമാണിച്ചും ഗവമ്മെണ്ടിന്ന് ഏകദേ

ശം ഏഴുകോടി രൂപയോളം വ്യയം ചെയ്യേണ്ടതായുന്നെങ്കിലും ക്ഷാമപീഡിതരായ ജനങ്ങൾക്കു ഗവമ്മെണ്ടിന്റെ ഏതാദൃശമായ സഹായസഹകരണങ്ങൾ നിസ്സീമമായ അനുഗ്രഹമായിത്തീൎന്നു.

ബറോഡയിലെ ഗയിക്കുവാറിന്റെ രാജ്യഭരണം തീരെ അതൃപ്തികരമായിത്തീരുകയാൽ ആ രാജ്യത്തെ അഭ്യന്തരകാൎയ്യങ്ങളേപ്പററി അന്വേഷിക്കുവാൻ മൂന്നു യൂറോപ്യൻ ഉദ്യോഗസ്ഥന്മാരും അത്രയും ഏതദ്ദേശിയ പ്രഭുക്കന്മാരും ഉൾപ്പെട്ട ഒരു കൌൺസിൽ വൈസ്രായി രൂപീകരിക്കുകയും ആ കൌൺസിലിന്റെ അന്വേഷണങ്ങളുടെ ഫലമായി നാടുവാഴിയെ സ്ഥാനത്യാഗം ചെയ്യിച്ചിട്ടു് അടുത്ത അവകാശിയെ രാജാവായി അവരോധിക്കുകയും ചെയ്തു.

൧൮൭൬-ൽ വിക്ടോറിയാമഹാരാജ്ഞിയുടെ സീമന്തപുത്രനായ വെയിത്സുരാജകുമാരൻ എഡ്വേർഡ് സപ്തമൻ ഇൻഡ്യ സന്ദൎശിക്കുകയും പലേ പ്രധാനസ്ഥലങ്ങളിലും ചുററിസ്സഞ്ചരിക്കുകയും ചെയ്തു. ഭാവിചക്രവൎത്തിയുമായി നേരിട്ടുകാണുന്നതിനും ആശയങ്ങളെ അറിയിക്കുന്നതിനും ഈ സന്ദൎശനം നിമിത്തം ജനപ്രമാണികൾക്കു സൌകൎയ്യം സിദ്ധിച്ചു.

റഷ്യയും ഇംഗ്ലണ്ടുമായി ഒരു യുദ്ധം ഉണ്ടായേക്കുമെന്നു ശങ്കിക്കപ്പെട്ടിരുന്ന ഒരു കാലമായിരുന്നു നാൎത്തു്ബ്രൂക്കുപ്രഭു ഇൻഡ്യാ വൈസ്രായിയായി നിയമിക്കപ്പെട്ടതു്. അഫ്ഗാനിസ്ഥാൻ സ്വാധീനപ്പെടുത്തിയശേഷം ഇൻഡ്യ ആക്രമിക്കണമെന്നു റഷ്യർ ആശിച്ചിരുന്നതായി ഒരു കിംവദന്തി ഉണ്ടായിരുന്നു. തന്നിമിത്തം അഫ്ഗാനിസ്ഥാൻമാൎഗ്ഗം റഷ്യയിൽ പ്രവേശിച്ച് ഇംഗ്ലീഷുകാർ റഷ്യരോടു യുദ്ധം ആരംഭിക്കേണ്ടതാണെന്നൊരു പ്രബലമായ അഭിപ്രായം ഇംഗ്ലണ്ടിൽ ഉത്ഭവിച്ചിരുന്നുവെങ്കിലും വൈസ്രായി യുദ്ധസന്നദ്ധനായില്ല. ൧൮൭൬-ൽ അദ്ദേഹം ഉദ്യോഗം രാജികൊടുത്തു.

ലാർഡ് ലിട്ടൻ(൧൮൭൬—൧൮൮൦)

ബ്രിട്ടീഷ്പാർലിമെന്റിൽ പാസ്സാക്കപ്പെട്ട ഒരു ആക്ട് അനുസരിച്ചു ൧൮൭൬-ൽ വിക്ടോറിയാമഹാരാജ്ഞി 'ഇൻഡ്യാചക്രവൎത്തിനി' എന്ന സ്ഥാനം സ്വീകരിച്ചു. അതുസംബന്ധിച്ചു ൧൮൭൭-ൽ ഡൽഹിയിൽവച്ച് ഒരു വലിയ ഡർബാർ നടന്നു.

അക്കാലത്തു മൈസൂർ, മദ്രാസു പ്രസിഡൻസി എന്നീ രാജ്യങ്ങളിൽ ഭയങ്കരമായ ഒരു ക്ഷാമം ആരംഭിച്ചിരുന്നു. ആഹാരം ല

ഭിക്കാതെ ജനങ്ങൾ ആയിരക്കണക്കിനു മരിച്ചുകൊണ്ടിരുന്നു. എന്നാൽ ഈ വസ്തുത ഇൻഡ്യാഗവമ്മെണ്ടിനു് അറിവു കിട്ടിയപ്പോൾ വളരെ താമസിച്ചുപോയി. എങ്കിലും ഗവമ്മെണ്ടു ക്ഷാമനിവാരണത്തിനായി പല പരിശ്രമങ്ങളും നടത്തി. ആ ഇനത്തിൽ വളരെ പണം വ്യയം ചെയ്തു. സംഭാവനയായി വിദേശങ്ങളും ഇൻഡ്യയിലെ ഇതരഭാഗങ്ങളിലും നിന്നു ഒരു വലിയ തുക പിരിഞ്ഞു കിട്ടി. എങ്കിലും ൫൦ ലക്ഷം ജനം അകാലമരണം പ്രാപിച്ചതായി കണക്കാക്കപ്പെട്ടിരിക്കുന്നു.

രണ്ടാം ആഫ്ഗാൻ യുദ്ധം

ആഫ്ഗാനിസ്ഥാനിലെ അമീറായ ഷെർആലിക്കു മുമ്പിനാൽ തന്നെ ഇൻഡ്യാഗവമ്മെണ്ടിനോടു നല്ല രസമുണ്ടായിരുന്നില്ല. ൧൮൭൬-ൽ ഗവമ്മെണ്ടു കെഡറ്റാ പിടിച്ചടക്കിയതോടുകൂടി ആ രസക്ഷയം ബദ്ധവൈരമായിക്കലാശിച്ചു. എന്നുമാത്രമല്ല ൧൮൭൮-ൽ അമീർ റഷ്യാഗവമ്മെണ്ടിൻെറ ഒരു സ്ഥാനാപതിയെ രാജധാനിയിൽ സ്വീകരിക്കപ്പെട്ടു. വിവരമറിഞ്ഞു വൈസ്രായി ഒരു ഇംഗ്ലീഷുപ്രതിനിധിയെ ആഫ്ഗാനിസ്ഥാനിലേക്കു നിയോഗിച്ചു. എന്നാൽ അമീർ ബ്രിട്ടീഷുസ്ഥാനാപതിയെ അംഗീകരിച്ചില്ല ; എന്നുമാത്രമല്ല യുദ്ധപ്രഖ്യാപനം ചെയ്കയും ചെയ്തു. അതിനാൽ കൈബർ, കുറാൻ, ബോളൻ എന്നീ ശൈലമാൎഗ്ഗങ്ങളിൽക്കൂടി ഓരോ വലിയ ബ്രിട്ടീഷുസൈന്യം അഫ്ഗാനിസ്ഥാനിലേക്ക് അയക്കപ്പെട്ടു. ഷെർആലി ഉടൻതന്നെ രാജധാനിയിൽനിന്നു ഓടുകയും ചെയ്തു. ഇംഗ്ലീഷുകാർ ഷെർആലിയുടെ പുത്രനായ യാക്കൂബ്ഖാനെ അമീറായി അവരോധിച്ചു. പുതിയ അമീർ ബ്രിട്ടീഷുഗവമ്മെണ്ടുമായി സമാധാനമായി. ൧൮൭൯-ൽ ഗണ്ഡമാക്കിൽ വച്ചു ചെയ്യപ്പെട്ട സന്ധിവ്യവസ്ഥയനുസരിച്ചു റഷ്യൻസ്ഥാനാപതിയെ തിരിച്ച് അയക്കുകയും, ശിബി, കുറാം, പിഷിൻ എന്നീ സീമാദേശങ്ങളും, ശൈലമാൎഗ്ഗങ്ങളിൽ അധിവസിക്കുന്ന വൎഗ്ഗങ്ങളുടെ മേൽനോക്കായ്മയും ബ്രിട്ടീഷുകാൎക്കു വിട്ടുകൊടുക്കുകയും, കാബൂളിൽ ഒരു ബ്രിട്ടീഷുറസിഡണ്ടിനെ സ്വീകരിക്കുകയും ചെയ്തുകൊള്ളാമെന്ന് അമീർ സമ്മതിച്ചു. സർ ലൂയിക്യാവഞ്ഞാറി എന്ന ഉദ്യോഗസ്ഥൻ കാബൂളിലെ ബ്രിട്ടീഷുറസിഡണ്ടായി നിയമിക്കപ്പെട്ടു.

മൂന്നാമത്തെ ആഫ്ഗാൻ യുദ്ധം (൧൮൭൯ൻ—൧൮൮൦)

അമീർ ചെയ്ത ഉടമ്പടിയിലെ നിബന്ധനകൾ അനുസരിക്കുന്നതിന് ആഫ്ഗാൻകാർക്കു സമ്മതമില്ലായിരുന്നു. അവരുടെ രാജ്യത്ത് ഒരു ബ്രിട്ടീഷ്പ്രതിനിധിയും അനുചരന്മാരും താമസിക്കുന്നതു തീരെ ഹിതമായിരുന്നില്ല. അതിനാൽ ഏതാനും ആഴ്ചവട്ടങ്ങൾ കഴിഞ്ഞയുടൻ ഒരു ദിവസം രാത്രി ആഫ്ഗാൻകാർ റസിഡൻസിയെ അപ്രതീക്ഷിതമായി ആക്രമിച്ചു. ബ്രിട്ടീഷ്റസിഡണ്ടിനും അനുയായികൾക്കും പ്രാണാപായം സംഭവിച്ചു. ഈ വർത്തമാനം ഇൻഡ്യയിൽ അറിഞ്ഞയുടൻതന്നെ സർ ഫ്രെഡെറിക്കു റോബർട്ട്സിനെ ഒരു വലിയ സേനയുമായി കാബൂളിലേക്കു നിയോഗിച്ചു. ബ്രിട്ടീഷ്സേന ആഫ്ഗാൻരാജധാനിയിൽ ചെന്നെത്തിയതോടുകൂടി അമീർ കീഴടങ്ങി. സേനാപതി അമീറിനെ രാഷ്ട്രീയതടവുകാരനാക്കി ഇൻഡ്യയിലേക്കു അയച്ചു. അനന്തരം കാബൂളിനു സമീപം തയ്യാറാക്കപ്പെട്ട ഒരു സൈനികവാടത്തിൽ സേനയെ സുരക്ഷിതമായി ഉപവേശിപ്പിക്കുകയാണു യുദ്ധതന്ത്രവിശാരദനായ റോബേർട്ട്സ് ചെയ്തതു്. അപ്പോൾ വർഷകാലം ആരംഭിച്ചു. ആ സന്ദർഭത്തിൽ ബ്രിട്ടീഷ്പാളയത്തിൽ വലുതായ അസുഖം ഉണ്ടായി. നാല്പതു സംവത്സരം മുൻപ് ഇതുപോലെ ഒരു ഘട്ടത്തിൽ ബ്രിട്ടീഷ്സൈന്യത്തെ ആക്രമിച്ചു നിശ്ശേഷം നശിപ്പിച്ച വസ്തുത ആഫ്ഗാൻകാർ അനുസ്മരിക്കുകയും വർഷാധിക്യംനിമിത്തം പലപ്രകാരത്തിലുള്ള പീഡകൾ അനുഭവിച്ചുകൊണ്ടിരുന്ന ഇംഗ്ലീഷ്സേനയെ അവർ അപ്രതീക്ഷിതമായി ആക്രമിക്കുകയും ചെയ്തു. എങ്കിലും ആഫ്ഗാൻകാരുടെ അഭീഷ്ടംപോലെ കാര്യസാദ്ധ്യമുണ്ടായില്ല. ശത്രുപക്ഷത്തുതന്നെ ഗണ്യമായ നഷ്ടങ്ങൾ സംഭവിച്ചു. എന്നാൽ അടുത്ത വർഷം (൧൮൮൦) മെയിവാൻഡ് എന്ന സ്ഥലത്തുവച്ചു ഷെർഖാൻെറ മറെറാരു പുത്രനായ ആയൂബ്ഖാൻ ഒരു ഇംഗ്ലീഷ്സേനയെ നിശ്ശേഷം തോൽപ്പിക്കുകയും ബ്രിട്ടീഷ്സങ്കേതമായ കന്ദഹാറിനെ രോധിക്കുകയും ചെയ്തു. എങ്കിലും മൂന്നാഴ്ചവട്ടത്തിനകം റോബേർട്ട്സ് കന്ദഹാറിൽ എത്തി അയൂബ്ഖാൻെറ സേനയെ തോല്പിക്കുകയും അവരുടെ ഒട്ടധികം തോക്കുകൾ പിടിച്ചടക്കുകയും ചെയ്തു.

ആ ഘട്ടത്തിൽ ഇംഗ്ലണ്ടിലെ മന്ത്രിസഭയിൽ വലുതായ മാററ



റിപ്പൺപ്രഭു

മുണ്ടായി, യാഥാസ്ഥിതികന്മാരുടെ പ്രാബല്യം കുറയുകയും ഉൽപ്പതിഷ്ണുക്കൾക്കു ശക്തി വൎദ്ധിക്കുകയും അവരുടെ നേതാവായ ഗ്ലാഡ്സ്റ്റൺ പ്രധാന മന്ത്രിയായി നിയമിക്കപ്പെടുകയും ചെയ്തു. അതിനാൽ യാഥാസ്ഥിതികനായ ലിട്ടൻപ്രഭു ഉദ്യോഗം രാജിക്കൊടുക്കേണ്ടിവരുകയും റിപ്പൺപ്രഭു വൈസ്രായിയായി നിയമിക്കപ്പെടുകയും ചെയ്തു. ആഫ്ഗാനിസ്ഥാൻ സംബന്ധിച്ചുള്ള കാൎയ്യങ്ങളിൽ നിന്നു് ഇൻഡ്യാഗവൎമ്മെണ്ടു നിശ്ശേഷം പിൻവാങ്ങേണ്ടതാണെന്നുള്ള പുതിയ മന്ത്രിസഭയുടെ നിർദ്ദേശം അനുസരിച്ചു പ്രവൎത്തിക്കുവാനായിട്ടാകുന്നു റിപ്പൺപ്രഭു നിയോഗിക്കപ്പെട്ടതു്.

റിപ്പൺപ്രഭു (൧൮൮൦—൧൮൮൪)

റിപ്പൺപ്രഭു ഇൻഡ്യയിൽ എത്തിയ ഉടൻ തന്നെ ആഫ്ഗാൻയുദ്ധം അവസാനിപ്പിക്കുവാൻ പ്രയത്നം ആരംഭിച്ചു. അബ്ദുർറഹിമാനെ അമീറായി ബ്രിട്ടീഷുകാർ വാഴിച്ചു് അവിടത്തെ അഭ്യന്തരകലഹങ്ങൾ ഒതുക്കുകയും ഇംഗ്ലീഷുസേനയെ നിർബാധം ഇൻഡ്യയിലേക്കു തിരിച്ചു കൊണ്ടുവരുകയും ചെയ്തു. പുതിയ അമീർ ബുദ്ധിമാനും വൈഭവശാലിയും ബ്രിട്ടീഷുകാരുമായുള്ള സന്ധിവ്യവസ്ഥകൾ അനുസരിച്ചു പ്രവൎത്തിക്കുന്നതിൽ നിബ്ബന്ധമുള്ളയാളും ആയിരുന്നു. വിദേശ ശത്രുക്കളിൽനിന്നു് അമീറിന്റെ രാജ്യത്തെ

ഇൻഡ്യാഗവമ്മെണ്ടു സംരക്ഷിച്ചുകൊള്ളാമെന്നു് ഉറപ്പു കൊടുക്കുകയും സൈന്യങ്ങളെ ആവശ്യംപോലെ അയച്ചുകൊടുക്കുന്നതു കൂടാതെ പ്രതിവഷം ഒരു നല്ല തുക അമീറിനു സംഭാവന നൽകുവാൻ വ്യവസ്ഥ ചെയ്യുകയും ചെയ്തു. റഷ്യൻ സ്ഥാനാപതിയെ തൻെറ രാജധാനിയിൽ സ്വീകരിക്കുന്നതല്ലെന്നും ഇംഗ്ലീഷുകാരുടെ ശത്രുക്കളെ സ്വന്ത ശത്രുക്കളായി പരിഗണിക്കുന്നതാണെന്നും അമീർ വാഗ്ദാനം ചെയ്തു.

അനന്തരമായ ആഫ്ഗാൻകാര്യങ്ങൾ

൧൮൮൫-ൽ റഷ്യയും ആഫ്ഗാനിസ്ഥാനും തമ്മിൽ ഒരു അതൃത്തിത്തക്കം ഉത്ഭവിച്ചു. പഞ്ചാബിനു സമീപം ഒരു പ്രദേശത്താണു തക്കഹേതു ഉണ്ടായതു്. ഇതു സംബന്ധിച്ചു റഷ്യയും ഇംഗ്ലണ്ടും തമ്മിൽ മിക്കവാറും ഒരു യുദ്ധമുണ്ടാകുമെന്നുള്ള നിലയിലായി. എങ്കിലും അമീർ തൻെറ അവകാശവാദം പിൻവലിക്കയാൽ സമാധാനമായി. അനന്തരം ൧൮൯൩-ൽ സർ മോർട്ടിമെൻഡ്യുറൻഡ്യ് കാബൂളിലേക്കു ഒരു പ്രസ്ഥാനം ചെയ്തു. അതിൻെറ ഫലമായി, അമീറിൻെറ ഗവമ്മെണ്ടിലേക്കു പ്രതിവഷമുള്ള സംഭാവനത്തുക ൧൮ലക്ഷം രൂപയായി വദ്ധിക്കുകയും ഇൻഡ്യാഗവമ്മെണ്ടിൻെറ അറിവും സമ്മതവും കൂടാതെ അമീർ യാതൊരു വിദേശശക്തികളുമായി ഇടപാടുകൾ നടത്തുന്നതല്ലെന്നു സമ്മതിക്കുകയും ഇൻഡ്യയുടെ അതിരിനോടു തൊട്ടുള്ള അഫ്ഗാനിസ്റ്റാൻപ്രദേശങ്ങൾ ഒരു മേഖലയായി ഇൻഡ്യാഗവമ്മെണ്ടിൻെറ പൂണ്ണാധികാരത്തിൽ വിട്ടുകൊടുക്കുകയും ചെയ്തു.

൧൯൦൧-ൽ അബ്ദുർറഹിമാൻ മരിക്കുകയാൽ പുത്രൻ ഹാബിബുള്ളായെ അമീറായി സ്ഥാനാരോഹണം ചെയ്തു. ൧൯൦൭-ൽ റഷ്യയും ഇംഗ്ലണ്ടുമായി നടന്ന സന്ധിവ്യവസ്ഥയിൽ അഫ്ഗാനിസ്റ്റാനിനേ സംബന്ധിച്ചു് റഷ്യയുടെ നിലയെപ്പററി വ്യവസ്ഥപ്പെടുത്തുകയുണ്ടായിട്ടുണ്ടു്.

പ്രാദേശിക സ്വയംഭരണം

റിപ്പൺപ്രഭുവിൻെറ ഭരണകാലം പല പരിഷ്കാരങ്ങളാലും പ്രസിദ്ധമാണു്. അവയിൽ ഏററവും പ്രധാനം അദ്ദേഹം നടപ്പാക്കിയ പ്രാദേശിക സ്വയംഭരണക്രമമാണു്. ൧൮൮൨-ൽ ഇം

ഗ്ലണ്ടിൽ പ്രാദേശിക സ്വയംഭരണനിയമം നടപ്പിലായി. ആ നിയമം അനുസരിച്ച് അവിടെയുള്ള ഓരോ നഗരത്തിനും അതതു ഭരിക്കുവാനുള്ള സംഘത്തിലേക്ക് അംഗങ്ങളെ തിരിഞ്ഞെടുക്കുവാൻ അധികാരമുണ്ട്. ശുചീകരണം, മരാമത്ത്, വിളക്കുവയ്പ് മുതലായ ജോലികളും, നഗരവും അതിനെപ്പററിയുള്ള പ്രദേശവും സംബന്ധിച്ചുള്ള ഭരണസംബന്ധമായ മററു കായ്യങ്ങളും പ്രസ്തുതകൌൺസിൽ നടത്തിപ്പോന്നു. കൂടാതെ ഇംഗ്ലണ്ടിലെ ഓരോ കൌണ്ടിക്കും പ്രത്യേകം പ്രത്യേകം കൌൺസിൽ ഉണ്ട്. കൌണ്ടികളിലെ വിദ്യാഭ്യാസം, പൊതുമരാമത്തു മുതലായവയുടെ ചുമതല ഈ കൌൺസിലുകൾ വഹിക്കുന്നു.

ഇതേരീതിയിലുള്ള പ്രാദേശിക സ്വയംഭരണം ഇൻഡ്യയിൽ നടപ്പാക്കി, ജനങ്ങൾക്കു ഗവമ്മെണ്ടിടപെട്ട കായ്യങ്ങളിൽ അഭിരുചി വദ്ധിപ്പിക്കണമെന്നുള്ളതായിരുന്നു റിപ്പൺപ്രഭുവിൻെറ ഉദ്ദേശ്യം. പ്രസ്തുത പരിഷ്കാര വ്യവസ്ഥയനുസരിച്ചു ഇൻഡ്യയിൽ പലേ പ്രധാനസ്ഥലങ്ങളിലും ലോക്കൽ ബോർഡുകൾ ഏപ്പെടുത്തി. ഈ മുനിസിപ്പാൽ ബോർഡുകളുടെ മേൽഭരണത്തിന്നായി ഡിസ്ത്രിക്ട് ബോഡ്യുകളും രൂപീകരിച്ചു. നഗര ശുചീകരണം, സഞ്ചാര സൌകയ്യം, ജനാരോഗ്യം, വഴിവിളക്കുവയ്പു, പ്രാഥമികവിദ്യാഭ്യാസം മുതലായ പൊതുജനാവശ്യങ്ങൾ പലതും ഈ ബോർഡുകൾ നിവ്വഹിച്ചുതുടങ്ങി. അതോടുകൂടി ബോർഡുകളിലേക്ക് അംഗങ്ങളെ തിരിഞ്ഞെടുക്കുന്ന ജനങ്ങൾക്കു പൊതുകായ്യങ്ങളിൽ അഭിരുചി വദ്ധിച്ചുവന്നു. ക്രമേണ വോട്ടറന്മാർ അവക്കു ബോദ്ധ്യമുള്ളവരെ മാത്രം ബോർഡുകളിലേക്കു തിരിഞ്ഞെടുക്കുവാൻ ആരംഭിച്ചു. ബോർഡുകളുടെ ജോലികൾ നിവ്വഹിക്കുന്നതിനു വേണ്ടിയിരുന്ന പണം പലവിധ നികുതികൾ ചുമത്തി ഈടാക്കിവന്നു. മുനിസിപ്പൽഫണ്ട് ഇപ്രകാരം ശേഖരിക്കുന്നതാണ്. ഈ പണം ആവശ്യങ്ങൾക്കു പോരാതെ വന്നാൽ പ്രാദേശിക ഗവമ്മെണ്ടുകൾ അവയ്ക്കു ധനസഹായം ചെയ്യുകയെന്നുള്ളതിനും വൈസ്രായി വ്യവസ്ഥ ചെയ്തു.

ലിട്ടൺപ്രഭുവിൻെറ കാലത്തു നാട്ടുഭാഷാവത്തമാനപ്പത്രങ്ങളുടെ പ്രസിദ്ധീകരണത്തിനു ബാധകമായ ഒരു നിയമം നടപ്പാക്കപ്പെട്ടുകയുണ്ടായി. റിപ്പൺപ്രഭു ആ പ്രതിബന്ധങ്ങൾ നീക്കി അവയുടെ ഗതിക്കു പൂവ്വാധികം പ്രോത്സാഹനം നൽകി.

റിപ്പൺപ്രഭുവിനെപ്പോലെ സമ്മതരായ മററധികം വൈസ്രായിമാർ ഇൻഡ്യ ഭരിച്ചിട്ടില്ല തന്നെ. ഇൻഡ്യാക്കാരിൽ പ്രത്യേകമായ സ്നേഹവും അനുഭാവവും ഉള്ള ഒരു രാജ്യതന്ത്രജ്ഞനായിരുന്നു അദ്ദേഹം. ആ ജനസ്നേഹിയായ വൈസ്രായി ഉദ്യോഗം ഒഴിഞ്ഞു പോകുന്നതിനു മുൻപായി ൧൮൮൧-ൽ മൈസൂർരാജ്യത്തെ മദ്രാസുഗവമ്മെണ്ടിന്റെ ഭരണത്തിൽനിന്നു വിടുത്തി, അവിടത്തെ പുരാതന ഹിന്ദുരാജവംശത്തിൽ ഉണ്ടായിരുന്ന ഒരു രാജകുമാരനെ മഹാരാജാവായി അവരോധിച്ചു. ൧൮൮൪-ൽ അദ്ദേഹം ഉദ്യോഗം ഒഴിഞ്ഞ് ഇംഗ്ലണ്ടിലേക്കു പോയി.

ഡഫ്റിൻപ്രഭു (൧൮൮൪—൧൮൮൮)

ഡഫ്റിൻപ്രഭു വൈസ്രായിപദം കൈയേററശേഷം ആദ്യമായി പ്രവേശിച്ചതു ബമ്മയുമായി ഒരു യുദ്ധത്തിലായിരുന്നു. ൧൮൮൬-ൽ തീബാരാജാവു യുദ്ധത്തിൽ പരാജിതനാകയാൽ ഇൻഡ്യാഗവമ്മെണ്ടു ആ രാജാവിനെ സ്ഥാനഭ്രഷ്ടനാക്കുകയും അപ്പർബമ്മയെ സാമ്രാജ്യത്തോടു ചേക്കുകയും ചെയ്തു. അതേവഷത്തിൽ തന്നെ കാശ്മീർരാജ്യത്തേക്ക് ഒരു പൊളിററിക്കൽ ഏജൻറിനെ നിയമിച്ചയക്കുകയുണ്ടായി. കാശ്മീർ അപ്രകാരം ഒരു സംരക്ഷിത രാജ്യമായിത്തീന്നു.

പ്രാദേശിക സ്വയംഭരണത്തിന്റെ തത്വങ്ങൾ ഗ്രഹിച്ചു പരിശീലനം സിദ്ധിച്ച ഭാരതീയക്കു സ്വയംഭരണക്കായ്യങ്ങളിൽ അഭിരുചി സിദ്ധിച്ചതു റിപ്പൺപ്രഭുവിന്റെ കാലത്തായിരുന്നു. വിദ്യാഭ്യാസം സിദ്ധിച്ച ഇൻഡ്യൻനേതാക്കന്മാരുടെ അത്യുത്സാഹം നിമിത്തം ഡഫ്റിൻപ്രഭുവിന്റെ കാലത്തു ഭാരതമഹാജനസഭ (ഇൻഡ്യൻ നാഷണൽ കാൺഗ്രസ്സ്) എന്ന രാഷ്ട്രീയസംഘം സ്ഥാപിക്കപ്പെട്ടു.

൧൮൮൧ മുതൽ ഇൻഡ്യാഗവമ്മെന്റ് റെയിൽവേകളിൽ ചിലതു ഗവമ്മെണ്ടിന്റെ നേരിട്ടുള്ള ചുമതലയിൽ എടുത്തു നടത്തുവാൻ ആരംഭിച്ചു.

സിൻഡ്യാമഹാരാജാവിനു ഗ്വാളിയർരാജ്യം വിട്ടുകൊടുത്തതു് ഈ വൈസ്രായിയുടെ കാലത്താണ്.

ലാൻഡ്സ്ഡൌൺപ്രഭു (൧൮൮൮—൧൮൯൪)

ഇൻഡ്യയും വിദേശഗവമ്മെണ്ടുകളും തമ്മിലുള്ള സഖ്യം പ

രിപാലിക്കുന്നതിൽ ലാൻഡ്സ്ഡൌൺപ്രഭു ഏററവും ശ്രദ്ധാലുവായിരുന്നു. വടക്കുപടിഞ്ഞാറേ പ്രാന്തപ്രദേശങ്ങളുടെ സംരക്ഷണത്തിലാണ് അദ്ദേഹം ആദ്യം തന്നെ ശ്രദ്ധ പതിച്ചതെന്ന വസ്തുത പ്രത്യേകം പ്രസ്താവ്യമാകുന്നു. ഗണ്ഡമാക്കിലെ ഉടമ്പടിയും കൊററായിലെ അധിവാസവും നിമിത്തം ബ്രിട്ടീഷുഇൻഡ്യയുടെ വടക്കുപടിഞ്ഞാറേ പ്രാന്തങ്ങൾ പൎവ്വതദേശത്തോളം വ്യാപിച്ചിരുന്നു. എങ്കിലും മലകളും അവയ്ക്കു പടിഞ്ഞാറുവശത്തുള്ള ചരിവുപ്രദേശവും പ്രാന്തമേഖലയിൽ ഉൾപ്പെട്ടിരുന്നില്ല. ഇൻഡ്യയുടെ രക്ഷയ്ക്കു് പ്രാന്തമേഖല അവിടംവരെ വ്യാപിപ്പിക്കേണ്ടതാണെന്നു പലേ ആംഗല രാജ്യതന്ത്രജ്ഞന്മാരും അഭിപ്രായപ്പെട്ടുകൊണ്ടിരുന്നു. ലാൻഡ്സ്ഡൌൺപ്രഭുവും ഈ അഭിപ്രായക്കാരനായിരുന്നതിനാൽ ശാസ്ത്രീയമായ പ്രസ്തുത പ്രാന്തമേഖല വ്യവസ്ഥപ്പെടുത്തുന്നതിനായി സർ റോബർട്ടു സാൻഡെമാൻ എന്നയാളേ ചീഫ് ഏജൻറായി നിയോഗിച്ചു. ആ ഉദ്യോഗസ്ഥൻെറ വൈഭവത്താൽ ബലൂചിസ്ഥാൻ മുഴുവനും ഇൻഡ്യാഗവൎമ്മെണ്ടിൻെറ മേൽക്കോയ്മയ്ക്കു് അധീനമാക്കുകയും സീമാരേഖയായി തുടരെ ഒട്ടധികം സൈനികാലയങ്ങൾ ഉറപ്പിക്കുകയും ചെയ്തു. ഇതു സംബന്ധിച്ചു വളരെ പണം ഇൻഡ്യാഗവൎമ്മെണ്ടിനു വ്യയം ചെയ്യേണ്ടിവന്നുവെങ്കിലും, പ്രധാനസൈന്യാധിപനായ ലാർഡ് റോബേർട്ട്സിൻെറ ആഭിമുഖ്യത്തിൽ പ്രസ്തുതഭാരം നിരാക്ഷേപമായി നിൎവ്വഹിക്കപ്പെട്ടു.

കോട്ടകൾ കെട്ടിയുറപ്പിക്കുക, സൈനികാലയങ്ങൾ പണിയിക്കുക, സൈനികപാതകളും റെയിൽവേകളും വെട്ടിക്കുക മുതലായ ജോലികൾ നിരന്തരം ബലൂചിവൎഗ്ഗക്കാരുടെയിടയിൽ ബ്രിട്ടീഷുകാർ നടത്തിക്കൊണ്ടിരുന്നതിനാൽ, ആ വൎഗ്ഗക്കാരുടെയിടയിൽ പലേ തെററിദ്ധാരണകളും ഉണ്ടായി. ഇംഗ്ലീഷുസൈന്യാധിപന്മാരുടെ നടപടികളെ അവർ ആശങ്കയോടുകൂടി ഉററുനോക്കിക്കൊണ്ടാണിരുന്നതു്. അവരിൽ ചില വൎഗ്ഗക്കാർ കൂടി ചിററ്റൽ ദുൎഗ്ഗത്തിൽ പാളയമടിച്ചു കിടന്ന ബ്രിട്ടീഷ് ഏജൻറിനെയും സൈന്യത്തെയും ആക്രമിച്ചു. അതിൽ പിന്നെ ആ ദുൎഗ്ഗത്തേ പൂൎവ്വാധികം ബലപ്പെടുത്തുകയും അതിനേ പ്രാന്തമേഖലയിൽ വടക്കേ അഗ്രത്തിലുള്ള പ്രധാന പാളയമാക്കിത്തീൎക്കുകയും ചെയ്തു. ൧൮൯൭-ൽ പ്രാന്തപ്രദേശങ്ങളിൽ വീണ്ടും കലാപങ്ങൾ ഉണ്ടാകയും അനേകം

മൈൽ വിസ്താരത്തിൽ ഏതദ്ദേശീയ വർഗ്ഗക്കാർ പ്രാന്തമേഖലയെ നശിപ്പിക്കുകയും ചെയ്തു. കഴ്സൺപ്രഭുവിന്റെ ഭരണകാലത്തു മാത്രമേ ഈ കുഴപ്പങ്ങൾ മിക്കവാറും നിശ്ശേഷം പരിഹരിക്കുവാൻ സാധിച്ചുള്ളു.

വിശ്രുതമായ ഇൻഡ്യൻകൌൺസിൽ ആക്റ്റു പാർലിമെൻററിൽ പാസ്സാക്കപ്പെട്ടതു ലാൻഡ്സ്ഡൌൺപ്രഭുവിന്റെ ഭരണകാലത്തായിരുന്നു. ആ നിയമപ്രകാരം സുപ്രിംനിയമസഭയിലെയും പ്രാദേശിക നിയമസഭകളിലെയും അംഗങ്ങളുടെ സംഖ്യ വർദ്ധിപ്പിക്കുകയും അനുദ്യോഗസ്ഥാംഗങ്ങളിൽ ഏതാനുംപേരെ തിരഞ്ഞെടുക്കുവാനുള്ള അവകാശം പൊതുസംഘങ്ങൾക്കും നിയോജകമണ്ഡലങ്ങൾക്കും അനുവദിച്ചുകൊടുക്കുകയും ചെയ്തു. ഭരണസംബന്ധമായ കാര്യങ്ങളെക്കുറിച്ചു ഗവമ്മെണ്ടിനോടു ചോദ്യങ്ങൾ ചോദിക്കുന്നതിനും വാർഷികബഡ്ജററുസംബന്ധിച്ച വാദപ്രതിവാദം നടത്തുന്നതിനും മെമ്പറന്മാക്ക് അധികാരം നൽകപ്പെട്ടു. ൧൮൯൨-ൽ ഇൻഡ്യ ഒട്ടുക്കു പുതിയ തിരഞ്ഞെടുപ്പു നടന്നു. എങ്കിലും ഇൻഡ്യാഗവമ്മെണ്ടിന്റെ കൌൺസിലിലെ ഇൻഡ്യൻമെമ്പറന്മാരുടെ സംഖ്യ വർദ്ധിപ്പിക്കുകയും ലണ്ടനിലെ ഇൻഡ്യൻകൌൺസിലിൽ രണ്ട് ഇൻഡ്യൻമെമ്പറന്മാരെ നിയമിക്കുകയും ചെയ്തതു ൧൯൦൭-ൽ മാത്രമായിരുന്നു. എന്നിരുന്നാലും നിയമസഭകൾമാഗ്ഗം ഭരണമിടപെട്ട കാര്യങ്ങളിൽ പൊതുജനാഭിപ്രായത്തിനു പ്രവേശം സിദ്ധിച്ചതു് ഈ വൈസ്രായിയുടെ കാലത്തായിരുന്നുവെന്നുള്ളതു ലാൻഡ്സ്ഡൌൺപ്രഭുവിന്റെ ഉദ്യോഗകാലചരിത്രത്തെ പ്രത്യേകം സ്മരണിയമാക്കിത്തീർത്തിരിക്കുന്നു.

അദ്ദേഹത്തിന്റെ കാലത്തു് മണിപ്പുരം എന്ന രാജ്യത്തു് ഒരു വിപ്ലവം ആരംഭിക്കുകയും, അതിനെക്കുറിച്ച് അന്വേഷിക്കാനായി ആസ്സാമിലെ ചീഫ്കമ്മിഷണർ പരിവാരസമേതം അങ്ങോട്ടു പുറപ്പെടുകയും ചെയ്തു. അവിടെവെച്ച് ആ ബ്രിട്ടീഷുഉദ്യോഗസ്ഥനെയും മററു നാലു ഉദ്യോഗസ്ഥന്മാരെയും ഘാതകന്മാർ നിഗ്രഹിച്ചു. തന്നിമിത്തം വൈസറായി മണിപ്പുരം രാജാവിനെ സ്ഥാനഭ്രഷ്ടനാക്കി ഒരു തടവുകാരന്റെ നിലയിൽ ആൻഡമാൻദ്വീപിലേക്ക് അയച്ചുകളഞ്ഞു. അനന്തരം ആ രാജകുടുംബത്തിലെ ഒരു ഇളയ

രാജാവിനെ വാഴിക്കുവാനും കുമാരനു പ്രായപൂർത്തി വരുന്നതുവരെ ബ്രിട്ടീഷുറസിഡണ്ടു കാര്യം വിചാരിക്കുവാനും വ്യവസ്ഥചെയ്തു.

എൽജിൻപ്രഭു (൧൮൯൪—൧൮൯൯)

ഇൻഡ്യയിലെ ഇറക്കുമതിച്ചരക്കുകളിൽ ൫ ശതമാനം നികുതി ചുമത്തുവാൻ ഇൻഡ്യാഗവമ്മെണ്ടു് ആരംഭിച്ചതു് എൽജിൻപ്രഭുവിൻെറ കാലംമുതൽക്കായിരുന്നു. വിലകുറഞ്ഞ പഞ്ഞിച്ചരക്കുകൾ പ്രസ്തുതചുങ്കത്തിൽനിന്നു് ഒഴിവാക്കപ്പെട്ടിരുന്നു. മദ്രാസു, ബോംബേ, ബങ്കാൾ എന്നീ പ്രസിഡൻസികളിൽ ഓരോ പ്രത്യേക സൈന്യങ്ങളെ അതതു ഗവമ്മെണ്ടിൻെറ ചുമതലയിൽ പരിപാലിച്ചുവന്ന സമ്പ്രദായം നിൎത്തലാക്കപ്പെടുകയും ബങ്കാളത്തെ പ്രധാനസേനാധിപനു് ഇൻഡ്യയിലെ സവ്വസൈന്യാധിപത്യം നൽകപ്പെടുകയും ചെയ്തു.

ഇൻഡ്യാസാമ്രാജ്യത്തിൻെറ സീമകളെ സംബന്ധിച്ചു കുറേക്കാലമായി തക്കങ്ങൾ നടന്നുകൊണ്ടിരുന്നു. ൧൮൯൩-ൽ അഫ്ഗാനിസ്ഥാനുമായി സീമാനിണ്ണയം ചെയ്തുകൊണ്ടു് ഇൻഡ്യാഗവമ്മെണ്ടു് ഒരു നൂതനഉടമ്പടി എഴുതിയുണ്ടാക്കി. അനന്തരം അടുത്ത വഷത്തിൽ അമീർ ഇംഗ്ലണ്ടു സന്ദശിച്ചു. അതൃത്തിപ്രദേശങ്ങളുടെ സംരക്ഷണാത്ഥം വടക്കുപടിഞ്ഞാറെ പ്രാന്തങ്ങളിൽ അവിടവിടെയായി ഒട്ടധികം ദുഗ്ഗങ്ങൾ പണിയിക്കുകയും സൈനികാഗാരങ്ങൾ ഏറ്റപ്പെടുത്തുകയും ചെയ്തതു് എൽജിൻ പ്രഭുവിൻെറ കാലത്തായിരുന്നു.

൧൮൯൯-ൽ ഇൻഡ്യ ഒട്ടുക്കു വലുതായ കൃഷിപ്പിഴ സംഭവിച്ചു. തന്നിമിത്തം പല രാജ്യങ്ങളിലും ഭയങ്കരമായ ക്ഷാമം ഉണ്ടായി. അതോടുകൂടി പ്ലേഗു് എന്ന മഹാമാരിയും ഇദംപ്രഥമമായി ഇൻഡ്യയിൽ വ്യാപിച്ചു. രോഗനിരോധനത്തിനായി ഗവമ്മെണ്ടു പലേ പ്രകാരത്തിൽ ശ്രമിച്ചുവെങ്കിലും ബോംബെയിലും മദ്ധ്യഇൻഡ്യയിലുമുണ്ടായ മരണങ്ങൾ നൂറായിരക്കണക്കിനായിരുന്നു. എന്നാൽ മദ്രാസുപ്രസിഡൻസിയിൽ ഈ ഭയങ്കരവ്യാധി തുലോം കുറവായേ വ്യാപിച്ചുള്ളു.

അദ്ധ്യായം ൧൩൩

## കഴ്സൺപ്രഭു (൧൮൯൯—൧൯൦൫)

വിദ്യാഭ്യാസം, ജലസേചനപദ്ധതി, വ്യവസായം, റെയിൽവേ എന്നിവ ഉൽക്കൃഷ്ടപ്പെടുത്തുവാനും ക്ഷാമനിവാരണം കാര്യക്ഷമമായി നടത്തുവാനുമായിരുന്നു കഴ്സൺപ്രഭു പ്രധാനമായി ശ്രദ്ധയും സമയവും വിനിയോഗിക്കുകയുണ്ടായത്. അദ്ദേഹം ഇൻഡ്യാഭരണം ആരംഭിച്ച ഘട്ടത്തിൽ കൃഷിദോഷം നിമിത്തം മദ്ധ്യഇൻഡ്യ, ദക്ഷിണാപഥം, ബോംബേപ്രസിഡൻസി, മദ്ധ്യസംസ്ഥാനം എന്നീ പ്രദേശങ്ങളിൽ ഏകകാലത്തു അഭൂതപൂർവ്വമായ ക്ഷാമം ഉണ്ടായി. ഏകദേശം ൮൦ ലക്ഷം ജനങ്ങൾ ഗവമ്മെണ്ടിന്റെ കരുണാപൂർവ്വമായ പരിശ്രമം നിമിത്തം ഭയങ്കരമായ ആ വിപത്തിന്റെ പീഡയിൽനിന്നു രക്ഷ പ്രാപിച്ചു.

ഗുണവതിയായ വിക്ടോറിയാമഹാരാജ്ഞി നാടുനീങ്ങുകയാൽ ഭൂലോകത്തു് ആകമാനവും വിശിഷ്യ ഭാരതഖണ്ഡത്തിലും ജനങ്ങൾക്കു് അനല്പമായ സങ്കടമുണ്ടായി.



കഴ്സൺപ്രഭു

ഇൻഡ്യാസാമ്രാജ്യത്തിന്റെ പ്രാന്തങ്ങളുടെ സംരക്ഷണാർത്ഥം കഴ്സൺപ്രഭു ഒരു നൂതനനയം സ്വീകരിച്ചു. ചിററ്റാൽ യുദ്ധ

പ്രസ്ഥാനം പ്രാന്തദേശങ്ങൾ സംബന്ധിച്ച തുടരെ ഉണ്ടായിക്കൊണ്ടിരുന്ന യുദ്ധങ്ങളിൽ ഒന്നു മാത്രമായിരുന്നു. ഈ വകയ്ക്കു പ്രതിവർഷം വിപുലമായ ഒരു തുക ഗവർമ്മെണ്ടു വ്യയംചെയ്തുകൊണ്ടിരുന്നു. എങ്കിലും താല്ക്കാലികമായ സമാധാനമേ ഉണ്ടായുള്ളൂ. പ്രാന്തങ്ങളിലെ സൈനികാഗാരങ്ങളിൽ പാളയമടിച്ചു കിടന്ന സൈന്യങ്ങളെയെല്ലാം കഴ്സൺപ്രഭു തിരിച്ചുവരുത്തി എന്നു മാത്രമല്ല ആ പ്രദേശങ്ങളിലെ സമാധാനപരിപാലനാർത്ഥം ഏതദ്ദേശിയവർഗ്ഗക്കാരിൽനിന്നു തന്നെ ഭടന്മാരെ തിരഞ്ഞെടുത്തു സൈന്യങ്ങളെ രൂപികരിക്കുകയും ഇംഗ്ലീഷുസേനാപതികളുടെ വരുതിയിൽ ആ സേനകളെ ഓരോ സ്ഥാനങ്ങളിൽ ഉറപ്പിക്കുകയും ചെയ്തു. പെഷവാർ, കോഹററു്, ബാണു, ഡെറാഇസ്മെയിൽഖാൻ എന്നി നാലു ഡിസ്ത്രിക്ടുകൾ ചേർത്തു വടക്കുപടിഞ്ഞാറെ പ്രാന്തദേശങ്ങൾ എന്നൊരു പുതിയ സംസ്ഥാനം കഴ്സൺപ്രഭു രൂപീകരിക്കുകയും അതിൻെറ ഭരണം ഇൻഡ്യാഗവർമ്മെണ്ടിൻെറ മേൽനോട്ടത്തിൽ ഒരു ചീഫ്കമ്മിഷണർ നടത്തുവാൻ വ്യവസ്ഥ ചെയ്യുകയും ചെയ്തു. ഇപ്രകാരം ചെയ്തതു് ഇൻഡ്യയുടെ സംരക്ഷണത്തിനുള്ള സൈന്യങ്ങൾ ഇൻഡ്യാഗവർമ്മെണ്ടിൻെറ നിയന്ത്രണത്തിൽത്തന്നെ ഇരിക്കണമെന്നുള്ളതുകൊണ്ടായിരുന്നു. കൂടെക്കൂടെ വിദേശവർഗ്ഗക്കാരുടെ ആക്രമണങ്ങൾക്കു ലാക്കായിത്തിന്നുകൊണ്ടിരുന്ന പ്രസ്തുതപ്രദേശത്തു സമാധാനം പാലിച്ചുകൊള്ളുവാൻ സൈന്യസഹായം ഏററവും അപേക്ഷണീയമായിത്തന്നെയിരുന്നു. പഴയ വടക്കുപടിഞ്ഞാറെ ദേശങ്ങൾക്കു യുണൈറെറഡ് പ്രോവിൻസസ് ഒഫ് ആഗ്രാ ആൻഡ് ഔഡ് എന്നു പേർ മാററുകയുമുണ്ടായി.

കൃഷിമരാമത്തുകൾ പൂർവ്വാധികം ഉൽക്കർഷപ്പെടുത്തുവാൻ വേണ്ട പ്രാരംഭാന്വേഷണങ്ങൾ നടത്തുന്നതിനു് ഒരു കമ്മിഷൺ ഏർപ്പെടുത്തി. പഞ്ചാബിൽ ചിനാബു, റാവി എന്നി നദികൾക്കു ഇടയിലുള്ള പ്രദേശങ്ങളിൽ കൃഷിമരാമത്തു സംബന്ധമായ പലേ നൂതനപദ്ധതികളും ആരംഭിക്കുവാൻ വ്യവസ്ഥചെയ്യപ്പെട്ടു. ആ ഉദ്യമങ്ങൾ കാലക്രമേണ നടപ്പിൽ വന്നതോടുകൂടി അനേകം ഏക്കർ തരിശുഭൂമി ഫലവത്തായിത്തിന്നു.

ജലദൌർഭിക്ഷ്യം കൂടെക്കൂടെ ധാരാളം സംഭവിക്കാറുള്ള സിൻഡ് ഡിസ്ത്രിക്ടിലും കഴ്സൺപ്രഭു കൃഷിക്ഷേചനമരാമത്തുകൾ ആ

രംഭിച്ചു. ദക്ഷിണാപഥത്തിലും ഗുജറാററിലും വലിയ അണകൾ കെട്ടിച്ചു ജലം സംഭരിക്കുവാൻ ഏർപ്പാടുചെയ്തു. ബണ്ഡൽഖണ്ഡിലും കാവേരികൃഷ്ണാനദികൾക്കിടയിലുള്ള പ്രദേശങ്ങളിലും അനേകം അണകൾ കെട്ടുവാൻ പദ്ധതികൾ തയ്യാറാക്കി.

സർവ്വകലാശാലകൾ മുഖാന്തരമുള്ള ഉൽകൃഷ്ടവിദ്യാഭ്യാസത്തിന്റെ രീതി പരിഷ്കരിക്കുവാൻ വേണ്ട അന്വേഷണങ്ങൾ നടത്തുന്നതിന് ഇൻഡ്യാഗവമ്മെണ്ട് ഒരു കമ്മിഷൺ ഏർപ്പെടുത്തുകയും സർവ്വകലാശാല പരീക്ഷകളുടെ ഗുരുത്വം വർദ്ധിപ്പിക്കുകയും ചെയ്തു.

കഴ്സൺപ്രഭുവിന്റെ പരിഷ്കാരങ്ങളിൽ സർവ്വപ്രധാനമായുള്ളതു് ഉപ്പിന്റെ ചുങ്കം ലഘൂകരിച്ചതുതന്നെയാണ്. ആദായനികുതിക്രമത്തിലും ഭേദഗതി ചെയ്യപ്പെട്ടു. ആദായനികുതി കൊടുക്കേണ്ടതിനുള്ള ഏററവും ചുരുങ്ങിയ വരുമാനത്തുക പ്രതിവർഷം ൫൦൦ രൂപയെന്നുള്ളതു ആയിരം രൂപയെന്നു ഭേദപ്പെടുത്തി. ഈ പരിഷ്കാരങ്ങൾ ദരിദ്രന്മാക്കു് അനല്പമായ രക്ഷയും ആശ്വാസവും നൽകാതിരുന്നില്ല.

രാജ്യത്തിലെ വ്യവസായങ്ങൾ ഉൽക്കർഷപ്പെടുത്തുവാനായി വൈസറായി വാണിജ്യവ്യവസായഡിപ്പാർട്ടുമെൻറ് ഏർപ്പെടുത്തി. എന്നു മാത്രമല്ല, ആ ഡിപ്പാർട്ടുമെൻറിന്റെ പ്രതിനിധിയായി വൈസറായിയുടെ കൌൺസിലിൽ ഒരു അംഗത്തെ വിശേഷാൽ നിയമിക്കുകയും ചെയ്തു. ഏതദ്ദേശിയരാജാക്കന്മാരുടെയും പ്രഭുക്കന്മാരുടെയും കുട്ടികളെ വിദ്യാഭ്യാസം ചെയ്യിക്കുവാനായി സ്പെഷ്യൽ കാളേജുകൾ ഏർപ്പെടുത്തിയതു് കഴ്സൺപ്രഭുവിന്റെ കാലത്തായിരുന്നു.

ചക്രവത്തി എഡ്വേർഡു സപ്തമന്റെ കിരീടധാരണം പ്രഖ്യാപനം ചെയ്യാനായി കഴ്സൺപ്രഭു ൧൯൦൩-ൽ ഡൽഹിനഗരത്തിൽവെച്ചു വിശ്രുതമായ ഒരു രാജസൂയം നടത്തി.

൧൯൦൫-ൽ കഴ്സൺപ്രഭുവിന്റെ ഉദ്യോഗകാലാവധി നിട്ടിക്കൊടുക്കുകയും, വാദവിഷയമായിത്തീന്ന വങ്കാൾവിഭാഗം വൈസറായി നടത്തിക്കുകയും ചെയ്തു. പുതിയ വ്യവസ്ഥയനുസരിച്ചു ബങ്കാളത്തിന്റെ കിഴക്കേ ഭാഗം ആസ്സാമിനോടു ചേർത്തു് ഒരു പ്രത്യേക പ്രോവിൻസും, ബിഹാർ, ഒറിസാ എന്നീ ദേശങ്ങൾ ബങ്കാളത്തോടു ചേർത്തു് ബങ്കാൾ പ്രോവിൻസും രൂപീകരിക്കപ്പെ

ട്ടു. ഈ നൂതന ദേശങ്ങളിൽ ഓരോന്നിലും ഭരണാധികാരിയാ
യ ഓരോ ലഫ്ടനൻറു ഗവർണർ നിയമിക്കപ്പെട്ടുകയും ഓരോ
നിയമസഭ അനുവദിച്ചുകൊടുക്കപ്പെട്ടുകയും ചെയ്തു.

൧൯൦൪-ൽ കഴ്സൺപ്രഭു ടിബററിലേക്കു ഒരു സേനയെ
നിയോഗിച്ചു. ഈ യുദ്ധപ്രസ്ഥാനത്തിൻെറ ഫലമായി സിക്കിംരാ
ജ്യത്തിൻെറയും ടിബററിൻെറയും അതൃത്തിത്തക്കത്തിനു പയ്യവസാ
നമുണ്ടായി.

ബങ്കാൾ വിഭാഗംമൂലം ബങ്കാളികളുടെ ഇടയിൽ കഠിനമായ
ക്ഷോഭം അങ്കുരിച്ചു. പൂവാധികം കായ്യക്ഷമമായ ഭരണത്തിനു
ബങ്കാൾവിഭാഗം ഉപകരിക്കുമെന്നായിരുന്നു ഗവമ്മെണ്ടിൻെറ പ്ര
തീക്ഷ. കഴ്സൺപ്രഭുവിൻെറ പ്രസ്തുത പ്രവൃത്തിയോടുകൂടി സ്വ
യംഭരണസിദ്ധിക്കുള്ള പ്രബലമായ ഒരു തൃഷ്ണ ഇൻഡ്യയിൽ സവ്വ
ത്ര ജനങ്ങളുടെ ഇടയിൽ അങ്കുരിച്ചു. ഏതായാലും സ്വയംഭരണ
വാദത്തിൻെറ ഉൽക്കഷം നിമിത്തം ബങ്കാളത്തിൽ എന്നു മാത്രമല്ല,
ഇൻഡ്യയിൽ ആകമാനം വിദ്യാഭ്യാസം, സാഹിത്യം, വ്യവസായം,
പത്രപ്രവത്തനം, എന്നീ നാനാപഥങ്ങളിലും ഗണ്യമായ ഉണച്ചയു
ണ്ടായി. അക്കാലത്തെ സ്വയംഭരണവാദികളുടെ സവ്വസമ്മതനാ
യ നായകനായിരുന്നു ഗോപാലകൃഷ്ണഗോഖലേ.

൧൯൦൭-ൽ കിച്ചനർപ്രഭുവിൻെറ ആഭിമുഖ്യത്തിൽ ഇൻഡ്യ
ൻ സൈനികപരിഷ്കാരം നടന്നു. ആ വഷം തന്നെ വെയിത്സ്
രാജകുമാരനും പത്നിയും ഇൻഡ്യാ സന്ദശിച്ചു. അനന്തരം അ
ധികം താമസിയാതെ കഴ്സൺപ്രഭു ഉദ്യോഗം ഒഴിഞ്ഞ് ഇംഗ്ലണ്ടി
ലേക്കു പോയി.

## മിൻേറാ പ്രഭു (൧൯൦൭—൧൯൧൦)

മിൻേറാപ്രഭു രാജ്യഭരണം കൈയേററു രണ്ടുവഷം കഴിഞ്ഞശേ
ഷം നടന്ന ഒരു പ്രധാന സംഭവം ആഫ്ഗാനിസ്ഥാനിലേ അമീർ
ഇൻഡ്യാ സന്ദശിച്ചതായിരുന്നു. പ്രസ്തുത സന്ദശനം ഇൻഡ്യ
യും ആഫ്ഗാനിസ്ഥാനും തമ്മിലുണ്ടായിരുന്ന മൈത്രിബന്ധത്തെ
പൂവ്വാധികം ദൃഢീഭവിപ്പിച്ചു.

൧൯൦൮-ൽ ഇൻഡ്യയിലെ ബ്രിട്ടീഷ് ആധിപത്യത്തിൻെറ സു
വണ്ണജൂബിലി ആഘോഷിക്കപ്പെട്ടു. തത്സംബന്ധമായി ചക്രവത്തി

എഡ്വേർഡ് സപ്തമൻ പ്രഖ്യാപനം ചെയ്ത ഒരുരാജകീയ നിർദ്ദേശത്തിലെ നിർദ്ദേശം അനുസരിച്ചു സ്റ്റേറ്ററുസെക്രട്ടറി മോർലിപ്രഭുവും വൈസ്രായിയുംകൂടി ആലോചിച്ച് ഒരു ഭരണപരിഷ്കാരം ഇൻഡ്യയിൽ നടപ്പാക്കി. ൧൯൦൯-ൽ ബ്രിട്ടീഷ് പാർലിമെൻറിൽ പാസ്സാക്കപ്പെട്ട ഇൻഡ്യൻ കൌൺസിൽ ആക്ട് അനുസരിച്ച് ഇൻഡ്യയിലെ നിയമസഭകളിൽ ജനപ്രാതിനിധ്യത്തിനു പൂർവ്വാധികം സൌകര്യം സിദ്ധിച്ചു. ഓരോ പ്രസിഡൻസിയിലും ലഫ്ടനൻറു ഗവർണ്ണറന്മാരാൽ ഭരിക്കപ്പെടുന്ന ഓരോ പ്രോവിൻസിലും പ്രത്യേകം പ്രത്യേകം നിയമസഭകൾ അനുവദിച്ചു കൊടുത്തു. കൌൺസിലുകളിലെ അംഗങ്ങളിൽ ഭൂരിപക്ഷവും ജനങ്ങളാൽ തിരഞ്ഞെടുക്കപ്പെടുന്നവർ ആയിരിക്കണമെന്നു നവീകൃതനിയമങ്ങൾ വ്യവസ്ഥ ചെയ്തിരുന്നു. പ്രാദേശികനിയമസഭകൾക്കു പുറമേ, വൈസറായിക്ക് പ്രത്യേകമായി ഒരു സാമ്രാജ്യനിയമസഭ ഉണ്ട്. ബങ്കാൾ കൌൺസിലിൽ ൫൩-ം; മദ്രാസിലും ബോംബെയിലും ൪൭ വീതവും; യുണൈറ്റെഡ് പ്രോവിൻസിൽ ൪൦-ം; ആസ്സാമിലും പൂർവ്വബങ്കാളിലും ൪൧-ം; പഞ്ചാബിൽ ൨൬-ം; ബർമ്മായിൽ ൧൭-ം; അംഗങ്ങൾ അനുവദിക്കപ്പെട്ടു. മെമ്പറന്മാരിൽ ഉദ്യോഗസ്ഥന്മാർ, ജനങ്ങളാൽ തിരഞ്ഞെടുക്കപ്പെടുന്ന അനുദ്യോഗസ്ഥന്മാർ, ഗവർമ്മെണ്ടു നിർദ്ദേശിക്കുന്ന അനുദ്യോഗസ്ഥന്മാർ എന്നിങ്ങനെ മൂന്നു തരക്കാർ ഉണ്ട്. ഇവരിൽ തിരഞ്ഞെടുക്കപ്പെടുന്ന അനുദ്യോഗസ്ഥന്മാരുടെ സംഖ്യ എപ്പോഴും കൂടുതലായിരിക്കണമെന്നാണു വ്യവസ്ഥ. എല്ലാ നിയമസഭകളിലും വർഗ്ഗീയ പ്രാതിനിധ്യത്തിനു സൌകര്യം അനുവദിച്ചുപോരുന്നു. ഭരണപരിഷ്കാരം അനുസരിച്ചു ഭരണനിർവ്വഹണശാഖയിൽ ഇൻഡ്യാക്കാരെ വലിയ ഉദ്യോഗങ്ങളിൽ നിയമിക്കുവാൻ ആരംഭിച്ചു. മോർലി മിൻേറാ ഭരണപരിഷ്കാരം ഇൻഡ്യാക്കാരുടെ ഇടയിൽ പൌരധർമ്മത്തെയും പൌരാവകാശങ്ങളെയും കുറിച്ചു പൂർവ്വാധികം ബോധം അങ്കുരിപ്പിച്ചു.

൧൯൧൦-ൽ എഡ്വേർഡ് ചക്രവർത്തി നാടുനീങ്ങി. സമാധാനപരിപാലകനെന്നു വിശ്വവിഖ്യാതനായ അവിടുത്തെ നയവൈശിഷ്ട്യം നിമിത്തം ലോകത്തിൽ വലുതായ കലാപങ്ങൾ യാതൊന്നും സംഭവിച്ചില്ല. ൧൯൧൦-ൽ തന്നെ മിൻേറാപ്രഭു ഉദ്യോഗം ഒഴിഞ്ഞു

പോകയും ഹാർഡിൻജുപ്രഭു വൈസ്രോയി ആയി നിയമിക്കപ്പെടു കയും ചെയ്തു.

കൌൺസിൽ ആക്ടിൻപ്രകാരം വൈസ്രോയിയുടെ എക്സിക്യൂട്ടിവ് കൌൺസിലിൽ ഇദംപ്രഥമമായി ഒരു ഇൻഡ്യൻ മെമ്പർ നിയമിക്കപ്പെട്ടു. ഒറിസ്സാ പ്രോവിൻസിലേ ഗവർണ്ണരായി പിൽക്കാലം നിയമിക്കപ്പെട്ട ലാർഡ് സിൻഹായാണ് ഈ പദം ആദ്യമായി ലഭിച്ചതെന്നുള്ളത് പ്രത്യേകം പ്രസ്താവ്യമാകുന്നു. മിസ്റ്റർ സിൻഹാ ലാ മെമ്പറായിട്ടാണു നിയമിക്കപ്പെട്ടത്.

ഹാർഡിൻജ്പ്രഭു (൧൯൧൦—൧൯൧൬)

മുമ്പ് ഒരവസരത്തിൽ ഇൻഡ്യയിലെ ഗവർണ്ണർജ്ജനറലായിരുന്ന ഹാർഡിംജ്പ്രഭുവിൻെറ അനന്തരാവകാശിയായ ഹാർഡിംജുപ്രഭു വൈസറായിപദത്തിൽ പ്രവേശിച്ച് അധികം താമസിയാതെ ഇൻഡ്യയിലെ ബ്രിട്ടീഷ് ആധിപത്യചരിത്രത്തിൽ അഭൂതപൂർവ്വമായ ഒരു സംഭവമുണ്ടായി. അത് ൧൯൧൧-ൽ ഇൻഡ്യാചക്രവർത്തി ജ്വാർജ്ജുപഞ്ചമനും ചക്രവർത്തിനി മേരിമഹാരാജ്ഞിയും ഇൻഡ്യ സന്ദർശിക്കുകയും ഡൽഹിയിൽവച്ച് ഒരു ഡർബാർ നടത്തുകയും ചെയ്തു എന്നുള്ളതാണ്. പ്രാചീനകാലത്തു ഭാരതഖണ്ഡം ഭരിച്ചിരുന്ന പലേ രാജാക്കന്മാരും തലസ്ഥാനനഗരമാക്കിവച്ചിരുന്ന ഡെൽഹി ഇൻഡ്യാസാമ്രാജ്യത്തിൻെറ തലസ്ഥാനമായി നിശ്ചയിച്ചിരിക്കുന്നുവെന്നും, ബങ്കാൾവിഭാഗം അസ്ഥിരപ്പെടുത്തിയിരിക്കുന്നുവെന്നും, ചക്രവർത്തിതിരുമേനി ഡർബാർമണ്ഡപത്തിൽ പ്രഖ്യാപനം ചെയ്തു.

ഇൻഡ്യയിലെ രാഷ്ട്രീയാസ്വാസ്ഥ്യം വർദ്ധമാനമായിക്കൊണ്ടിരുന്നതേയുള്ളു. വൈസറായി പുതിയ തലസ്ഥാനനഗരിയിൽ പ്രവേശിക്കുവാൻ സ്ഥാനോചിതമായ പ്രതാപചിഹ്നങ്ങളോടുകൂടി ഘോഷയാത്ര നടത്തുന്നതിന് ഉദ്യമിക്കവെ, രാജദ്രോഹികൾ അദ്ദേഹത്തെ അപായപ്പെടുത്തുവാൻ ഉദ്യമിച്ചുവെങ്കിലും ദൈവഗത്യാ ആ അത്യാഹിതത്തിൽനിന്ന് അദ്ദേഹം രക്ഷ പ്രാപിച്ചു.

ദക്ഷിണആഫ്രിക്കയിൽ ഇൻഡ്യാക്കാരായി അനേകായിരം സ്ത്രീപുരുഷന്മാർ കുടിയേറി പാർത്തുവരുന്നു. ആ രാജ്യത്തെ ഗവർമ്മെണ്ടുദ്യോഗസ്ഥന്മാരിൽനിന്ന് അവർക്കു പലപ്രകാരമുള്ള ഉപദ്രവങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നു. പൌരാവകാശങ്ങൾ യാതൊ

ന്നും അവക്ക് അനുവദിച്ചുകൊടുത്തിരുന്നില്ല. മിസ്റ്റർ എം. കെ. ഗാന്ധിയുടെ അക്ഷീണവും നിസ്തുലവുമായ പരിശ്രമംനിമിത്തം അവക്ക് ചില ഗണ്യങ്ങളായ പൌരാവകാശങ്ങൾ സിദ്ധിച്ചതു് ഇക്കാലത്തായിരുന്നു.

൧൯൧൪ ആഗസ്റ്റ് ൪-ാം തീയതി ഗ്രേറ്റുബ്രിട്ടൺ ജർമ്മനിയും ആസ്ത്രിയായുമായി യുദ്ധത്തിലേപ്പെടേണ്ടിവന്നു. അതു ലോകമഹായുദ്ധമായി പരിണമിച്ചു. യുദ്ധകാലത്തു ഇൻഡ്യയിലെ ഏതദ്ദേശിയരാജാക്കന്മാരും ജനങ്ങളും സൈന്യംകൊണ്ടും ധനംകൊണ്ടും ബ്രിട്ടീഷുകാരെ സഹായിച്ചുകൊണ്ടിരുന്നു. യുദ്ധത്തിനിടയ്ക്കു 'എംഡൻ' എന്ന സമുദ്രഗർഭഗാമിയായ കപ്പൽ ഇൻഡ്യൻ സമുദ്രതീരങ്ങളിൽ എത്തി തീരപ്രദേശവാസികളെ ഭയപ്പെടുത്തുവാൻ ഉദ്യമിച്ച വസ്തുത ഈ സന്ദർഭത്തിൽ വിസ്മരണീയമല്ല. യുദ്ധകാലത്തു് ഇൻഡ്യയിൽ വിദേശവാണിജ്യത്തിനുണ്ടായ പ്രതിബന്ധവും ഗതാഗതത്തിനും വാണിജ്യത്തിനും കപ്പലുകളുടെ ദൌർല്ലഭ്യവും നിമിത്തം എല്ലാ ഭാഗങ്ങളിലും ഏറെക്കുറെ ക്ഷാമപീഡ ഉണ്ടാകാതിരുന്നില്ല. ക്ഷാമനിവാരണാൎത്ഥം ഇൻഡ്യാ ഗവമ്മെണ്ടും പ്രാദേശിക ഗവമ്മെണ്ടുകളും എല്ലാ ഏതദ്ദേശിയ ഗവമ്മെണ്ടുകളും കഴിയുന്നത്ര പരിശ്രമം നടത്തിക്കൊണ്ടിരുന്നു. വേഴ്സലിസിലെ സന്ധിവ്യവസ്ഥയനുസരിച്ചു യുദ്ധം നിലയ്ക്കുക തന്നെ ചെയ്തു.

സമാധാനമഹാസമ്മേളനത്തിൽ ഇൻഡ്യൻപ്രതിനിധികളുടെ നിലയിൽ സിൻഹാപ്രഭുവിനും ബിക്കാനീറിലെ മഹാരാജാവിനും പ്രവേശം ലഭിച്ചുവെന്നുള്ളതു് ഇൻഡ്യയ്ക്കു എത്രയും അഭിമാനകരമാകുന്നു. യുദ്ധകാലത്തു സിൻഹാ നടത്തിയ പ്രശംസാൎഹങ്ങളായ കൃത്യങ്ങൾ പരിഗണിച്ചു അദ്ദേഹത്തിനു പ്രഭുസ്ഥാനം നൽകപ്പെടുകയും ബിഹാർ, ഒറിസാ പ്രോവിൻസിലേ ലഫ്ടനൻറു ഗവർണറായി അദ്ദേഹം നിയമിക്കപ്പെടുകയും ചെയ്തു. ഒരു ഭാരതീയനു ഈ രണ്ടു ബഹുമതികളും ഇദംപ്രഥമമായിട്ടാണു സിദ്ധിച്ചതെന്നു പ്രത്യേകം പ്രസ്താവ്യമാകുന്നു.

൧൯൧൬-ൽ ഹാർഡിംജുപ്രഭു ഉദ്യോഗം ഒഴിഞ്ഞു് ഇംഗ്ലണ്ടിലേക്കു പോയി.

ചെംസ്ഫോർഡുപ്രഭു (൧൯൧൬—൧൯൨൧)

ചെംസ്ഫോർഡുപ്രഭു ഇൻഡ്യാവൈസറായി ആയി നിയമി

ക്കപ്പെട്ടതോടുകൂടി അദ്ദേഹവും ഇൻഡ്യാസെക്രട്ടറി മോണ്ടേഗ്യും തമ്മിൽ ആലോചിച്ചു ഒരു പരിഷ്കാരപദ്ധതി തയ്യാറാക്കുകയും യുദ്ധപര്യവസാനത്തിൻശേഷം അതു് ഇൻഡ്യയിൽ നടപ്പിൽ വരുത്തുകയും ചെയ്തു. വൈസറായിയുടെ ഗവമ്മെണ്ടു നാളതുവരെ കൈകാര്യം ചെയ്തുവന്ന ചില അധികാരങ്ങൾ പുതിയ ആക്റ്ററനുസരിച്ചു സാംസ്ഥാനികഗവമ്മെണ്ടുകൾക്കു വിട്ടുകൊടുക്കപ്പെട്ടു. ഓരോ സംസ്ഥാനത്തും മുതലെടുപ്പു വർദ്ധിപ്പിക്കുന്നതു് അതതു ഗവമ്മെണ്ടിന്റെ കൃത്യമായിത്തീൎന്നു. സാമ്പത്തികവിഭവങ്ങൾ വർദ്ധിപ്പിക്കുവാനും ആ ആവശ്യം പ്രമാണിച്ചു പണം കടംകൊള്ളുവാനും ഉള്ള അധികാരാവകാശങ്ങളും സാംസ്ഥാനിക ഗവമ്മെണ്ടുകൾക്കു സിദ്ധിച്ചു. ഓരോ സംസ്ഥാനത്തും ഭരണകാര്യങ്ങളിൽ ഗവർണർക്കു് ഒത്താശ നൽകുവാൻ ഓരോ നിൎവ്വഹണസമിതിയും നിയമസഭയും ഏൎപ്പെടുത്തപ്പെട്ടു. മോണ്ടേഗ്യു ചെംസുഫോർഡ്യു പരിഷ്കാരം അനുസരിച്ചു സാംസ്ഥാനികഗവമ്മെണ്ടുകൾക്കു് അഭൂതപൂൎവ്വങ്ങളായ അധികാരങ്ങൾ സിദ്ധിച്ചു. എന്നു മാത്രമല്ല, ഇൻഡ്യാക്കാൎക്കു പലേ ഡിപ്പാർട്ടുമെൻറുകളുടെയും നിയന്ത്രണാധികാരം ലഭിക്കുകയുമുണ്ടായി.

ഡൽഹിയിലേ ഇൻഡ്യാഗവമ്മെണ്ടിൽ വൈസറായിക്കു പുറമേ ഒരു സ്റ്റേറ്ററു കൌൺസിലും ഒരു നിയമസഭയും ഉണ്ടായിരിക്കുമെന്നു പ്രസ്തുതനിയമം വ്യവസ്ഥചെയ്തു. ഈ ഭരണപരിഷ്കാരം പൂൎണ്ണമായ സ്വയംഭരണത്തിനു മാൎഗ്ഗദൎശകമാണെന്നുള്ളതത്രേ ഇതിനുള്ള വൈശിഷ്ട്യം. ചക്രവൎത്തിയുടെ പ്രതിപുരുഷനായി ഇൻഡ്യയിൽ സന്നിഹിതനായ കോണാട്ടുപ്രഭുവിന്റെ സാന്നിദ്ധ്യത്തിൽ ൧൯൨൦-ാമാണ്ടു് ഭരണപരിഷ്കാരം പ്രാബല്യത്തിൽ വരുത്തപ്പെട്ടു.

ഈ വൈസറായിയുടെ കാലത്തു നടന്ന മറെറാരു സംഭവം ആഫ്ഗാനിസ്റ്റാനുമായുണ്ടായ യുദ്ധമാണ്. ആ യുദ്ധം അമീറുമായി ചെയ്ത ഒരു നൂതന ഉടമ്പടിയോടുകൂടി പൎയ്യവസാനിച്ചു. ൧൯൨൧-ൽ ഉദ്യോഗകാലാവധി തീൎന്ന ഘട്ടത്തിൽ ചെംസുഫോർഡ് പ്രഭു ഇംഗ്ലണ്ടിലേക്കു മടങ്ങിപ്പോയി.

റീഡിങ്ങ്പ്രഭു

ചെംസുഫോർഡ് പ്രഭുവിനു പകരം റീഡിങ്ങ്പ്രഭുവിനെ ഇ

ൻഡ്യാ വൈസറായി ആയി ചക്രവർത്തിതിരുമേനി കല്പിച്ചു നിയമിച്ചു. ഇംഗ്ലണ്ടിലെ ലാർഡ് ചീഫ് ജസ്റ്റീസ് എന്ന ഏററം ഉയൎന്ന ന്യായാധിപ പദത്തിൽ ഇരുന്നു സ്തുത്യൎഹമായി സ്വകൃത്യങ്ങൾ നടത്തിവരവെയാണ് ചക്രവൎത്തിയുടെ പ്രതിനിധിയായി ഇൻഡ്യയിലേക്കു പോകുവാൻ അദ്ദേഹം ആജ്ഞാപിതനായതു്. റീഡിങ്ങ് പ്രഭു ഇൻഡ്യയിൽ എത്തി ഉദ്യോഗം കൈയേററു് ഏതാനും മാസം കഴിയുംമുൻപു് വെയിത്സ് രാജകുമാരൻ എഡ്വേർഡ് തിരുമേനി ഇൻഡ്യാ മഹാരാജ്യം സന്ദൎശിച്ചു. നാനാജാതിമതസ്ഥരും ഭിന്നഭാഷാചാരപരരുമായ ഭാരതീയരുടെ വിചിത്രമായ നിവാസഭൂമിയേ കുറിച്ചു, ഭാവിയിൽ പ്രയോജനകരങ്ങളായ പലേ വിവരങ്ങളും ഗ്രഹിക്കുവാൻ സൌകൎയ്യം ലഭിക്കത്തക്കവണ്ണം ഏതാനും മാസം ഇവിടെ പല ഭാഗങ്ങളിലും ചുററിസ്സഞ്ചരിച്ചശേഷമാണ് തിരുമേനി ഇംഗ്ലണ്ടിലേക്കു തിരിച്ചു എഴുന്നെള്ളുകയുണ്ടായതു്.

മഹാത്മാഗാന്ധിയുടെ നേതൃത്വത്തിൽ ആരംഭിച്ച നിസ്സഹകരണപ്രസ്ഥാനവും, ഏതദ്ദേശിയ വ്യവസായങ്ങളുടെ ഉൽക്കൎഷത്തിനായുള്ള പരിശ്രമങ്ങളും, മലബാറിൽ നടന്ന ഭയങ്കരമായ ലഹളയും ഈ വൈസറായിയുടെ ഭരണകാലത്തു നാളതുവരെ ഇൻഡ്യയിൽ നടന്നിട്ടുള്ള പ്രധാന സംഭവങ്ങളാകുന്നു.

---

അദ്ധ്യായം ൧൭

## ഇൻഡ്യാഭരണം

ഇൻഡ്യാസാമ്രാജ്യം ഇപ്പോൾ ബ്രിട്ടീഷുഗവൎമ്മെണ്ടിൻെറ അധീനത്തിലാകുന്നു. ഗ്രേററുബ്രിട്ടനിലെ രാജാവു് ഇൻഡ്യയിലെ ചക്രവൎത്തി കൂടെയാണ്. ൧൬൦൦-ാമാണ്ടിടക്കു് ഇൻഡ്യയിൽ കച്ചവടം ചെയ്യാൻ വന്നെത്തിയ "ഇംഗ്ലീഷ് ഈസ്റ്റ് ഇൻഡ്യാക്കമ്പനി" എന്ന വൎത്തകസംഘത്തിലെ ഉദ്യോഗസ്ഥന്മാർ കാലക്രമേണ സ്വകൃത്യമായ വാണിജ്യകാൎയ്യത്തിനു പുറമേ ഏതദ്ദേശിയ രാജാക്കന്മാരുടെ പക്ഷം പിടിച്ചു് ഓരോ പ്രവൃത്തികൾ ആരംഭിക്കുകയും കാലാന്തരത്തിൽ ഇൻഡ്യാ ആസകലം കമ്പനിയുടെ ഭരണാധികാരത്തിൽ ഉൾപ്പെടുത്തുകയും ചെയ്തു. ൧൮൫൮ വരെ കമ്പനി തന്നെ ഇ

ൻഡ്യാസാമ്രാജ്യം ഭരിച്ചു. അനന്തരം ഇംഗ്ലണ്ടിലെ രാജ്യസ്ഥാനത്തുനിന്നു നേരിട്ടു ഇൻഡ്യാഭരണം കൈയേല്ക്കുകയും ഇൻഡ്യയിലേക്കു പ്രതിപുരുഷനായ വൈസ്രോയിയേ നിയമിച്ചയയ്ക്കുകയും ചെയ്തു.

വിശ്വവിശ്രുതയായ എലിസബെത്തുരാജ്ഞി ഇംഗ്ലണ്ടിൽ നാടുവാണിരുന്ന കാലത്താണ് ഇംഗ്ലീഷുഈസ്റ്റിൻഡ്യാക്കമ്പനിയുടെ ഉത്ഭവം. ഇൻഡ്യായുമായി കച്ചവടം നടത്തുന്നതിനു രാജ്ഞിയിൽനിന്ന് ഒരു അവകാശാനുമതിപ്പത്രം പ്രസ്തുത കമ്പനിക്കു ലഭിച്ചിട്ടുണ്ടായിരുന്നു. അതിന്നു പ്രതിഫലമായി വൎഷംതോറും കമ്പനിക്കാർ കച്ചവടത്തിലെ ലാഭത്തിൻെറ ഒരംശം രാജ്ഞിക്കു കൊടുത്തുപോന്നു. ആ പതിവു മുറയ്ക്കു തുടൎന്നുവരുകയും ആ രാജ്ഞിയുടെ പിൻഗാമികളായ നാടുവാഴികൾ കമ്പനിയുടെ വാണിജ്യാവകാശം നവീകരിക്കുകയും ചെയ്തുവന്നു. എന്നാൽ ൧൬൮൮-ൽ ഇംഗ്ലണ്ടിൽ ഉണ്ടായ ജനക്ഷോഭത്തിൻെറ ഫലമായി ആ അധികാരം ബ്രിട്ടീഷ് പാർലിമെൻറു നടത്തുവാൻ ആരംഭിച്ചു. എങ്കിലും കമ്പനിയുടെ ചുമതലകളിലും നടപടികളിലും ഇംഗ്ലണ്ടിലെ ഗവൎമ്മെണ്ടിനു യാതൊരു ഉത്തരവാദവും ഉണ്ടായിരുന്നില്ല.

ആദ്യകാലത്തു കമ്പനിയുദ്യോഗസ്ഥന്മാരിൽ പ്രമാണിയായി ഒരു ഗവൎണ്ണരും ആ ഉദ്യോഗസ്ഥന് ഒരു ആലോചനാസംഘവും ഉണ്ടായിരുന്നു. ക്രമേണ ഓഹരിക്കാരുടെയും ഡയറക്ടറന്മാരുടെയും ഓരോ സംഘങ്ങൾ കൂടി ഏൎപ്പെടുത്തപ്പെട്ടു. കുറഞ്ഞപക്ഷം അഞ്ഞൂറു പവൻ വിലയുള്ള ഓഹരികൾ എടുത്തിട്ടുള്ളയാളിന് ഓഹരിക്കാരുടെ സംഘത്തിലും രണ്ടായിരം പവൻ വിലയുള്ള ഓഹരിയെങ്കിലും എടുത്തിട്ടുള്ളയാൾക്ക് ഡയറക്ടറന്മാരുടെ സംഘത്തിലും അംഗമായിരിക്കുവാൻ അൎഹതയുണ്ടായിരുന്നു. ഡയറക്ടറന്മാരെ തിരഞ്ഞെടുക്കുവാനുള്ള അധികാരം ഓഹരിക്കാരുടെ സംഘത്തിനായിരുന്നു. ഡയറക്ടറന്മാർ ചെയ്യുന്ന തീൎച്ചകൾ ഭേദപ്പെടുത്തുവാനും ഓഹരിക്കാരുടെ സംഘത്തിന് അധികാരമുണ്ടായിരുന്നു.

അക്കാലത്തു ഡച്ചുകാരുടെയും പോർട്ടുഗീസുകാരുടെയും വകയായി ഓരൊ ഈസ്റ്റ് ഇൻഡ്യാക്കമ്പനി പൌരസ്ത്യരാജ്യങ്ങളിൽ വാണിജ്യം നടത്തുകയും ക്രമേണ രാജ്യസമ്പാദനം ചെയ്യുകയും

ചെയ്തുവന്നിരുന്നു. തന്നിമിത്തം അവരുമായി ഇംഗ്ലീഷ് ഈസ്റ്റിൻഡ്യാക്കമ്പെനിക്കാൎക്കു യുദ്ധങ്ങൾ നടത്തേണ്ടതായി വന്നുകൊണ്ടിരുന്നു. രാജ്യസമ്പാദനം ചെയ്യുക, പ്രധാന സ്ഥലങ്ങളിൽ കോട്ടകൾ കെട്ടി ഉറപ്പിക്കുക, സൈന്യശേഖരം ചെയ്യുക, നാണയം അടിപ്പിക്കുക, കച്ചവടസംസ്ഥാനങ്ങളുടെ അതൃത്തിക്കുള്ളിൽ നീതിപരിപാലനം നടത്തുക മുതലായ അധികാരങ്ങൾ ഇംഗ്ലീഷ്ഈസ്റ്റിൻഡ്യാക്കമ്പനിക്കാൎക്കു അവകാശാനുമതിപ്പത്രം അനുസരിച്ചു സിദ്ധിച്ചിട്ടുണ്ടായിരുന്നു. എങ്കിലും വാണിജ്യം അഭിവൃദ്ധിപ്പെടുത്തുവാൻ മാത്രമേ അവർ പ്രാരംഭഘട്ടത്തിൽ ഉദ്യമിച്ചുള്ളു. അതിനാൽ അവൎക്കു വാണിജ്യനഗരങ്ങൾ വളരെ കുറവായിരുന്നു. അവരുടെ ആദ്യകച്ചവടസ്ഥലം സൂററ്റ് ആയിരുന്നു. ക്രമേണ മസിലിപട്ടണം, മദ്രാസ്, കൽക്കട്ടാ, ബോംബേ, എന്നീ സ്ഥലങ്ങളും അവൎക്കു ലഭിച്ചു. ൧൭൦൭-ൽ അറംഗസീബ് ചക്രവൎത്തിക്കു നിൎയ്യാണം സംഭവിച്ചതോടുകൂടി മൊഗൾസാമ്രാജ്യം അധഃപതിക്കുവാൻ ആരംഭിക്കുകയും, മഹാരാഷ്ട്രരാജാക്കന്മാർ, മഹമ്മദീയ രാജാക്കന്മാർ, ഹിന്ദുരാജാക്കന്മാർ എന്നിവർ ആ മഹാരാജ്യത്തിലുൾപ്പെട്ട ഓരോ രാജ്യങ്ങൾ സ്വാധീനപ്പെടുത്തുവാനുള്ള ശ്രമം തുടങ്ങുകയും ചെയ്തു. ഇപ്രകാരം ഇൻഡ്യാ ഒട്ടുക്ക് അഭ്യന്തരയുദ്ധങ്ങൾ ആരംഭിച്ചതിനാൽ ഇംഗ്ലീഷ്കമ്പനിക്കാരുടെ സ്വൈരമായ വാണിജ്യത്തിനു വലുതായ പ്രതിബന്ധം ഇടയ്ക്കിടെ നേരിട്ടുകൊണ്ടിരുന്നു. ആ ഘട്ടത്തിൽ ഇൻഡ്യയിലെ രാജ്യകാൎയ്യങ്ങളിൽ പ്രവേശിക്കുവാൻ അവർ നിർബ്ബന്ധരായി തീൎന്നു. അതിനിടയ്ക്കു ഡച്ചുകമ്പനി ക്ഷയിക്കുകയും ഫ്രഞ്ചുകാരുടെ ഒരു കമ്പനി ഉൽക്കൎഷം പ്രാപിച്ചു തുടങ്ങുകയും ചെയ്തു. ഡ്യൂപ്ലേ എന്ന സമൎത്ഥനായ രാജ്യതന്ത്രജ്ഞന്റെ ഭരണത്തിൽ ഫ്രെഞ്ച് ഈസ്റ്റിൻഡ്യാക്കമ്പനിക്ക് ഇൻഡ്യയിൽ കുറേക്കാലം പ്രശസ്തമായ അഭിവൃദ്ധിയും പ്രതാപവും ഉണ്ടായെങ്കിലും ക്ലൈവിന്റെ അന്യാദൃശവൈഭവം നിമിത്തം ഡ്യൂപ്ലേയുടെ ഉദ്യമങ്ങൾ വിഫലീഭവിച്ചുപോയി. എന്നു മാത്രമല്ല ഇംഗ്ലീഷ്കമ്പനിക്കാരുടെ വൎദ്ധമാനമായ പ്രാബല്യം കണ്ടറിഞ്ഞ ഡെൽഹി ചക്രവൎത്തി അവൎക്കു ബങ്കാൾ, ബിഹാർ, ഒറിസാ എന്നീ ദേശങ്ങളിലെ നികുതി വസൂൽ ചെയ്യാനുള്ള അധികാരം നല്കുകകൂടെ ഉണ്ടായി.

ഇപ്രകാരം കേവലം ഒരു വണിക്സംഘമായ ഈസ്റ്റിൻഡ്യാ

ക്കമ്പനി ഇൻഡ്യയിലെ ഒരു പ്രധാന കോയ്മയായിത്തീൎന്നു. എന്നു മാത്രമല്ല, അവരുടെ ഭരണത്തിൽ ഉൾപ്പെട്ട ഈ രാജ്യം ഇംഗ്ലണ്ടിനേക്കാൾ ജനസംഖ്യയിലും വിസ്തീൎണ്ണത്തിലും വലിപ്പം കൂടിയതുമാണ്. കമ്പനിക്കാരുടെ ഭരണത്തെക്കുറിച്ച് ഇംഗ്ലണ്ടിലേ പൌരന്മാൎക്കു പല തെററിദ്ധാരണകളും ഉണ്ടാകയും ജനപ്രമാണികൾ അതു സംബന്ധമായി പ്രക്ഷോഭനം തുടങ്ങുകയും ചെയ്തു. കമ്പനിഉദ്യോഗസ്ഥന്മാരിൽ പലരും അഴിമതികൾ നടത്തി വളരെ പണം സമ്പാദിച്ചുപോന്നതിനാൽ ക്രമേണ കമ്പനിയുടെ ധനസ്ഥിതി മോശപ്പെട്ടു തുടങ്ങി. സൈന്യച്ചെലവു വൎദ്ധിച്ചുതന്നെവന്നു. പ്രതിവൎഷം വളരെ പണം കടം വാങ്ങാതെ കമ്പനിക്ക് ഇൻഡ്യയിലെ രാജ്യങ്ങൾ ഭരിക്കുവാൻ തരമില്ലാത്തനിലയിലായി. ഈ ന്യൂനതകൾ തീൎത്തു് ഇൻഡ്യാഭരണം സംബന്ധിച്ചു ചില ചുമതലകൾ ഇംഗ്ലണ്ടിലെ ഗവമ്മെണ്ടു് കൂടി വഹിക്കത്തക്കവിധം പാൎലിമെൻറ് ഒരു നിയമം പാസ്സാക്കി. അതാണു റെഗുലേററിംഗ് ആക്ററ്. കമ്പനിയിലെ ഓഹരിക്കാൎക്കു ക്രമരഹിതമായ ആദായം കൊടുക്കേണ്ടതില്ലെന്നും, കമ്പനിയുടെ പണസംബന്ധമായ വിഷമത അപ്പൊഴപ്പോൾ ഇംഗ്ലണ്ടിലെ ഗവമ്മെണ്ടു പരിഹരിക്കുമെന്നും, ഈ ആക്ററിൽ വ്യവസ്ഥചെയ്തിരുന്നു. എന്നുതന്നെയുമല്ല, ഭരണസംബന്ധമായ ചുമതലകൾ വഹിക്കുന്നതിനും ഏതദ്ദേശിയരാജാക്കന്മാരുമായി സഖ്യം ചെയ്യുന്നതിനും സമാധാനപരിപാലനത്തിനു് ആവശ്യമെന്നു തോന്നുന്ന നിയമങ്ങൾ നടപ്പിൽ വരുത്തുന്നതിനും അധികാരവും മദ്രാസു, ബോംബേ എന്നി സ്ഥലങ്ങളിലെ ഗവൎണരന്മാരുടെ മേൽവിചാരവും ഉള്ള ഗവൎണർജനറൽ എന്ന ഉദ്യോഗസ്ഥൻ നിയമിക്കപ്പെടുകയും ആ പ്രധാന ഉദ്യോഗസ്ഥനു് ഒരു ആലോചനസംഘം അനുവദിച്ചുകൊടുക്കുകയും ചെയ്തു. കൂടാതെ ചിഫ് ജസ്റ്റിസ്സും മൂന്നു പ്യൂണിജഡ്ജിമാരും ഉൾപ്പെട്ട ഒരു സുപ്രിംകോടതി കൽക്കട്ടായിൽ അനുവദിച്ചുകൊടുക്കുകയും ഉണ്ടായി. ഡയറക്ടറന്മാരുടെ കാലാവധി നാലു വൎഷമെന്നു ക്ലുപ്തം ചെയ്തു. കുറഞ്ഞപക്ഷം ആയിരം പവൻ വിലയ്ക്കുള്ള ഓഹരി എടുത്തിട്ടുള്ളവൎക്കു മാത്രമേ ഡയറക്ടറന്മാരെ തിരഞ്ഞെടുക്കുവാനുള്ള സമ്മതിദാനാവകാശം ഉണ്ടായിരിക്കയുള്ളുവെന്നും വ്യവസ്ഥപ്പെടുത്തി.

ഈ ആക്ററനുസരിച്ചു കമ്പനിതന്നെ ഇൻഡ്യയിലെ ഭര

ണകാൎയ്യങ്ങൾ നടത്തിടപ്പോന്നു. എങ്കിലും ക്രമേണ ഗവർണ്ണർജ്ജനറലിൻെറ ആലോചനസംഘത്തിൽ കുഴപ്പങ്ങൾ അങ്കുരിച്ചു. ആ കൌൺസിലിലെ അംഗങ്ങളും ഗവർണ്ണർജ്ജനറലും തമ്മിൽ മത്സരിച്ചുകൊണ്ടിരുന്നതിനാൽ കാൎയ്യനിൎവ്വഹണത്തിനു വലുതായ പ്രതിബന്ധം നേരിട്ടു. ആ വിഷമഘട്ടത്തിൽ കമ്പനിക്കാൎക്ക് ഇൻഡ്യയിൽ ഒന്നിലധികം യുദ്ധങ്ങൾ ഒരേ സന്ദൎഭത്തിൽ നടത്തേണ്ടതായും ഉണ്ടായിരുന്നു. അതിനിടയ്ക്കു കമ്പനിയിലെ ഉദ്യോഗസ്ഥന്മാരുടെ അഴിമതി ക്രമാതീതമായി വൎദ്ധിച്ചു. ഈ കുഴപ്പങ്ങൾക്കു പരിഹാരം വരുത്തുവാൻ ഇംഗ്ലണ്ടിലെ രാജാവിനു ഇൻഡ്യാഭരണം സംബന്ധിച്ചു കൂടുതൽ അധികാരങ്ങൾ നൽകേണ്ടതു് അത്യാവശ്യമെന്നു ഇംഗ്ലണ്ടിലെ മന്ത്രിമാൎക്കു ബോദ്ധ്യം വന്നു. അതിനാൽ അക്കാലത്തെ പ്രധാനമന്ത്രിയായിരുന്ന പിററ് ഇംഗ്ലണ്ടിലെ പാർലിമെൻറിൽ ഒരു ഇൻഡ്യാ ബിൽ ഹാജരാക്കി. ആ ബിൽ നിയമമാകുകയും അതനുസരിച്ചു് ഒരു 'ബോർഡ് ഒഫ് കണ്ട്രോൾ' ഇംഗ്ലണ്ടിൽ ഏൎപ്പെടുത്തപ്പെട്ടു പൌരസ്ത്യദേശങ്ങളിലെ ബ്രിട്ടീഷുസംസ്ഥാനങ്ങളിലെ സിവിൽകാൎയ്യങ്ങളും യുദ്ധകാൎയ്യങ്ങളും നികുതിവസൂൽകാൎയ്യങ്ങളും ഇടപെട്ട് സമസ്തത്തിൻെറയും മേലന്വേഷണവും രക്ഷാകൎത്തൃത്വവും ഈ ബോർഡിനു നൽകുകയും അതിൽ ആറു് അംഗങ്ങൾ ഉണ്ടായിരിക്കുമെന്നു ക്ലുപ്തം ചെയ്യുകയും ചെയ്തു. അംഗങ്ങളെ നിയമിക്കുന്നതിനുള്ള അധികാരം ആക്ററിൻ പ്രകാരം ഇംഗ്ലണ്ടിലെ രാജാവിനു സിദ്ധിച്ചു. കമ്പനിയിലെ ഓഹരിക്കാരുടെ സംഘത്തിൻെറ പലേ അധികാരങ്ങളും കുറവു ചെയ്യപ്പെടുകയും ഉണ്ടായി. ൧൮൫൮ വരെ ഈ നിയമം പ്രാബല്യത്തിൽ ഇരുന്നു.

൧൮൩൩-ൽ കമ്പനിയുടെ അവകാശാനുമതിപ്പത്രം പുതുക്കിയപ്പോൾ ഇൻഡ്യൻ സിവിൽ സൎവ്വീസ് ഏൎപ്പെടുത്തി. ഇൻഡ്യയിൽ കമ്പനിവക ഉയൎന്നതരം ഉദ്യോഗങ്ങൾക്കു നിയമിക്കപ്പെടുന്നവർ ഈ പരിക്ഷ ജയിച്ചിരിക്കണമെന്നുള്ള നിഷ്കൎഷ അതോടുകൂടി പ്രാബല്യത്തിൽ വന്നു. ൧൮൧൩-ൽ കമ്പനിയുടെ അവകാശാനുമതിപ്പത്രം വീണ്ടും പുതുക്കിയപ്പോൾ അവൎക്ക് ഇൻഡ്യയുമായുള്ള കച്ചവടകുത്തക നിൎത്തലാക്കുകയും ചൈനയുമായുള്ള കച്ചവടകുത്തക സ്ഥിരപ്പെടുത്തുകയും ഇൻഡ്യയിലെ വലിയ ഉദ്യോഗസ്ഥന്മാരെ നിയമിക്കുന്നതു ഇംഗ്ലണ്ടിലെ രാജാവിൻെറ അനുമതിയോടുകൂടി വേ

ണ്ടതാണെന്നു വ്യവസ്ഥപ്പെടുത്തുകയും ചെയ്തു. ൧൮൩൩-ൽ ചാർട്ടർ നവീകരിച്ചപ്പോൾ ചൈനായുമായുള്ള കച്ചവടക്കുത്തക റദ്ദായിപ്പോയി. ൧൮൫൩-ൽ വീണ്ടും കമ്പനിവക ചാർട്ടർ പുതുക്കി. ഇൻഡ്യാഭരണം മേലും എത്രകാലം അവർ നടത്തണമെന്നു വ്യവസ്ഥചെയ്യപ്പെടാതെയാണ് ആ പ്രാവശ്യം അവകാശാനുമതിപ്പത്രം നൽകിയത്.

൧൮൫൮-ൽ ഇംഗ്ലണ്ടിലെ രാജ്ഞിതന്നെ ഇൻഡ്യാഭരണം കൈയേററതോടുകൂടി ഇംഗ്ലീഷ് ഈസ്റ്റ്ഇൻഡ്യാക്കമ്പനിയും ഇൻഡ്യയുമായുള്ള ബന്ധം നിലച്ചു. ഇൻഡ്യാഭരണം ആക്ററനുസരിച്ചു ഇൻഡ്യയുടെ ഭരണം കമ്പനിയിൽനിന്നു വിടുത്തി ഇംഗ്ലണ്ടിലെ നാട്ടുവാഴിയിൽ ആക്കുകയും 'ബോർഡ് ഓഫ് കണ്ട്രോൾ' നിർത്തലാക്കി തൽസ്ഥാനത്തു 'സെക്രട്ടറി ഓഫ് സ്റ്റേററ് ഫാർ ഇൻഡ്യ' എന്ന മന്ത്രിസ്ഥാനം ഏർപ്പെടുത്തുകയും ചെയ്തു. ഇൻഡ്യാസ്റ്റേററുസെക്രട്ടറിയെ സഹായിക്കുവാൻ 'ഇൻഡ്യാ കൌൺസിൽ' എന്നൊരു ആലോചനാസംഘവും രൂപീകൃതമായി.

൧൮൬൧-ൽ ഇൻഡ്യൻ സിവിൽ സർവീസു സംബന്ധിച്ച് ഒരു നിയമവും 'ഇൻഡ്യൻകൌൺസിൽ ആക്ററ്' എന്ന് മറെറാരു നിയമവും പാർലിമെൻററിൽ പാസ്സാക്കപ്പെട്ടു. രണ്ടാമത്തെ ആക്ററ് അനുസരിച്ചു വൈസറായിയുടെ നിയമനിർമ്മാണസഭ പരിഷ്കരിക്കപ്പെട്ടു. ബോംബെയിലെയും മദ്രാസിലെയും ആലോചനാസംഘങ്ങൾക്കും നിയമനിർമ്മിതിക്ക് അധികാരം സിദ്ധിച്ചു. ബംഗാൾ, വടക്കുപടിഞ്ഞാറേ ദേശങ്ങൾ, പഞ്ചാബ് എന്നീ സംസ്ഥാനങ്ങളിലും നിയമനിർമ്മാണസഭകൾ ഏർപ്പെടുത്തി. ൧൮൯൨-ലെ ആക്ററ് അനുസരിച്ചു ഇൻഡ്യയിലെ നിയമനിർമ്മാണസഭകൾ പരിഷ്കരിച്ചു. ൧൮൬൧-ലെ ജ്യൂഡിഷ്യൽ ഭരണപരിഷ്കാരനിയമം അനുസരിച്ചു പഴയ കോടതികളെ നിർത്തലാക്കി കൽക്കട്ട, മദ്രാസ്, ബോംബേ എന്നീ സ്ഥലങ്ങളിൽ ഹൈക്കോടതി ഏർപ്പെടുത്തി.

൧൯൦൯-ൽ ഇൻഡ്യാ സ്റ്റേററുസെക്രട്ടറിയായിരുന്ന മോർലിപ്രഭുവിൻെറ അഭിപ്രായമനുസരിച്ചു ഇൻഡ്യൻകൌൺസിൽസ് ആക്ററ് പാർലിമെൻററിൽ പാസ്സാക്കപ്പെട്ടു. 'മോർല [illegible]ൻടോ ഭരണപരിഷ്കാരം' എന്ന ചരിത്രപ്രസിദ്ധമായ പ്രസ്തുത [illegible] തിയനുസരിച്ചു ഗവർണറന്മാരും ലഫ്ടനൻറുഗവർണറന്മാ[illegible]ം ഭരിക്കു

ന്ന പ്രസിഡൻസികളിലും പ്രോവിൻസുകളിലും ഭൂരിപക്ഷവും തിരിഞ്ഞെടുക്കപ്പെട്ടുന്ന അംഗങ്ങളോടുകൂടിയ ഓരോ നിയമസഭ രൂപീകരിക്കപ്പെട്ടു. ബങ്കാളിലെ കൌൺസിലിൽ ൫൩-ം മദ്രാസിൽ ൪൮-ം ബോംബെയിൽ ൪൮-ം യുണൈററഡ് പ്രോവിൻസിൽ ൪൬-ം പൂർവ്വബങ്കാളം ആസ്സാമിൽ ൪൧-ം പഞ്ചാബിൽ ൨൭-ം ബർമ്മയിൽ ൧൮-ം അംഗങ്ങൾ ഉണ്ടായിരിക്കണമെന്ന് ഈ ആക്ററു വ്യവസ്ഥചെയ്തു. അംഗങ്ങളിൽതന്നെ, തിരിഞ്ഞെടുക്കപ്പെട്ടവർ, ഉദ്യോഗസ്ഥന്മാർ, ഗവമ്മെണ്ടു നിശ്ചയിച്ചവർ എന്നിങ്ങിനെ മൂന്നു തരക്കാർ ഉണ്ടായിരിക്കത്തക്ക വിധമാണ് വ്യവസ്ഥ. തിരിഞ്ഞെടുക്കപ്പെട്ടവരുടെ സംഖ്യ എല്ലാ കൌൺസിലിലും എപ്പോഴും മററിനങ്ങളിലുൾപ്പെട്ടവരുടേതിനേക്കാൾ കൂടിയിരിക്കണമെന്നാണു നിശ്ചയം. ഓരോ പ്രാദേശിക നിയമസഭയിലും രണ്ടു വിദഗ്ദ്ധമെമ്പറന്മാരെ നിശ്ചയിക്കുന്നതിന് അതതു ഗവമ്മെണ്ടിന് അധികാരം നൽകപ്പെട്ടിട്ടുണ്ട്.

ഇവയ്ക്കെല്ലാം പുറമെ വൈസറായിക്ക് സാമ്രാജ്യനിയമസഭ ഉണ്ട്. ഇൻഡ്യ ഒട്ടുക്കു സംബന്ധിക്കുന്ന നിയമങ്ങൾ നിർമ്മിക്കുന്നതു് അവിടെയാണ്. ഇൻഡ്യയുടെ പൊതുവായ അഭ്യുദയത്തെ പരാമർശിക്കുന്ന പ്രധാന കാര്യങ്ങളെക്കുറിച്ചും ആ സഭയിൽ വാദപ്രതിവാദം ചെയ്തുപോരുന്നു.

൧൯൧൧-ൽ ജാർജ്ജ് ചക്രവർത്തിതിരുമനസ്സിലെ കിരീടധാരണം ഇൻഡ്യയിൽ ആഘോഷിക്കപ്പെട്ട അവസരത്തിൽ ആ തിരുമേനി ചക്രവർത്തിനിയോടുകൂടി ഇൻഡ്യയിൽ എത്തി ഡൽഹിയിൽ വച്ച് ബ്രിട്ടീഷു ഇൻഡ്യാചരിത്രത്തിൽ അഭൂതപൂർവ്വമായ ഒരു ഡർബാർ നടത്തുകയും തത്സമയം സാരമായ ഒരു തിരുവെഴുത്തുവിളംബരം പ്രഖ്യാപനം ചെയ്യുകയും ചെയ്തു. ഇൻഡ്യയുടെ തലസ്ഥാനം കൽക്കട്ടയിൽനിന്നു ഡെൽഹിയിലേക്കു മാററിയിരിക്കുന്നതായും ബങ്കാൾവിഭാഗം അസ്ഥിരപ്പെടുത്തിയിരിക്കുന്നതായും മററും അതിൽ പ്രസ്താവിച്ചിരുന്നു. തിരുവെഴുത്തുവിളംബരത്തിലെ താല്പര്യമനുസരിച്ച് പാർലിമെൻറിൽ ഹാജരാക്കപ്പെട്ട ബിൽ അവിടെ പാസ്സായി.

൧൯൧൯-ൽ ഗവർൺമെൻറ് ഓഫ് ഇൻഡ്യാ ആക്ട് പാർലിമെൻറിൽ പാസാക്കപ്പെട്ടതോടുകൂടി, നാളതുവരെ ഇൻഡ്യാ ഗവ

ണ്മെണ്ടു മാത്രം കൈകായ്യം ചെയ്യപോന്ന ഏതാനും ചില അധികാരങ്ങൾ പ്രാദേശിക ഗവണ്മെണ്ടുകൾക്കു സിദ്ധിച്ചു. അതതു സംസ്ഥാനത്തേ അല്ലെങ്കിൽ പ്രസിഡൻസിയിലെ മുതലെടുപ്പു സംബന്ധിച്ച ചുമതലകളെല്ലാം അതതും ഗവണ്മെണ്ടിൽ ചെന്നു ചേന്നു. പ്രാദേശിക ഗവണ്മെണ്ടിനു വേണ്ടിവന്നാൽ പണം കടം വാങ്ങുവാനും അധികാരം ലഭിച്ചു. ഓരോ പ്രാദേശിക ഗവണ്മെണ്ടിലും ഗവർണരെ കൂടാതെ ഒരു നിർവ്വഹണ സമിതിയും ഒരു നിയമസഭയും ഏപ്പെടുത്തി. തിരിഞ്ഞെടുക്കപ്പെട്ട മെമ്പറന്മാരടങ്ങിയതാണു നിയമസഭ. നിയമസഭയിലെ ഏതാനും ചില മെമ്പറന്മാർ ഗവണ്മെണ്ടിലെ ചില ഡിപ്പാർട്ടുമെൻറുകളുടെ നിയന്ത്രണത്തിനു ചുമതലക്കാരായിത്തീന്നു. ശേഷിച്ച വകുപ്പുകൾ ഗവർണരുടെയും കൌൻസിലിൻെറയും പൊതുവായ നിയന്ത്രണത്തിലായിരിക്കണമെന്നു ഭരണപരിഷ്കാരം വ്യവസ്ഥ ചെയ്യു. ഇപ്രകാരം ഒഴിച്ചിടപ്പെട്ടിട്ടുള്ള ചുരുക്കം ചില ഡിപ്പാർട്ടുമെൻറുകളൊഴിച്ചുള്ള വകുപ്പുകളിലെ ചെലവുകളെ നിയന്ത്രിക്കുന്നതിനുള്ള അധികാരം നിയമസഭകൾക്കു സിദ്ധിച്ചു. നിയമസഭയുടെ കാലാവധി മൂന്നു വഷമാണ. എന്നാൽ ഗവർണക്കു യുക്തംപോലെ അതിനു മുൻപു എപ്പോഴെങ്കിലും കൌൻസിൽ പിരിച്ചുവിടുന്നതിനോ, വേണമെങ്കിൽ ഒരു വഷംവരെ നിട്ടിക്കൊണ്ടുപോകുവാനോ അധികാരമുണ്ട്.

ഡൽഹിഗവണ്മെണ്ടു എന്നു പറയപ്പെടുന്നതു ഗവർണർജ്ജനറലും സ്റ്റേററു കൌൺസിലും ലെജിസ്ലേററീവ് അസംബ്ളിയുമാകുന്നു.

൧൯൨൦-ൽ ഈ ആക്ട് ഇൻഡ്യയിൽ പ്രാബല്യത്തിൽ വന്നു. ഇൻഡ്യാക്കാക്കു സ്വയംഭരണത്തിലേക്കു മാഗ്ഗദശകമാണ ഈ ഭരണപരിഷ്കാരമെന്നു നിമ്മത്സരബുദ്ധികൾ ആരും സമ്മതിക്കുന്നതാണ്. മോണ്ടേഗു സ്റ്റേററുസെക്രട്ടറിയും ചെംസുഫോർഡ്പ്രഭു വൈസറായിയുമായിരിക്കുമ്പോൾ അവരുടെ ആലോചനപ്രകാരം ഈ നിയമം നടപ്പാക്കപ്പെടുകയാൽ 'മോണ്ടേഗുചെംസുഫോർഡ് ഭരണപരിഷ്കാരം' എന്നാണ് ഈ ആക്ററിനു സിദ്ധിച്ചിരിക്കുന്ന വിശ്രുതമായ സംജ്ഞ.

ഇതിൽനിന്നെല്ലാം, ബ്രിട്ടീഷുപാർലിമെൻറിനു ഇൻഡ്യാഭര

ണത്തിലുള്ള പരമാധികാരം എത്രമാത്രം ദൃഢീഭവിച്ചിരിക്കുന്നുവെന്നു വ്യക്തമാകുന്നുണ്ട്.

ലണ്ടനിലെ ഇൻഡ്യാആഫീസ്

൧൮൫൮-ൽ ഇൻഡ്യാഭരണം ഇംഗ്ലണ്ടിലെ രാജസ്ഥാനത്തുനിന്നു കൈയേററതോടുകൂടി 'ബോർഡ്ഓഫ് കണ്ട്രോൾ' നിർത്തലാക്കപ്പെടുകയും അതിനു പകരം 'ഇൻഡ്യാസ്റ്റേററുസെക്രട്ടറി' എന്ന മന്ത്രിസ്ഥാനം ഏർപ്പെടുത്തുകയും ചെയ്തു. ഇൻഡ്യാ ആഫീസിൽ സ്റ്റേററുസെക്രട്ടറിയേ കൂടാതെ രണ്ടു അണ്ടർസെക്രട്ടറിമാരും ഏതാനും ഗുമസ്താക്കളും 'ഇൻഡ്യാകൌൺസിൽ' എന്ന ആലോചനാസംഘവും ഉണ്ട്. ഇൻഡ്യാസെക്രട്ടറി ബ്രിട്ടീഷുപാർലിമെൻററിലെ ഒരു സാമാജികനും ബ്രിട്ടീഷ്ക്യാബിനെററ് എന്ന മന്ത്രിസഭയിലെ ഒരു അംഗവും പ്രിവികൌൺസിലിലെ ഒരു മെമ്പറും ആകുന്നു. പാർലിമെൻററിലെ ഒരു അംഗമെന്നനിലയിൽ ഇൻഡ്യാസെക്രട്ടറിക്കു കാമൺസുസഭയിൽ ഭൂരിപക്ഷാനുകൂല്യം സദാ ഉണ്ടായിരിക്കേണ്ടതു് അത്യാവശ്യമാകുന്നു. തൻെറ കക്ഷിക്കു പാർലിമെൻററിൽ തോൽവി പററിപ്പോയാൽ ഇൻഡ്യാസെക്രട്ടറി ഉദ്യോഗം ഒഴിയേണ്ടതായ്വരും. ഇൻഡ്യാഭരണം സംബന്ധിച്ചു ഇംഗ്ലണ്ടിലെ രാജാവിനു വേണ്ട ഉപദേശങ്ങൾ നൽകുകയെന്നുള്ളതാണു ഈ ഉദ്യോഗസ്ഥൻെറ പ്രധാന ചുമതല. ഇൻഡ്യയിലെ ഏതുദ്യോഗസ്ഥനും വൈസ്രായിക്കുപോലും ഉത്തരവുകൾ നേരിട്ടു് അയക്കുവാൻ ഇൻഡ്യാസെക്രട്ടറിക്കു് അധികാരമുണ്ടു്. ഇൻഡ്യാഭരണം സംബന്ധിച്ചു ഇംഗ്ലണ്ടിൽ നടത്തുന്ന സമസ്തകാര്യങ്ങളുടെയും പ്രധാനഭാരവാഹി ഈ ഉദ്യോഗസ്ഥനാകുന്നു. ഇംഗ്ലണ്ടിൽനിന്നു് ഇൻഡ്യാഗവൺമെണ്ടിലേക്കു് അയയ്ക്കുന്ന സകല എഴുത്തുകുത്തുകളിലും ഇൻഡ്യാസെക്രട്ടറി ഒപ്പിടേണ്ടതും ഇൻഡ്യാഗവൺമെണ്ടു് ഇംഗ്ലണ്ടിലേക്കു് അയക്കുന്ന എഴുത്തുകുത്തുകൾ ഇൻഡ്യാസെക്രട്ടറിയുടെ മേൽവിലാസത്തിൽ എഴുതേണ്ടതും ആണെന്നു വ്യവസ്ഥചെയ്തിട്ടുണ്ടു്. ഇൻഡ്യാസെക്രട്ടറിക്കു പലേ ഗൌരവതരങ്ങളായ അധികാരങ്ങളും ഉണ്ടു്. അവയിൽ ചിലതെല്ലാം സ്വന്ത ചുമതലയിൽ അദ്ദേഹത്തിനു നടത്താവുന്നതാണു്. ചില അധികാരങ്ങൾ ഇൻഡ്യാകൌൺസിലിൻെറയും മററു ചിലതു പാർലിമെൻററിൽ ഭൂരിപക്ഷത്തിൻെറ

യും അനുമതിപ്രകാരം നിർവ്വഹിക്കേണ്ടതാണ്. ചക്രവർത്തി നിയമിക്കണമെന്നു വ്യവസ്ഥചെയ്യപ്പെട്ടിട്ടുള്ള ഉദ്യോഗങ്ങൾക്ക് ആൾ നിർണ്ണയിക്കുന്നത് ഇദ്ദേഹത്തിൻെറ ശുപാർശപ്രകാരമാകുന്നു. ഇൻഡ്യയെ സംബന്ധിച്ച പാർലിമെൻറിൽ സാമാജികന്മാർ ചെയ്യുന്ന പ്രശ്നങ്ങൾക്ക് ഉത്തരം പറയേണ്ട ഭാരം ഇദ്ദേഹത്തിലിരിക്കുന്നു. ഇൻഡ്യാസെക്രട്ടറിയുടെ ശമ്പളം ഇൻഡ്യയുടെ മുതലെടുപ്പിൽനിന്നു കൊടുത്തുപോരുന്നു.

ഇൻഡ്യയിലെ ബഡ്ജററ് ഇൻഡ്യാസെക്രട്ടറി പാർലിമെൻറിൽ ഹാജരാക്കണമെന്നാണു നിബന്ധന. ഇൻഡ്യാഗവമ്മെണ്ടിൻെറ കടം വർദ്ധിപ്പിക്കുക, ഇൻഡ്യയ്ക്കു പുറമേ നടക്കുന്ന യുദ്ധങ്ങളുടെ ചെലവുകൾ ഒന്നാകെയോ അംശമായോ ഇൻഡ്യയിലെ മുതലെടുപ്പിൽ ചുമത്തുക എന്നതിനെല്ലാം പാർലിമെൻറിൻെറ അനുവാദം ആവശ്യമാകുന്നു. ഇൻഡ്യാക്കാരുടെ ധനസ്ഥിതി, ഉൽക്കർഷം ആദിയായ വിവരങ്ങളടങ്ങിയ ഒരു റിപ്പോർട്ടുകൂടി ബഡ്ജററിനോടൊന്നിച്ച ഇൻഡ്യാസെക്രട്ടറി പാർലിമെൻറിൽ ഹാജരാക്കുവാൻ ബാദ്ധ്യസ്ഥനാകുന്നു.

ഇൻഡ്യാ കൌൺസിൽ ഇൻഡ്യാസെക്രട്ടറിയുടെ ആലോചനാസംഘമാണെന്നു പ്രസ്താവിച്ചല്ലൊ. ഈ കൌൺസിലിലെ അംഗങ്ങൾ പാർലിമെൻറിലെ അംഗങ്ങളായിരിക്കുവാൻ പാടില്ല. പത്തിൽ കുറയാതെയും പതി൹ാൽ കവിയാതെയും അംഗങ്ങൾ ഉള്ള ഈ കൌൺസിലിലെ അംഗങ്ങളെ നിയമിക്കുന്നത് ഇൻഡ്യാസെക്രട്ടറി തന്നെയാകുന്നു. അവരുടെ ഉദ്യോഗകാലാവധി ഏഴു വർഷമാകുന്നു. ഈ സംഘാംഗങ്ങളിൽ ഏതാനും പേർ ഇൻഡ്യയിൽ ഏഴു വർഷം ഉദ്യോഗം വഹിക്കുകയോ താമസിക്കുകയോ ചെയ്തിട്ടുള്ളവരായിരിക്കണമെന്നും അവരെ കൌൺസിലിൽ നിയമിക്കുന്നതിനു അഞ്ചു വർഷം മുമ്പു വരെ അപ്രകാരം ഉദ്യോഗം വഹിക്കുകയോ താമസിക്കുകയോ ചെയ്തിരിക്കണമെന്നും വ്യവസ്ഥയുണ്ട്. ഇൻഡ്യാക്കാരിൽ ഏതാനുംപേരെ ഇപ്പോൾ അംഗങ്ങളായി നിയമിച്ചിരിക്കുന്നു. സിവിൽഉദ്യോഗസ്ഥന്മാരും, യുദ്ധകാര്യം, ധനതത്വം, വിദ്യാഭ്യാസം മുതലായ വിഷയങ്ങളിൽ വിദഗ്ദ്ധന്മാരായ ഇൻഡ്യാക്കാരും ഈ കൌൺസിലിൽ അംഗങ്ങളായി ഉൾപ്പെട്ടിരിക്കുന്നു. ഈ കൌൺസിലിനെ ഏതാനും കമ്മിററികളായി വിഭജി

ച്ചിരിക്കുന്നു. ഓരോ കമ്മിററിയും ചാർജ്ജ് വഹിക്കുന്ന ഡിപ്പാർട്ടുമെൻറിൻെറ ഭരണം പരിശോധിക്കുകയെന്നുള്ളതാണു കമ്മിററികളുടെ കൃത്യം. ആഴ്ചതോറും ഒരു ദിവസം കമ്മിററികളുടെ യോഗങ്ങൾ കൂടുക പതിവാണു. ഇൻഡ്യാസെക്രട്ടറി കൌൺസിലിൻെറ പ്രസിഡണ്ടാണ്. സെക്രട്ടറി ഏല്പിക്കുന്ന ജോലി നടത്തുവാനേ കൌൺസിലിനധികാരമുള്ളു. സ്വന്തമായി എന്തെങ്കിലും ആരംഭിക്കുവാനും പ്രവൎത്തിക്കുവാനും ഈ സ്ഥാപനത്തിന്നൎഹതയില്ല. വേണ്ടിവന്നാൽ പല കാൎയ്യങ്ങളിലും കൌൺസിലിൻെറ തീൎച്ച അനാദരിക്കുവാൻ സെക്രട്ടറിക്ക് അധികാരമുണ്ട്, എന്നാൽ അത്യാവശ്യകാൎയ്യങ്ങളും രഹസ്യ രാജ്യകാൎയ്യങ്ങളും ഒഴിച്ച്, ഇൻഡ്യയിലേക്കു് അയയ്ക്കുവാൻ ഉദ്ദേശിക്കുന്ന എല്ലാ എഴുത്തുകുത്തുകളുടെയും പകൎപ്പ് ഏഴു ദിവസംമുമ്പ് കൌൺസിലിൽ ഹാജരാക്കുകയോ അവയെ പരിശോധിക്കുവാൻ സൌകൎയ്യമുണ്ടാകത്തക്ക വിധം ആഫീസിൽ അവതരിപ്പിക്കുകയോ സെക്രട്ടറി ചെയ്യണമെന്നു നിബന്ധനയുണ്ട്. കൌൺസിൽ മെമ്പറന്മാരുടെ ശമ്പളവും ഇൻഡ്യയിലെ മുതലെടുപ്പിൽനിന്നു നല്കപ്പെടുന്നു. അണ്ടർസെക്രട്ടറിമാരുടെയും ആഫീസു സിൽബന്തികളുടെ ശമ്പളച്ചെലവുകളും ആ ഇനത്തിൽ തന്നെ ചെലവെഴുതപ്പെട്ടു പോരുന്നു.

ഇൻഡ്യാഗവൎമ്മെണ്ടു്

വൈസറായിയും ആലോചനാസംഘവും ലെജിസ്ലേററീവ് അസംബ്ലിയും ഉൾപ്പെട്ടതാകുന്നു ഇൻഡ്യാഗവൎമ്മെണ്ട്. റെഗുലേററിങ്ങ് ആക്ടനുസരിച്ചു ബങ്കാൾ ഗവൎണ്ണൎക്കു ഗവൎണ്ണർജനറൽ എന്ന സ്ഥാനവും ബോംബേ, മദ്രാസ്സ് ഗവൎണ്ണറന്മാരുടെമേൽ അധികാരവും ലഭിച്ചു. പിററിൻെറ ഇൻഡ്യാ ബിൽ നടപ്പിൽ വന്നതോടുകൂടി ഗവൎണ്ണർജനറലിൻെറ അധികാരങ്ങൾ വൎദ്ധിക്കുക തന്നെ ചെയ്തു. ൧൭൯൩-ൽ വീണ്ടും ആ ഉദ്യോഗസ്ഥൻെറ അധികാരങ്ങൾ വൎദ്ധിപ്പിച്ചു. ഗവൎണ്ണർജനറലിനെ കമ്പനിഡയറക്ടറന്മാർ നിയമിച്ചുവന്ന പതിവ് ൧൭൮൪-ൽ ഭേദപ്പെടുത്തുകയും ആ നിയമനത്തിന്നു് ഇംഗ്ലണ്ടിലെ രാജ്യസ്ഥാനത്തുനിന്നുമുള്ള അനുവാദം വേണ്ടതാണെന്ന് നിൎബ്ബന്ധിക്കുകയും ചെയ്തു. ൧൮൩൩-ൽ ബങ്കാൾ ഗവൎണ്ണർജനറൽ എന്ന സ്ഥാനം ഭേദപ്പെടുത്തി, ഇൻഡ്യയുടെ ഗവൎണ്ണർജനറൽ എന്നു മാററി. ൧൮൫൪-ൽ ബങ്കാളി

ൻെറ ഭരണം ഗവർണർജനറലിൽനിന്നു വിട്ടുത്തി ആ സംസ്ഥാനം ഒരു ലഫ്ടനൻറു ഗവർണരുടെ ഭരണത്തിലാക്കി. ൧൮൫൮-ൽ ഇൻഡ്യാഭരണം ഇംഗ്ലണ്ടിലേ രാജസ്ഥാനത്തുനിന്നു കൈയേററതോടുകൂടി ഗവർണർജനറലിനു വൈസറായി എന്ന സ്ഥാനം നൽകപ്പെട്ടു.

പ്രധാനമന്ത്രിയുടെ ആലോചനപ്രകാരം ഇപ്പോൾ ചക്രവത്തിയാണു വൈസറായിയെ നിയമിക്കുന്നതു. വൈസറായിയുടെ ഉദ്യോഗകാലാവധി അഞ്ചു വഷമാകുന്നു. ഇൻഡ്യാസെക്രട്ടറിയുടെ കല്പനകൾ അനുസരിച്ചു നടക്കുവാൻ വൈസറായി ബാദ്ധ്യസ്ഥനാകുന്നു. ഇതൊന്നൊഴിച്ചാൽ ഇൻഡ്യയേ സംബന്ധിച്ചു വൈസറായിക്കുള്ള അധികാരങ്ങൾക്കു യാതൊരു ക്ലിപ്തവുമില്ല. അദ്ദേഹം ഇൻഡ്യയിൽ ചക്രവത്തിയുടെ പ്രതിപുരുഷനാകുന്നു. ഇൻഡ്യാ ഭരണത്തിൻെറ അദ്ധ്യക്ഷനും കുററക്കാക്കു മാപ്പുകൊടുക്കുവാൻ അധികാരമുള്ളയാളും ആകുന്നു. ൧൯൧൨ വരെ വൈസറായിയുടെ ആഫീസായ ഗവണ്മെണ്ടു ഹൌസ് കൽക്കട്ടായിൽ ആയിരുന്നു. അതു് ഇപ്പോൾ ഡൽഹിയിൽ ആകുന്നു. വേനൽക്കാലം അത്രയും അദ്ദേഹത്തിൻെറ കച്ചേരി സിംലയിൽ ആണ്.

റെഗുലേററിങ്ങ് ആക്ററു അനുസരിച്ചാണു ഗവർണർജനറലിൻെറ ആലോചനാസംഘം സ്ഥാപിതമായതു്. അന്നു് അതിൽ നാലു അംഗങ്ങൾ ഉണ്ടായിരുന്നു. പിററിൻെറ ഇൻഡ്യാ ആക്ററിൻപ്രകാരം പ്രസ്തുത കൌൺസിലിലെ അംഗങ്ങളുടെ സംഖ്യ മൂന്നായി കുറവു ചെയ്യപ്പെട്ടു. അവരിൽ ഒരാൾ ഇൻഡ്യയിലെ സവ്വസൈന്യാധിപൻ ആയിരിക്കണമെന്നും നിബന്ധനയുണ്ടായി. ഈസ്റ്റിൻഡ്യാകമ്പനിയുടെ അധീനത്തിൽ ഇൻഡ്യാ ഇരുന്നിടത്തോളം കാലം മിക്കവാറും ഡയറക്ടറന്മാർ തന്നെ ഈ കൌൺസിലിലെ അംഗങ്ങളെ നിയമിച്ചുപോന്നു. ഇപ്പോൾ അവരെ നിയമിക്കുന്നതു് ഇൻഡ്യാ സെക്രട്ടറിയുടെ ഉപദേശമനുസരിച്ചു ചക്രവത്തിയാകുന്നു.

ഇൻഡ്യാഭരണം സംബന്ധമായി സാരമായ എല്ലാ കായ്യങ്ങളേക്കുറിച്ചും വൈസറായിയുടെ ഈ 'സ്റ്റേററു കൌൺസിലിൽ' വിമശനം നടത്തി ഭൂരിപക്ഷാഭിപ്രായംപോലെ പ്രവത്തിക്കണമെന്നാണ് വ്യവസ്ഥ. എങ്കിലും ബ്രിട്ടിഷു ഇൻഡ്യയുടെ ക്ഷേമം, ര

ക്ഷ, സമാധാനം എന്നിവയിൽ ഏതെങ്കിലും സാധിക്കുന്നതിന്ന് അത്യാവശ്യം വേണ്ടതു കൌൺസിലിൻെറ അഭിപ്രായം ചോദിക്കാതെയും യഥേഷ്ടം പ്രവത്തിക്കുവാൻ വൈസറായിക്ക് അധികാരമുണ്ട്. ജോലിനടത്തിപ്പിൻെറ സൌകയ്യം പ്രമാണിച്ച് പ്രധാന വകുപ്പുകൾ ചേത്തു തുറകളായി തിരിച്ചു ഓരോ മെമ്പറിൻെറയും ചുമതലയിൽ വിട്ടിരിക്കയാണ്. അതതു തുറയുടെ ഭരണം സംബന്ധിച്ച സാധാരണ കായ്യങ്ങൾ സ്വാഭിപ്രായം അനുസരിച്ചു തീച്ച ചെയ്യാൻ അതതു മെമ്പറിന്ന് അധികാരമുണ്ട്.

ഏതദ്ദേശിയ രാജാക്കന്മാരും ഇൻഡ്യാഗവമ്മെണ്ടുമായുള്ള സൌഹാദ്ദവും രാഷ്ട്രീയ ബന്ധവും ദൃഢതരമാക്കുന്നതിന്നായി ചേംബർ ഒഫ് പ്രിൻസസ് എന്ന നരേന്ദ്രമണ്ഡലം കൂടി ഇപ്പോൾ ഏപ്പെടുത്തിയിട്ടുണ്ട്.

ഇൻഡ്യാസാമ്രാജ്യത്തിൻെറ ഭരണം സംബന്ധിച്ച ജോലിനടത്തിപ്പിൻെറ സൌകയ്യം പ്രമാണിച്ചു ഭരണകൂടത്തെ പ്രധാനമായി ഏഴു തുറകളായി വിഭജിച്ചിരിക്കയാണ്. അവ വൈദേശിക ഡിപ്പാർട്ടുമെൻറ്, അഭ്യന്തരിക വകുപ്പ്, നികുതികൃഷിവകുപ്പ്, നിയമനിമ്മാണഡിപ്പാർട്ടുമെൻറ്, ആയവ്യയവകുപ്പ്, വാണിജ്യവ്യവസായവകുപ്പ്, വിദ്യാഭ്യാസവകുപ്പ് എന്നിവയാകുന്നു. പൊതുമരാമത്ത്, സൈന്യവകുപ്പ് എന്നിവയും ലേശവും അപ്രധാനമല്ലാത്ത രണ്ടു ഡിപ്പാർട്ടുമെണ്ടുകളാകുന്നു. ഇവയിൽ വിദേശഡിപ്പാർട്ടുമെൻറിൻെറ മേൽഭരണം വൈസറായി തന്നെ നടത്തുന്നു. വിദേശരാജാക്കന്മാരേയും. ഏതദ്ദേശിയരാജാക്കന്മാരേയും സംബന്ധിച്ച സകല ജോലികളും ഈ ഡിപ്പാർട്ടുമെൻറ് ഇടപെട്ടു വഹിക്കുന്നു. മറേറാരോ വകുപ്പിൻെറയും ചുമതല സ്റ്റേററു കൌൺസിലിലെ ഓരോ മെമ്പർ വഹിക്കുന്നു. എന്നാൽ ഓരോ വകുപ്പിലെയും കായ്യങ്ങൾ ശരിയായി നടത്തുന്നതിന്ന് ഓരോ സെക്രട്ടറിമാരും അണ്ടർസെക്രട്ടറിമാരും അസിസ്റ്റൻറുസെക്രട്ടറിമാരും ഗുമസ്താക്കളും ഉണ്ട്.

ഇൻഡ്യാ ഗവമ്മെണ്ടിൽനിന്നു സാമ്രാജ്യത്തിൻെറ ഒരു വിഭാഗത്തേയും നേരിട്ടു ഭരിക്കുന്നില്ല. തലസ്ഥാനമായ ഡെൽഹിയും ചുററുമുള്ള പരിമിതമായ പ്രദേശവും വൈസറായിയുടെ ഭരണത്തിൽ ഇപ്പോൾ ഉൾപ്പെടുത്തിയിരിക്കുന്നു. ഇൻഡ്യാഗവമ്മെണ്ടി

ൻെറ പ്രധാനകൃത്യം സാംസ്ഥാനികഗവണ്മെണ്ടുകളുടെ ഭരണം പരിശോധിക്കുകയും, അവയേ നേർവഴിക്കു നയിക്കുകയും ആകുന്നു. ഇൻഡ്യാസാമ്രാജ്യത്തേ ശത്രുക്കളിൽനിന്നു രക്ഷിക്കുക, വിദേശ്ഗവണ്മെണ്ടുകളുമായുള്ള കാൎയ്യങ്ങൾ നിൎവ്വഹിക്കുക, പൊതുനികുതികൾ ഏൎപ്പെടുത്തുക, നാണയങ്ങളുടെ കാൎയ്യം, ലൂണവിഷയം, തീരുവ, കമ്പി, തപാൽ, തീവണ്ടി എന്നീ ജോലികൾ ഇൻഡ്യാഗവണ്മെണ്ടു തന്നെ നേരിട്ടു നടത്തുന്നു. വിദ്യാഭ്യാസം, പോലീസു, നിയമപരിപാലനം, വൈദ്യസഹായം മുതലായ ഇതരവകുപ്പുകളുടെ പ്രവൃത്തിയിൽ ഇൻഡ്യാ ഒട്ടുക്കു് ഐകരൂപ്യം വരുത്തുവാനായി വേണ്ട പദ്ധതി നിൎണ്ണയിക്കുന്നതു ഇൻഡ്യാഗവണ്മെണ്ടും ആ വക കാൎയ്യങ്ങളുടെ ഭരണമിടപെട്ട ചുമതല വഹിക്കുന്നതു സാംസ്ഥാനികഗവണ്മെണ്ടുകളും ആകുന്നു.

ഇൻഡ്യ ഒട്ടുക്കു സംബന്ധിക്കുന്ന നിയമങ്ങൾ നിൎമ്മിക്കുക, ഇൻഡ്യാസാമ്രാജ്യത്തിൻെറ പൊതുവായ ക്ഷേമത്തെ പരാമശിക്കുന്ന പ്രധാനവിഷയങ്ങളെക്കുറിച്ചു വാദപ്രതിവാദങ്ങൾ നടത്തുക, മുതലായവയാകുന്നു ലെജിസ്േളറ്റീവ് അസംബ്ളിയുടെ പ്രധാനകൃത്യങ്ങൾ.

സാംസ്ഥാനിക ഗവമ്മെണ്ടുകൾ

ഭരണസൌകൎയ്യം പ്രമാണിച്ചു് ഇൻഡ്യാസാമ്രാജ്യത്തേ ഏതാനും പ്രസിഡൻസികളായും പ്രോവിൻസുകളായും വിഭജിച്ചിരിക്കുന്നു. ഈ രാഷ്ട്രീയവിഭാഗങ്ങൾക്കു ജനസംഖ്യയിലാകട്ടെ, വലിപ്പത്തിലാകട്ടെ ലേശവും ഐകരൂപ്യം കാണുന്നില്ല. ഇൻഡ്യയിൽ ഓരോ ഭാഗവും ഓരോ കാലത്തു് ബ്രിട്ടീഷുകാൎക്കു അധീനപ്പെട്ടിട്ടുള്ളതാണു്. അതിനാൽ ജനസംഖ്യ, വലിപ്പം മുതലായവയിൽ ഐകരൂപ്യം ഉണ്ടായിരിക്കത്തക്കവിധം രാജ്യം വിഭാഗിച്ചു ഭരണവ്യവസ്ഥ ചെയ്യാൻ സൌകൎയ്യം ലഭിച്ചിട്ടില്ല. എങ്കിലും കഴിയുന്നതു ഐകരൂപ്യം വരുത്തുവാൻ ഇൻഡ്യാഗവമ്മെണ്ടു ശ്രമിച്ചു വരുകയാണു്.

ഇൻഡ്യാസാമ്രാജ്യത്തിൽ ഇപ്പോൾ പതിന്നാലു സംസ്ഥാനങ്ങൾ ഉണ്ടു്. ഇവയെല്ലാം വൈസ്രായിയുടെ അധികാരത്തിൻകീഴും ഓരോ പ്രത്യേക ഗവൎണറന്മാരുടെയും ലഫ്ടനൻറു ഗവൎണറന്മാരുടെയും ചീഫ് കമ്മീഷണറന്മാരുടെയും കമ്മിഷണറന്മാരുടെ

യും നേരിട്ടുള്ള ഭരണത്തിലും ആകുന്നു. ഇവയിൽ ബോംബേ, മദ്രാസ്, ബങ്കാൾ എന്നി പ്രസിഡൻസികളെ ഓരോ ഗവർണർ ഭരിക്കുന്നു. പഞ്ചാബ്, ആഗ്രാ, അയോദ്ധ്യാ, ഐക്യസംസ്ഥാനങ്ങൾ, ബിഹാർ, ഒറിസ്സ, ബമ്മാ എന്നീ നാലു പ്രോവിൻസുകളിലും ഓരോ ലഫ്ടനൻറുഗവർണറന്മാരാണു ഭരണാധികാരികൾ. മദ്ധ്യസംസ്ഥാനങ്ങൾ, ആസ്സാം, വടക്കുപടിഞ്ഞാറേ പ്രാന്തപ്രദേശങ്ങൾ എന്നീ മൂന്നു പ്രോവിൻസിലും ചീഫ്കമ്മിഷണർ എന്നു പേരുള്ള ഓരോ ഉദ്യോഗസ്ഥനാണു ഭരണം നടത്തുന്നതു്. ബ്രിട്ടീഷുബലൂചിസ്റ്റാൻ, അജ്മീർ, മെർവാറാ, കൂടക, ആൻഡമാൻ ദ്വീപുകൾ എന്നി നാലു പ്രോവിൻസുകളും കമ്മിഷണർ എന്ന സ്ഥാനപ്പേരുള്ള ഓരോ ഉദ്യോഗസ്ഥൻെറ ഭരണത്തിലാകുന്നു. സംസ്ഥാനാധിപന്മാരായ ഈ ഉദ്യോഗസ്ഥന്മാരുടെ ഉദ്യോഗപ്പേരുകളിൽ ഉള്ള അന്തരം അവരുടെ അധികാരങ്ങളിലും ഏറെക്കുറെ കാണാവുന്നതാണ്. ഗവർണറന്മാരെ ചക്രവത്തി നിയമിക്കുന്നു. ഗവർണറന്മാരായി പ്രായേണ പ്രഭുക്കന്മാരേ നിയമിക്കാറുള്ളു. അവക്ക് ഓരോ ഭരണനിവ്വഹണസംഘമുണ്ട്. മററു സംസ്ഥാനങ്ങളിലെ ഭരണകത്താക്കൾക്കുള്ളതിൽ കൂടുതൽ അധികാരങ്ങൾ ഗവർണറന്മാക്കുണ്ട്. മററു മൂന്നുതരം ഭരണാധികാരികളെയും വൈസ്രായിയുടെ ഭരണനിവ്വഹണസമിതിയിലോ സവ്വീസിലോ നിന്നു വൈസ്രായി തിരഞ്ഞെടുത്തു് ഇൻഡ്യാസെക്രട്ടറിയുടെ അനുവാദത്തോടുകൂടി നിയമിക്കുകയാണു ചെയ്യുന്നതു്. അവരുടെമേൽ വൈസ്രായിക്കു കൂടുതൽ അധികാരങ്ങൾ ഉള്ളതാണ്. ഇപ്പോൾ ഭരണപരിഷ്കാരത്തിൻെറ ഫലമായി ഓരോ സാംസ്ഥാനികഗവമ്മെണ്ടിനും ഓരോ നിവ്വഹണസമിതിയും നിയമസഭയും ഉണ്ട്. ഗവർണർക്ക് ഇൻഡ്യാ സെക്രട്ടറിയുമായി നേരിട്ട് എഴുത്തുകുത്തു ചെയ്യാം. പ്രസിഡൻസിയിലെ വലിയ ഉദ്യോഗങ്ങൾക്ക് ആൾ നിയമിക്കുവാൻ ഗവർണക്ക് അധികാരമുണ്ട്.

ചക്രവത്തിയുടെ അനുമതിയോടുകൂടി ലഫ്ടനൻറു ഗവർണറന്മാരെ വൈസ്രായി നിയമിക്കുന്നു. സിവിൾസവ്വീസിൽ നിന്നു തന്നെ മിക്കവാറും ഈ സ്ഥാനങ്ങളിലേക്കു നിയമനം നടത്തുന്നു. പാർലിമെൻറിൻെറ അനുവാദം കൂടാതെ ലഫ്ടനൻറു ഗവർണറന്മാരുടെ സംഖ്യ വദ്ധിപ്പിക്കുവാൻ പാടില്ല. എന്നാൽ ചീഫ്ക

മ്മിഷണറന്മാരുടെ സംഖ്യ വൈസറായിയുടെ യുക്തംപോലെ വ ൎദ്ധിപ്പിക്കുകയോ കുറെക്കുകയോ ചെയ്യാം. വൈസറായിയുടെ ഏജ ൻറ് എന്ന നിലയേ ചീഫ് കമ്മിഷണൎക്കുള്ളു. വൈസറായിക്കു് ഈ ഉദ്യോഗത്തിനു് ആൾ നിയമിക്കുവാൻ അധികാരമുണ്ടു്.

കമ്മിഷണറന്മാരുടെ സ്ഥാനത്തിനു ചീഫ് കമ്മിഷണറന്മാരു ടേതിനേക്കാൾ എളിമയാണുള്ളതു്. അവൎക്കു വൈസറായിയുടെ കാൎയ്യസ്ഥന്മാരുടെ പദവിയേ ഉള്ളു. പോൎട്ടുബ്ലയറിലേക്കു നാടുകട ത്തപ്പെടുന്ന കുററക്കാരുടെ സൂപ്രണ്ടു് ആകുന്നു ആൻഡമാൻ ദ്വീ പുകളിലെ കമ്മിഷണർ.

ഡിസ്ട്രിക്ട് ഭരണം

ഓരോ സംസ്ഥാനത്തെയും ഭരണസൌകൎയ്യം പ്രമാണിച്ചു ഡി സ്ട്രിക്ട്കളായി വിഭജിച്ചിരിക്കുന്നു. ഈ ജില്ലകൾ വലിപ്പത്തിലും ജ നസംഖ്യയിലും പരസ്പരം വളരെ വ്യത്യാസപ്പെട്ടിരിക്കുന്നു. ഒരു ജില്ലയുടെ ശരാശരി വിസ്തീൎണ്ണം ൪൦൦ ച. മൈലും ജനസംഖ്യ ൧൦ ലക്ഷവും ആകുന്നു.

ഡിസ്ട്രിക്ററുകളുടെ ഭരണാധികാരി കളക്ടറന്മാർ ആകുന്നു. ഈ ഉദ്യോഗസ്ഥന്മാർ സാധാരണമായി ഇൻഡ്യാസിവിൽസൎവ്വീ സിൽ ഉൾപ്പെട്ടവരായിരിക്കും കളക്ടരുടെ കീഴിൽ അസിസ്റ്റൻറു കലക്ടറന്മാരും ഡിപ്യൂടികലക്ടറന്മാരും ഉണ്ടു്. നികുതി വസൂൽ ചെയ്യുകയാണു് അവരുടെ പ്രധാനകൃത്യം. എങ്കിലും ഗൌരവത രങ്ങളായ മററനേകം ജോലികളും അവൎക്കുണ്ടു്. മദ്രാസ് ഒഴിച്ചുള്ള സംസ്ഥാനങ്ങളിൽ ഏതാനും ജില്ലകൾ ഒന്നിച്ചു ചേൎത്തു ഡിവിഷൻ എന്നു പേർ കൊടുത്തു് അതിൻെറ മേൽഭരണത്തിനായി കമ്മിഷ ണർ എന്നൊരുദ്യോഗസ്ഥനേ നിയമിച്ചു വരുന്നു. മദ്രാസുപ്രസി ഡൻസിയിൽ ഈ ജോലി നടത്തുന്നതു റവന്യുബോർഡ് ആകുന്നു. കലക്ടൎക്കു ഡിസ്ട്രിക്ട് ആഫീസർ എന്നും പേർ പറയാറുണ്ടു്. ഡി സ്ട്രിക്ററ് മജിസ്ത്രേട്ടധികാരവും ഈ ഉദ്യോഗസ്ഥനുണ്ടു്. തിരു വിതാംകൂറിലെ ഡിവിഷൻപേഷ്ക്കാരന്മാൎക്കും ബ്രിട്ടീഷുകലക്ടറന്മാ ൎക്കും ജോലിക്രമത്തിലും അധികാരത്തിലും വളരെ സാദൃശ്യം ഉള്ള തായിക്കാണാം. റവന്യൂസംബന്ധിച്ച സകല അപ്പീലുകളും കേട്ടു തീരുമാനിക്കാൻ കലക്ടൎക്കു് അധികാരമുണ്ടു്. എന്നു മാത്രമല്ല, അ

ത്തു ഡിസ്ത്രിക്കിലുള്ള പാഠശാലകൾ, മുനിസിപ്പാലിററികൾ, ആശു പത്രികൾ, പൊതുമരാമത്തു, പോലീസുവകുപ്പ്, ജയിൽ മുതലായ തുറകളെല്ലാം പരിശോധിക്കുവാനും കലക്ടർക്ക് അധികാരം നൽകപ്പെട്ടിരിക്കുന്നു. ഡിസ്ത്രിക്ററുഭരതാവുമുള്ള മററു തുറകളിലെ പ്രധാന ഉദ്യോഗസ്ഥന്മാർ ഡിസ്ത്രിക്ട്ജഡ്ജി, വനംകൺസർവേററർ, ഡിസ്ത്രിക്ററു പൊലീസുസൂപ്രണ്ട്, എക്സിക്യൂട്ടീവ് എൻജിനിയർ, ഡിസ്ത്രിക്ട് മെഡിക്കൽ ആഫീസർ, പള്ളിക്കൂടം ഇൻസ്പെക്ടർ മുതലായവരാകുന്നു. ഈ ഉദ്യോഗസ്ഥന്മാർ ഓരോരുത്തരും ഡിസ്ത്രിക്ടിൽ ചെയ്യുന്ന ജോലികളുടെ മേലന്വേഷണം നടത്തുവാൻ കലക്ടർക്ക് അധികാരമുണ്ട്.

ജില്ലകളെ താലൂക്കുകളായി ഭാഗിച്ചിരിക്കുന്നു. ഓരോ താലൂക്കിലും റവന്യൂതഹശിൽദാരന്മാരും അസിസ്റ്റൻറുതഹശീൽദാരന്മാരും നിയമിക്കപ്പെട്ടിരിക്കുന്നു.

നീതിപരിപാലനം

ക്രിമിനൽകേസുകൾ വിസ്തരിക്കുന്നതിനു ബ്രിട്ടീഷ് ഇൻഡ്യയിൽ ഏഴുതരം കോടതികൾ ഉണ്ട്. അവ (൧) അപ്പീലുകൾ കേട്ടു തീർമാനിക്കുന്നതിനുള്ള ഹൈക്കോടതി (൨) സെഷ്യൻകോടതി (൩) ഒന്നാംക്ലാസ്സ്മജിസ്ട്രേട്ടുകോടതികൾ (൪) പ്രസിഡൻസി മജിസ്ട്രേട്ടുകോടതികളും സിററിമജിസ്ട്രേട്ടുകോടതികളും (൫) രണ്ടാംക്ലാസുമജിസ്ട്രേട്ടുകോടതികൾ (൬) മൂന്നാംക്ലാസ്സ്മജിസ്ട്രേട്ടുകോടതികൾ (൭) ആണററിമജിസ്ട്രേട്ടുകോടതികൾ (ഒന്നുമുതൽ മൂന്നുവരെ ക്ലാസ്സുകൾ).

മരണശിക്ഷയ്ക്കു സെഷ്യൻകോടതിയിൽനിന്നുമുള്ള വിധികൾ ഹൈക്കോടതി സ്ഥിരപ്പെടുത്തണം. ശിക്ഷിക്കപ്പെട്ടവർക്കു മാപ്പു കൊടുക്കുവാൻ വൈസറായിക്കും സംസ്ഥാനഭരണകർത്താക്കൾക്കും അധികാരമുണ്ട്.

ക്രിമിനൽ കേസുകൾ വിസ്തരിക്കുമ്പോൾ ന്യായാധിപനെ സഹായിപ്പാൻ ജൂറിമാരെ കോടതിതോറും നിശ്ചയിക്കുന്നുണ്ട്. ജൂറിമാരുടെ പ്രധാനജോലി കേസ്സിലെ തെളിവിനെ അടിസ്ഥാനപ്പെടുത്തി അഭിപ്രായം പുറപ്പെടുവിക്കുകയാകുന്നു. സെഷ്യൻജഡ്ജിമാരുടെ സഹായത്തിനായി അസെസ്സറന്മാരെയും നിശ്ചയിക്കാറുണ്ട്. ഹൈക്കോടതിയിൽ ക്രിമിനൽകേസ്സുകൾ വിസ്തരിക്കുമ്പോൾ ജൂറി

മാർ വേണമെന്നു നിർബ്ബന്ധമുണ്ട്. എന്നാൽ രാജ്യദ്രോഹക്കേസ്സുകൾ വിസ്തരിക്കുമ്പോൾ ജ്യൂറിമാർ വേണമെന്നു നിബന്ധനയില്ല.

സിവിൽക്കേസ്സുകൾ വിസ്തരിക്കുന്നതിനും ബ്രിട്ടീഷുഇൻഡ്യയിൽ അനേകംതരം കോടതികൾ ഉണ്ട്. അവ ഹൈക്കോടതി, ഡിസ്ത്രിക്ട്കോടതി, സ്മാൾക്കാസ്സുകോടതികൾ, ഒന്നാംക്ലാസ്സ സബോർഡിനേററുജഡ്ജിമാരുടെ കോടതികൾ, രണ്ടാംക്ലാസ്സ സബോർഡിനേററുജഡ്ജിമാരുടെ കോടതികൾ എന്നിവ ആ കൂട്ടത്തിൽ പ്രധാനപ്പെട്ടവയാകുന്നു. സംസ്ഥാനത്തിൻെറ അതൃത്തിക്കുള്ളിലുള്ള എല്ലാ സിവിൽക്കേസുകളും വിസ്തരിക്കുവാൻ ഹൈക്കോടതിക്ക് അധികാരമുണ്ട്. ഹൈക്കോടതികളും ഡിസ്ത്രിക്ററുകോടതികളും കീഴ്ക്കോടതികളുടെ തീർപ്പിന്മേൽ ഉള്ള അപ്പീലുകൾ കേൾക്കുകകൂടി ചെയ്യുന്നു. ഗ്രാമങ്ങളിൽ ഉണ്ടാകുന്ന താണതരം സിവിൽക്കേസുകൾ വിസ്തരിക്കുന്നതിനു ഗ്രാമമുൻസിഫ് എന്നൊരു ഉദ്യോഗസ്ഥൻ ഗ്രാമംതോറും നിയമിക്കപ്പെട്ടിട്ടുണ്ട്.

ഹൈക്കോടതിയുടെ തീർപ്പിന്മേൽ ഇംഗ്ലണ്ടിലെ പ്രിവികൌൺസിലിൽ അപ്പീൽ കൊടുക്കാം. എന്നാൽ അപ്രകാരം അപ്പിൽ കൊടുക്കുവാൻ ന്യായമുണ്ടെന്നു ഹൈക്കോടതി സർട്ടിഫിക്കേററു കൊടുക്കുന്നതായാൽ മാത്രമെ പ്രിവിക്കൌൺസിലിൽ അപ്പീൽചെയ്യാൻ നിർവ്വാഹമുള്ളു.

യൂറോപ്യൻബ്രിട്ടീഷുപ്രജകളെ ഇൻഡ്യാസാമ്രാജ്യത്തിൽ ഏതു സിവിൽക്കോടതിയിലും വിസ്തരിക്കാം. എന്നാൽ അവരുടെ മേലുള്ള ക്രിമിനൽകേസുകൾ വിസ്തരിക്കുവാൻ എല്ലാ കോടതികൾക്കും അധികാരമില്ല. ഏതദ്ദേശിയരായ ന്യായാധിപന്മാരിൽ ഡിസ്ത്രിക്ററുമജിസ്ത്രേട്ടന്മാർക്കും സെഷ്യൻജഡ്ജിമാർക്കും യൂറോപ്യൻബ്രിട്ടീഷുപ്രജകളെ വിസ്തരിക്കാൻ അനുവാദമുണ്ട്. ഇപ്രകാരം അധികാരമുള്ള ഏതദ്ദേശിയന്യായാധിപൻ വിസ്തരിക്കുമ്പോൾതന്നെയും ജൂറികളിൽ ഒന്നുപകുതിപ്പേർ യൂറോപ്യന്മാരായിരിക്കണമെന്നു പ്രതിക്ക് ആവശ്യപ്പെടാവുന്നതാണ്.

ഇൻഡ്യാഗവമ്മെണ്ടിൻെറ പ്രധാന നിയമോപദേഷ്ടാവു സ്റ്റേററുകൌൺസിലിലെ അംഗമായ ലാമെമ്പർ ആകുന്നു. സംസ്ഥാനങ്ങളിൽ ഈ കൃത്യം നടത്തുന്ന ഉദ്യോഗസ്ഥൻ അഡ്വൊക്കേററുജനറൽ എന്ന ഉദ്യോഗസ്ഥനാകുന്നു. കീഴ്ക്കോടതികളി

ൽ ഗവമ്മെണ്ടുഭാഗം കേസ്സു നടത്തുന്നതിനു ഗവമ്മെണ്ടു പ്ലീഡറന്മാർ ഉണ്ട്. ജ്യൂറിമാരെ നിശ്ചയിക്കുക, പ്രധാനകാൎയ്യങ്ങളെക്കുറിച്ച് ആലോചിക്കുവാൻ പൊതുയോഗങ്ങൾ വിളിച്ചുകൂട്ടുക മുതലായ ജോലികൾ നടത്തുവാൻ സംസ്ഥാനങ്ങളുടെ തലസ്ഥാനംതോറും ഷെറിഫ് എന്നൊരുദ്യോഗസ്ഥൻ നിയമിക്കപ്പെട്ടിട്ടുണ്ട്.

സ്വയംഭരണസ്ഥാപനങ്ങൾ.

സ്വയംഭരണം അനുവദിക്കപ്പെട്ടിട്ടുള്ള നഗരങ്ങളാകുന്നു മുനിസിപ്പാലിററികൾ. ഈ നഗരങ്ങളിലെ വിളക്കുവയ്പ്, ശുചീകരണം, പൊതുജനാരോഗ്യം, വാണിജ്യക്രമീകരണം, മുതലായ കാൎയ്യങ്ങൾ നടത്തിക്കുന്ന സംഘമാകുന്നു മുനിസിപ്പൽസംഘം. സംഘത്തിന്റെ അദ്ധ്യക്ഷൻ 'ചെയർമാൻ' ആകുന്നു. ഓരോ പ്രത്യേക തുറകളുടെ ചുമതല വഹിക്കുന്ന സബ്ക്കമ്മിററികൾ ഓരോ മുനിസിപ്പാലിററിയിലും രൂപീകരിക്കപ്പെട്ടിട്ടുണ്ട്. തൊഴിൽ നികുതി, വീട്ടുകരം, ജലനികുതി, വാഹനനികുതി, മൃഗനികുതി, കടത്തു നികുതി, എന്നിപ്രകാരം നിയതങ്ങളായ ചില നികുതികൾ നഗരവാസികളിൽനിന്നു വസൂൽചെയ്തു നഗരഭരണം നടത്തുവാൻ ഈ സംഘത്തിന്നധികാരമുണ്ട്.

ഉൾനാട്ടുകളിലെ ജനങ്ങൾക്കും നഗരവാസികൾക്കു ലഭിക്കുന്നതിനോടൊപ്പം സുഖസൌകൎയ്യങ്ങൾ സിദ്ധിക്കുന്നതിനായി ഗ്രാമപ്പഞ്ചായത്തും യൂണിയൻസഭ, താലൂക്കുബോർഡ്, ഡിസ്ത്രിക്ററു ബോർഡ് എന്നി സ്വയംഭരണസംഘങ്ങൾ, വലിയ ഗ്രാമങ്ങൾ, ചെറുഗ്രാമസമൂഹം, താലൂക്കുകൾ, ഡിസ്ത്രിക്ററുകൾ എന്നി വിഭാഗങ്ങൾതോറും സ്ഥാപിക്കപ്പെട്ടിട്ടുണ്ട്. ഈ സ്ഥാപനങ്ങൾക്കു പല അധികാരങ്ങളും അവകാശങ്ങളും നൽകപ്പെട്ടിരിക്കുന്നു. അവയിൽ പലതും സുത്യൎഹമായി ജോലി നടത്തിവരുന്നതായും കാണാം.

നിയമനിൎമ്മിതി.

ബ്രിട്ടീഷുപാർലിമെൻറാണു ഗ്രേററുബ്രിട്ടനിലെ നിയമനിൎമ്മിതി നടത്തുന്നത്. പാർലിമെൻറിന് ആ വിഷയത്തിൽ പൂൎണ്ണാധികാരം ഉണ്ട്. ഭരണരീതി പരിഷ്കരിക്കുന്നതിനും, ഭേദപ്പെടുത്തുന്നതിനും, ഈ സഭക്ക് അധികാരമുണ്ട്. എന്നാൽ ഇൻഡ്യയിലെ നിയമനിൎമ്മാണസഭകൾക്കു പൂൎണ്ണാധികാരം ഇല്ല. പാർലിമെൻറിൽ

നിന്നു സിദ്ധിച്ചിട്ടുള്ള ചില അധികാരങ്ങളേ അവക്കുള്ളു. ഇൻഡ്യാഭരണം സംബന്ധിച്ച പാർലമെൻറു ചെയ്തിട്ടുള്ള നിശ്ചയങ്ങൾക്കു വിരുദ്ധമായ യാതൊരു നിയമവും ഇവിടത്തെ നിയമസഭകൾക്കു പാസ്സാക്കുവാൻ സ്വാതന്ത്ര്യമില്ല. എന്നുമാത്രമല്ല, ഇൻഡ്യാഭരണം സംബന്ധിച്ച പാർലിമെൻറു പാസ്സാക്കിയിട്ടുള്ള ആക്ററുകൾ ഭേദപ്പെടുത്തുന്നതിനോ, പാർലിമെൻറിൻെറ അധികാരത്തേയൊ ബ്രിട്ടീഷ് ഇൻഡ്യയിൽ ഇംഗ്ലണ്ടിലെ രാജസ്ഥാനത്തിനുള്ള അധികാരത്തെയൊ സംബന്ധിക്കുന്ന എന്തെങ്കിലും നിയമം പാസ്സാക്കുന്നതിനോ ഇൻഡ്യയിലെ നിയമസഭകൾക്ക് അധികാരമില്ല. എന്നാൽ പാർലിമെൻറിന് ഏതു സന്ദർഭത്തിലും ഇൻഡ്യയെ സംബന്ധിച്ച് എന്തു നിയമവും പാസ്സാക്കുവാൻ അധികാരമുണ്ടുതാനും.

ബ്രിട്ടീഷ് ഇൻഡ്യയിൽ അധിവസിക്കുന്നവരെയും ബ്രിട്ടീഷ് ഇൻഡ്യയിലെ സ്ഥലങ്ങളെയും കോടതികളെയും സംബന്ധിച്ചും, ഇൻഡ്യയിൽ ബ്രിട്ടീഷ്ഭരണത്തിൽ ഉൾപ്പെടാതെയുള്ള സ്ഥലങ്ങളിൽ താമസിക്കുന്ന ബ്രിട്ടീഷ്പ്രജകളെയും ബ്രിട്ടീഷ് ഉദ്യോഗസ്ഥന്മാരെയും സംബന്ധിച്ചും, ബ്രിട്ടനിലെ രാജസ്ഥാനംവക രാജ്യങ്ങളുടെ അതൃത്തിക്കുള്ളിലോ പുറത്തോ ഭൂലോകത്തിൽ ഏതു ഭാഗത്തിരുന്നാലും ചക്രവർത്തിയുടെ ഇൻഡ്യൻപ്രജകളെയും ഏതദ്ദേശിയരായ ഉദ്യോഗസ്ഥന്മാരെയും, സൈന്യവകുപ്പിൽ ഉള്ള ഏതദ്ദേശിയ ഭടന്മാരെയും അവരുടെ അനുചരന്മാരെയും സംബന്ധിച്ചും, ഇൻഡ്യയിലെ നാവികവകുപ്പിൽ ഉദ്യോഗം സ്വീകരിച്ചിട്ടുള്ളവരെ സംബന്ധിച്ചും നിയമങ്ങൾ പാസ്സാക്കുവാൻ ഇൻഡ്യൻ നിയമസഭകൾക്കു അധികാരമുണ്ട്.

---

അദ്ധ്യായം ൧൧

## ബ്രിട്ടീഷ ഭരണഫലങ്ങൾ

രാജ്യഭരണത്തിൻെറ പരമോദ്ദേശ്യം ഭൂരിപക്ഷഭൂരിസൌഖ്യം ആണെന്നു രാഷ്ട്രമീമാംസാവിദഗ്ദ്ധന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നു. ഈസ്റ്റിൻഡ്യാക്കമ്പനിയുടെ പരമോദ്ദേശ്യം വാണിജ്യമല്ലാതെ രാജ്യഭരണമായിരുന്നില്ല. എന്നാൽ കമ്പനിക്കു ക്രമേണ രാജ്യാധിപത്യം സിദ്ധിച്ചതോടുകൂടി വാണിജ്യപരമായ നയം ഉപേക്ഷിക്ക

പ്പെട്ടുകയും വിശാലമനസ്കരായ ഭരണകൎത്താക്കന്മാർ കമ്പനിയുദ്യോഗസ്ഥന്മാരായി നിയമിക്കപ്പെട്ടു തുടങ്ങുകയും ചെയ്തു. ബ്രിട്ടീഷ് ഇൻഡ്യയ്ക്കു് ഒരു സാമ്രാജ്യത്തിൻെറ നിലയുണ്ടായ കാലം മുതൽ ഇൻഡ്യയുടെ ഭരണകാൎയ്യങ്ങളിൽ ബ്രിട്ടീഷ്പാർലിമെൻറു പൂൎവ്വാധികം ശ്രദ്ധപതിക്കുവാൻ ആരംഭിച്ചു എന്നു മാത്രമല്ല ഇംഗ്ലണ്ടിലെ മഹാരാജ്ഞി തന്നെ ഇൻഡ്യാരാജ്യഭരണം കൈയേററു ഭരണനിൎവ്വഹണാൎത്ഥം പ്രതിപുരുഷനായ വൈസറായിയേ നിയോഗിക്കുകയും ചെയ്തു. ഭൂരിപക്ഷവും കൎഷകരടങ്ങിയ ഇൻഡ്യയിലെ ജനസമുദായത്തിൻെറ ഭൂരിപക്ഷഭൂരിസൌഖ്യത്തിന് ആസ്പദമായ കാൎയ്യങ്ങൾ, കൃഷിയുടെ അഭിവൃദ്ധിക്കുപയുക്തങ്ങളായ ജലസേചനാദി സൌകൎയ്യങ്ങളും, പ്രശാന്തമായ സമാധാനവും ആണല്ലോ. ഇൻഡ്യയുടെയും ഇംഗ്ലണ്ടിൻെറയും സാഹചൎയ്യം ഉഭയരാജ്യങ്ങൾക്കും പ്രയോജനകരമായിരിക്കുന്നുണ്ടു്. എങ്കിലും ബ്രിട്ടീഷ്ഭരണം നിമിത്തം ഇൻഡ്യയ്ക്കാണു കൂടുതൽ പ്രയോജനങ്ങൾ സിദ്ധിച്ചിട്ടുള്ളതെന്നു വിശേഷിച്ചു പറയേണ്ടതില്ല. പ്രാചീനഹൈന്ദവരാജാക്കന്മാരും മദ്ധ്യകാലത്തേ മഹമ്മദീയരാജാക്കന്മാരും രാജ്യത്തേ മുതലെടുപ്പിനായി നികുതി വസൂൽചെയ്യുന്ന വിഷയത്തിൽ നിഷ്കൎഷിച്ചിരുന്നുവെങ്കിലും ഭരണകാൎയ്യത്തിൽ വ്യവസ്ഥിതങ്ങളായ ചട്ടവട്ടങ്ങൾ ഇക്കാലത്തു ബ്രിട്ടീഷ്ഗവമ്മെണ്ടു് ഏൎപ്പെടുത്തിയിരിക്കുന്നതുപോലെ അവർ ചെയ്തിരുന്നില്ല തന്നേ. ഇക്കാലത്തേപ്പോലെ വിവിധഭരണവകുപ്പുകളും ഇതരകാലങ്ങളിൽ ദൃഢീഭവിച്ചിരുന്നില്ലെന്നുള്ളതു നിൎവ്വിവാദമായ ഒരു വാസ്തവമാകുന്നു.

സമഗ്രമായ നീതിനിയമം, കാൎയ്യക്ഷമമായ പോലീസുഭരണം, നിരാക്ഷേപവും അഭിനവവുമായ നീതിന്യായപരിപാലനം എന്നിവ പലതുകൊണ്ടും ഇൻഡ്യയിൽ അശിഥിലമായ സമാധാനം ബ്രിട്ടീഷുഭരണകാലത്തു് ഉണ്ടായിട്ടുള്ളതാണു്. ജനക്ഷേമാസ്പദമായ സമാധാനജീവിതത്തിന് ഇത്രകണ്ടു സൌകൎയ്യം സിദ്ധിച്ച മറെറാരു ഘട്ടവും ഇൻഡ്യാചരിത്രത്തിൽ ഉണ്ടായിട്ടില്ല.

ഇൻഡ്യയിലെ പല സാമ്രാജ്യങ്ങളുടെയും ശിഥിലീഭാവത്തിനുള്ള ഹേതു മതവിഷയമായിരുന്നു. ഹൈന്ദവകാലത്തും, മഹമ്മദീയകാലത്തും സമസ്തമതാവലംബികൾക്കും ഏകരീതിയിലുള്ള ഭരണസൌഖ്യാനുഭൂതി സിദ്ധിച്ചിട്ടുണ്ടോയെന്നു സന്ദേഹമാണു്.

സൎവ്വമതങ്ങളോടും സമഭാവനയിൽ വൎത്തിക്കുന്ന വിശാലനയം ബ്രിട്ടീഷുഗവൎമ്മേണ്ടു മാത്രമേ സ്വീകരിച്ചിട്ടുള്ളുവെന്നു നിൎവ്വിശങ്കം അഭിപ്രായപ്പെടാവുന്നതാണ്.

ഭാരതീയരുടെ പ്രാചീന സ്വയംഭരണസ്ഥാപനങ്ങളായ ഗ്രാമപ്പഞ്ചായത്തുകൾക്കും നഗരസഭകൾക്കും ബ്രിട്ടീഷുഭരണത്തിൽ ഗണ്യമായ അഭിവൃദ്ധി ഉണ്ടായിട്ടുണ്ടു. എന്നു മാത്രമല്ല ഉയൎന്ന ഉദ്യോഗങ്ങൾക്കു ഇൻഡ്യാക്കാരെ ധാരാളമായി നിയമിച്ചു പോരുകയാണ് ബ്രിട്ടീഷുഗവൎമ്മേണ്ടു ചെയ്തുവരുന്നതെന്നു പ്രത്യേകിച്ചു പറയേണ്ടതുമില്ലല്ലൊ.

ഭരണകാൎയ്യങ്ങളിലും നിയമനിൎമ്മിതിയിലും ഇത്രത്തോളം ജനാഭിപ്രായത്തിനു പ്രാബല്യവും അംഗീകാരവും സിദ്ധിക്കത്തക്കവിധം ജനപ്രതിനിധിസംഘങ്ങൾ ധാരാളമായി മറെറാരു ഘട്ടത്തിലും സ്ഥാപിച്ചിട്ടുള്ളതായി ഇൻഡ്യാചരിത്രത്തിൽ കാണുന്നതല്ല. പൊതുജനാഭിപ്രായത്തെ ആദരിച്ചും, ആസ്പദമാക്കിയും ഭരണം നടത്തുകയെന്നുള്ളതാണ ബ്രിട്ടീഷുഗവൎമ്മേണ്ടിൻെറ ആദൎശം.

വിദ്യാഭ്യാസം, സാമൂഹ്യപരിഷ്കാരം, വ്യവസായോൽക്കഷം എന്നിവയുടെ ഉൽഗതിക്കും ഏകരാഷ്ട്രബോധത്തിനും ബ്രിട്ടീഷുഭരണം ഏററവും സഹായപ്രദമായിത്തീൎന്നിട്ടുണ്ടെന്നുള്ളതു സൎവ്വസമ്മതമാകുന്നു.

വാണിജ്യം, കലാശാസ്ത്രങ്ങൾ, സാഹിത്യം എന്നിവയുടെ ഉൽക്കഷത്തിനും ഇൻഡ്യയിലെ ബ്രിട്ടീഷാധിപത്യം ഹേതുവായിത്തീൎന്നിരിക്കുന്നു. ബ്രിട്ടീഷുഭരണത്തിൻെറ ആരംഭത്തോടുകൂടി ഇൻഡ്യയും ഇതരഭൂഭാഗങ്ങളുമായുള്ള സാഹചൎയ്യവും ആരംഭിച്ചു കഴിഞ്ഞു. എന്നുമാത്രമല്ല, ക്രമേണ ഇൻഡ്യാക്കാർ, വിദ്യാഭ്യാസാൎത്ഥവും ഉപവേശാൎത്ഥവും വിദൂരങ്ങളായ ഭൂപ്രദേശങ്ങളിലേക്കു നിൎഭയം, സാമൂഹ്യാചാരാദി ചിന്തകൾ നിസ്സാരമായി ഗണിച്ചു നിൎഗ്ഗമിച്ചുപോരുകയും സാധാരണമായിത്തീൎന്നിരിക്കുന്നു.

---

PRINTED AT THE C. M. S. PRESS, KOTTAYAM—1924

